# ശ്രീകൃഷ്ണചരിതം മണിപ്രവാളം

(കാവ്യം)

വ്യാഖ്യാനം:

കെ. പി. നാരായണപ്പിഷാരോടി





കേരള സാഹിത്യ അക്കാദമി, തൃശ്ശൂർ

# അവതാരിക

എന്തിനാണു് കേരളസാഹിത്യഅക്കാദമി ശ്രീകൃഷ്ണചരിതം മണിപ്രവാളകാവ്യം പദാൎത്ഥവ്യുൽപാദകമായ പുതിയൊരു വ്യാഖ്യാനത്തോടുകൂടി, ഒരു നവപ്രസാധനമായി, ഇപ്പോഴും പ്രസിദ്ധീകരിക്കുന്നതു്? കുട്ടികളുടെ ബോധവൈശദ്യത്തിനുവേണ്ടിയാണെങ്കിൽ ചേപ്പാടു് അച്യുതവാരിയർ, കെ. ആർ. കൃഷ്ണപിള്ള, പി. എം. നാരായണൻ നായർ തുടങ്ങിയ പണ്ഡിതന്മാരുടെ ലഘുകമോ പൂൎണ്ണമോ ആയ വ്യാഖ്യാനങ്ങൾ അരനൂററാണ്ടിനു മുമ്പുതന്നെ നമുക്കു് ലഭിച്ചിട്ടുണ്ടു്.* ഒരു പുതിയ പ്രസാധനമാകയാൽ, പഴയ വ്യാഖ്യാനങ്ങളെ ആവൎത്തിക്കാതെ, ഇന്നത്തെ ഒരു പ്രൗഢപണ്ഡിതന്റെ വ്യാഖ്യാനത്തോടുകൂടി ഇതു് പ്രസിദ്ധീകരിക്കുന്നതു് ഉചിതമായിരിക്കുമെന്നു് തോന്നി. അതുകൊണ്ടാണു്, ശ്രീ. കെ. പി. നാരായണപ്പിഷാരോടിയുടെ വ്യാഖ്യാനത്തിന്റെ സഹായത്തോടെ ഈ പ്രസിദ്ധീകരണം ഇറക്കുന്നതു്. പക്ഷേ പുതിയ പ്രസാധനത്തിന്റെ ആവശ്യം ഇതിൽനിന്നു് വ്യക്തമാകുന്നില്ലെന്നു് വ്യക്തമാണല്ലോ!

ശ്രീകൃഷ്ണചരിതത്തിന്റെ കാവ്യഗുണംകൊണ്ടാണു് ഈ ഉദ്യമമെന്നു് പറയാൻ പെട്ടെന്നു് നിവൃത്തിയില്ല. കാരണം ഇതിനെപ്പററി വല്ലതും അഭിപ്രായപ്പെടാൻ അവസരം കിട്ടിയ സാഹിത്യചരിത്രകാരന്മാരും സാഹിത്യവിമൎശകന്മാരും കാവ്യഗുണം ഏറെയൊന്നു് ഈ കൃതിക്കു് അനുവദിച്ചുകൊടുക്കുന്നതിൽ അത്ര തൽപരരായിരുന്നുവെന്നു് പറഞ്ഞുകൂടാ. കേരളഭാഷാസാഹിത്യചരിത്രകാരനായ ആർ. നാരായണപ്പണിക്കർ ശ്രീകൃഷ്ണചരിതത്തിനു് ശങ്കരകവിയുടെ ശ്രീകൃഷ്ണവിജയത്തോടുള്ള ഉപജീവ്യതയെ സാഭിപ്രായമായി ചൂണ്ടിക്കാണിച്ചുകൊണ്ടു് ഇപ്ര

---

* ഇത്രയേറെ വ്യാഖ്യാനങ്ങളും ടിപ്പണികളും ഉണ്ടായിട്ടുള്ള കാവ്യങ്ങൾ മലയാളത്തിൽ അധികമില്ല. ആദ്യത്തെ വ്യാഖ്യാനം 1896-ൽ കോട്ടയത്തെ 'മനോരമക്കമ്പനി' പ്രസിദ്ധീകരിച്ചതാകാം. ആദ്യത്തെ പ്രസാധനം 1872-ൽ കോഴിക്കോട്ടു് പ്രസിദ്ധീകരിച്ചതാണെന്നു് അക്കാദമിയുടെ 'മലയാളഗ്രന്ഥസൂചി'യിൽ കാണുന്നു.

കാരം തുടർന്നെഴുതിയിരിക്കുന്നു: ''ആ കാവ്യകുസുമത്തിന്റെ അടുത്തെങ്ങും നില്ക്കത്തക്ക യോഗ്യത ശ്രീകൃഷ്ണചരിതത്തിനില്ല. ശ്രീകൃഷ്ണവിജയം ഒരു പ്രൌഢകവിയുടെ കൃതി, ശ്രീകൃഷ്ണചരിതമോ? കവിതാശക്തിയിൽ പൂർണ്ണാധികാരം സമ്പാദിച്ചു കഴിഞ്ഞിട്ടില്ലാത്ത ഒരു ബാലകവിയുടെ ശ്രമകവിതയുമാണ്.'' (ഭാഗം 4, അദ്ധ്യായം 16). ഈ കാവ്യത്തിന് വലിയ മേന്മയൊന്നുമില്ലെന്ന് ഇതിലേറെ ഉറപ്പിച്ചുപറയുക പ്രയാസമാണ്. എന്നിട്ടും അദ്ദേഹം ഇങ്ങനെ തുടർന്നെഴുതിക്കാണുന്നുണ്ട്: ''ഇങ്ങനെയാണെങ്കിലും, അത് ഒരു നല്ല കവിതയല്ലെന്ന് ആരും പറയുമെന്ന് തോന്നുന്നില്ല.'' നല്ല കവിതയല്ലെന്ന് അദ്ദേഹംതന്നെയാണ് പറഞ്ഞത്, മറ്റാരുമല്ല. നല്ല കവിതയല്ലെന്ന് താനൊഴികെ മറ്റാരും പറയുകയില്ലെന്നാകുമോ ചരിത്രകാരന്റെ വിവക്ഷ? അങ്ങനെയാവാൻ വഴിയില്ലല്ലോ. ശ്രീകൃഷ്ണചരിതത്തിൽനിന്ന് പണിക്കർ ഉദ്ധരിച്ചുചേർത്ത ഭാഗങ്ങൾ ഒന്നെങ്കിലും ഏതെങ്കിലും കാവ്യഗുണത്തിന്റെ ദൃഷ്ടാന്തമായിട്ടല്ല ഉദ്ധരിക്കപ്പെട്ടിട്ടുള്ളത്. കഥാഗതി കാണിക്കുകമാത്രമേ അവകൊണ്ട് അദ്ദേഹം ഉദ്ദേശിച്ചിട്ടുള്ളൂ. പിന്നെ, ശ്രീകൃഷ്ണചരിതം നല്ല കവിതയാണെന്നുള്ള അദ്ദേഹത്തിന്റെ സൌജന്യബുദ്ധിക്ക് അടിസ്ഥാനം എന്ത്? എനിക്ക് തോന്നുന്നത്, ഈ കൃതിയുടെ അന്യാദൃശമായ പ്രചാരപ്രാചുര്യത്തെപ്പറ്റി അറിവുള്ള ചരിത്രകാരൻ, അതിന് വിശദീകരണമായി പറയാൻ വേറൊന്നും ലഭ്യമല്ലാത്തതുകൊണ്ട്, ഇങ്ങനെയൊരു അനാഥവും സ്വോക്തിവൈപരീത്യപ്രായമായ വാക്യം എഴുതുവാൻ നിർബന്ധിക്കപ്പെട്ടതാവാമെന്ന മാത്രമാണ്.

ശ്രീകൃഷ്ണചരിതത്തെപ്പറ്റി നമ്മുടെ സാഹിത്യചരിത്രകാരന്മാർ പറഞ്ഞുവെച്ച ഖണ്ഡനങ്ങൾക്ക് മകുടം ചാർത്തിയത് മഹാകവി ഉള്ളൂരാണ്. മലയാളത്തിലെ ഒരുമാതിരി കൃതികളെയെല്ലാം മുക്തകണ്ഠം പ്രശംസിക്കുന്ന പ്രകൃതക്കാരനായ മഹാകവി ഈ കാവ്യത്തെ ഇത്രമാത്രം ധ്വംസിച്ചുവെന്ന് വിശ്വസിക്കുവാൻ പോലും പ്രയാസം തോന്നുന്നു. ''ശ്രീകൃഷ്ണചരിതത്തിന് വലിയ മെച്ചമൊന്നുമില്ല.'' എന്ന് തുടങ്ങുന്ന ആ വിമർശനം ഇങ്ങനെ തുടരുന്നു: ''അപൂർവ്വം ചില ഘട്ടങ്ങളിലൊഴികെ വർണ്ണനകളിലോ, കഥാഗതിയിലോ യാതൊരു ചൈതന്യവുമില്ല.......... ശബ്ദം ഓജസ്വിയോ അലങ്കാരങ്ങളാലേ ആകർഷകമോ അല്ല; കവിക്ക് സമ്പാദിക്കാനായിരുന്നില്ല

കയില്ല.........നമ്പിയാർക്ക് ദ്രാവിഡവൃത്തങ്ങളിലുണ്ടായിരുന്ന കൃതഹസ്തത സംസ്കൃതവൃത്തങ്ങളിൽ കാണുന്നില്ല എന്നുള്ളതു് പ്രത്യക്ഷമാണു്." (വാല്യം 3, അധ്യായം 38)*

ഇത്രയൊക്കെപ്പറഞ്ഞെങ്കിലും പണിക്കരെപ്പോലെ ഉള്ളൂരും ഈ മണിപ്രവാളകാവ്യത്താൽ വ്യാമോഹിക്കപ്പെട്ടിട്ടുണ്ടെന്നു് വ്യക്തമായിക്കാണാം. ഇത്ര ദോഷം കലർന്ന ഒരു കൃതി എങ്ങനെ ഇത്രത്തോളം പ്രചാരമുള്ളതായിത്തീർന്നു എന്ന ചോദ്യം ഇവരുടെ സഹൃദയത്വത്തെ വ്യാകോപിപ്പിക്കുകതന്നെ ചെയ്തിരിക്കണം. ഈ പ്രചാരത്തിന്റെ കാരണമെന്തെന്നു് ചിന്തിച്ചു് ഒടുവിൽ ഇങ്ങനെയെങ്കിലും എഴുതുവാൻ ഉള്ളൂരും നിർബ്ബന്ധനായിത്തീർന്നു: "......മേല്പടി കാവ്യത്തിനു വളരെ പ്രചാരമുണ്ടു്. അതു് മിക്കവാറും അതിന്റെ സൗകുമാര്യംകൊണ്ടു് സിദ്ധിച്ചതായിരിക്കണം." ഈ സൗകുമാര്യവാദം മഹാകവിതന്നെ അത്ര കാര്യമായിട്ടെടുത്തിട്ടുണ്ടോ എന്നു് ഞാൻ സന്ദേഹിക്കുന്നു. നന്നായിട്ടുള്ള ശ്ലോകങ്ങൾ അപൂർവ്വം മാത്രമാണെന്നും പൊതുവെ നമ്പ്യാരുടെ ഭാഷാശ്ലോകങ്ങൾ സംസ്കൃതശ്ലോകങ്ങൾക്കൊപ്പം നന്നല്ലെന്നും അദ്ദേഹം അവിടവിടെ പറഞ്ഞുവെച്ചിട്ടുണ്ടെന്നിരിക്കെ, ശ്രീകൃഷ്ണചരിതവിമർശനത്തിൽ താൻ വിസ്മരിച്ചുപോയ തന്റെ സഹജമായ ഗുണകീർത്തനസമ്പ്രദായത്തെ പെട്ടെന്നു് ഓർത്തുപോയപ്പോഴാ മഹാകവിയ്ക്കു് പറയേണ്ടിവന്ന ഒരു ക്ഷീണപ്രശംസയാണെന്നല്ലാതെ മറ്റൊന്നും ഈ സൗകുമാര്യവാദത്തെപ്പറ്റി പറയേണ്ടതുണ്ടെന്നു് തോന്നുന്നില്ല.

നമ്മുടെ സാഹിത്യചരിത്രകാരന്മാരിൽ ആരും ശ്രീകൃഷ്ണചരിതത്തെപ്പറ്റി നല്ലതു് പറഞ്ഞിട്ടില്ലെന്നു് പറഞ്ഞുകൂടാ. ഭാഷാചരിത്രകാരനായ പി. ഗോവിന്ദപിള്ള ഒരു വാക്യത്തിൽ സാമാന്യമായി ഒന്നു് പ്രശംസിച്ചുവെച്ചിട്ടുണ്ടു്: "നമ്പിയാരുടെ മണിപ്രവാളശ്ലോകങ്ങൾ സാരസ്യാദിഗുണങ്ങൾ ഉള്ളതും

* "അപൂർവ്വം ചില ശ്ലോകങ്ങൾ നന്നായിട്ടില്ലെന്നില്ല" എന്നൊരു വാമപ്രശംസ മഹാകവി നല്കിയിട്ടുണ്ടു്. ഉദാഹരണമായി "ഘനസ്തന ഗോപാലനിതംബിനീനാം" എന്നാരംഭിക്കുന്ന പദ്യം കൊടുത്തിരിക്കുന്നു (സർഗ്ഗം 3, പദ്യം 13). പക്ഷേ ഇതു് ഒരു നാരായണീയപദ്യത്തിന്റെ ഭാഷാന്തരമാണെന്നു് ശ്രീ. കെ. പി. നാരായണപ്പിഷാരോടി ആമുഖത്തിൽ പറഞ്ഞിട്ടുള്ളതു് കാണുക.

അദ്യാപി സകല കേരളീയന്മാരാലും അഭിനന്ദിക്കപ്പെടുന്നതുമാകുന്നു'' (വാല്യം 2, അധ്യായം 11). തുടർന്ന് ഈ ചരിത്രകാരൻ കുറേയേറെ വരികൾ ഈ കൃതിയിൽനിന്ന് ഉദ്ധരിച്ചുചേർത്തിട്ടുണ്ട്. പക്ഷേ ഇവയൊക്കെ ''സദാചാര്യവാക്യം'' എന്ന നിലയ്ക്കാണ് പ്രദർശിപ്പിച്ചിരിക്കുന്നത്; സാഹിത്യഗുണങ്ങളെ ഉദാഹരിക്കാനല്ല. അതിനാൽ ഗോവിന്ദപിള്ളയുടെ നല്ല അഭിപ്രായത്തിന് വിമർശനപരമായ വില അധികമുണ്ടെന്ന് പറയാൻ പ്രയാസമായിരിക്കുന്നു. കൂടാതെ ശ്രീകൃഷ്ണചരിതം സംസ്കൃതത്തിലുള്ള ശ്രീകൃഷ്ണവിലാസത്തിന്റെ രീതി അനുകരിച്ചുണ്ടാക്കിയ ഒരു കാവ്യമാണെന്ന് അദ്ദേഹം സൂചിപ്പിച്ചും കാണുന്നു. അനുകരണകാവ്യം എന്ന് പറയുന്നത് തെല്ലും പ്രശംസയാകുകയില്ലല്ലോ!

നമുക്ക് സാഹിത്യചരിത്രകാരന്മാരെ വിടുക. സാഹിത്യവിമർശകന്മാരെ സമീപിക്കുകയാണെങ്കിൽ, അവരെല്ലാം കണ്ണ് നട്ടിരിക്കുന്നത് നമ്പ്യാരുടെ തുള്ളലിന്റെ മുമ്പിലാണ്. സാഹിത്യപഞ്ചാനനൻപോലും ശ്രീകൃഷ്ണചരിതത്തെ ഇടംകണ്ണുകൊണ്ട് ഒരുതവണയോ മറ്റോ നോക്കിയതേയുള്ളൂ. അതോ, ശ്രീകൃഷ്ണചരിതത്തിന്റെ മേന്മ പറയാനല്ല, കൃഷ്ണഗാഥയ്ക്കും ശ്രീകൃഷ്ണചരിതത്തിനും തമ്മിൽ പല സാദൃശ്യങ്ങൾ ഉണ്ടെന്ന് പറയാനാണ് ('കുഞ്ചൻനമ്പ്യാർ' അധ്യായം 3).

ആകപ്പാടെ, നമ്മുടെ സാഹിത്യചരിത്രകാരന്മാരും വിമർശകന്മാരും ഒരു എഴുപത്തഞ്ചുകൊല്ലത്തെ നിരൂപണംകൊണ്ട് സാധിച്ചതും, ശ്രീകൃഷ്ണചരിതം സ്വകീയമഹിമയില്ലാത്ത ഒരു പരോപജീവിയാണെന്നാണ്. കൂടുതൽ തെളിവുകൾകൊണ്ട് ശക്തിപ്പെട്ടുകൊണ്ടിരിക്കുകയാണ് പരോപജീവി എന്ന ഈ ആരോപണം. ഗോവിന്ദപിള്ള ശ്രീകൃഷ്ണവിലാസത്തെയും നാരായണപണിക്കർ ശ്രീകൃഷ്ണവിജയത്തെയും ഉള്ളൂർ, പി. കെ. മുതലായവർ കൃഷ്ണഗാഥയെയും മുൻനിർത്തി ഈ ആരോപണം ഉറപ്പിച്ചിരിക്കുന്നു. ശ്രീ. നാരായണപ്പിഷാരോടി, ഈ പ്രസാധനത്തിന്റെ ആമുഖത്തിൽ, നാരായണീയത്തിന്റെ സ്വാധീനശക്തി ശ്രീകൃഷ്ണചരിതത്തിൽ ധാരാളമുണ്ടെന്ന് തെളിയിച്ചതും ശ്രദ്ധിക്കത്തക്കതാണ്; എഴുത്തച്ഛന്റെ ഭാഗവതത്തിന്റെ സ്ഫുരണവും ഇതിലുണ്ടെന്ന് ആമുഖത്തിൽ സൂചിപ്പിച്ചുകാണാം.

ഇങ്ങനെ ചിന്തിക്കുകയാണെങ്കിൽ, ഏറെക്കുറെ ഗുണരഹിതമെന്നു് സർവ്വരാലും സർവ്വഥാ സമർത്ഥിക്കപ്പെട്ട ഒരു കൃതിയെ സാഹിത്യഅക്കാദമി വളരെ പണച്ചെലവു് ചെയ്തു് പുതുതായി പ്രകാശിപ്പിക്കുന്നതു് പ്രയോജനകരമാണോ എന്ന പ്രശ്നത്തിനു് മറുപടി കണ്ടെത്തുക എളുപ്പമല്ലെന്നു് സമ്മതിക്കേണ്ടിവരും. ശ്രീകൃഷ്ണചരിതത്തെപ്പററി ആകെയൊരാളേ ഇതുവരെ നല്ലതു് പറഞ്ഞിട്ടുള്ളൂ—കർത്താവായ കുഞ്ചൻനമ്പ്യാർ മാത്രം! പ്രഥമസർഗ്ഗത്തിൽ പ്രരോചനാരൂപത്തിൽ കൊടുത്തിരിക്കുന്ന ഈ പദ്യം അതിപ്രശസ്തമാണുതാനും.

''മധുരിപുചരിതം മനോഭിരാമം
മധുരപദാകലിതം മണിപ്രവാളം
മതികമലവിലാസഹേതുഭൂതം
കതിപയസർഗ്ഗമിദം കരോമി കാവ്യം.'' (1–3)

ഈ കാവ്യത്തിനു് കേരളത്തിൽ ഉണ്ടായിരുന്ന പ്രചാരം ഓർത്താൽ തന്റെ കൃതിയെക്കുറിച്ചു് നമ്പ്യാർക്കുള്ള മതിപ്പിൽ എന്തോ സത്യമുണ്ടെന്നു് കരുതേണ്ടിവരും. എന്നാൽ ഇതുവരെ കിട്ടിയിട്ടുള്ള പണ്ഡിതാഭിപ്രായങ്ങൾ ഇതിനു് അനുഗ്രാഹകമായിക്കാണുന്നില്ല. എന്താണു് ഈ വൈരുദ്ധ്യത്തിന്റെ വിശദീകരണം?

''സകല കേരളീയന്മാരാലും അദ്യാപി അഭിനന്ദിക്കപ്പെടുന്നതു്'' എന്നു് വിശേഷിപ്പിച്ചതിനുശേഷം, ശ്രീകൃഷ്ണചരിതത്തിലെ സദാചാരവാക്യങ്ങളെ എടുത്തുകാണിക്കാനാണു് നമ്മുടെ ആദിഭാഷാചരിത്രകാരൻ തുനിഞ്ഞതെന്നു് നേരത്തെ പറഞ്ഞുവല്ലോ. ഈ ലോകോക്തികളെ ഒന്നു് പരിശോധിച്ചുനോക്കുക. രണ്ടെണ്ണം മാത്രം ചുവടെ ചേർക്കുന്നു:

1. ''ചെറുപ്പകാലങ്ങളിലുള്ള ശീലം
മറക്കുമോ മാനുഷനുള്ള കാലം?
കാരസ്കരത്തിൻ കുരു പാലിലിട്ടാൽ
കാലാന്തരേ കയ്പു ശമിപ്പതുണ്ടോ? (9–29)

2. ജലത്തിലെപ്പോളകളെന്നപോലെ
ചലം മനുഷ്യർക്കു് ശരീരബന്ധം.
കുലം ബലം പുത്രകളത്രജാലം
ഫലം വരാ മൃത്യു വരും ദശായാം.'' (2-46)

ശ്രീകൃഷ്ണചരിതത്തിൽനിന്നുള്ള ഇത്തരം അനേകം വരികൾ നമ്മുടെയെല്ലാം മനസ്സിൽ പച്ചപ്പുല്ലുപോലെ പടർന്നുപിടിച്ചുകിടപ്പുണ്ട്. ലോകോത്തരങ്ങൾ എന്നു നിലയ്ക്കാണോ ഇവ നമ്മുടെ മനോഭൂമിയെ ഹരിതസ്ഫൂർത്തികൊണ്ട് മൂടിയിരിക്കുന്നത്? അണലിപ്പാമ്പുപോലുള്ള എത്ര അർത്ഥാന്തരന്യാസങ്ങളും തത്ത്വകഥനങ്ങളും നമ്മുടെ സാഹിത്യകൃതികളിൽ ഇല്ല? എന്നിട്ടും ഈ കുഞ്ചൻ പദ്യങ്ങൾക്ക് ഇത്രമാത്രം ഹൃദയപ്രതിഷ്ഠ കിട്ടാൻ കാരണമെന്തെന്ന് നാം വേറെ അന്വേഷിക്കേണ്ടിയിരിക്കുന്നു. ശബ്ദസാരള്യം, ശയ്യാസുഖം, അർത്ഥലാളിത്യം, അലങ്കാരമാധുര്യം എന്നിങ്ങനെ പല ഗുണങ്ങൾ ഇവിടെ ഉദ്ധരിച്ച പദ്യത്തിൽത്തന്നെ നമുക്ക് കണ്ടുപിടിക്കാം. ''മക്കളേ മാനുഷനുള്ള കാലം'', ''ജലത്തിലെപ്പോളകളെന്നപോലെ'' എന്നീ വരികളുടെ ഒഴുക്ക് കവിതാശക്തിയുടെ പരമോച്ചശൃംഗത്തിൽനിന്നുമാത്രം ഉണ്ടാകുന്നതാണ്. അവയുടെ അതീവസാധാരണമായ ലാളിത്യംകൊണ്ട് നാം ഈ രഹസ്യം അറിയാതെപോകുന്നുവെന്നേയുള്ളൂ. അങ്ങനെ അറിയാതാകുന്നതാകട്ടെ, മഹാകവികൾക്കുമാത്രം സാധിക്കുന്ന വലിയ ഒരു കലാകൗശലമാണുതാനും.

ലോകോക്തികളിലെന്നല്ല, ശ്രീകൃഷ്ണചരിതത്തിലെ എല്ലാ വർണ്ണനകളിലും നിരന്തരമായി വ്യാപിച്ചുനില്ക്കുന്നത് ഈ ഗുണഗണങ്ങളാണ്. നാരായണപ്പണിക്കർ ഉദ്ധരിച്ച ഈ ബാല്യവർണ്ണനം നോക്കുക.

''വരുന്ന ഗോപാലനിതംബിനീനാം
കരം പകർന്നാശു വിളങ്ങി കൃഷ്ണൻ
വിരിഞ്ഞ പുഷ്പങ്ങളിലാശ്രമിക്കും
വിരഞ്ഞു മണ്ടുന്നൊരു വണ്ടുപോലെ.

കാന്തിപ്രകാശേന കുമാരകന്മാർ
നീന്തിത്തുടങ്ങീ ധരണീതലാന്തേ,
ചിന്തിക്കിലൂഴീലവരീശരന്മാ-
രെന്തെങ്കിലും ചെയ്കിൽ മനോഭിരാമം.

നീലാളിവർണ്ണൻ ഭഗവാൻ മുകുന്ദൻ
താലാങ്കനച്ഛസ്ഫടികപ്രകാശൻ

കാളിന്ദിയും ഗംഗയുമേകദേശേ
മേളിച്ച കാന്തിപ്രസരം കലൎന്നു.

പാണിദ്വയം ജാനുയുഗേന മെല്ലെ
ക്ഷോണീതലേ വെച്ചഥ സഞ്ചരിച്ചാർ,
കാണുന്നവൎക്കു മനോഭിരാമം
ചേണാൎന്ന മന്ദസ്മിതചാതുരാവം.

പിടിച്ചു മെല്ലെന്നഥ പിച്ചനിന്നാർ
പതുക്കമില്ലാഞ്ഞു മറിഞ്ഞുവീണാർ
നടന്നു നാലഞ്ചടി മന്ദമന്ദം
കിടന്നുരുണ്ടാരവനീവിഭാഗേ.

ചിലമ്പുമക്കാഞ്ചനകാഞ്ചിയോടും
ചിലമ്പുതൻ മഞ്ജുളനാദമോടും
ചലൽപദം ഖേലനലോലസത്താ-
മലംകരിച്ചാരഥ ഗോപവാടം.” (3, 13-18)

ഇടതടവില്ലാത്ത ഈ പദാൎത്ഥകോമളിമധാര തന്നെത്തന്നെ ഉദ്ധരിച്ചിട്ടും, ഇതുകൊണ്ടൊന്നും ഹൃദയം ദ്രവീഭവിക്കാത്തപടി, “കവിതാശക്തിക്കു പുഷ്ടിവികാസം സംഭവിച്ചു കഴിഞ്ഞിട്ടില്ലാത്ത ഒരു ബാലകവിയുടെ ദ്രുതകവിതയാണ്”. ശ്രീകൃഷ്ണചരിതം എന്നു് പണിക്കർ എടുത്തു പറഞ്ഞതു് എന്തുകൊണ്ടാണെന്നു് മനസ്സിലാവുന്നില്ല. ബാലകവിയുടെതുതന്നെ, ദ്രുതകവിതതന്നെ— എന്നാലെന്തു്? എത്രയോ ബാലപ്രതിഭാശാലികൾ കവികളുടെയും കലാകാരന്മാരുടെയും ഇടയിലുണ്ടായിട്ടുണ്ടു്. ഒരു ദിവ്യധാര പോലെ കവിത നിമിഷത്തിനകം അനൎഗ്ഗളമായി നിൎഗ്ഗളിച്ച ഉദാഹരണങ്ങളും സാഹിത്യലോകത്തിൽ ധാരാളമുണ്ടു്. ഇവയെല്ലാം സാഹിത്യചരിത്രകാരന്മാരാൽ വാഴ്ത്തപ്പെട്ടിരിക്കെ, ഇവിടെ കുഞ്ചനെ അക്കാരണങ്ങളാൽ തള്ളിപ്പറഞ്ഞതു് ചരിത്രബോധത്തെയോ സാഹിത്യബോധത്തെയോ തെളിയിക്കുന്നുവെന്നു് എങ്ങനെ പറയും?

ഇപ്രകാരം ഉദ്ധരിച്ചുതുടങ്ങിയാൽ അവസാനിക്കുകയില്ല. അസുരസേനാപരാക്രമംകൊണ്ടു് ലോകത്തുണ്ടായ ഇരുട്ടിനെ വൎണ്ണിക്കുന്ന പദ്യം കണ്ടാലും—ആ അന്തരീക്ഷത്തിന്റെ ആന്ധ്യഭീകരത മുഴുവൻ വെറും പ്രഥമശ്രവണംകൊണ്ടുതന്നെ തെളിയിച്ചുകാട്ടുന്ന ഒരു പദ്യം:

''പടഹഘടഘടായിതം മുഴക്കി
പടകളിടഞ്ഞു നടക്കുമദ്ദശായാം
ഇടിപൊടിതകരും ധരാവിഭാഗേ
പൊടിപടലത്തിലൊളിച്ചു ഭാനുബിംബം.'' (1-12)

ബുദ്ധിയോടു് യുദ്ധംചെയ്യുന്ന കഠിനമായ ഒരു വേദാന്തതത്ത്വം, കുട്ടികളുടെ നാക്കിൻതലപ്പിൽ അലിഞ്ഞുപോകുന്ന മധുരാന്നം പോലെ രൂപാന്തരപ്പെടുന്നതു് കാണുക:

''അംഭസ്സിലാകാശതലം കണക്കെ
സംഭാവനം ചെയ്യിലിദം പ്രപഞ്ചം
സംബന്ധമുണ്ടാകിന മായതന്നിൽ
ബിംബിച്ചുകാണുന്നു ഭവൽകടാക്ഷാൽ.'' (2-9)

നാരായണീയത്തിലെന്നല്ല ഒരു ഭാഗവതകഥാ കാവ്യത്തിലും കാണാത്തത്ര ഹൃദയാവർജ്ജകമായ ശബ്ദേന്ദ്രജാലം കലർന്നു്, അർത്ഥലാവണ്യം നിറഞ്ഞിരിക്കുന്ന ഒരു ഭാഗം:

''ഓളങ്ങളാം തള്ളിപ്പുളിനം പിളർക്കും
കാളിന്ദിതന്നിൽ കവിയുന്ന വെള്ളം
ചീളെന്നു ശൗരിക്കു് തരം കണ-
ങ്കാലോളം കവിഞ്ഞീല ഹരിപ്രഭാവാൽ.'' (2-29)

വെറും ഗദ്യത്തിന്റെ ഛായയുള്ള സംഭാഷണത്തിൽ പദ്യത്തിന്റെ ഹൃദ്യമായ താളമാധുരി കലർത്തിയ ഒരു ഭാഗമിതാ:

''നാളെ രാവിലെ നമുക്കു് ഗമിക്കാം
നീളവേ മമ നടന്നു വരേണം
കേളെനിക്കുള്ളിൽ കുതൂഹലമേറ്റം
കേളിയുള്ള ധനുരർച്ചന കാണാൻ.'' (7-29)

മലയാളകവിതയിൽ ദാരിദ്ര്യദുഃഖത്തെപ്പറ്റി വർണ്ണിക്കുന്ന ഏറ്റവും ധ്വനിതീവ്രമായ വരികൾ ഇവിടെ ചേർക്കാം:

''ഉഴക്കുചോർകൊണ്ടൊരു വാസരാന്തം
കഴിക്കുമഞ്ചാറുജനങ്ങളിപ്പോൾ
കിഴക്കുദിക്കുമ്പൊഴുതാത്മജന്മാർ
കഴൽക്കു കെട്ടിക്കരയുന്നു കാന്താ.'' (12-5)

ഈ കാവ്യത്തിലെ ചില പദ്യങ്ങളും കേട്ടറിയാത്തയാൾ കേരളീയനല്ലെന്ന് നമുക്ക് നിസ്സംശയം വിധിക്കാം. അത്രയ്ക്ക് നമ്മുടെ ജീവിതസംസ്കാരത്തിന്റെ അഭേദ്യാംശമായിരിക്കുന്നു ഈ ശ്രീകൃഷ്ണചരിതം മണിപ്രവാളകാവ്യം. കുറച്ച് ഉദാഹരണങ്ങളും ചുവടെ ചേർക്കുന്നു. ''ചെറുപ്പകാലങ്ങളിലുള്ള ശീലം'' എന്നും ''ജലത്തിലെപ്പോളകളെന്നപോലെ'' എന്നും ആരംഭിക്കുന്നതും നേരത്തെ ഉദ്ധരിച്ചതുമായ പദ്യങ്ങളെയും ഈ കൂട്ടത്തിൽ പെടുത്താം:

1. ''അരേ ദുരാചാര നൃശംസ കംസ
പരാക്രമം സ്ത്രീകളിലല്ല വേണ്ടൂ,
ത്വദന്തകൻ ഭൂമിതലേ ജനിച്ചു
ജവേന സർവ്വത്ര തിരഞ്ഞുകൊൾക.'' (2-40)

2. ''തായാട്ടുകാട്ടുന്ന ശിശുക്കളെത്താൻ
താഡിച്ചു ശിക്ഷിച്ചു വളർത്തവേണം.
നീയെന്നിയേ ശീലമടക്കിവെപ്പാ-
നീയാളുകൾക്കിന്നൊരു സാധ്യമാമോ?'' (3-29)

3. വല്ലാത്ത ബാലപ്രവൃത്തിനേക്കാ-
ളില്ലാത്ത ബാലപ്രഭവം സുഖംപാൻ.
ഉല്ലാസമെന്നുള്ളതുമിജ്ജനാനാം
കില്ലാതെയായ് വന്നിതു ദൈവദോഷാൽ.''
(3-53)

4. ''ശംഖചക്രഗദാപത്മശോഭമാനചതുർഭുജം
ശ്രീവത്സകൗസ്തുഭോദാരവനമാലാവിരാജിതം.''
(8-29)

5. ''എന്നാകിലോ ഞാനിഹ ചെന്നുപോരാം
തന്നാകിലോ ഞാനിതു കൊണ്ടുപോരാം
നന്ദാത്മജൻ തന്റെ മുഖാരവിന്ദം
മന്ദസ്മിതാർദ്രം ബത കണ്ടുപോരാം.'' (12-13)

ഇവിടെ ''നല്ലകവിത'' ഇല്ലെങ്കിൽ മലയാളത്തിൽ എവിടെയും നല്ല കവിതയില്ല. മലയാളത്തിലെ മണിപ്രവാളത്തി

ന്റെ ഏററവും കാവ്യാത്മകമായ മുഖകാന്തി നാം ശ്രീകൃഷ്ണചരിതത്തിൽ പ്രതിഫലിച്ചുകാണുന്നു. പ്രസാദമാധുര്യങ്ങളും ലാളിത്യരസികത്വങ്ങളും വൃത്തതാളചടുലതയും ഇത്രമേൽ സ്ഫുരിച്ചുനില്ക്കുന്ന മണിപ്രവാളകൃതികൾ നമുക്ക് അധികമുണ്ടെന്ന് തോന്നുന്നില്ല. സംസ്കൃത വൃത്തപ്രയോഗത്തിൽ ശ്രീകൃഷ്ണചരിതകാരന് കൃതഹസ്തതയില്ലെന്ന മഹാകവിയുടെ അപലാപത്തിന് അടിസ്ഥാനവും കാണുന്നില്ല. കുമാരനാശാന്റെ 'ലീല'യിലും നാലപ്പാടന്റെ 'കണ്ണുനീർത്തുള്ളി'യിലും പുഷ്പിതാഗ്ര, ഉപേന്ദ്രവജ്ര മുതലായ സംസ്കൃതവൃത്തങ്ങൾ എത്ര ഭാവാനുഗുണമായി ഉപയോഗിച്ചിട്ടുണ്ടോ, അതിന് സമാനമായ വൃത്തപ്രയോഗനൈപുണ്യം ഈ കാവ്യത്തിൽ നിരങ്ങൾക്ക് കാണാം. ഇതെല്ലാംകൊണ്ടാണ് ഈ കൃതി മലയാളത്തിലെ ഏററവും പ്രചുരപ്രചാരമായ കാവ്യങ്ങളിൽ ഒന്നായിത്തീർന്നത്. വായിക്കുന്ന മാത്രയിൽത്തന്നെ ഭാവാർത്ഥങ്ങൾ നാവിൽനിന്ന് നേരെ ബുദ്ധിയിലേയ്ക്കും ഹൃദയത്തിലേയ്ക്കും മിന്നൽപ്പിണർപോലെ പാഞ്ഞെത്തിക്കുന്ന ചിത്രസംപ്രകർഷമുള്ളതുകൊണ്ടത്രെ ഈ കാവ്യം ഇന്നും ബാലജനങ്ങൾക്ക് പ്രിയതമമായിത്തീർന്നതും ഇവിടത്തെ വിദ്യാഭ്യാസ സംവിധാനത്തിലെ ഒരു അനപേക്ഷണീയ ഗ്രന്ഥമായി വളരെക്കാലം വിരാജിച്ചതും. ഒരു പഴയ ശ്രീകൃഷ്ണചരിത പ്രസാധനത്തിൽ ഈ കാവ്യത്തെ 'ബാലകാവ്യം' എന്ന് പരാമർശിച്ചതും ഓർക്കുന്നു. ഈ ബാലകാവ്യത്തിൽ പണ്ഡിതന്മാർക്കുപോലും അർത്ഥം പറയാൻ ബുദ്ധിമുട്ടുള്ള ചില പദ്യങ്ങളും ഉണ്ട്—മഹാഭാരതത്തിലെ കൂടശ്ലോകങ്ങളെപ്പോലെ. ഇവയിൽ ഏററവും കുപ്രസിദ്ധം താഴെ ചേർക്കുന്ന പദ്യമാണ്:

''ദക്ഷാംഗനാം പക്ഷിതരക്ഷുജാലം
വൃക്ഷങ്ങളും യക്ഷികൾ കക്ഷിജാലം
തക്ഷന്മുഖക്ഷത്രവിപക്ഷപക്ഷ—
ലക്ഷ്മകളും തൽക്ഷണമത്ര കണ്ടാം.'' (3-65)

'മംഗളോദയംകമ്പനി'യുടെ പ്രസിദ്ധീകരണത്തിൽ ''അർത്ഥം മനസ്സിലാകുന്നില്ല'' എന്ന് ഇതിനു പറഞ്ഞിട്ടുണ്ട്. പിഷാരോടിയുടെ വ്യാഖ്യാനത്തിൽ ഒരർത്ഥം പറഞ്ഞുകാണാം. മലബാറിൽ പാരമ്പര്യമായി പണ്ഡിതന്മാർ പറഞ്ഞുകേട്ടതും തൃശ്ശിവപേരൂർ ഭാരതവിലാസം പ്രസിദ്ധീകരണത്തിലുള്ള (1099) പി. എം. നാരായണനായരുടെ വ്യാഖ്യാനത്തിലുള്ളതും വേറൊര

ത്ഥമാണ്—അതായത്, അക്ഷത്രത്തിന് ചക്രവാകം (അച്യുതങ്ങളെ രക്ഷിക്കുന്നത് ചക്രം, അതുതന്നെ ചക്രവാകം) എന്ന് വരുത്തി, അക്ഷത്രവിപക്ഷം എന്നതിന് ചന്ദ്രൻ എന്നും, അതിന്റെ പക്ഷം എന്നതിന് ആദിത്യൻ എന്നും അർത്ഥം എടുക്കാം. ക്ഷത്രിയാർത്ഥകമായ വ്യാഖ്യാനത്തെക്കാളും ഇതിന് ഔചിത്യം കൂടുതൽ തോന്നുന്നു— നക്ഷത്രങ്ങളെപ്പററി പറയുന്ന കൂട്ടത്തിൽ ആദിത്യചന്ദ്രന്മാരെ പറയുന്നതിലാണല്ലോ, ക്ഷത്രിയന്മാരെപ്പററി പറയുന്നതിലേറെ, ഔചിത്യം ഇരിക്കുന്നത്.

പിന്നെയെന്താണ് നമ്മുടെ സാഹിത്യ ചരിത്രകാരന്മാരും മററും ഈ കൃതിയുടെ മഹിമ കാണാതെ കററംപറഞ്ഞു നടക്കുന്നത്? ഉള്ളൂരിന്റെ നിരൂപണത്തിൽ അതിന്റെ രഹസ്യം കണ്ടെത്താമെന്ന് എനിക്ക് തോന്നുന്നു. ശ്രീകൃഷ്ണചരിതം ''അലങ്കാരോജ്ജ്വലമല്ല'' എന്നൊരു വിമർശനം മഹാകവി ഉന്നയിച്ചിട്ടുണ്ട്. ശരിയാണ്— ഇതിൽ അതിസരസങ്ങളായ സാദൃശ്യമൂലാലങ്കാരങ്ങളും അർത്ഥാന്തരന്യാസം, സ്വഭാവോക്തി തുടങ്ങിയവയുമല്ലാതെ അതിശയോക്തി മിക്കവാറും വർജ്ജിക്കപ്പെട്ടിട്ടുണ്ടെന്ന് കാണാം. അന്നുവരെ മലയാളത്തിൽ പ്രചാരത്തിലുണ്ടായിരുന്ന ആഡംബരരീതിയും അലങ്കാരപ്രിയവും വല്ലനാമേളവുമായ ശൈലിയിൽനിന്ന് നിരലങ്കാരസുന്ദരമെന്ന് പറയാവുന്ന ലളിതമോഹനമായ ഒരു ശൈലിയിലേക്ക് ഭാഷാകവിതയെ നയിക്കുവാൻ കുഞ്ചൻനമ്പ്യാർ ഈ കൃതിയിലൂടെ ശ്രമിക്കുകയായിരുന്നു. തന്റെ തുള്ളലുകളിലൂടെ ഈ ലക്ഷ്യം അദ്ദേഹം കൂടുതൽ നേടാൻ ശ്രമിക്കുകയും ചെയ്തു. ഇങ്ങനെ തെളിഞ്ഞ ഒരു ശാലീനശൈലി അടുത്ത കാലംവരെ നമ്മുടെ സാഹിത്യരസികന്മാർക്ക് അരുചിപ്രദമായിരുന്നതിന്റെ മുഖംകോട്ടലുകളാണ് ശ്രീകൃഷ്ണചരിതനിർഭർത്സനത്തിൽ നാം കാണേണ്ടത് എന്നാണ് എന്റെ വിനീതമായ അഭിപ്രായം.

ശ്രീകൃഷ്ണചരിതത്തിലുള്ള അന്യസാദൃശ്യങ്ങളെപ്പററി മാത്രം സഹൃദയന്മാർ മനസ്സ് പുണ്ണാക്കേണ്ടതില്ല. നൂറായിരംകൊല്ലത്തെ കൃഷ്ണോപാഖ്യാനഗാനപാരമ്പര്യത്തിൽനിന്നുകൊണ്ട് ഒരു കവി കാവ്യം രചിക്കുമ്പോൾ, ആശയകല്പനാദികളിൽ അങ്ങിങ്ങ് സാദൃശ്യം കാണാതെ വരുന്നതെങ്ങനെ? നമ്പ്യാർ ചെറുശ്ശേരിയെയും മേല്പുത്തൂരിനെയും കൈ ഉപജീവിച്ചുവെന്നല്ല പ

റയേണ്ടതു്, നമ്പ്യാരും ചെറുശ്ശേരിയും മേല്പത്തൂരും എല്ലാം പൂർവ്വഭാഗവതകവികളെ ആശ്രയിച്ചുവെന്നാണു്. ഈ സാദൃശ്യങ്ങൾക്കപ്പുറത്തു് ശ്രീകൃഷ്ണചരിതത്തിൽ കാവ്യമഹിമകാരികളായ പല സ്വാതന്ത്ര്യങ്ങളുണ്ടെന്നു് സമർത്ഥിക്കാനാണു് മേലേ ശ്രമിച്ചിട്ടുള്ളതു്.

“കലക്കത്തു് കുഞ്ചൻനമ്പ്യാരവർകളുടെ പ്രധാനകൃതി” എന്നു് മുഖമുദ്രയായി രേഖപ്പെടുത്തിയതാണു് ശ്രീകൃഷ്ണചരിതത്തിന്റെ മാതൃവിലാസം പ്രസിദ്ധീകരണം (1099). നമ്മുടെ സാഹിത്യചരിത്രകാരന്മാർക്കോ വിമർശകന്മാർക്കോ ഇതുവരെ സാധിച്ചിട്ടില്ലാത്തത്ര സൂക്ഷ്മമായി ശ്രീകൃഷ്ണചരിതത്തെ വിലയിരുത്തിയതു് ഈ മുഖമുദ്രയിലാണെന്നു് പറയേണ്ടിയിരിക്കുന്നു. 'കാണ്ഡാദ്യുഗചർമ്മസ്വനങ്ങൾ' എന്നു് ആക്ഷേപിക്കപ്പെട്ട മലയാളത്തിലെ മഹാകാവ്യങ്ങളെയിടയിൽ പദാർത്ഥകല്പനാലങ്കാരവർണ്ണനാദികളിൽ കാവ്യോചിതമായ സംയമനം പാലിച്ചുകൊണ്ടു് രചിക്കപ്പെട്ട ഒരേയൊരു കൃതിയെന്ന നിലയിൽ ഇതിനെ നമ്പ്യാരുടെ പ്രധാനകൃതി എന്നു് പറയുന്നതു് തികച്ചും ശരിയാണു്. നമുക്കു് പരിചയമുള്ള മലയാളമഹാകാവ്യങ്ങൾക്കൊന്നിനും ചേരാത്ത ഒരു വിശേഷണമാണല്ലോ 'മനോഹരം' എന്ന പദം. ശ്രീകൃഷ്ണചരിതത്തെപ്പററി ഒററവാക്കിൽ അഭിപ്രായം പറയാൻ പറഞ്ഞാൽ, ഒട്ടും സന്ദേഹിക്കാതെ ഞാൻ പറയുക “മനോഹരം” എന്നാണു്. ഇക്കാവ്യത്തിൽ ഒന്നാം സർഗ്ഗംതൊട്ടു് ഉടനീളം, കൂടുതലും കൃഷ്ണവിശേഷണമായിട്ടു്, ഉപയോഗിച്ചിട്ടുള്ള ഈ പദം പ്രബന്ധകടാക്ഷരീതിയിൽ കാവ്യത്തിന്നാകെ ചേരുന്നൊരു പദംതന്നെയാണെന്നു് സഹൃദയന്മാർ സമ്മതിക്കാതിരിക്കയില്ല. മനോഹരമായ ഈ കാവ്യത്തെ വീണ്ടും ജനമാനസവേദിയിൽ പ്രതിഷ്ഠിക്കാനുള്ള ഒരു ശുഭശ്രമമാണു് അക്കാദമിയുടെ ഈ നവപ്രസാധനം എന്നു് പറഞ്ഞുകൊണ്ടു് വിരമിച്ചുകൊള്ളുന്നു.

കോഴിക്കോട്ടു് സർവ്വകലാശാല

26-4-1977

പ്രൊഫ: സുകുമാർ അഴീക്കോടു്

# ആമുഖം

മലയാളസാഹിത്യത്തിൻെറ പരിപോഷണത്തിനുവേണ്ടി തങ്ങളുടെ ജീവിതകാലം മുഴുവനും ഉഴിഞ്ഞുവെച്ചവരും പ്രത്യേകം ഓരോ സാഹിത്യപ്രസ്ഥാനത്തിനു ജന്മം നൽകിയവരുമായ മൂന്നു മഹാകവികൾ ഏതാനും നൂററാണ്ടുകൾക്കു മുമ്പുതന്നെ നമുക്കുണ്ടായിട്ടുണ്ട് — നിരണവൃത്തത്തിൽ ഒട്ടേറെ കൃതികൾ നിർമ്മിച്ച കണ്ണശ്ശപ്പണിക്കരും കിളിപ്പാട്ടുവൃത്തങ്ങളിൽ പല കൃതികളും എഴുതിയ തുഞ്ചത്തെഴുത്തച്ഛനും തുള്ളൽക്കഥകളുണ്ടാക്കി രംഗങ്ങളിലവതരിപ്പിച്ച് തുള്ളൽ പ്രസ്ഥാനത്തിനു പ്രതിഷ്ഠ നൽകിയ കുഞ്ചൻനമ്പ്യാരും. നിരണത്തുരാമപ്പണിക്കർ, വാല്മീകി രാമായണത്തിൻെറ സംഗ്രഹമായ കണ്ണശ്ശരാമായണം, ഭാഗവതം ദശമസ്കന്ധത്തിൻെറ സംക്ഷേപമായ കണ്ണശ്ശഭാഗവതം മഹാഭാരതം ചുരുക്കിയെഴുതിയ കണ്ണശ്ശഭാരതം (ഇതു മുഴുവനും കണ്ടുകിട്ടീട്ടില്ല), ശിവരാത്രിമാഹാത്മ്യം എന്നിവയുടെ കർത്താവാണ്. ഭഗവൽഗീതയുടെ വിവർത്തകനായ മാധവപ്പണിക്കരും ഭാരതമാലയുടെ രചയിതാവായ ശങ്കരപ്പണിക്കരുമാണ് രാമപ്പണിക്കർക്കു മാർഗ്ഗദർശനംചെയ്ത ആചാര്യന്മാർ. ബ്രഹ്മാണ്ഡപുരാണം ഗദ്യം എഴുതിയതും ഒരു നിരണം കവിതന്നെയാണെന്നത്രെ ഗവേഷകാഭിപ്രായം. ഒരു കാര്യം തീർച്ച—മലയാളസാഹിത്യത്തിൻെറ അഭിവൃദ്ധിക്കുവേണ്ടി ആദ്യമായി മഹാപ്രയത്നം ചെയ്തിട്ടുള്ളത് കണ്ണശ്ശകുടുംബമാണ്.

തുഞ്ചത്തെഴുത്തച്ഛനാണ് രണ്ടാമത്തേത് അനുസ്മരിക്കേണ്ടുന്ന നമ്മുടെ പൂർവ്വകവി. കിളിപ്പാട്ടുപ്രസ്ഥാനത്തിൻെറ അവതാരകനത്രെ ആ കവികുലഗുരു. എട്ടുഗണമുള്ള നാലുപാദങ്ങളോടുകൂടിയ നീണ്ട നിരണവൃത്തത്തിനു പകരം മൂന്നോ നാലോ ഗണമുള്ള ഈരടികളടങ്ങുന്ന നാലു വൃത്തങ്ങൾ രൂപപ്പെടുത്തുകയും ഭാഷയെ കൂടുതൽ സംഭാഷണഭാഷയോടടുപ്പിക്കുകയും ഭക്തിഭാവത്തിനും ധർമ്മതത്വോപദേശങ്ങൾക്കും ആവോളം പ്രാധാന്യം നല്കുകയും ചെയ്തുകൊണ്ട് ഒരു കിളിമുഖേന ഭാഗവതരാമായണഭാരതങ്ങൾ കേരളത്തിലുടനീളം പാടിക്കേൾപ്പിച്ച മഹാകവിയാണ് ആ ആചാര്യൻ. ദശമസ്കന്ധകഥ മാത്രമുള്ള കണ്ണശ്ശഭാഗവതത്തിനു

പകരം പന്ത്രണ്ടുസ്കന്ധവും വിവർത്തനം ചെയ്യുക, വാല്മീകിരാമായണത്തിനു പകരം അദ്ധ്യാത്മരാമായണം മൂലമായി സ്വീകരിക്കുക, കണ്ണശ്ശരാമായണത്തിന്റെയും ഭാരതമാലയുടെയും അടിസ്ഥാനത്തിൽ വ്യാസഭാരതത്തിന്റെ സഹായത്തോടുകൂടി ഭാരതകഥ സംക്ഷേപിക്കുക എന്നിവ ഭാഗവതരാമായണഭാരതങ്ങളുടെ നിർമ്മാണത്തിൽ എഴുത്തച്ഛൻ സ്വീകരിച്ചിട്ടുള്ള പ്രത്യേകതകളാണ്. മേൽക്കാണിച്ച മൂന്നു കൃതികൾക്കു പുറമെ, ദേവീമാഹാത്മ്യം, ചിന്താരത്നം, ബ്രഹ്മാണ്ഡപുരാണം, വില്വാദ്രിമാഹാത്മ്യം, [illegible] ഏകാദശീമാഹാത്മ്യം എന്നീ കിളിപ്പാട്ടുകളും ഹരിനാമകീർത്തനം ഇരുപത്തിനാലുവൃത്തം തുടങ്ങി വേറെ ചില കൃതികളും എഴുത്തച്ഛന്റെ വകയായിട്ടുണ്ട്. കണ്ണശ്ശമാറ്റങ്ങൾ കുറെക്കൂടി സുഗമവും വിശാലവുമാക്കുകയും വേറെച്ചില പുതിയ മാറ്റങ്ങൾ കണ്ടുപിടിക്കുകയും ചെയ്ത എഴുത്തച്ഛനെന്നു ചുരുക്കം.

ഭാഗവതത്തിലും രാമായണത്തിലും ഭാരതത്തിലുമുള്ള നല്ല നല്ല കഥാഭാഗങ്ങൾ നൃത്തഗീതവാദ്യനാട്യങ്ങളോടുകൂടി തുള്ളൽക്കളങ്ങളിൽ ബഹുജനങ്ങളുടെ മുമ്പിൽ അവതരിപ്പിച്ചുകൊണ്ടുള്ള തുള്ളൽപ്രസ്ഥാനമാണ് കുഞ്ചൻനമ്പ്യാരുടെ പുതിയ സംഭാവന. കിളിപ്പാട്ടുവൃത്തങ്ങൾക്കു പുറമെ [illegible] പല വൃത്തങ്ങളും നമ്പ്യാർ തുള്ളൽപ്പാട്ടുകളിൽ ഉപയോഗിച്ചിട്ടുണ്ട്. തുഞ്ചന്റെ കിളിക്കു പകരം ഓട്ടൻ, ശീതങ്കൻ, പറയൻ എന്ന പേരിൽ വേഷവൈചിത്ര്യമുള്ള മൂന്നു കഥാപാത്രങ്ങളെ നമ്പ്യാർ സ്വീകരിക്കുന്നു. ഹാസ്യരസത്തിനു സാർവ്വത്രികമായ അനുപ്രവേശവും നൽകി. അക്ഷരവിദ്യാഭ്യാസമില്ലാത്ത പാമരന്മാർക്കുപോലും വിവേകവും വിജ്ഞാനവും ഈശ്വരവിശ്വാസവും ഉളവാക്കുവാൻ നമ്പ്യാരുടെ ഈ പുതിയ പദ്ധതി വളരെവളരെ പ്രയോജനപ്പെട്ടു.

തുഞ്ചനെപ്പോലെ കുഞ്ചനും ആദ്യകാലത്ത് കിളിപ്പാട്ടുകൾ പലതും നിർമ്മിച്ചിട്ടുണ്ട്. ശിവപുരാണം, നളചരിതം, ഏകാദശീമാഹാത്മ്യം, പഞ്ചതന്ത്രം, ചാണക്യസൂത്രം എന്നിവ ഉദാഹരണങ്ങളാണ്. ഇവയിൽ പഞ്ചതന്ത്രവും ചാണക്യസൂത്രവും നീതിശാസ്ത്രപരങ്ങളാണ്. കൈകൊട്ടിക്കളിക്കും തിരുവാതിരകളിക്കും മറ്റുമായി തുഞ്ചന്റെ രാമായണം ഇരുപത്തിനാലുവൃത്തംപോലെ ഭഗവദ്ദൂത് പതിന്നാലുവൃത്തവും രുക്മിണീസ്വയംവരം പത്തുവൃത്തവും ശീലാവതി നാലുവൃത്തവും നമ്പ്യാർ നിർമ്മിച്ചിട്ടുണ്ട്.

ശ്രീകൃഷ്ണവിലാസമെന്ന സംസ്കൃതമഹാകാവ്യംപോലെ ശ്രീകൃഷ്ണചരിതമെന്ന ഒരു മണിപ്രവാളമഹാകാവ്യം കേരളഭാഷയ്ക്കു് ഇദംപ്രഥമമായി സംഭാവന ചെയ്തതു് കുഞ്ചൻനമ്പ്യാരാണു്. ഉണ്ണുനീലിസന്ദേശം ചന്ദ്രോത്സവം മുതലായി ചില ഖണ്ഡകാവ്യങ്ങൾ പണ്ടും ഇവിടെ ഉണ്ടായിട്ടുണ്ടെങ്കിലും ലക്ഷണമൊത്ത ഒരു മഹാകാവ്യം, ശ്രീകൃഷ്ണചരിതത്തിനുമുമ്പു് മലയാളഭാഷയിൽ ഉണ്ടായതായി അറിവില്ല.

ശ്രീകൃഷ്ണചരിതം മണിപ്രവാളകാവ്യത്തിന്റെ കർത്താവു് കുഞ്ചൻനമ്പ്യാരല്ല, രാമപാണിവാദനാണു് എന്നൊരഭിപ്രായം ചിലർക്കുണ്ടു്.

'രാമേണ പാണിവാദേന രചിതേ മിശ്രസംസ്കൃതേ
ശ്രീകൃഷ്ണചരിതേ കാവ്യേ മുതൽസ്സർഗ്ഗഃ സമാപിതഃ'

എന്നൊരു സമാപ്തിശ്ലോകം ഇക്കാവ്യത്തിൽ ഒരു താളിയോല ഗ്രന്ഥത്തിന് ഒന്നാം സർഗ്ഗത്തിന്റെ അവസാനത്തിൽക്കാണുന്നതാണു് അവരുടെ അഭിപ്രായത്തിന്റെ അവലംബം. ഈ അഭിപ്രായത്തിൽ കുറച്ചൊരു സത്യസ്ഥിതിയുണ്ടാവാം. രാമനെന്നായിരിക്കണം കുഞ്ചൻനമ്പ്യാരുടെ ശരിയായ പേർ. കുഞ്ചൻ എന്നതു് ഒരു ഓമനപ്പേര് മാത്രമായിരിക്കും. സംസ്കൃതത്തിൽ രാമപാണിവാദനെന്നും മലയാളത്തിൽ കുഞ്ചൻനമ്പ്യാർ എന്നുമാവണം എഴുതുന്ന പതിവു്. ആ നിലയ്ക്കു് ശ്രീകൃഷ്ണചരിതത്തിന്റെ കർത്താവായ കുഞ്ചൻനമ്പ്യാരെ രാമപാണിവാദനെന്നും പറയാമല്ലോ. ഏതെങ്കിലും ഒരു എഴുത്തുകാരന്റെ വകയാവണം ആ പദ്യം. ഒരു ഗ്രന്ഥത്തിൽ മാത്രം, അതും ഒരു സർഗ്ഗത്തിന്റെ സമാപ്തിയിൽ മാത്രം ആണല്ലോ അങ്ങനെ ഒരു പദ്യം കണ്ടുകിട്ടീട്ടുള്ളതു്. മറ്റൊരു കൃതിയിലും കുഞ്ചൻനമ്പ്യാർ തന്റെ പേർ വെളിപ്പെടുത്തിട്ടില്ലതാനും.

കുഞ്ചൻനമ്പ്യാരുടെ കുടുംബത്തിൽ വേറെ താവഴിയിൽ രാമപാണിവാദനെന്നപേരിൽ മറ്റൊരു മഹാകവി ഉണ്ടായിട്ടുണ്ടു്. അദ്ദേഹം സംസ്കൃതത്തിൽ ഒട്ടേറെ കൃതികളുടെ കർത്താവാണു്. രാഘവീയം, വിഷ്ണുവിലാസം എന്നു രണ്ടു മഹാകാവ്യങ്ങളും, ഭാഗവതം ചമ്പൂകാവ്യം, സീതാരാഘവമെന്നൊരു നാടകം, ചന്ദ്രിക, ലീലാവതി എന്നു രണ്ടു് ഏകാങ്കങ്ങളായ വീ

ഥികം, മദനകേതുചരിതം പ്രഹസനം, കംസവധം, ഉഷാനിരുദ്ധം എന്ന രണ്ടു പ്രാകൃതകാവ്യങ്ങളം, പ്രാകൃതവൃത്തി എന്നൊരു പ്രാകൃതവ്യാകരണവ്യാഖ്യാനം, വൃത്തവാർത്തികം എന്നൊരു വൃത്തശാസ്ത്രഗ്രന്ഥം, രാസക്രീഡയെന്ന പേരിൽ അനുഷ്ടുപ്പുവൃത്തത്തിന്റെ വകഭേദങ്ങളെല്ലാം ഉദാഹരിക്കുന്ന നാലു പരിച്ഛേദമുള്ളൊരു ഖണ്ഡകാവ്യം, താളപ്രസ്താരമെന്ന ഒരു താളശാസ്ത്രം, ശിവശതകമുകുന്ദശതകാദികളായി അനേകം സ്തോത്രങ്ങൾ, ശിവഗീതി സീതാരാമം എന്ന രണ്ടു ഗീതകാവ്യങ്ങൾ, തന്റെ തന്നെ കൃതികളായ രാഘവീയവിഷ്ണുവിലാസകാവ്യങ്ങൾക്കും സുകുമാരകവിയുടെ ശ്രീകൃഷ്ണവിലാസകാവ്യത്തിനും മേല്പുത്തൂർ നാരായണഭട്ടപാദരുടെ ധാതുകാവ്യത്തിനും വ്യാഖ്യാനങ്ങൾ, പാദാകാപാരക്രമം എന്നൊരു ഹാസ്യകൃതി, ദേവനാരായണപ്രശസ്തി, ഇങ്ങനെ വിവിധ മാർഗ്ഗങ്ങളിൽ മുപ്പതോളം കൃതികൾ, സംസ്കൃതത്തിലും പ്രാകൃതത്തിലുമായി രാമപാണിവാദൻ നിർമ്മിച്ചിട്ടുണ്ട്. ഈ രാമപാണിവാദൻ ജ്യേഷ്ഠനും കുഞ്ചൻനമ്പ്യാർ അനുജനുമായിരുന്നുവെന്നാണ് കേരളീയസംസ്കൃതസാഹിത്യചരിത്രകർത്താവായ വടക്കുംകൂർ രാജരാജവർമ്മയുടെ അഭിപ്രായം. വെട്ടത്തുനാട്ടിലുൾപ്പെട്ട മംഗലഗ്രാമത്തിൽ പാർത്തിരുന്ന ആളാണ് രാമപാണിവാദനെന്ന് അദ്ദേഹത്തിന്റെ ചന്ദ്രികാവീഥിയിൽ വ്യക്തമായി പറഞ്ഞിട്ടുണ്ട്. കിള്ളിക്കുറിശ്ശിമംഗലത്ത് കലക്കത്ത് എന്ന ഭവനത്തിലാണ് കുഞ്ചൻനമ്പ്യാർ ജനിച്ചത്. വെട്ടത്തുനാട്ടിൽനിന്നു പോന്നവരത്രെ കിള്ളിക്കുറിശ്ശിമംഗലത്തുള്ള കലക്കത്തു ഭവനക്കാർ.

ഈ രാമപാണിവാദനും കുഞ്ചൻനമ്പ്യാരും ഒരാൾതന്നെയാണെന്നു കേരളസാഹിത്യചരിത്രത്തിൽ ഉള്ളൂർ അഭിപ്രായപ്പെടുന്നു. ആ അഭിപ്രായം ശരിയല്ലെന്ന് വടക്കുംകൂർ കേരളീയ സംസ്കൃത സാഹിത്യചരിത്രത്തിൽ സ്ഥാപിക്കുന്നുണ്ട്. അതിനു തെളിവുകളും ധാരാളമുണ്ട്. രാമപാണിവാദൻ വ്യാകരണപണ്ഡിതനായ ഒരു സംസ്കൃതമഹാകവിയാണ്. കുഞ്ചൻനമ്പ്യാർ ഒന്നാന്തരം ഒരു ഭാഷാകവിയാണ്. രണ്ടുപേരുടെയും ഭാവനാഗതിയും വർണ്ണനരീതിയും രചനാകൗശലവുമെല്ലാം രണ്ടു മട്ടിലുള്ളതാണ്. രാമപാണിവാദൻ തന്റെ സംസ്കൃതകൃതികളിലെല്ലാം തന്റെ പേർ വ്യക്തമായി പറഞ്ഞിട്ടുണ്ട്. ഗുരുവായ നാരായണഭട്ടതിരിയെ കീർത്തിപൂർവ്വം അനുസ്മരിക്കുന്നുണ്ട്. കുഞ്ചൻ

നമ്പ്യാർ തൻെറ യാതൊരു കൃതിയിലും സ്വനാമധേയം വെളിപ്പെടുത്തുന്നില്ല. അദ്ദേഹത്തിൻെറ ഗുരുമുഖ്യന്മാർ നന്തിക്കാട്ട് ഉണ്ണിരവിക്കുറുപ്പും ദ്രോണമ്പള്ളി ക്ഷോണീദേവനുമാണെന്നു തുള്ളൽപ്പാട്ടുകളിൽ വ്യക്തമാക്കീട്ടുള്ളതാണ്. രണ്ടു ഭാഷയിൽ വിഭിന്നരീതിയിൽ അനേകം കൃതികൾ നിർമ്മിച്ച പ്രസിദ്ധിയാർജ്ജിച്ചിട്ടുള്ള ഏതെങ്കിലും ഒരു മഹാകവി ഉണ്ടായിട്ടുണ്ടോ എന്നും സംശയമാണ്. ഈ വക കാരണങ്ങളാൽ രാമപാണിവാദനും കുഞ്ചൻനമ്പ്യാരും രണ്ടാൾതന്നെയെന്ന് തീർച്ചപ്പെടുത്താവുന്നതാണ്. രണ്ടുപേരും ഒരേകാലത്ത് അമ്പലപ്പുഴയിലും തിരുവനന്തപുരത്തും രാജാക്കന്മാരെ ആശ്രയിച്ച് ജീവിച്ചിരുന്നതായും കാണുന്നു. കൊല്ലവർഷം 880ന്റെയും 960ന്റെയും ഇടയ്ക്കത്രേ കുഞ്ചൻനമ്പ്യാരുടെ ജീവിതകാലം.

തുള്ളൽക്കഥകളുടെ കർത്താവായ കുഞ്ചൻനമ്പ്യാർ, ശ്രീകൃഷ്ണചരിതം മണിപ്രവാളകാവ്യത്തിൻെറ കർത്താവുതന്നെയാണ് എന്നതിന് ആഭ്യന്തരമായിത്തന്നെ തെളിവുണ്ട്. കൃഷ്ണലീല, കാളിയമർദ്ദനം, രുഗ്മിണീസ്വയംവരം, സ്യമന്തകം, ബാണയുദ്ധം, പൌണ്ഡ്രകവധം, സന്താനഗോപാലം തുടങ്ങിയ ശ്രീകൃഷ്ണചരിതകഥാഭാഗങ്ങൾ തുള്ളൽക്കഥകളിലും വർണ്ണിച്ചിട്ടുണ്ടല്ലോ. ആ ഭാഗങ്ങളിൽ ശബ്ദം അർത്ഥം പ്രതിപാദനം എന്നിവയെല്ലാം സാമ്യം കാണുന്നുണ്ട്, നോക്കുക—

അശരീരി വാക്കുകേട്ടു കംസൻ ദേവകിയെ വെട്ടാൻ
തുനിയുന്നു—

ഇവളുടെ സുതനഷ്ടമൻ ഭവാനെ
ഝടിതി വധിക്കുമെന്നറിഞ്ഞുകൊൾക കംസാ 1_43

ഇതു വിരവൊടുകേട്ടു ക്രുദ്ധനായാ—
നതുലപരാക്രമശാലി ഭോജരാജൻ
ഭഗിനിയുടെ കചംപിടിച്ചിഴച്ചാ—
നസിലതകൊണ്ടഥ വെട്ടുവാൻ തുടർന്നാൻ 1_44

ശ്രീകൃഷ്ണചരിതം

'കേട്ടാലും ഭോജരാജൻ ദേവകിക്കു പിറന്നുള്ള
എട്ടാമൻ സുതൻ നിന്നെ പെട്ടെന്നു കൊലചെയ്യും
ഒട്ടേറെ വിചാരിച്ചോ' എന്നുള്ള വചനത്തെ
കേട്ടപ്പോൾ കുപിതനായ് കംസനും ഭഗിനിയെ

ചട്ടററ തലമുടി പിടിപെട്ടു വലിച്ചങ്ങു
വെട്ടാനായ്‌ തുനിഞ്ഞപ്പോഴം വസുദേവൻ വചനത്താൽ

ഉള്ളൂർ

## ശകടാസുരവധം

പാടായിവന്ന ശകടാസുരൻ താൻ
പാദാഗ്രമേററിട്ടു മുകുന്ദഗാത്രേ
വാടാതെ പാദേന ഹനിച്ചു ബാലൻ
പാടായിരം ഖണ്ഡമതായി വീണു: 3-2

ശ്രീകൃഷ്ണചരിതം

പാടായി വന്നവൻ ബാലന്റെ മേനിയിൽ
പാടാൻ തുനിഞ്ഞതറിഞ്ഞേതത്തീടിനാൻ
പാടായതേയുള്ളു പാടായിവന്നീല
പോട്ടകൊണ്ടെക്കണ്ണു തട്ടിത്തകർക്കയാൽ

ഉള്ളൂർ

## തൃണാവർത്തവധം

ആയാമമുള്ളൊരചലേ വിളങ്ങും
കായാമ്പൂതൻ കോരകമെന്നപോലെ
മായാകുമാരന്റെ മനോജ്ഞരൂപ—
മായാത്തധൂളീനോരസിദൃഷ്ടമായി. 3-7

ശ്രീകൃഷ്ണചരിതം

പാറപ്പുറത്തങ്ങു ചത്തുവീണീടുന്ന
പോററുനാളന്റെ മാറത്തുബാലനും
കാറൊത്ത കുന്നിൻ മുകളിൽ വിളങ്ങുന്ന
കായാമ്പൂതൻ മലർപോലെ വിളങ്ങുമ്പോഴം

ഉള്ളൂർ

## ബാലലീല

കളിപ്പതിന്നംഗനമാർ ഗമിച്ചാ-
ലൊളിച്ചു ഗോവിന്ദനകത്തുചെല്ലും 3-23

ശ്രീകൃഷ്ണചരിതം

അമ്മ കളിപ്പാൻ ഗമിച്ചോരനന്തരം
ചിന്മയൻ ചെന്നൊരകത്തു പുക്കീടിനാൻ

ഉള്ളൂർ

എത്താഞ്ഞു ശിക്യങ്ങളിലുള്ള കുംഭം
കുത്തിത്തുളയ്ക്കും കടകോലിനാലേ 3_24

ശ്രീകൃഷ്ണചരിതം

കയ്ത്തലം കൊണ്ടുറിയെത്തായ്ക കാരണം
ചിത്തത്തിൽ നല്ലൊരുപായം നിനച്ചവൻ
മത്തിൽ കണകൊണ്ടു പാൽ നിറഞ്ഞീടുന്ന
പുത്തൻ കുടത്തിനിട്ടൊന്നു കുത്തീടിനാൻ

ഉള്ളൂർ

പെട്ടെന്നു ബാലൻ നവനീതമെല്ലാം
കട്ടുണ്ണുമുഷ്ടാശനമാചരിക്കും
ഒട്ടൊട്ടുമാർജ്ജാരകനും കൊടുക്കും
ചട്ടങ്ങളീവണ്ണമവൻ തുടങ്ങി 3-25

ശ്രീകൃഷ്ണചരിതം

ആച്ചിമാർ വീട്ടിലൊളിച്ചെഴുന്നെള്ളിയും
നിച്ചലും വെണ്ണയും പാലും കവർന്നിട്ടു
പൂച്ചയ്ക്കു നൽകിയും പിള്ളർക്കു നൽകിയും
ഇച്ഛയാവോളം കുടിച്ചുനടക്കയും

ഉള്ളൂർ

## ഗോപസ്ത്രീകളുടെ ആവലാതി

അത്യന്തകഷ്ടം വ്രജനായികേ നിൻ-
പുത്രന്റെ ദുശ്ശീലമഹോദയത്തു 3_28

ശ്രീകൃഷ്ണചരിതം

പുത്രന്റെ ശീലങ്ങളിത്രയും കഷ്ടമെ-
ന്നത്രേ പരക്കെപ്പറയുന്നു സജ്ജനം

ഉള്ളൂർ

കേളിക്കുചേരുംപടി നിങ്ങളെല്ലാം
ലാളിക്കകൊണ്ടിത്ര തരംകെടുന്നു. 3_30

ശ്രീകൃഷ്ണചരിതം

ഇത്രപോയ് മൂർച്ഛിച്ചതിവൻ നിങ്ങളും
മിത്രങ്ങളും കൂടി ലാളിക്കകാരണം

ഉള്ളൂർ

അപ്പൻ മഹാവ്യസനമാക്കവേണ്ടി
കർപ്പൂരു വെച്ചെന്നിതു നാഴിദ്ധമം

കണ്ണൻ തരാവണ്ണ കടിച്ച ശേഷം
കിണ്ണത്തിലങ്ങു നിറച്ചു പോയവൻ 3-42

ശ്രീകൃഷ്ണചരിതം

അച്ഛനു വേണ്ടീട്ടിതനാഴിപ്പാലു ഞാൻ
കറന്നിയൊരു കിണ്ണിലാക്കിപ്പുതുക്കവേ
പച്ചിലകൊണ്ടതിൽ വാകെട്ടി വീട്ടിലെ
തച്ചിലും വെച്ചടച്ചിട്ടു പോന്നീടിനേൻ
കൊച്ചുവന്നെല്ലാം പിണച്ചുകൊണ്ടായതിൽ
പച്ചവെള്ളം നിറച്ചിട്ടു പോയിടിനാൻ

ഉള്ളൂർ

## കാളിയമർദ്ദനം

ഫണിതൻ ഫണചക്രമേറിനിന്നു—
അണിനൃത്തങ്ങളും തുടങ്ങി ശൗരിയോടെ 4-67

ശ്രീകൃഷ്ണചരിതം

ഫണിതന്റെ ഫണങ്ങളിലടിമലർകളിവെച്ചു
തുടങ്ങിനാനവനേരം പടുതയോടൊരു നൃത്തം

ഉള്ളൂർ

## രുഗ്മിണീസ്വയംവരം

താതനും സോദരന്മാരും മാതാവും ബന്ധുവർഗ്ഗവും
എനിക്കനിഷ്ടമാം വണ്ണമാരംഭിക്കുന്നു സാമ്പ്രതം 8-48
അക്രൂരാത്മകനായുള്ള ശിശുപാലനു നൽകുവാൻ
സാദരം കോപ്പുകൂട്ടുന്നു സോദരാദികളൊക്കവേ. 8-49

ശ്രീകൃഷ്ണചരിതം

സോദരനും താതനിതാനും മാതാക്കന്മാരും
മന്ത്രികളുംകൂടി മന്ത്രിക്കുന്നപോലെന്തോ
യന്ത്രികളെല്ലാരും നമ്മെ വഞ്ചിച്ചീടുന്നു
അക്രൂരമൂർത്തിയായുള്ളൊരു ശിശുപാലനു കല്പിച്ചുപോൽ
ശിശുവാമെന്നുദ്വാഹം ചെയ്യുവാൻ ശിവശിവശംഭോ!

ഉള്ളൂർ

## നൃഗമോക്ഷം

വിളങ്ങു മാറമ്പാടു കൈവന്നതു—
കളമ്പു നാലും കനകേന കെട്ടി ഞാൻ

പശുക്കളെപ്പൂർവ്വമസംഖ്യമേകിനേൻ
വിശുദ്ധവിപ്രപ്രവരർക്കനേകധാ 11_5

ശ്രീകൃഷ്ണചരിതം

പത്തുസഹസ്രം പശുക്കളെക്കൊണ്ടന്നു
പത്തരമാററുള്ള കാഞ്ചനംകൊണ്ടുടൻ
കൊമ്പുകളും രണ്ടും കളമ്പുനാലും പൊതി—
ഞ്ഞതിമോദമോടെ പശുദാനം തുടങ്ങിനേൻ

തുള്ളൽ

ഇതെന്തെടോ മത്പരിഗ്രഹഗ്രഹം
കൃതം ത്വയാ നന്നിതു നന്ദ ദുർമ്മതേ! 11_7
കനക്കവേലബ്ധധനനായ ഭൂപതേ
നിനക്കു ദാനത്തിനു ദീനമില്ലെടോ
പശുക്കളെല്ലാം വല്ലതൊന്നുകൊണ്ടുനീ
പലർക്കുനൽകിപ്പരലോകമിച്ഛസേ. 11_8

ശ്രീകൃഷ്ണചരിതം

നന്ദനനാമെത്ര സഹസ്രം പശുദാന-
മൊന്നിനെക്കൊണ്ടുനീ സാധിക്കമിക്കതും
ആർക്കു വേണ്ടീട്ടുനീ ഗോദാനമെന്നുള്ള
മറ്റും തുടങ്ങീ മഹാലുബ്ധനിങ്ങനെ
ഭണ്ഡാപഹാരമെന്നുള്ളൊരു പാപത്തി—
നന്തരമില്ലെന്നറിഞ്ഞുകൊൾക ഭവാൻ.

ഇങ്ങനെ നോക്കിയാൽ ശ്രീകൃഷ്ണചരിതം മണിപ്രവാളത്തിനും കൃഷ്ണകഥാപരങ്ങളായ തുള്ളൽപ്പാട്ടുകഥകൾക്കും തമ്മിൽ പല ഭാഗത്തും ശബ്ദാർത്ഥരചനാസാദൃശ്യം കാണാം. അതിനാൽ ആദ്യകാലത്തു ശ്രീകൃഷ്ണചരിതകാവ്യം നിർമ്മിച്ച കുഞ്ചൻ നമ്പ്യാർതന്നെയാണ്, പിന്നെ അമ്പലപ്പുഴ ചെന്നതിനുശേഷം തുള്ളൽ പ്രസ്ഥാനത്തിനു ജന്മം നല്കിയതെന്നു തീർച്ചപ്പെടുത്താം.

ശ്രീകൃഷ്ണചരിതം ഒരു മഹാകാവ്യമെന്നു പറഞ്ഞുവല്ലോ. മഹാകാവ്യലക്ഷണം ആചാര്യദണ്ഡി ഇങ്ങനെ പറയുന്നു—

സർഗ്ഗബന്ധം മഹാകാവ്യമതിൻ ലക്ഷണമോതിടാം
ആശംസവന്ദനം വസ്തുനിർദ്ദേശം താൻ തുടക്കമാം
പുരാണകഥ കൈക്കൊൾക മറ്റു സത്കഥ തന്നെയോ

ഉദാത്തനായകൻ വേണം ഫലം ധർമ്മാദി നാലുമേ
പുരം ശൈലം കടലൃതു ചന്ദ്രസൂര്യോദയങ്ങളും
ഉദ്യാനവും ജലക്രീഡ മദ്യപാനം രതോത്സവം
വിപ്രലംഭവിവാഹങ്ങൾ കുമാരോദയമാംവിധം
മന്ത്രം ദൂത്യം യാത്രയുദ്ധം നായകന്നഭിവൃദ്ധിയും
വർണ്ണിക്കണം ചുരുക്കാതെ രസഭാവങ്ങൾ തിങ്ങണം
സർഗ്ഗങ്ങളേറെ നീളൊല്ല സന്ധിചേർന്ന സുവൃത്തമായ്
സർഗ്ഗാന്തേ വൃത്തം മാറണം ജനരഞ്ജകമാകണം
നല്ലലങ്കാരങ്ങൾ വേണമെന്നാൽ കാവ്യമസംഗ്രഹം
അംഗങ്ങൾ ചിലതില്ലെന്ന വന്നാലും ദോഷമായിടാ
വർണ്ണിച്ചതിന്റെ മികവാൽ കാവ്യജ്ഞന്മാർ രസിക്കുകിൽ.

പന്ത്രണ്ടുസർഗ്ഗമുള്ള ഈ കാവ്യം സർവ്വലക്ഷണസമ്പന്നമായ ഒരു മഹാകാവ്യമാണ്. മംഗളപ്രാർത്ഥനചെയ്യുന്ന രണ്ടു ശ്ലോകം കൊണ്ടാണ് ആരംഭം. ഭാഗവതം പുരാണത്തിലുള്ള കൃഷ്ണാവതാര കഥയാണ് ഇതിലെ വൃത്തം. ഭഗവാൻ ശ്രീകൃഷ്ണനാണ് നായകൻ. അനുവാചകന്മാരുടെ രുചിഭേദമനുസരിച്ച് ധർമ്മം, അർത്ഥം, കാമം, മോക്ഷം എന്ന നാലു പുരുഷാർത്ഥങ്ങളിൽ അനുവാചകന്മാർക്ക് താൽപര്യം ജനിക്കുന്നു.

നഗരം പർവ്വതം സമുദ്രം മുതലായവയെക്കുറിച്ചുള്ള പതിനെട്ടുവക വർണ്ണനങ്ങൾ ഉണ്ടായിരിക്കണം മഹാകാവ്യത്തിനെന്ന ലക്ഷണത്തിൽ പറഞ്ഞിട്ടുള്ളതിന് അവ പതിനെട്ടും തീർച്ചയായും. വർണ്ണിച്ചുകൊള്ളണമെന്നോ അവയൊഴികെ മറ്റൊന്നും വർണ്ണിക്കാൻ പാടില്ലെന്നോ വിവക്ഷയില്ല. ഏതാനും വർണ്ണ്യവിഷയങ്ങളെ എടുത്തുകാണിച്ചുവെന്നമാത്രമേ ഉള്ളൂ.

അംഗങ്ങൾ ചിലതില്ലെന്നവന്നാലും ദോഷമായിടാ
വർണ്ണിച്ചതിന്റെ മികവാൽ കാവ്യജ്ഞന്മാർ രസിക്കുകിൽ

എന്ന ലക്ഷണാവസാനത്തിൽ പറഞ്ഞിട്ടുള്ളത് അതിനു തെളിവാണ്.

നാമമാത്രമായിട്ടെങ്കിലും എല്ലാ വർണ്ണനങ്ങളും ശ്രീകൃഷ്ണചരിതത്തിലുണ്ടെന്നു സമർത്ഥിക്കാൻ പ്രയാസമില്ല. മഥുര, ദ്വാരക, കുണ്ഡിനം എന്ന നഗരങ്ങൾ, ഗോവർദ്ധനപർവ്വതം, പാ

ലാഴി തുടങ്ങി എല്ലാ വർണ്ണ്യവിഷയങ്ങളും ശ്രീകൃഷ്ണകഥയിലുണ്ടല്ലോ.

ആപണം മണിനികേത സഹസ്രം
ഗോപുരം വളരി സൌധങ്ങളിദം
പാപശാല നൃപശാലയുമെല്ലാം
ഗോപസേനകൾ നടന്നഥ കണ്ടാർ 7-59

എന്നു മഥുരാനഗരത്തിന്റെയും

ഗോവർദ്ധനാചലഗുഹാസ്യമഹാന്തരേവൻ
ഗോവിന്ദനും ബലനുമിഷ്ടജനങ്ങളോടെ
അംഭോദമാരിചൊരിയുന്നൊരു കാലമെല്ലാ-
മിമ്പം കലർന്നഥ കഴിച്ചു സുഖിച്ചു വാണു. 5-13

എന്നും

ഗോവർദ്ധനം ഗിരി നമുക്കു വിശിഷ്ടദൈവം
ഗോവൃദ്ധികാരണമിതെന്നു ധരിക്കതാതാ 5-42

എന്നും

ഗോവർദ്ധനാകൃതി ചമഞ്ഞുമഖം ഭുജിച്ചു
ഗോവിന്ദനിന്ദ്രനുടെ ഹുങ്കൃതി പോക്കുവാനായ് 5-45

എന്നും

ഗോവർദ്ധനപർവ്വതത്തിന്റെയും

കൂലാന്തരേ തിരവന്നടിക്കും
പാലാഴിതന്നിൽപ്പരിതോവിളങ്ങും
ലീലാഗൃഹോദ്യാനസുവർണ്ണസാല-
ശാലാളി കേളീനിലയങ്ങൾ കണ്ടാർ

എന്നു പാലാഴിയുടെയും പരാമർശവുമുണ്ട്. എന്നാൽ ലക്ഷണമൊപ്പിക്കാൻവേണ്ടി സന്ദർഭോചിതമല്ലാത്ത യാതൊരു വർണ്ണനവും കുഞ്ചൻനമ്പ്യാർ ചെയ്യുന്നില്ല. കഥാരസത്തിനു യോജിച്ച വർണ്ണനങ്ങൾ ചെയ്യുന്നതിലാണ് കവിയുടെ അഭിനിവേശം; പ്രത്യേകിച്ചും കഥാപാത്രങ്ങളിലൂടെ ചെയ്യുന്ന വർണ്ണനങ്ങളിൽ. അങ്ങനെയുള്ള ഒന്നാന്തരം വർണ്ണനങ്ങൾ, പതിനെട്ടല്ല, അതിന്റെ ഒന്നോ രണ്ടോ ഇരട്ടിതന്നെ ശ്രീകൃഷ്ണചരിതത്തിൽ കാണാം. അസുരന്മാർ ചെയ്യുന്ന ലോകദ്രോഹം, രാമകൃഷ്ണന്മാരുടെ ബാല

ലീലകൾ, ഗോപസ്ത്രീകളുടെ ആവലാതി, കാളിയമർദ്ദനം, രാസക്രീഡ മുതലായ സന്ദർഭങ്ങളിലെല്ലാം വായനക്കാരുടെ ശ്രദ്ധയെ ക്ഷണിക്കുകമാത്രമേ ഞാനിവിടെ ചെയ്യുന്നുള്ളു. രസഭാവപുഷ്ടി കലർന്ന നല്ലനല്ല വർണ്ണനകൾ ഈ കാവ്യത്തിൽ എല്ലാ സർഗ്ഗത്തിലുമുണ്ടു്. ഭക്തിസംവർദ്ധകങ്ങളായ ചില സ്തുതികളുമുണ്ടു്.

ശ്രീകൃഷ്ണചരിതത്തിൽ ഒരൊററ സർഗ്ഗവും അതിദീർഘമായിട്ടില്ല. നൂറിൽ താഴെ ശ്ലോകമേ ഓരോ സർഗ്ഗത്തിലുമുള്ളു. പന്ത്രണ്ടു സർഗ്ഗത്തിലുംകൂടി ആകെ തൊള്ളായിരത്തി ഇരുപത്തൊന്നു ശ്ലോകമാണുള്ളതു്.

ഇതിവൃത്തഘടനയെയും പദവാക്യഘടനയെയും ഇണക്കത്തെയാണു് കാവ്യലക്ഷണത്തിൽ സന്ധിയെന്ന പദംകൊണ്ടു വിവക്ഷിക്കുന്നതു്. മുഖം, പ്രതിമുഖം, ഗർഭം, വിമർശം, നിർവ്വഹണം എന്നു് ഇതിവൃത്തത്തിനു് അഞ്ചു സന്ധിയുണ്ടു്. നാട്യശാസ്ത്രത്തിൽ നാടകാദി രൂപകങ്ങൾക്കു് വിധിച്ചിട്ടുള്ള ഈ അഞ്ചുസന്ധി, കാവ്യങ്ങളിലും നിബന്ധിച്ചിരിക്കണമെന്നാണു് ദണ്ഡിയുടെ അഭിപ്രായം. ഭാഗവതപുരാണത്തിലുള്ള കൃഷ്ണകഥ, മാററമൊന്നുംകൂടാതെ കുഞ്ചൻനമ്പ്യാർ ശ്രീകൃഷ്ണചരിതത്തിൽ സ്വീകരിച്ചിരിക്കുന്നു. അതിനാൽ സന്ധിഘടനയിൽ ശ്രീകൃഷ്ണചരിതകർത്താവിനു് സ്വതന്ത്രമായി ഒന്നും ചെയ്യേണ്ടിവന്നില്ല. ഭാഗവതത്തിൽ ശ്രീകൃഷ്ണന്റെ സ്വർഗ്ഗാരോഹണം വർണ്ണിച്ചിട്ടുണ്ടെങ്കിലും അതു നമ്പ്യാർ ഉപേക്ഷിച്ചു, അക്കാര്യത്തിൽ കവി നാരായണീയത്തെ അനുകരിക്കയാണു് ചെയ്തതു്. നാരായണീയത്തിൽ മേല്പത്തൂർ ശ്രീകൃഷ്ണനെ നേരിട്ടു കണ്ടു സ്തുതിക്കുകയാണല്ലോ. മേല്പത്തൂരിന്റെ ദൃഷ്ടിയിൽ ശ്രീകൃഷ്ണൻ സ്വർഗ്ഗാരോഹണം ചെയ്തിട്ടില്ല. ഗുരുവായൂർ കോവിലിൽ പ്രത്യക്ഷമായി ശോഭിക്കുന്നു.

ശ്ലോകങ്ങളിൽ വിസന്ധി, ദുസ്സന്ധി എന്ന ദോഷങ്ങൾ എങ്ങുമില്ലാത്തതുകൊണ്ടു് പദവാക്യഘടനയിലും സന്ധി നന്നായി ചേർന്നിരിക്കുന്നു.

സദ്വൃത്തവുമാണു് ശ്രീകൃഷ്ണചരിതം. പ്രസിദ്ധങ്ങളും ശ്രുതിസുഖപ്രദങ്ങളുമായ വൃത്തങ്ങൾ മാത്രമേ ഈ കാവ്യത്തിലുള്ളു. പാദത്തിൽ എട്ടക്ഷരം മുതൽ ഇരുപത്തൊന്നക്ഷരംവരെയുള്ള,

അനുഷ്ടുപ്പ്, ഇന്ദ്രവജ്ര, ഉപേന്ദ്രവജ്ര, വംശസ്ഥം, ഭുജംഗപ്രയാതം, സ്വാഗത, ശാലിനി, മാലിനി, ശിഖരിണി, മന്ദാക്രാന്ത, ശാർദ്ദൂലവിക്രീഡിതം, സ്രഗ്ദ്ധര, കുസുമമഞ്ജരി മുതലായി ഇരുപത്തിരണ്ടു വൃത്തങ്ങൾ ഇതിലുണ്ട്. ഓരോ സർഗ്ഗത്തിന്റെയും അവസാനത്തിൽ വൃത്തം മാറുന്നുണ്ട്.

ശബ്ദാലങ്കാരങ്ങളിൽ ദ്വിതീയാക്ഷരപ്രാസവും പ്രഥമാക്ഷരപ്രാസവും വൃത്ത്യനുപ്രാസവുമാണ് ഈ കാവ്യത്തിൽ പ്രധാനമായി സ്വീകരിച്ചിട്ടുള്ളത്. അർത്ഥാലങ്കാരങ്ങളിൽ സാദൃശ്യമൂലങ്ങളും സ്വഭാവോക്തിമൂലങ്ങളുമായ അലങ്കാരങ്ങൾക്ക് പ്രാധാന്യം നൽകിയിരിക്കുന്നു. ഉപമ, രൂപകം, അപ്രസ്തുതപ്രശംസ, പ്രതിവസ്തൂപമ, അർത്ഥാന്തരന്യാസം മുതലായ സർവ്വസാധാരണമായിട്ടുള്ള അലങ്കാരങ്ങളേ ഇതിലുള്ളൂ. അതിശയോക്തിമൂലങ്ങളായ അലങ്കാരങ്ങൾ ഇല്ലെന്നുതന്നെ പറയാം.

ഹന്ത വിശ്വമപി നിന്നുടെ കീർത്ത്യാ
സന്തതം വെളുവെളുത്തു ചമഞ്ഞു
അന്തകാരി നിജപർവ്വതമേതെ-
ന്നന്തരംഗമപി ചിന്തതുടങ്ങി

എന്നിങ്ങനെ നാരദന്റെ വാക്കായ ഒരു ശ്ലോകത്തിൽ മാത്രമേ അതിശയോക്തി കണ്ടതായി ഓർക്കുന്നുള്ളൂ. അതാകട്ടെ,

മഹാരാജ ശ്രീമൻ! ജഗതി യശസാ തേ ധവളിതേ
പയഃ പാരാവാരം പരമപുരുഷോയം മൃഗയതേ
കപർദ്ദീ കൈലാസം കുലിശഭൃദഭൗമം കരിവരം
കലാനാഥം രാഹുഃ കമലഭവനോ ഹംസമധുനാ.

എന്ന സംസ്കൃതശ്ലോകത്തിന്റെ ഛായാനുകരണമാണതാനും. ''അല്ലയോ മഹാരാജാവേ! അങ്ങയുടെ കീർത്തികൊണ്ട് ലോകമാകെ വെളുത്തുപോയതിനാൽ ഇപ്പോൾ മഹാവിഷ്ണു പാൽക്കടലിനെയും ശിവൻ കൈലാസത്തെയും ഇന്ദ്രൻ ഐരാവതത്തെയും രാഹു ചന്ദ്രനെയും ബ്രഹ്മാവ് അരയന്നത്തെയും തിരിച്ചറിയാൻ സാധിക്കാതെ അന്വേഷിച്ചു നടക്കുകയാണ്'' എന്നാണ് ആ ശ്ലോകത്തിന്റെ അർത്ഥം. അതിൽ ശിവന്റെ കാര്യം മാത്രം നമ്പ്യാർ പരാമർശിച്ചു. ശ്ലേഷോക്തിമൂലങ്ങളായ കൃത്രിമാലങ്കാരങ്ങൾ ഈ കാവ്യത്തിൽത്തീരെയില്ല. അതി

ഗുണ[illegible]ന് ഇതിന് ഏതും ഭംഗമില്ല. ഇങ്ങനെ പരിശോധിച്ചാൽ ഗ്രന്ഥകാരപക്ഷം ആചാര്യന്മാർ മഹാകാവ്യലക്ഷണങ്ങളായി പറഞ്ഞിട്ടുള്ള എല്ലാ ഗുണങ്ങളും തികഞ്ഞിട്ടുള്ള ഒരു മഹാകാവ്യമാണ് ശ്രീകൃഷ്ണചരിതമെന്ന് കാണാവുന്നതാണ്.

ശൗരിചരിതം മനോഹരം
മധുരപദകലിതം മണിപ്രവാളം
മതികമലവികാസഹേതുഭൂതം
അതിപരിസ്പഷ്ടമിദം കരോമി കാവ്യം.

എന്നിങ്ങനെ കവി ആദ്യംതന്നെ, മണിപ്രവാളകാവ്യമാണ് താൻ ഉണ്ടാക്കാൻ പോകുന്നതെന്ന് പറയുന്നുണ്ട്. മണിപ്രവാളത്തിലെ മണി മാണിക്യവും പ്രവാളം പവിഴവുമത്രേ. അധികം വ്യത്യാസമില്ലാത്ത മാണിക്യവും പവിഴവും ഇടകലർത്തികോർത്ത് മണിമാല നിർമ്മിക്കുന്നതുപോലെ നല്ല മലയാള പദങ്ങളും ലളിത സംസ്കൃത പദങ്ങളും ഇണക്കിച്ചേർത്തുണ്ടാക്കീട്ടുള്ള കൃതിയാണ് ഈ മണിപ്രവാളകാവ്യം. ഇതിലെ പദങ്ങളൊക്കെ മധുരങ്ങളായിരിക്കണമെന്നതിൽ കവിക്ക് നിഷ്കർഷയുണ്ടെന്ന്, മധുരപദകലിതം എന്ന മണിപ്രവാളവിശേഷണം സൂചിപ്പിക്കുന്നു. പദമാധുര്യത്തിന് ഈ ശ്ലോകംതന്നെ നല്ലൊരു ഉദാഹരണമാണ്. വാസ്തവത്തിൽ തനിസ്സംസ്കൃതമാണ് ഈ ശ്ലോകം. എന്നാൽ മലയാളത്തിന്റെ മാധുര്യം ഇതിൽ ആദ്യന്തം കാണാം. ഇദം കരോമി എന്ന രണ്ടു വാക്കിനു മാത്രമേ സംസ്കൃതച്ഛായയുള്ളൂ. മറ്റു വാക്കുകളെല്ലാം മലയാളമാണെന്നു തോന്നും. ഇതുപോലെ മധുരപദകലിതമാണ് ഈ കാവ്യം മുഴുവനും.

മതികമല വികാസഹേതുഭൂതം എന്ന കാവ്യ വിശേഷണവും കവി മനഃപൂർവ്വം പ്രയോഗിച്ചിട്ടുള്ളതാണ്. അനുവാചകന്മാർക്കുളവാകുന്ന ബുദ്ധിവികാസം — വിവേകം — ആണ് ഈ കാവ്യത്തിന്റെ മുഖ്യപ്രയോജനമെന്ന് കവി കരുതുന്നു. ആദ്യന്തം കാവ്യത്തിനാധാരമായിരിക്കേണ്ടുന്ന ചമൽക്കാര രീതിയിൽ കവിക്കുള്ള അഭിനിവേശം, മനോഹരമെന്ന വിശേഷണവും സൂചിപ്പിക്കുന്നു.

'ഫലം ധർമ്മാദി നാലുമേ' എന്ന മഹാകാവ്യ ലക്ഷണത്തിൽ പറഞ്ഞിട്ടുണ്ടല്ലോ, പരമപുരുഷാർത്ഥമായ മോക്ഷമടക്കം

നാലു പുരുഷാർത്ഥവും താൻ കാവ്യഫലമായി കരുതീട്ടുണ്ടെന്നു ഇതിൽ അവസാനപദ്യത്തിന്റെ ഉത്തരാർദ്ധത്തിൽ കവി തുറന്നു പറഞ്ഞിട്ടുണ്ട്. ആ പദ്യം ഇതാണ് —

ഇക്കാവ്യം കൃഷ്ണലീലാമൃത കഥന മഹാ-
പാവനം ഭാവനീയം
തൽക്കാരുണ്യം ലഭിപ്പാനൊരു പെരുവഴിയെ-
ന്നോർത്തു മർത്ത്യൻ ഗ്രഹിച്ചാൽ
ഉൾക്കാമ്പിൽ ബോധമുണ്ടാം, മലിന ദുരിതവും
നഷ്ടമാമിഷ്ടമാകും
സൽകീർത്തിസ്ഫൂർത്തിയുണ്ടാമവനവികലമാം
മോക്ഷവും സംഭവിക്കും.

ഇതിൽ ദുരിതനാശത്തിനു കാരണമായി ധർമ്മവും ബോധമാകുന്ന അർത്ഥവും കീർത്തിസ്ഫൂർത്തിയാകുന്ന കാമവും ഒടുവിൽ മോക്ഷവും, പാവനമായ ഈ ശ്രീകൃഷ്ണചരിതകാവ്യം ഗ്രഹിച്ചാൽ സിദ്ധിക്കുമെന്നു വ്യക്തമാക്കീട്ടുണ്ടല്ലോ.

സുകുമാരകവിയുടെ ശ്രീകൃഷ്ണവിലാസകാവ്യം, ചെറുശ്ശേരിയുടെ കൃഷ്ണഗാഥ, എഴുത്തച്ഛന്റെ ശ്രീമഹാഭാഗവതം കിളിപ്പാട്ട് ദശമസ്കന്ധം ഇവയുടെ സ്വാധീനശക്തി, ശ്രീകൃഷ്ണചരിത കാവ്യത്തിൽ അങ്ങിങ്ങു ദൃശ്യമായിക്കാണുന്നുണ്ട്. എന്നാൽ മേല്പത്തൂരിന്റെ നാരായണീയത്തെ കുഞ്ചൻനമ്പ്യാർ പലദിക്കിലും വ്യക്തമായിത്തന്നെ അനുകരിച്ചിരിക്കുന്നു. ചില ഉദാഹരണങ്ങൾ കാണിക്കാം.

കാത്യായനീദേവി കംസനോടു പറയുന്നു —

നൃശംസതര ! കംസ ! തേ കിമു മയാ വിനിഷ്പിഷ്ടയാ
ബഭൂവ ഭവദന്തകഃ ക്വചന, ചിന്ത്യതാം തേ ഹിതം

നാരായണീയം 39 - 6

അരെ ദുരാചാര ! നൃശംസ ! കംസ !
പരാക്രമം സ്ത്രീകളിലല്ല വേണ്ടു
തവാന്തകൻ ഭൂമിതലേ ജനിച്ചു
ജവേന സർവ്വത്ര തിരഞ്ഞുകൊൾക.

ശ്രീകൃഷ്ണചരിതം 2 - 40

ഗോപസ്ത്രീകൾ ഉണ്ണികൃഷ്ണനെ മാറിമാറിയെടുത്തു ലാളിക്കുന്നു —

വേദാപ്യഃ സ്വപ്ന കൌതുകേന
കരാത്കരം ഗോപവധൂജനേന
നീതസ്ത്വമാതാമ്ര സരോജമാലാ —
വ്യാലംബിലോലംബതുലാമലാസീഃ.

നാരായണീയം 41 – 9

വരുന്ന ഗോപാലനിതംബിനീനാം
കരംപകർന്നങ്ങു വിളങ്ങി കൃഷ്ണൻ
വിരിഞ്ഞ പുഷ്പങ്ങളിലങ്ങുമിങ്ങും
വിരഞ്ഞുമണ്ടുന്നൊരു വണ്ടുപോലെ.

ശ്രീകൃഷ്ണചരിതം 3 – 13

ഇതിൽ പുഷ്പങ്ങളിൽ എന്നതിനുപകരം പത്മങ്ങളിൽ എന്നായിരുന്നെങ്കിൽ നാരായണീയത്തിന്റെ ശരിതർജ്ജമയായി.

പ്രലംബാസുരവധത്തിനുള്ള ആരംഭം —

കണ്ഡീരൈഃ സഹ ബാലൈർ —
ഭാണ്ഡീരകമാഗമോ വടം ക്രീഡൻ

നാരായണീയം 57 – 2

കാണ്ഡീരകാനുഗതരാകിന രാമകൃഷ്ണൌ
ഭാണ്ഡീരകാഖ്യ വടവൃക്ഷ തടം ഗമിച്ചാർ.

ശ്രീകൃഷ്ണചരിതം 5 – 2

ഗോവിന്ദാഭിഷേകം —

സ്നേഹസ്നുതൈസ്ത്വാം സുരഭിഃ പയോഭിർ -
ഗോവിന്ദനാമാങ്കിതമഭ്യഷിഞ്ചൽ.

നാരായണീയം 64 – 4

അന്നേരമസ്സുരഭിവന്നു മുകുന്ദനെത്താൻ
മന്ദംപയോഭിരഭിഷേകവുമാചരിച്ചു
ഗോവിന്ദനെന്നു പുനരന്നു തുടങ്ങി നാമം
നാവിന്നലങ്കരണമായി മഹാജനാനാം.

ശ്രീകൃഷ്ണചരിതം 5 – 53

സുദർശനശാപമോക്ഷം —

സുദർശനധര പ്രഭോനനുസുദർശനാഖ്യോസ്മ്യഹം.

നാരായണീയം 70 – 3

സുദർശനോ നാമ നരേശ്വരൻ ഞാൻ
സുദർശനാംഭോരുഹശംഖപാണേ !

ശ്രീകൃഷ്ണചരിതം 6 – 60

ഉഷ അനിരുദ്ധനെ സ്വപ്നം കാണുന്നു —

ബാണസ്യ സാ ബലിസുതസ്യ സഹസ്രബാഹോർ -
മാഹേശ്വരസ്യ മഹിതാ ദുഹിതാ കി ലോഷാ
ത്വൽ പൌത്രമേനമനിരുദ്ധമദൃഷ്ടപൂർവ്വം
സ്വപ്നേനുഭൂയ ഭഗവൻ വിരഹാതുരാഭൂൽ.

നാരായണീയം 82 – 2

ബാണാസുരന്റെ സുതയാമുഷയെന്ന പേരാ -
മേണാങ്കബിംബമുഖി കന്യകയന്നൊരുന്നാൾ
കണ്ടാൾകിനാവിലനിരുദ്ധനെ ദൈവഗത്യാ
വണ്ടാറണിക്കുഴലി പിന്നെയുണർന്നു കേണാൾ.

ശ്രീകൃഷ്ണചരിതം 10 – 55

ഇതുപോലെ പലദിക്കിലും നാരായണീയത്തിലും ശ്രീകൃഷ്ണചരിതത്തിലും ശ്ലോകങ്ങൾക്ക തമ്മിൽ ശബ്ദാർത്ഥ രചനാസാദൃശ്യമുണ്ട്. കഥാക്രമീകരണത്തിലും കുഞ്ചൻനമ്പ്യാർ നാരായണീയത്തെ അനുസരിച്ചു കാണുന്നു. ജരാസന്ധവധം, രാജസൂയം, സാല്വാദിവധം, കുചേലവൃത്തം എന്നിവ കഴിഞ്ഞിട്ടാണ് ഭാഗവതത്തിൽ ശ്രീകൃഷ്ണന്റെ സകുടുംബമായ സൂര്യഗ്രഹണസ്നാനയാത്ര. നാരായണീയത്തിലാകട്ടെ, ഗ്രഹണസ്നാനയാത്ര കഴിഞ്ഞിട്ടാണ് ജരാസന്ധവധാദികൾ വർണ്ണിച്ചിട്ടുള്ളത്. ഇതേ ക്രമമാണ് ശ്രീകൃഷ്ണചരിതത്തിലും സ്വീകരിച്ചിട്ടുള്ളത്. ഭാരതയുദ്ധവർണ്ണനം ഭാഗവതത്തിലില്ല. നാരായണീയത്തിൽ കുചേലവൃത്തത്തിനുമുമ്പ് ഭാരതയുദ്ധസംഗ്രഹമുണ്ട്. അതുപോലെ അതേ സ്ഥാനത്ത് കുഞ്ചൻനമ്പ്യാർ ഭാരതയുദ്ധം സംഗ്രഹിച്ചിരിക്കുന്നു. ഈ വക കാരണങ്ങളാൽ ശ്രീകൃഷ്ണചരിതകർത്താവിന് കഥാസംക്ഷേപണ വിഷയത്തിലും മറ്റും നാരായണീയം വലിയൊരു താങ്ങായിരുന്നുവെന്നു തെളിയുന്നുണ്ട്.

ചിലഭാഗത്ത് ശ്രീകൃഷ്ണചരിതത്തിൽ നാരായണീയം ശ്ലോകത്തിനു ശ്ലോകം എന്ന നിലയ്ക്കുതന്നെ വിവർത്തനം ചെയ്തു കാണുന്നുണ്ട്. ചിലപ്പോൾ കുറെക്കൂടി സംഗ്രഹിച്ചതായും കാ

ണാം. നാരായണീയത്തിൽ തീരെവിട്ടുകളഞ്ഞിട്ടുള്ള ചില ഭാഗം സ്വാതന്ത്ര്യമായി നമ്പ്യാർ വളരെ വിസ്തരിച്ചതായും കാണുന്നുണ്ട്.

നാരായണീയം എൺപത്താറാംദശകത്തിൽ സാല്വവധവും ദന്തവക്ത്രവധവും 'സാല്വോ ഭൈഷ്മീവിവാഹേ' എന്നു തുടങ്ങുന്ന ശ്ലോകത്തിൽ സംഗ്രഹിച്ചതുപോലെ ശ്രീകൃഷ്ണചരിതം പതിനൊന്നാം സർഗ്ഗത്തിൽ ''അക്കാലം സാല്വഭൂപൻ'' എന്നു തുടങ്ങുന്ന അറുപത്തെട്ടാം ശ്ലോകം മുതൽ മൂന്നു ശ്ലോകം കൊണ്ടുതന്നെ സംഗ്രഹിച്ചിരിക്കുന്നു. തുടർന്ന് ഭാരതയുദ്ധം വർണ്ണിക്കുന്ന അഞ്ചു നാരായണീയശ്ലോകം നമ്പ്യാർ രണ്ടുശ്ലോകത്തിൽ ഒതുക്കിയിരിക്കുന്നു. പിന്നെ 'യുദ്ധാരംഭേ തീർത്ഥഗാമീ' എന്ന ഒരു ശ്ലോകം, 'യുദ്ധാരംഭേ പുറപ്പെട്ടിതു' എന്നു തൊട്ട് അഞ്ചുശ്ലോകമായി വികസിപ്പിച്ചു. ഒടുവിൽ രണ്ടു ശ്ലോകം ഒന്നര ശ്ലോകമാക്കിച്ചുരുക്കി. അങ്ങനെ നാരായണീയത്തിൽ പതിനൊന്നര ശ്ലോകത്തിന്റെ സ്ഥാനത്ത് ശ്രീകൃഷ്ണചരിതത്തിൽ ഒമ്പതു ശ്ലോകം. രണ്ടും ഒരേ വൃത്തം. രണ്ടിലും പല പദ്യങ്ങളും ഒന്നാണ്, എങ്കിലും നമ്പ്യാർ തികച്ചും സ്വതന്ത്രനാണ്. ഒട്ടും തടവുമില്ലാത്ത ശ്ലോകപ്രവാഹം.

ഗോപസ്ത്രീകളുടെ ആവലാതി ഭാഗവതം മൂലത്തിൽ വെറും മൂന്നു ശ്ലോകമേ ഉള്ളു. എന്നാൽ കൃഷ്ണഗാഥയിലും എഴുത്തച്ഛന്റെ കിളിപ്പാട്ടിലും അതു കുറെ വിസ്തരിച്ചിട്ടുണ്ട്. നാരായണീയത്തിലില്ലാത്ത ആ ഭാഗം ശ്രീകൃഷ്ണചരിതത്തിൽ ഇരുപത്തേഴുശ്ലോകംകൊണ്ടു വർണ്ണിച്ചിരിക്കുന്നു. സ്യമന്തകകഥയിൽ കൃഷ്ണനാണ് സ്യമന്തകരത്നം തട്ടിയെടുത്തതെന്ന അപവാദം നാട്ടിൽ പരന്നതിനെപ്പററി നാരായണീയത്തിൽ 'ശശംസുഃ സത്രാജിൽ ഗിരമനുജനാശ്ലാം മണിഹരാം' എന്നു കേവലം ഒരു ശ്ലോകപാദത്തിൽ പറഞ്ഞിട്ടുള്ള സംഗതി, ശ്രീകൃഷ്ണചരിതത്തിൽ നമ്പ്യാർ പതിനെട്ടു ശ്ലോകംകൊണ്ടു വർണ്ണിച്ചിരിക്കുന്നു. ഇതുപോലെ തനിക്കിഷ്ടപ്പെട്ട സന്ദർഭം വന്നാൽ കുറച്ചു വർണ്ണിക്കാതെ വിടാൻ മഹാകവിക്കു സാദ്ധ്യമല്ല.

പുതിയ പുതിയ പര്യായപദങ്ങൾ നിർമ്മിക്കുന്നതിൽ തുഞ്ചത്തെഴുത്തച്ഛനുള്ള വൈദഗ്ധ്യം പ്രസിദ്ധമാണ്. കുഞ്ചൻനമ്പ്യാരും

അക്കാവ്യത്തിൽ ഒട്ടും പിന്നിലല്ല. ശ്രീകൃഷ്ണചരിതത്തിൽ ശ്രീകൃഷ്ണന്റെ പരാമർശം അടിക്കടി വേണ്ടിവരുമല്ലോ. സംസ്കൃതത്തിനു എത്രയാകിലും ധാരാളം പര്യായപദങ്ങൾ ഉണ്ട്. അമരകോശത്തിൽ വിഷ്ണുവിനും വിഷ്ണുവിന്റെ അവതാരമായ കൃഷ്ണനുംകൂടി നാല്പത്താറു പര്യായപദങ്ങൾ കാണിച്ചിട്ടുണ്ട്. അതിലെ ഓരോ സമസ്തപദത്തിൽനിന്നും പര്യായാന്തരം പ്രയോഗിച്ച് വേറെയും അസംഖ്യം പദങ്ങൾ ഉണ്ടാക്കാം. കണ്ണൻ, കാർവർണ്ണൻ, കടൽവർണ്ണൻ തുടങ്ങി മലയാളത്തിലും കുറെ പര്യായങ്ങളുണ്ട്. അങ്ങനെ കുഞ്ചൻനമ്പ്യാർ ഈ കാവ്യത്തിൽ പ്രയോഗിച്ചിട്ടുള്ള കൃഷ്ണപര്യായങ്ങൾ നൂറിൽ കുറകയില്ല. ഹരി, നാരായണൻ, കൃഷ്ണൻ, മുകുന്ദൻ, ഗോവിന്ദൻ, ശൗരി, അച്യുതൻ, വിഷ്ണു, ഗോപാലൻ, മാധവൻ, വാസുദേവൻ, ജനാർദ്ദനൻ, നളിനാക്ഷൻ, വാരിജാക്ഷൻ, പങ്കജാക്ഷൻ, കുശേശയാക്ഷൻ, അരുണാംബുജായതാക്ഷൻ, അംബുജനേത്രൻ, അരവിന്ദലോചനൻ, നന്ദസുതൻ, നന്ദനന്ദനൻ, നന്ദസൂനു എന്നിങ്ങനെ പോകുന്നു പര്യായപരമ്പര. നീലാംബരൻ, സീരപാണി, കാമപാലൻ, രോഹിണീസുതൻ, താലാങ്കൻ, മുസലധരൻ മുതലായ ബലഭദ്രപര്യായങ്ങളും, മറ്റോരോ വാക്കുകളുടെയും സ്ഥിതി ഇതാണ്.

മണിപ്രവാളകാവ്യമായതുകൊണ്ട് ശ്രീകൃഷ്ണചരിതത്തിൽ വിഭക്ത്യന്തസംസ്കൃത പദങ്ങൾ കവി മടികൂടാതെ പ്രയോഗിച്ചിട്ടുണ്ട്. മേ, മമ, കരോമി, ഭവാനാം, പാഹി, കിമപി, വിനാ, മനുജകുലാനി, നിയോജയാഞ്ചകാര, ബഭാഷേ, ശയാനം, വിധൌ ഇത്യാദികൾ ഉദാഹരണങ്ങൾ.

പ്രത്യേകിച്ച് അർത്ഥമൊന്നും വിവക്ഷിക്കാതെ വെറും പാദപൂരണത്തിനുവേണ്ടിയും അനേകം വാക്കുകൾ, സംസ്കൃതത്തിലുള്ളവയും മലയാളത്തിലുള്ളവയും ഈ കാവ്യത്തിൽ തുടരെ തുടരെ പ്രയോഗിച്ചു കാണാം. അഥ, അനന്തരം, പുനഃ, തദനു, ആശു, വേഗാൽ, തരസാ, സഹസാ, ഝടിതി, ക്ഷിപ്രം, അഞ്ജസാ, മന്ദതരം, ദൂരം, നിതരാം, നികാമം, അഹോ, ബത ഹന്ത, കില തുടങ്ങി സംസ്കൃതത്തിലുള്ളവതന്നെ ഒരമ്പതിലേറെ വാക്കുകൾ കാണാം. അമ്പോട്, പരിചോട്, വിരവോട്, അഴകോട്, ഉടൻ, അങ്ങ്, കെല്പോട്, ചൊൽക്കൊണ്ട, ചൊ

ല്ലും, താൻ, കേൾ, പാരാതെ, ഒന്നാൽ മുതലായവ മലയാളത്തിലുള്ള പാദപൂരണങ്ങളാണ്. ഈ വക പദങ്ങൾ ഒഴിവാക്കിയാലും അർത്ഥത്തിന് പറയത്തക്ക ന്യൂനതയൊന്നും വരാനില്ല.

വിദ്യാഭ്യാസത്തിൽ സംസ്കൃതഭാഷയ്ക്കും പദ്യകൃതികൾക്കും പ്രമുഖസ്ഥാനം നൽകിയിരുന്ന മുൻകാലങ്ങളിൽ ശ്രീകൃഷ്ണചരിതംപോലുള്ള മണിപ്രവാള കാവ്യങ്ങൾക്ക് വ്യാഖ്യാനത്തിന്റെ ആവശ്യമുണ്ടായിരുന്നില്ല. ഇന്നത്തെ സ്ഥിതി അതല്ലല്ലോ. സംസ്കൃതവും സംസ്കൃത വൃത്തനിബന്ധങ്ങളായ പദ്യകൃതികളും ഇപ്പോൾ സാമാന്യവിദ്യാഭ്യാസത്തിൽനിന്ന് മിക്കവാറും പിൻതള്ളപ്പെട്ടിരിക്കുന്നു. ആ നിലയ്ക്ക് ഇപ്പോൾ അതിന് ഒരു വ്യാഖ്യാനം ആവശ്യമായി വന്നിരിക്കയാണ്. മലയാളസാഹിത്യത്തിലെ ഈ പ്രഥമമഹാകാവ്യം ഒരു വ്യാഖ്യാനത്തോടുകൂടി പ്രസിദ്ധപ്പെടുത്തണമെന്ന് കേരളസാഹിത്യ അക്കാദമി തീരുമാനിച്ചു. വ്യാഖ്യാനം തയ്യാറാക്കാൻ എന്നോടാവശ്യപ്പെടുകയും ചെയ്തു.

വ്യാഖ്യാനിക്കാൻ നോക്കിയപ്പോൾ അതിൽ പല സ്ഥലങ്ങളും അപപാഠങ്ങൾ വളരെയുള്ളതായി തോന്നി. കേരള സാഹിത്യ അക്കാദമി ഗ്രന്ഥാലയത്തിലുള്ള പഴയ ഒരു അച്ചടിച്ച പുസ്തകവും തിരുവനന്തപുരം ഹസ്തലിഖിതഗ്രന്ഥാലയത്തിലുള്ള പഴക്കംകൂടിയ അഞ്ചു താളിയോലഗ്രന്ഥങ്ങളും പരിശോധിച്ച് പാഠശുദ്ധി വരുത്തുകയാണ് ഞാനാദ്യം ചെയ്തത്. ശുദ്ധപാഠം കിട്ടിയതിന് ചില ഉദാഹരണങ്ങൾ ഇവിടെ കാണിക്കാം.

1 മതികമലവിലാസഹേതുഭൂതം
കവിപയസ്സുഖിതം കരോമി കാവ്യം. 1–3
മതികമലവികാസഹേതുഭൂതം
കമലത്തിന് വിലാസത്തെക്കാൾ വികാസമാണുചിതം.

2 ഭജനഫലനന്ദനനായതും നീ
സുരജനചിത്രചരിത്രനായതും നീ, 1–25
സുജനവിചിത്രചരിത്രനായതും നീ.
സുജന എന്ന പദത്തിൽ ദ്വിതീയാക്ഷരപ്രാസം കിട്ടും.

3 അതതങ്ങളു നിനക്ക ലോകരാജ്യ
കരളിലൊരാജ്ജവമെന്തിനിന്ന ചൊല്ലാം. 1_60
കരളിലൊരാജ്ജവ,മെന്തിതെന്ന ചൊല്ലാം.

എന്തിനിന്ന എന്നതിന്റ അൎത്ഥം അവ്യക്തം.

4 കാമാദിഷട്കം ബഹുദുഃഖമൂലം
പ്രേമാധികം ധാനിഹ സത്യബോധം. 2_11
പ്രാമാദികം താനിഹ സത്യബോധം.

പ്രേമാധികത്തിന്റെ അൎത്ഥം സ്പഷ്ടമല്ല.

5 പീതാംബരൻ ഞാൻ വേതഃ സ്വഭാവാൽ
പ്രീതാശയത്തേന വരം തരുന്നേൻ. 2_21
പീതാംബരൻ ഞാൻ വേതാഃ സ്വഭാവാൽ

വേതഃ എന്ന് ഏകവചനം പോര, വേതാഃ എന്ന ദ്വിവചനംതന്നെ വേണം.

6 സ്തനംകൊടുത്താശ്രുകരേ ഗ്രഹിതാ
ജനങ്ങൾ കാണ്മാനവരാംതൻ പ്രകാരേ. 2_52

അവരാംതൻ എന്നതിനൎത്ഥമില്ല. അവസൻ = വസിച്ചു.

7 രക്ഷോഗണം പക്ഷി തരക്ഷുജാലം
വൃക്ഷങ്ങളും, പക്ഷികൾ കക്ഷിജാലം 3_65
വൃക്ഷങ്ങളും, യക്ഷികൾ കക്ഷിജാലം

പക്ഷി ഒന്നാം പാദത്തിലുണ്ട്. അതിനാൽ യക്ഷി ശരി.

8 ഗോപാലകന്മാരഥ ഗോപിമാരും
ഗോപാലകശ്രേണിയുമെന്നുവേണ്ട. 3_66
ഗോപാലയശ്രേണിയുമെന്നുവേണ്ട.

ഗോപാലകന്മാർ ഒന്നാം പാദത്തിലുണ്ട്. ഗോപാലയ ശ്രേണി = ഗോപഗൃഹസമൂഹം.

9 വാമേ കരേ ഗിരി ധരിച്ചു വലങ്കരേണ
ശ്രീമാൻ ക്രമേണ പശുപാലനമാശുചെയ്താൻ. 5_50
ശ്രീമാൻ ക്രമേണ പശുലാളനമാശുചെയ്താൻ.

വലത്തുകൈകൊണ്ടു പശുക്കളെ രക്ഷിക്കുകയല്ല, പൊറുകിക്കൊടുത്തു ലാളിക്കുകയാണു്.

10 ദർപ്പം ശമിച്ചു പുരുഹൂതനുമുള്ളിലപ്പോ-
ളുൽപ്പന്നമോദജലധാര നിരാകരിച്ചു. 5_51
ഉൽപ്പന്നഘോരജലധാര നിരാകരിച്ചു.

ഇവിടെ മോദത്തിനു് ഒരു സ്ഥാനവുമില്ല.

11 കണ്ടാലുമത്ഭുതമിളക്കയിലൊച്ചകേട്ടാ-
ലുണ്ടാകുമൂലമതു ചൊല്ലുവതിന്നസാദ്ധ്യം. 5_69
ഉണ്ടാകുമല്ലലതു ചൊല്ലുവതിന്നസാദ്ധ്യം.

ഉണ്ടാകുമൂലത്തിനർത്ഥമില്ലല്ലോ.

12 രാധയ്ക്കുണ്ടൊരു ഗുണമിജ്ജനത്തിനേക്കാ-
ളാധിക്യം, പുനരവളെപ്പരിഗ്രഹിച്ചു. 6_17
രാധയ്ക്കുണ്ടൊരു ഗുണമേറമിജ്ജനത്തെ-
ബ്ബാധിച്ചും പുനരവളെപ്പരിഗ്രഹിച്ചു.

ആധിക്യം എന്ന വാക്കു് അന്വയിക്കുന്നില്ല.

13 മാർത്താണ്ഡഘൃണിതമതായ കാളമേഘ-
ച്ഛാതിന്റെപുതുമഴയാലിതെന്നപോലെ. 6_41
മാർത്താണ്ഡഘൃണിതവനാളി

വെയിലേറു കരിയുന്നതു് കാടാണു്, കാർമേഘമല്ല.

14 ക്രൂരനാം മധുരപുരപതി അന്ന-
ക്രൂരനോടു സരസം പുനരൂചേ. 7_13
ക്രൂരനാമസുരപുരപതി.

മധുരപുരപതി പോരാ, മധുരാപുരപതിയായാൽ കഴിച്ചുകൂട്ടാം. അസുരപുരപതിയാണു് നല്ലതു്.

15 വാരിജാക്ഷ പദ സംഗമപൂതം
പാരു വാമനവനം ബത കണ്ടാൻ. 7_18
പാരുയാമുനവനം ബത കണ്ടാൻ.

വാമനവനത്തിന് അർത്ഥവുമില്ല. യമുനാതീരവനമാണ് പ്രകൃതം.

ഇതുപോലെ ഒട്ടേറെ ശുദ്ധപാഠങ്ങൾ ഗ്രന്ഥങ്ങളിൽനിന്നു കിട്ടീട്ടുണ്ട്. എട്ടാം സർഗ്ഗത്തിൽ മുപ്പത്തിനാലാമത്തെ ശ്ലോകത്തിന്റെ സ്ഥാനത്ത് 'ഭക്തി നിങ്കൽബ്ഭവിക്കുമ്പോഴാം മുക്തിമാർഗ്ഗംവരുന്നതോ' എന്നു പകുതി ശ്ലോകമേ അച്ചടിപ്പുസ്തകങ്ങളിലുള്ളൂ. ആ ശ്ലോകത്തിന്റെ പൂർണ്ണരൂപം:

ഭക്തി നിങ്കൽബ്ഭവിക്കുമ്പോഴാം മുക്തി താനേ വരും വിഭോ!
ഭക്തി കൂടാതെ വഞ്ചരിച്ചാൽ മുക്തിമാർഗ്ഗം വരുന്നതോ?

എന്നാണ്. രണ്ടും മൂന്നും പാദം വിട്ടുപോയിരുന്നുവെന്നർത്ഥം.

ഏവം പറഞ്ഞു ഗോവിന്ദൻ രേവതീ കാമുകം വിനാ
തേരിലേറിപ്പുറപ്പെട്ടു ചാരുവേഷമനോഹരൻ.

എന്ന അമ്പത്തിയൊമ്പതാം ശ്ലോകത്തിനുപകരം

ഏവം പറഞ്ഞുടൻ ക്ഷോണീദേവനോടു സമന്വിതൻ
തേരിലേറിപ്പുറപ്പെട്ടു വാരിജായതലോചനൻ

എന്നാണ് ഒരു ഗ്രന്ഥത്തിൽക്കാണുന്നത്. ആ പാഠമാണ് അധികം നല്ലത്. ബലഭദ്രനെക്കൂടാതെ എന്നു പറഞ്ഞില്ലെങ്കിലും ബ്രാഹ്മണനോടുകൂടെ എന്നു പറയേണ്ടതാണല്ലോ.

ബലഭദ്രനുമന്നേരം ബലപൌരുഷവാൻ
വിദിത്വാ കൃഷ്ണഗമനം വിദർഭപുരമാഗമൻ

എന്ന് അടുത്തു പറയുന്നുമുണ്ട്.

അതുപോലെ

പുരത്തിലാഗതന്മാരാം പുരാണപുരുഷാവുഭൌ
പൂജിച്ചു മണിപീഠത്തെ വസിപ്പിച്ചിതു ഭീഷ്മകൻ

എന്ന ശ്ലോകം അറുപത്തിരണ്ടാമത്തേതും 'ബലഭദ്രനുമന്നേരം' എന്നത് അറുപത്തിമൂന്നാമത്തേതുമാണ്, അച്ചടിപ്പുസ്തകങ്ങളിൽ. അതു നേരെമറിച്ചാണ് മേൽക്കാണിച്ച താളിയോല

ഗ്രന്ഥത്തിൽ. അങ്ങനെയാണ് വേണ്ടതും. ബലഭദ്രൻ വന്നിട്ടു വേണമല്ലോ, ഭീഷ്മകന് രാമകൃഷ്ണന്മാരെ സൽക്കരിക്കുവാൻ.

വ്യാഖ്യാനിക്കാനാരംഭിച്ചപ്പോൾ എന്തെല്ലാം കാര്യങ്ങൾ വ്യാഖ്യാനത്തിൽ ഉൾപ്പെടുത്തണമെന്നൊരു പ്രശ്നം ഉദിച്ചു. സംസ്കൃതം തീരെ പഠിക്കാത്തവരും പഴയ പദ്യകൃതികളിൽ അധികം പരിചയമില്ലാത്തവരുമായ സാധാരണ വായനക്കാരെ മുന്നിൽ കണ്ടുകൊണ്ട് വ്യാഖ്യാനമെഴുതിത്തുടങ്ങി. അപ്പോൾ പല സംജ്ഞാനാമങ്ങളുടെയും അർത്ഥവിവരണം അത്യാവശ്യമായിത്തോന്നി. അബ്ജയോനി, പുരഹരൻ, മുരാരി, പുരമുരശാസനസൂനു തുടങ്ങിയ വാക്കുകളുടെ അർത്ഥം വിവരിക്കുമ്പോൾ ചില പുരാണ കഥകൾ കാണിക്കേണ്ടതായിവന്നു. ഉപമ, രൂപകം, അപ്രസ്തുത പ്രശംസ, അർത്ഥാന്തരന്യാസം മുതലായ പ്രസിദ്ധാലങ്കാരങ്ങളും കാണിക്കേണ്ടതാണെന്നു തോന്നി. പദ്യങ്ങളുടെ വൃത്തങ്ങളും കാണിച്ചേക്കാമെന്നുവെച്ചു. അങ്ങനെ ആദ്യം രണ്ടു സർഗ്ഗത്തിനു കുറച്ചു വിസ്തരിച്ചുതന്നെ വിവരണം നല്കി. അപ്പോഴേക്കും വിശദീകരണം ആവശ്യമായിട്ടുള്ള മിക്ക വിഷയങ്ങളും പറഞ്ഞുതീർന്നു. അതിനുശേഷം, പുനരുക്തി വരാതിരിക്കാൻ വേണ്ടി അതാതു സന്ദർഭങ്ങളിലേക്ക് അത്യാവശ്യമല്ലാത്ത വിവരണങ്ങൾ ഒഴിവാക്കി. സംസ്കൃതവാക്കുകളുടെയും ചില ഭാഷാപദങ്ങളുടെയും അർത്ഥം കാണിക്കുക, പദ്യങ്ങളുടെ താൽപര്യം ചുരുക്കിപ്പറയുക എന്നൊരു രീതിയാണ് പിന്നെ ഞാൻ തുടർന്നത്. ഭാഷാസംസ്കൃതയോഗമായ മണിപ്രവാളത്തിലെ സംസ്കൃതപദങ്ങൾ തിരിച്ചറിയുവാൻ വേണ്ടി അവയോടു ചേർന്ന് (സം) എന്ന് ഒരക്ഷരം വലയത്തിനുള്ളിൽ കാണിക്കണമെന്ന് ആദ്യംതന്നെ ഉറച്ചിരുന്നു. ആ നിലയിലാണ് വ്യാഖ്യാനം തയ്യാറാക്കിയത്. എന്നാൽ അത്യാവശ്യമെന്നു തോന്നുന്ന വിശദീകരണങ്ങളൊന്നും എവിടെയും ഒഴിവാക്കിയിട്ടില്ല.

പാദങ്ങളിൽ അക്ഷരം തികയ്ക്കാൻവേണ്ടി, പ്രായേണ എവിടെയും പ്രയോഗിക്കാവുന്ന കുറെ വാക്കുകൾ കുഞ്ചൻനമ്പ്യാർ ഈ കാവ്യത്തിൽ പ്രയോഗിച്ചിട്ടുണ്ടെന്ന് മുമ്പു ഞാൻ പറഞ്ഞുവല്ലോ. ആശു, ഉടൻ, അഥ ഇത്യാദികളായ ചില വാക്കുകൾ വളരെ ശ്ലോകങ്ങളിലുണ്ട്. അവയ്ക്ക് അർത്ഥമുണ്ടെങ്കിലും ആ അർത്ഥം വ്യാഖ്യാനത്തിൽ അതാതു ദിക്കിൽ ഞാൻ കൊടുത്തി

ട്ടില്ല. ആവൃത്തി ഒഴിവാക്കാൻ വേണ്ടിയും അവിടെ ആ അർത്ഥം കൊടുത്തിട്ടു് ആവശ്യമില്ലെന്നു് കരുതിയും അങ്ങനെ ചെയ്തതാണു്. ആ വാക്കുകളും അവയുടെ അർത്ഥങ്ങളും, തരംതിരിച്ചു് ഇവിടെ ചേർക്കുന്നു—

സംസ്കൃതം

1 ഝടിതി, ആശു, അഞ്ജസാ, സപദി, ജവേന, സത്വരം, തരസാ, അമന്ദം, സഹസാ = വേഗത്തിൽ.
2 ഭൃശം, ദൃഢം, നിതാന്തം, നിതരാം, സുതരാം, അത്യന്തം = ഏററവും.
3 ഭംഗ്യാ, ഉദാരം = ഭംഗിയായി.
4 അഹോ, ബത, ഹന്ത = ആശ്ചര്യം, കഷ്ടം.
5 അഥ, തതഃ, അനന്തരം, പുനഃ, പരം = പിന്നെ.
6 മുദാ, മോദാൽ, മോദേന, ആത്തമോദം, സുഖേന, നിരാകുലം = സന്തോഷത്തോടുകൂടി.
7 ഇഹ, അത്ര = ഇവിടെ.
8 നൂനം = തീർച്ചയായും.
9 കില = പോൽ.
10 ഖലു, നനു = തന്നെ.
11 മുഹുഃ = വീണ്ടും.

മലയാളം

1 ഉടൻ, ഉടനെ, വിരവൊടു, തെരുതെരെ, ചീളെന്നു, ചിക്കെന്നു, പെട്ടെന്നു, പാരാതെ, വിരഞ്ഞു് = വേഗത്തിൽ.
2 പാരം, കനക്കവേ, വല്ലാതെ = ഏററവും.
3 പരിചൊടു, അഴകൊടു, മേളമോടെ = ഭംഗിയിൽ.
4 അലിവൊടു, കനിവൊടു = ദയയോടുകൂടി.
5 മകിഴുംവണ്ണം, മങ്ങാതവണ്ണം, ഇമ്പമോടെ, കളിർക്കവേ, അഞ്ചാതെ, വാടാതെ = സന്തോഷത്തോടുകൂടി.
6 കെല്പൊടു, കെല്പേറും, കരുത്തേറും = ശക്തിയോടുകൂടി.
7 ചൊല്ലേറും = പ്രസിദ്ധമായ.
8 കേൾ = കേട്ടാലും.
9 താൻ = തന്നെ.
10 പോൽ = അത്രേ.
11 അങ്ങു് = അവിടെ.

ചില ശ്ലോകങ്ങളിൽ രണ്ടും മൂന്നും നാലും പാദപൂരണങ്ങളും കണ്ടേക്കും. അവയ്ക്കു് അവിടെ അർത്ഥമൊന്നുമില്ലെന്നു കരുതിയാൽ മതി.

ഇരുനൂററിഅമ്പതിൽത്താഴെ കൊല്ലത്തെ പഴക്കമേ ഈ കാവ്യത്തിനുള്ളൂ. എങ്കിലും ആദ്യകാലത്തുതന്നെ ഇതിനു കേരളത്തിലാകമാനം പ്രചാരം സിദ്ധിച്ചിട്ടുണ്ടെന്നു കരുതണം. മുപ്പതിൽപ്പരം താളിയോലഗ്രന്ഥങ്ങൾ, തിരുവനന്തപുരം ഹസ്തലിഖിതഗ്രന്ഥാലയത്തിൽത്തന്നെ ഉണ്ടു്; നൂററമ്പതും അതിലധികവും കൊല്ലത്തെ പഴക്കമുള്ള ഗ്രന്ഥങ്ങൾ. ഇനിയും അന്വേഷിച്ചാൽ കുറെ ഗ്രന്ഥങ്ങൾകൂടി കണ്ടുകിട്ടിയേക്കും. അച്ചടിയില്ലാത്ത അക്കാലത്തു് അത്രയേറെ കയ്യെഴുത്തുഗ്രന്ഥങ്ങൾ കേരളത്തിൽ സ്ഥലങ്ങളിലായി ഉണ്ടാവണമെങ്കിൽ അന്നു് ഇതിനു് നല്ല പ്രചാരം വന്നിരിക്കണമല്ലോ.

എന്റെ കുട്ടിക്കാലത്തു് — അരനൂററാണ്ടുകാലം മുമ്പു് — ഈ മണിപ്രവാളകാവ്യം വിദ്യാലയങ്ങളിൽ പല ക്ലാസ്സുകളിലും പഠിപ്പിച്ചിരുന്നു. സംസ്കൃതപദ്യങ്ങൾ ചൊല്ലുന്ന രീതി, അക്ഷരങ്ങളുടെ ശരിയായ ഉച്ചാരണം, നല്ല നല്ല ഭാഷാപദങ്ങളുടെ പ്രയോഗം, സംസ്കൃതപദങ്ങളുടെ സ്വഭാവം, വാക്യഘടനാവൈചിത്ര്യം, സംഭാഷണശൈലി മുതലായവയിൽ വിദ്യാർത്ഥികൾ അന്നു് പ്രാഥമികപരിചയം നേടിയിരുന്നതു്, ശ്രീകൃഷ്ണചരിതത്തിലെ ചില സർഗ്ഗങ്ങൾ പഠിച്ചിട്ടാണു്. പ്രായംചെന്നവർ പുലരാൻകാലത്തെഴുന്നേററു് കൃഷ്ണാവതാരം, കുചേലവൃത്തം, സന്താനഗോപാലം, മുതലായ ശ്രീകൃഷ്ണചരിതഭാഗങ്ങൾ മധുരസ്വരത്തിൽ പ്രഭാതകീർത്തനമായി ചൊല്ലുന്നതു് ഹിന്ദുകുടുംബങ്ങളിലെ ഒരു പതിവായിരുന്നു. അക്ഷരശ്ലോകസദസ്സുകളിലും മനോഹരമായ മണിപ്രവാളശ്ലോകങ്ങൾ ധാരാളം ചൊല്ലിക്കേട്ടിരുന്നു. എന്നാൽ ഈയിടെ കുറെക്കാലമായിട്ടു് അത്തരം സാംസ്കാരികരംഗങ്ങളിൽനിന്നു് ഈക്കാവ്യം തീരെ അന്തർദ്ധാനം ചെയ്തിരിക്കുന്നു. ഈ പുതിയ പ്രസാധനം ഈ കൃതിയെ വീണ്ടും സഹൃദയശ്രദ്ധയിലേയ്ക്കു് തിരിച്ചുകൊണ്ടുവരുമെന്നു് ഞാൻ പ്രത്യാശിയ്ക്കട്ടെ.

നാരായണീയം

തൃശ്ശൂർ-11 കെ. പി. നാരായണപ്പിഷാരോടി

17-12-1976

# ഒന്നാം സർഗ്ഗം

കേരളീയ കവികളുടെ പഴയ പാരമ്പര്യമനുസരിച്ച് മഹാകവി കുഞ്ചൻ നമ്പ്യാർ കാവ്യാരംഭത്തിൽ ഗണപതി, സരസ്വതി, ഗുരു എന്നിവരെ അനുസ്മരിച്ച് അനുഗ്രഹപ്രാർത്ഥന നടത്തുന്നു:

ഗണപതി ഭഗവാനുമബ്ജയോനി-
പ്രണയിനിയാകിയ ദേവി വാണിതാനും
ഗുണനിധി ഗുരുനാഥനും സദാ മേ
തുണയരുളീടുക കാവ്യബന്ധനാർത്ഥം. 1

ഗണപതി ഭഗവാൻ = വിഘ്നങ്ങൾ വരാതിരിക്കാൻ കാര്യാരംഭത്തിൽ വന്ദിക്കപ്പെടേണ്ടുന്ന ശിവപുത്രനായ വിഘ്നേശ്വരദേവൻ. ഗണശബ്ദത്തോടു ചേർത്ത് നാഥൻ എന്നർത്ഥം വരുന്ന ഏതു വാക്കു സമാസിച്ചാലും ഗണപതി എന്നർത്ഥം വരും. ഉദാഹരണം - ഗണനാഥൻ, ഗണനായകൻ, ഗണേശൻ, എന്നിങ്ങനെ.

അപ്പ് = വെള്ളം. അബ്ജം = വെള്ളത്തിലുണ്ടായതു്—താമരപ്പൂവ്. വെള്ളത്തിലുണ്ടായതെന്നർത്ഥം വരുന്ന ജലജാദി പദങ്ങളും ജലാശയത്തിലുണ്ടായതെന്നർത്ഥം വരുന്ന സരസിജാദിപദങ്ങളും താമരപ്പൂവിന്റെ പര്യായങ്ങളാണ്. അബ്ജയോനി - താമരപ്പൂവ് ഉത്ഭവസ്ഥാനമായിട്ടുള്ളവൻ—ബ്രഹ്മാവ്. ബ്രഹ്മാവ് ജനിച്ചതു് മഹാവിഷ്ണുവിന്റെ നാഭികമലത്തിൽ നിന്നാണെന്നു പുരാണങ്ങൾ. അബ്ജയോനി, പ്രണയിനി = ബ്രഹ്മാവിന്റെ ഇഷ്ടപത്നി. ബ്രഹ്മാവ് സ്വപുത്രിയായ സരസ്വതിയെത്തന്നെ പത്നിയായി കൈക്കൊണ്ടുവെന്നു വൈദികസങ്കല്പം. ആകിയ = ആയ, ആകിയ, ആകിന, ആയ, ആകും, ആം, ആകുന്ന എന്ന ഘടകങ്ങൾ ചേർന്ന പദം വിശേഷണമായിരിക്കും. ദേവിവാണി = സരസ്വതീദേവി വാണിയും എന്നു പറയേണ്ടതിനുപകരം വാണി താനും എന്നു പ്രയോഗിച്ചതു് പാദത്തിൽ അക്ഷരം തികയ്ക്കാൻ വേണ്ടിയാണ്. പദ്യകൃതികളിൽ അക്ഷരം തികയ്ക്കാൻ വേണ്ടിത്തന്നെ, തന്റെ, തന്നിൽ ഇത്യാദി വിഭക്ത്യന്തമായ തൻ എന്ന സ്വവാചി സർവ്വനാമം സമാസിച്ചു പ്രയോഗിക്കുന്ന പതിവുണ്ട്. (ഇന്ദിര തന്നുടെ പുഞ്ചിരിയായൊരു' എന്ന കൃഷ്ണഗാഥാരംഭംതന്നെ നോക്കുക. ഈ കാവ്യത്തിലും തൻ എന്ന പാദപൂരണസർവ്വനാമത്തിന്റെ പ്രയോഗം വളരെക്കാണാം)

ഗുണനിധി = അറിവ്, ഉപദേശസാമർത്ഥ്യം ശിഷ്യവാത്സല്യം മുതലായ ഗുണങ്ങളുടെ ഇരിപ്പിടം. വളരെ ഗുണങ്ങളുള്ളവൻ എന്നർത്ഥം. അതുള്ളവൻ എന്നർത്ഥത്തിൽ നിധി, ശാലി തുടങ്ങിയ വാക്കുകൾ സമാസിച്ചു ചേർക്കുന്നതു് സംസ്കൃതത്തിന്റെ ശൈലിയാണ്.

ഗുരുനാഥൻ = ആചാര്യൻ. ഗുരുശബ്ദത്തിൽ നാഥപദം ചേർക്കുന്നതു് മലയാളികളുടെ സമ്പ്രദായമാണ്.

സദാ = (സംസ്കൃതം) എല്ലാ സമയത്തും. മേ (സം) = എനിക്ക്. തുണ = സഹായം. അരുളീടുക = അനുഗ്രഹിച്ചരുളേണമേ.

കാവ്യബന്ധനാർത്ഥം — (സം) കാവ്യം കെട്ടിയുണ്ടാക്കുവാൻ. നല്ല പൂക്കൾ അറുത്തുകൊണ്ടുവന്നു മാല കെട്ടിയുണ്ടാക്കുന്നതുപോലെയാണ് സുരഭിലങ്ങളായ പദങ്ങൾ തിരഞ്ഞെടുത്തു കാവ്യരചന നിർവ്വഹിക്കുന്നതെന്നു ബന്ധനമെന്ന പദം സൂചിപ്പിക്കുന്നു. അതിനുവേണ്ടി എന്നർത്ഥത്തിൽ അർത്ഥം എന്ന വാക്കുചേർത്തു പ്രയോഗിക്കുന്നതു് സംസ്കൃതത്തിലെ ഒരു ശൈലിയാണ്. ധനാർത്ഥം, സ്വാർത്ഥം മുതലായ ഉദാഹരണം.

കാവ്യരചനയ്ക്കു മുടക്കം വരാതിരിക്കാൻ ഗണപതിയും, ഉചിതങ്ങളായ വാക്കുകൾ തോന്നുവാൻ സരസ്വതിയും, അപൂർവ്വങ്ങളായ ആശയങ്ങൾ മനസ്സിലുദിക്കുവാൻ ഗുരുനാഥനും അനുഗ്രഹിക്കണമെന്നു താല്പര്യം.

ദ്വിതീയാക്ഷരപ്രാസം ഈ കാവ്യത്തിൽ മിക്ക ശ്ലോകങ്ങളിലും കാണാം. ചില ശ്ലോകത്തിൽ നാലു പാദങ്ങൾക്കുമില്ല, ഈ രണ്ടു പാദങ്ങൾക്കേ അതു കണ്ടെന്നുവരാം. പ്രഥമാക്ഷരപ്രാസാദികളും അപൂർവ്വമായിട്ടുണ്ട്.

ഈ സർഗ്ഗത്തിൽ പുഷ്പിതാഗ്രയാണ് വൃത്തം. ലക്ഷണം — നനരയ വിഷമത്തിലും സമത്തിൽ പുനരിഹ നം ജജരംഗ പുഷ്പിതാഗ്ര.

ശിവൻ, വിഷ്ണു, അയ്യപ്പൻ, ബ്രാഹ്മണർ എന്നിവരുടെയും അനുഗ്രഹം പ്രാർത്ഥിക്കുന്നു.

പുരഹരനമലൻ മുരാരി ദേവൻ
പുരമുരശാസനസൂനുഭൂതനാഥൻ
ധരണിസുരമഹാജനങ്ങളും മേ
വരമരുളീടുക വാഞ്ഛിതാനുകൂലം. 2

പുരഹരൻ = ത്രിപുരന്മാരെ സംഹരിച്ചവൻ-ശിവൻ. താരകാസുരന്റെ മക്കളായ വിദ്യുന്മാലി, താരകാക്ഷൻ, കമലാക്ഷൻ എന്ന മൂന്നസുരന്മാർ തപസ്സുചെയ്തു പ്രത്യക്ഷീകരിച്ച ബ്രഹ്മാവിൽനിന്നു അഭീഷ്ടവരങ്ങൾ വാങ്ങി അസുരശില്പിയായ മയനെക്കൊണ്ട് ഭൂമി, അന്തരീക്ഷം, സ്വർഗ്ഗം എന്നീ ലോകങ്ങളിൽ ആറുയോജനവിസ്താരത്തിൽ യഥാക്രമം ഇരുമ്പുകൊണ്ടും വെള്ളികൊണ്ടും പൊന്നുകൊണ്ടും മൂന്നു പുരങ്ങൾ ഉണ്ടാക്കിച്ചു അവയിൽ താമസം തുടങ്ങി. മൂന്നു പുരങ്ങൾ ഉള്ളതുകൊണ്ട് ഇവരെ ത്രിപുരന്മാർ എന്നു വിളിക്കുന്നു. വാസുദേവനെ ദേവനെന്നും രാമചന്ദ്രനെ ചന്ദ്രനെന്നും വിളിക്കുന്നതുപോലെ ത്രിപുരന്മാരെ പുരന്മാർ എന്നും വിളിക്കാം. മൂന്നു പുരങ്ങളും ദഹിപ്പിച്ച് ത്രിപുരന്മാരെ സംഹരിച്ചതു് ശിവനാണ്. ത്രിപുരദഹനം കഥ മഹാഭാരതം കർണ്ണപർവ്വത്തിൽ കാണാം. പുരന്മാരെ വധിച്ചവനെന്നോ പുരന്മാരുടെ ശത്രുവെന്നോ അർത്ഥമുള്ള വാക്കുകളെല്ലാം ശിവപര്യായങ്ങളാണ്.

അമലൻ = മാലിന്യമില്ലാത്തവൻ – നിർമ്മലൻ – വെളുത്തവൻ. ശിവന്റെ നിറം വെളുപ്പും വിഷ്ണുവിന്റേതു് കറുപ്പും ബ്രഹ്മാവിന്റേതു് സ്വർണ്ണത്തിന്റേതുമാണെന്നു് പ്രസിദ്ധി.

മുരൻ = ആ പേരിൽ അറിയപ്പെടുന്ന അസുരൻ. മുരാരി = മുരന്റെ അരി—ശത്രു—വിഷ്ണു. നരകാസുരന്റെ മന്ത്രിയായ, അഞ്ചുതലയുള്ള, മുരാസുരനെ വധിച്ചതു് ശ്രീകൃഷ്ണനാണെന്നു് ഭാഗവതം. അതിനാൽ മുരനെ വധിച്ചവനെന്നോ മുരന്റെ ശത്രുവെന്നോ അർത്ഥമുള്ള വാക്കുകൾ വിഷ്ണുപര്യായങ്ങളാണു്. മുരവൈരി, മുരാന്തകൻ. മുരമർദ്ദനൻ മുതലായവ ഉദാഹരണങ്ങൾ. കൃഷ്ണൻ വിഷ്ണുവിന്റെ അവതാരമാകയാൽ രണ്ടുപേരും ഒന്നെന്ന സങ്കല്പത്തിൽ വിഷ്ണുവെന്ന അർത്ഥത്തിലാണു് ഇവിടെ പ്രയോഗം. ദേവൻ = ഭഗവാൻ.

പുരമുരശാസനസൂനു = പുരന്മാരെയും മുരനെയും ശാസിച്ചവരായ—വധിച്ചവരായ—ശിവന്റെയും വിഷ്ണുവിന്റെയും സൂനു—പുത്രൻ. ഭൂതനാഥൻ = അയ്യപ്പൻ—ശാസ്താവ്. മോഹിനീരൂപം ധരിച്ച വിഷ്ണുവിനെക്കണ്ടു കാമവിവശനായ ശിവനു ജനിച്ച പുത്രനത്രേ ശാസ്താവു്. വിഷ്ണു അമ്മ, ശിവൻ അച്ഛൻ.

ധരണി = ഭൂമി. സുരന്മാർ = ദേവന്മാർ. ധരണീസുരന്മാർ = ബ്രാഹ്മണർ. ഭൂമിപര്യായത്തോടുകൂടി ദേവപര്യായം ചേർത്തുപറഞ്ഞാൽ ബ്രാഹ്മണപര്യായമാവും. ഭൂമിദേവൻ, മഹീസുരൻ മുതലായവ ഉദാഹരണങ്ങൾ. ധരണീസുരമഹാജനങ്ങൾ = ബ്രാഹ്മണരാകുന്ന മഹാന്മാരായ ആളുകൾ. മേ—(സം) എനിക്കു്. വരം = അനുഗ്രഹം. അരുളീടുക = കനിഞ്ഞുനൽകേണമേ. വാഞ്ഛിതാനുകൂലം = ആഗ്രഹം സാധിക്കുന്നതിന്ന് അനുകൂലമായവിധത്തിൽ. കാവ്യം നിർമ്മിക്കാനെന്നു ഭാവം.

ഗ്രന്ഥാരംഭത്തിൽ ഗണപതി, സരസ്വതി, വിഷ്ണു. ശിവൻ, ശാസ്താവ്, ബ്രാഹ്മണർ എന്നിവരെ ഇങ്ങനെത്തന്നെ അദ്ധ്യാത്മരാമായണം കിളിപ്പാട്ടിൽ അനുസ്മരിച്ചിട്ടുണ്ടു്. കിള്ളിക്കുറിശ്ശിമംഗലം ക്ഷേത്രത്തിലെ പ്രധാന പ്രതിഷ്ഠയായ ശിവൻ കുഞ്ചൻനമ്പ്യാരുടെ കുലപരദേവതയാകയാൽ അദ്ദേഹം ആ ശിവനു് വിഷ്ണുവിന്റെ മുമ്പുതന്നെ സ്ഥാനംകൊടുത്തു.

കവി, താൻ നിർമ്മിക്കാൻ തുടങ്ങുന്ന കാവ്യത്തിന്റെ പേരും സ്വഭാവവും നിർദ്ദേശിക്കുന്നു—

മധുരിപുചരിതം മനോഭിരാമം
മധുരപദാകലിതം മണിപ്രവാളം
മതികമലവികാസഹേതുഭൂതം
കതിപയസർഗ്ഗമിദം കരോമി കാവ്യം. 3

മധുരിപു = മധു എന്ന അസുരന്റെ ശത്രു. പ്രളയാവസാനകാലത്തു് മഹാവിഷ്ണുവിന്റെ ചെവികളിലെ മലത്തിൽനിന്നു് മധുവെന്നും കൈ

മന്നനും രണ്ടസുരന്മാർ ജനിച്ചുവെന്നും അവരെ വിഷ്ണുവാണ് വധിച്ചതെന്നും ദേവീഭാഗവതത്തിലും ദേവീമാഹാത്മ്യത്തിലുമുണ്ട്. മധുവിനെ കൊന്നവൻ എന്നോ മധുവിന്റെ ശത്രുവെന്നോ അർത്ഥം വരുന്ന വാക്കുകളെല്ലാം വിഷ്ണുവിന്റെ പര്യായമാണ്. കൃഷ്ണൻ വിഷ്ണുവിന്റെ പൂർണ്ണാവതാരമാകയാൽ വിഷ്ണുപര്യായങ്ങളെല്ലാം കൃഷ്ണപര്യായമായിട്ടും പ്രയോഗിക്കുന്നു. മധുരിപുചരിതം = കൃഷ്ണകഥ. ശ്രീകൃഷ്ണചരിതം എന്നാണ് കാവ്യത്തിന്റെ പേരെന്നു താല്പര്യം.

മനോഭിരാമം = മനോഹരം. രസിപ്പിക്കുന്നത് എന്നർത്ഥമുള്ള അഭിരാമശബ്ദത്തിനുതന്നെ മനോഹരമെന്നർത്ഥമുണ്ട്. അതിന്റെ ആദിയിൽ മനസ്സിന്റെ പര്യായംചേർത്ത് മനോഭിരാമം, ചേതോഭിരാമം, ഹൃദയാഭിരാമം എന്നൊക്കെ കവികൾ പ്രയോഗിക്കാറുണ്ട്.

മധുരപദാകലിതം = മധുരങ്ങളായ വാക്കുകൾകൊണ്ടു രചിക്കപ്പെട്ടത്. മാധുര്യം പ്രസാദം മുതലായ ഗുണങ്ങൾ തന്റെ കാവ്യത്തിൽ ഉണ്ടായിരിക്കണമെന്ന് കവി പ്രത്യേകം മനസ്സിരുത്തീട്ടുണ്ടെന്നർത്ഥം.

മണിപ്രവാളം = ഭാഷാസംസ്കൃതയോഗരൂപമായ മണിപ്രവാളത്തിന്റെ രൂപത്തിലാണ് തന്റെ കാവ്യമെന്നു ഭാവം. മണി = മാണിക്യം. പ്രവാളം = പവിഴം. രണ്ടു രത്നവും ഏതാണ്ടു ഒരേ നിറത്തിലുള്ളവയാകയാൽ അവ ഇടകലർത്തി കോർത്തുണ്ടാക്കിയ മാല കണ്ടാൽ അതിൽ രണ്ടു രത്നമുണ്ടെന്നുതോന്നുകയില്ല. സംസ്കൃതത്തിലുള്ള അക്ഷരങ്ങളെല്ലാം മലയാളത്തിലുമുള്ളതുകൊണ്ട് മലയാളവും സംസ്കൃതവും ഇടകലർത്തി കാവ്യമുണ്ടാക്കിയാൽ അതിൽ രണ്ടു ഭാഷയുണ്ടെന്നു തോന്നുകയില്ല. ഈ സാമ്യം മുൻനിറുത്തി നല്ല ഭാഷാപദങ്ങളും സംസ്കൃതവിഭക്ത്യന്തങ്ങളായ പ്രസിദ്ധ സംസ്കൃതപദങ്ങളും ഇടകലർത്തി നിർമ്മിക്കുന്ന കാവ്യത്തിന് മണിപ്രവാളമെന്നപേർ ഉപയോഗിക്കുന്നതെന്നു അറുനൂറു സംവത്സരങ്ങൾക്കു മുമ്പ് ലീലാതിലകകാരൻ സമർത്ഥിച്ചിട്ടുണ്ട്. (എന്നാൽ ലീലാതിലകം കണ്ടുകിട്ടുന്നതിനുമുമ്പ് കേരളപാണിനി, മണിയെന്നവാക്ക് സംസ്കൃതത്തെയും പ്രവാളമെന്നവാക്ക് മലയാളത്തെയുമാണ് പരാമർശിക്കുന്നതെന്ന് തെററിദ്ധരിക്കുകയും അതിന്റെ അടിസ്ഥാനത്തിൽ മണിദീപികയെന്നപേരിൽ ഒരു സംസ്കൃതവ്യാകരണഗ്രന്ഥം നിർമ്മിക്കയുമുണ്ടായി.)

മതികമലവികാസഹേതുഭൂതം = ബുദ്ധിയാകുന്ന താമരപ്പൂവു വിടരുന്നതിനു കാരണമായിട്ടുള്ളത്. കണ്ണ്, കാല്, മുഖം, ഹൃദയം എന്നിവയെയെല്ലാം താമരപ്പൂവാക്കിക്കല്പിക്കുന്ന ശൈലി ഭാരതത്തിൽ പണ്ടേക്കു പണ്ടേ ഉള്ളതാണ്. കവികളുടെ ദൃഷ്ടിയിൽ ബുദ്ധിയും ഹൃദയവും മനസ്സും എല്ലാം ഒന്നുതന്നെ. മതികമലത്തെ കാവ്യം വികസിപ്പിക്കുന്നുവെന്നുപറകയാൽ കാവ്യത്തിനു സൂര്യസാദൃശ്യം തോന്നുന്നു. 'മതികമലവിലാസ' എന്നും പാഠമുണ്ട്. ആ പക്ഷത്തിൽ വിലാസശബ്ദത്തിനു ശോഭയെന്നർത്ഥം.

കതിപയസർഗ്ഗം — കുറച്ചു സർഗ്ഗങ്ങൾ മാത്രമുള്ളത്. മഹാകാവ്യങ്ങൾക്ക് ഇരുപതും അതിലധികവും സർഗ്ഗങ്ങൾ ഉണ്ടാകാറുണ്ട്, അതുമില്ല. ഇതിൽ സർഗ്ഗങ്ങൾ കുറവാണ് എന്നാശയം. ശ്രീകൃഷ്ണചരിതം മണിപ്രവാളകാവ്യത്തിൽ പന്ത്രണ്ടുസർഗ്ഗമേ ഉള്ളല്ലോ.

ഇദം കാവ്യം കരോമി (സം) = ഈ കാവ്യം ഞാൻ ഉണ്ടാക്കുന്നു.

മണിപ്രവാളപ്രസ്ഥാനത്തെ അവലംബിച്ച് ശ്രീകൃഷ്ണചരിതം എന്ന പേരിൽ മനോഹരമായ ഒരു കാവ്യമുണ്ടാക്കാൻ ഞാൻ ആരംഭിക്കുന്നുവെന്നും ഇതു പഠിച്ചാൽ ബുദ്ധിവികാസമുണ്ടാവുമെന്നും ചുരുക്കം.

ഈ പദ്യത്തിൽ വാസ്തവത്തിൽ ഒരൊററ മലയാളവാക്കുമില്ല. എന്നാൽ നല്ല മലയാളമാണെന്നേ കേട്ടാൽ തോന്നൂ. മറെറാരുതരത്തിലു പറഞ്ഞാൽ, ഇതിൽ 'ഇദം കരോമി' എന്ന രണ്ടുവാക്കേ സംസ്കൃതമുള്ളു മററുള്ളതെല്ലാം തത്സമങ്ങളായ മലയാളവാക്കുകളാണ് എന്നും സ്വീകരിക്കാം. ഇതുപോലെ തിരിച്ചറിയാൻ പ്രയാസമുള്ളവയായിരിക്കണം മണിപ്രവാളത്തിലെ ഭാഷയും സംസ്കൃതവും.

ഭാഗവതം ദശമസ്കന്ധത്തിലെ കൃഷ്ണാവതാരകഥ ആരംഭിക്കുന്നു—

ദുരിതനിധികളായ ദാനവാനാം
ഭരമതിദുസ്സഹമാകയാലൊരുന്നാൾ
ധരണി ഭഗവതീ വിരിഞ്ചലോകേ
വിരവൊടു ചെന്നു വണങ്ങിനിന്നു ചൊന്നാൾ. 4

ദുരിതനിധികൾ = മഹാപാപികൾ. ദാനവാനാം = (സംസ്കൃതം) അസുരന്മാരുടെ. ഭരം = ഭാരം—കനം. അതിദുസ്സഹം = തീരെ സഹിക്കാൻ വയ്യാത്തത്. ആകയാൽ = ആവുകനിമിത്തം. ഒരുന്നാൾ = ഒരു ദിവസം. ഒരുനാൾ എന്നർത്ഥത്തിൽ ഒരുന്നാൾ എന്ന് ഉപിരത്തോടുകൂടിയ പ്രയോഗം ഇതിൽ പലേടത്തുമുണ്ട്. ധരണി ഭഗവതി (സം) = ഭൂമിദേവി. വിരിഞ്ചലോകേ (സം) = ബ്രഹ്മാവിന്റെ ലോകത്തിൽ. ഈരേഴുപതിനാലുലോകങ്ങളുള്ളതിൽ മുകളിലുള്ള സത്യലോകമത്രെ ബ്രഹ്മലോകം. വിരവൊടു = വേഗത്തിൽ. പഞ്ചഭൂതങ്ങൾക്കും സൂര്യചന്ദ്രാദികൾക്കും നദീപർവ്വതാദികൾക്കുമെല്ലാം സ്ഥൂലരൂപത്തിനു പുറമെ സൂക്ഷ്മമായ ഓരോ ദേവതാരൂപവും കൂടിയുണ്ടെന്നാണ് ഭാരതീയരുടെ ആത്മസങ്കല്പം. നാം അധിവസിക്കുന്ന ഭൂമിയുടെ അധിദേവതയായ ഭൂമിദേവിയാണ് ബ്രഹ്മാവിന്റെ അടുക്കൽ ചെന്നു സങ്കടം പറയുന്നതു്.

ഇനി പതിനൊന്നു ശ്ലോകം ഭൂമിദേവിയുടെ സങ്കടനിവേദനമാണ്—

''സരസിജഭവ! ദേവ! പാഹി പാഹി
ത്വരിതതരം കരുണാനിധേ! നമസ്തേ
പരവശതരയാം ധരിത്രി ഞാനെ—
ന്നറിക ഭവാനഖില പ്രപഞ്ചബന്ധോ!'' 5

സരസിജഭവ = ബ്രഹ്മാവേ! ദേവ = ഭഗവാനേ! പാഹി പാഹി (സം) = രക്ഷിക്കണേ രക്ഷിക്കണേ. ത്വരിതം = വേഗത്തിൽ. ത്വരിതതരം (സം) = ഏററവും വേഗത്തിൽ. തരം എന്ന പ്രത്യയം ഒടുവിൽ ചേർത്താൽ ഏററവും

മഹാജനാനാം (സം) മഹാജനങ്ങളുടെ ചാപലോക്തിഃ ഉൾക്കരുത്തില്ലാത്തവരുടെ വാക്ക്. ഇതു തെററാണെങ്കിലും അവിടുന്നു ദയ വിചാരിച്ചു പൊറുക്കമാറാകണം. മഹാന്മാരുടെ മനസ്സ് എന്തുതന്നെ സംഭവിച്ചാലും ഇളകുകയില്ലല്ലോ.

ഉത്തരാർദ്ധത്തിൽ, 'എന്തുതന്നെ സംഭവിച്ചാലും മഹാന്മാർ മനഃക്ഷോഭമുണ്ടാവുകയി'ല്ലെന്ന് സാമാന്യം പറഞ്ഞ്, 'എന്റെ വാക്കുകേട്ട് അവിടുന്ന് കോപിക്കയില്ലെന്നുള്ള വിശേഷം തോന്നിപ്പിരിക്കയാൽ അപ്രസ്തുത പ്രശംസാലങ്കാരം.

ഉത്തരാർദ്ധത്തിൽ ശബ്ദാലങ്കാരം പ്രഥമാക്ഷരപ്രാസം.

''അസുരഭടജനം മനുഷ്യഭാവം
പ്രസഭമിയന്നിഹ കംസസാരഭൂതം
അവനുടയ പടജനം ച ഘോരം
ശിവശിവ! പൂർണ്ണതയായി മൽപ്രദേശേ,'' 8

അസുരഭടജനം = അസുരപ്പടയാളികൾ. മനുഷ്യഭാവം – മനുഷ്യാവസ്ഥയെ. പ്രസഭം = പ്രയാസപ്പെട്ട്. ഭയങ്കരന്മാർ സാധാരണമനുഷ്യരായിത്തീരാൻ വളരെ പ്രയാസപ്പെടേണ്ടി വന്നുവെന്നാവാം. ഇയന്ന് = പ്രാപിച്ച്. ഇഹ (സം) = ഇവിടെ. ഭൂമിയിലെന്നർത്ഥം. കംസസാരഭൂതം = കംസന്റെ ബലമായി തീർന്നിരിക്കുന്നു. കംസന്റെ ആളുകളെല്ലാം മനുഷ്യരായി വന്ന അസുരന്മാരാണെന്നർത്ഥം. അവനുടയ = അവന്റെ. കംസന്റെയെന്നർത്ഥം. പദ്യത്തിൽ അവന്റെ, അവനുടെ, അവനുടയ എന്നു മൂന്നു രൂപവും വൃത്തത്തിനനുസരിച്ചു പ്രയോഗിച്ചിരിക്കുന്നു. പടജനം = പടയാളികൾ. ച (സം) = ഉം. ഘോരം = ഭയങ്കരം. ശിവശിവ (സം) = കഷ്ടം! കഷ്ടം! ദുഃഖസൂചകമായ അവ്യയമാണിത്. പൂർണ്ണതയായി പൂർണ്ണമായി–നിറഞ്ഞു. തൻ എന്നുള്ളപോലെ തദ് എന്ന സർവ്വനാമവും പദ്യങ്ങളിൽ പാദപൂരണത്തിനുവേണ്ടി സമാസിച്ചു ചേർക്കുക പതിവുണ്ട്. മൽപ്രദേശേ = എന്റെ പ്രദേശത്ത്. ഭൂമിയിലെല്ലാമെന്നർത്ഥം.

അസുരന്മാരെല്ലാം മനുഷ്യരായി ജനിച്ച് കംസന്റെ പടയാളികളായിത്തീർന്ന് ഭൂമിയാകെ നിറഞ്ഞിരിക്കുന്നുവെന്നാവാം.

''ദ്വിജവരയജനാദികർമ്മമെല്ലാം
ഭുജബലശാലി ശഠൻ മുടക്കുവോനായ്
അനുദിവസമവൻ ബഹുപ്രകാരം
മനുജകലാനി നിയോജയാഞ്ചകാര'' 9

ദ്വിജവരയജനാദികർമ്മം = ബ്രാഹ്മണശ്രേഷ്ഠന്മാരുടെ യജനം യാജനം ദാനം പ്രതിഗ്രഹം അദ്ധ്യയനം അദ്ധ്യാപനം എന്ന ആറുവിധം കർമ്മങ്ങളും. യാഗം ചെയ്യുക, യാഗം ചെയ്യിക്കുക, ദാനം ചെയ്യുക, ദാനം വാങ്ങുക, വേദം പഠിക്കുക, വേദം പഠിപ്പിക്കുക, എന്ന ആറു കർമ്മങ്ങളും ചെയ്യുവാൻ ബ്രാഹ്മ

ണർ മാത്രമേ അധികാരമുണ്ടായിരുന്നുള്ളു. ഭുജബലശാലി = കയ്യൂക്കുള്ളവൻ. ശഠൻ = ദ്രോഹി. അനുദിവസം (സം) = എല്ലാദിവസവും. ബഹുപ്രകാരം = പലപ്രകാരത്തിലും. ദനുജകുലാനി (സം) = അസുരവർഗ്ഗത്തിൽപ്പെട്ടവരെ. നിയോജയാഞ്ചകാര (സം) = കല്പിച്ചയച്ചു. ബ്രാഹ്മണകർമ്മങ്ങളെല്ലാം മുടക്കാൻ കംസൻ പലരൂപത്തിലും അസുരന്മാരെ അയച്ചുകൊണ്ടിരിക്കുന്നു.

''പശുകുലഹരണം, പതിവ്രതാനാം
ഭൃശതര ദൂഷണ,മഗ്രഹാരനാശം
ഇതി ബഹുവിധ ദുഷ്കർമ്മമിപ്പോ-
ളതിശയപാപിജനങ്ങളാരഭന്തേ.'' 10

പശുകുലഹരണം = പശുക്കൂട്ടങ്ങളെ അപഹരിക്കുക. പതിവ്രതാനാം (സം) = പതിവ്രതമാരായ സ്ത്രീകളുടെ. ഭൃശതര ദൂഷണം = ഏററവുമധികം മാനഭംഗപ്പെടുത്തൽ. അഗ്രഹാരനാശം = ബ്രാഹ്മണരുടെ ഗ്രാമങ്ങൾ നശിപ്പിക്കുക. ഇതി (സം) = ഇങ്ങനെ. ബഹുവിധ ദുഷ്കർമ്മം = പലപ്രകാരത്തിലുള്ള ദുഷ്പ്രവൃത്തി. അതിശയ പാപിജനങ്ങൾ = മഹാപാപികളായ ആളുകൾ. ആരഭന്തേ (സം) = തുടങ്ങിയിരിക്കുന്നു. പശുക്കളെ അപഹരിക്കുക, പതിവ്രതകളെ മാനഭംഗപ്പെടുത്തുക, ബ്രാഹ്മണഗ്രാമങ്ങൾ നശിപ്പിക്കുക ഇങ്ങനെ പല ദുഷ്കർമ്മങ്ങളും ആ മഹാപാപികൾ ചെയ്യാൻ തുടങ്ങിയിരിക്കുന്നു.

''ഇടിയൊടു പടവെട്ടുമട്ടഹാസം
കടുതരദുസ്സഹകുത്സനാദിവാക്യം
കുടിലകുചരിതങ്ങളും നിനച്ചാൽ
ഝടിതി നടുങ്ങുമശേഷജീവലോകം.'' 11

ഇടിയോടു പടവെട്ടും = ഇടിമുഴക്കത്തോടു തുല്യമായ. ''പൊരുന്ന പടവെട്ടുന്ന നിനക്കുന്ന ഹസിപ്പിതും'' ഇത്യാദി വാക്കുകൾ സാദൃശ്യാർത്ഥത്തിൽ മുൻപു പ്രയോഗിച്ചിരുന്നു. അട്ടഹാസം = അലർച്ച. കടുതരദുസ്സഹകുത്സനാദി വാക്യ് = ഏററവും കടുപ്പം കൂടിയ, സഹിക്കാൻ വയ്യാത്ത അധിക്ഷേപവാക്കും മററും. കുടില കുചരിതങ്ങൾ = കപടത്തോടുകൂടിയ ചീത്ത പ്രവൃത്തികൾ. നിനച്ചാൽ = ആലോചിച്ചാൽ. ഝടിതി (സം) = പെട്ടെന്ന്. നടുങ്ങും = ഭയപ്പെടും. അശേഷജീവലോകം = എല്ലാ ജീവജാലങ്ങളും. അവരുടെ അട്ടഹാസങ്ങളും അധിക്ഷേപവാക്കുകളും ദുഷ്പ്രവൃത്തികളും വിചാരിച്ചാൽ ആരും നടുങ്ങിപ്പോകും.

''ഗിരികളടവിയും മരങ്ങളും മേ
ത്തരളതിമംഗലമാഴിചക്രമേഴും
ഇവ പലതുമെനിക്കു ഭാരമല്ലോ,
ശിവശിവ! ദുർജ്ജനഭാരമേവ ഭാരം.'' 12

ഗിരികൾ = പർവ്വതങ്ങൾ. അടവി = കാട്. മേ (സം) = എനിക്ക്. താളതിമിംഗലം = ഇളകുന്ന തിമിംഗലങ്ങളോടുകൂടിയത്. തിമിംഗലങ്ങൾ നീന്തിക്കളിച്ചുകൊണ്ടിരിക്കുന്നു എന്നർത്ഥം. ഒരു യോജന നീളമുള്ള വലിയ മത്സ്യമാണ് തിമിയെന്നും ആ തിമിയെ വിഴുങ്ങുന്ന മത്സ്യമാണ് തിമിംഗലമെന്നും അമരകോശത്തിന്റെ പണ്ഡിതവ്യാഖ്യാനത്തിൽ പറഞ്ഞുകാണുന്നു. ആഴിചക്രം = ചക്രംപോലെ വട്ടത്തിലുള്ള സമുദ്രം. ജംബൂദ്വീപാദികളായി ഏഴ് ദ്വീപുകളുണ്ടെന്നും ഓരോന്നിനെ ചുറ്റുകയായി വട്ടത്തിൽ ഉപ്പ് സമുദ്രംതൊട്ട് ഏഴ് സമുദ്രമുണ്ടെന്നും ഭാഗവതം അഞ്ചാം സ്കന്ധത്തിലുണ്ട്. ഭാരമല്ലാ = താങ്ങാൻ വയ്യാത്ത കനമുള്ള വസ്തുക്കളായി തോന്നുന്നില്ല. ശിവ ശിവ = അയ്യയ്യോ. ദുർജ്ജനഭാരം = ദുഷ്ടജനങ്ങളുടെ കനം. ഏവ (സം) തന്നെ പർവ്വതങ്ങളും കാടുകളും മരങ്ങളും മഹാസമുദ്രങ്ങളും ഒന്നും എനിക്ക് ഭാരമായി തോന്നുന്നില്ല. ദുർജ്ജനഭാരംതന്നെയാണ് വലിയ ഭാരം.

''പടഹഘടാഘടായിതം മുഴക്കി-
പ്പടകളിടഞ്ഞു നടക്കുമദ്ദശായാം
ഇടിപൊടി തകരും ധരാവിഭാഗേ
പൊടിപടലത്തിലൊളിച്ചു ഭാനുബിംബം'' 13

പടഹഘടാഘടായിതം = പെരുമ്പറയുടെ ഘടാഘട എന്ന ശബ്ദം. പടകൾ = സൈന്യങ്ങൾ. ഇടഞ്ഞുനടക്കം = തിക്കിത്തിരക്കി നടക്കുന്നു. അദ്ദശായാം (സം) = ആ അവസ്ഥയിൽ, ആ സമയത്തെന്നർത്ഥം. ദശായാം, വിഭാഗേ എന്ന സംസ്കൃതശബ്ദങ്ങൾ സമയത്ത് എന്നർത്ഥത്തിൽ പ്രയോഗിക്കുന്നതു മണിപ്രവാളത്തിലെ ഒരു ശൈലിയാണ്. ഇടിപൊടിതകരും = ഇടിഞ്ഞുപൊടിഞ്ഞു തകരുന്ന. ധരാവിഭാഗേ (സം) = ഭൂപ്രദേശത്ത്. പൊടിപടലത്തിൽ = പൊടിക്കൂട്ടത്തിൽ. ഒളിച്ചു = കാണാതായി. ഭാനുബിംബം = സൂര്യമണ്ഡലം. സൈന്യങ്ങളുടെ യുദ്ധയാത്രയിൽ പൊങ്ങുന്ന പൊടി സൂര്യനെ കാണാതാക്കിയെന്നർത്ഥം.

''അവരുടെ പടയും പരാക്രമം കൊ-
ണ്ടഖിലനിലിമ്പ ബലം വശംകെടുന്നു.
അവനിപതികളെന്നു ഭാവമാത്രം
ഭുവനവിനാശ കഠോരകശ്മലാനാം'' 14

പടയും പരാക്രമം = സൈന്യത്തിന്റെ ശക്തികൊണ്ട്. പടയിൽ പരാക്രമം എന്ന വാക്ക് പടയും പരാക്രമം എന്നായി മാറിയതാണ്. അഖിലനിലിമ്പബലം = എല്ലാ ദേവസൈന്യവും. വശംകെടുന്നു = തളർന്നുപോകുന്നു. അവനി = ഭൂമി. അവനിപതികൾ = ഭൂമിനാഥന്മാർ - രാജാക്കന്മാർ. ഭാവമാത്രം = നാട്യംമാത്രമാണ്. ഭുവനവിനാശകഠോരകശ്മലാനാം (സം) ലോകം നശിക്കാൻവേണ്ടി ജനിച്ച ക്രൂരന്മാരായ ദുഷ്ടന്മാർക്ക്. അവരുടെ

ഭുജപരാക്രമംകൊണ്ട് ദേവന്മാരെല്ലാം തളൎന്നുപോയിരിക്കുന്നു. അവർ രാജാക്കന്മാരാണെന്നാണ് നാട്യം. എന്നാൽ ലോകദ്രോഹികളാണവർ.

''മമ ഭയമഖിലം ശമിപ്പതിന്നായ്
കിമപി തുണച്ചരുളേണമബ്ജയോനേ,
സമവിഷമദശാവിശേഷമെല്ലാ-
മമലമതേ, ധരിയാതിരിക്കുമോ നീ.''  15

മമ (സം.) എന്റെ. ഭയം = പേടി. അഖിലം = എല്ലാം. ശമിപ്പതിന്നായ് = ഇല്ലാതാവുന്നതിനുവേണ്ടി. കിമപി (സം) = കുറച്ച്. തുണച്ചരുളേണം = സഹായിക്കണം. തന്നെക്കാൾ വലിയവരോടു പറയുമ്പോൾ അരുളുക എന്നതിനെ അനുപ്രയോഗിക്കുന്നതു് പഴയ മലയാളത്തിലെ ഒരു രീതിയാണ്. അബ്ജയോനേ (സം) = ബ്രഹ്മാവേ. സമവിഷമദശാവിശേഷം = സാധാരണങ്ങളും അസാധാരണങ്ങളും ആയ അവസ്ഥാഭേദങ്ങൾ. അമലമതേ (സം) = തെളിഞ്ഞ ബുദ്ധിയുള്ളവനേ! നല്ല ബുദ്ധിയുള്ളവൎക്കു കാൎയ്യങ്ങൾ മനസ്സിലാവാതിരിക്കയില്ലെന്നു താൽപൎയ്യം. ധരിയാതിരിക്കുമോ = ധരിക്കാതിരിക്കുമോ—മനസ്സിലാകാതിരിക്കുമോ? ധരിക്കാതെ എന്ന നിഷേധക്രിയക്കു പകരം ധരിയാതെ എന്നും പദ്യങ്ങളിൽ ഉപയോഗിക്കുന്നു.

ബ്രഹ്മാവ് ഭൂമീദേവിയോട് മറുപടി പറയാൻ തുടങ്ങുന്നു—

ഇതി വസുമതി തന്റെ വാക്കുകേട്ട-
ങ്ങതികരുണാകുലനാം വിരിഞ്ചനപ്പോൾ
സ്മിതമധുരതരാക്ഷരം ബഭാഷേ
''മതിമതി താപമെടോ മഹാനുഭാവേ.''  16

ഇതി (സം) = ഇപ്രകാരം. വസുമതി തന്റെ = ഭൂമീദേവിയുടെ. അങ്ങ് = അവിടെ. അതികരുണാകുലൻ = ഏറിയ ദയകൊണ്ടു വലഞ്ഞവൻ. വളരെയേറെ ദയ തോന്നിയവനെന്നർത്ഥം. ഭയം, കോപം, ദയ, സന്തോഷം മുതലായ മനോവികാരങ്ങൾ വർദ്ധിച്ചവൻ എന്നർത്ഥം. വരാൻ ആകുലശബ്ദം ചേർത്തുസമാസിക്കുന്നതു് ഒരു സംസ്കൃതശൈലിയാണ്. വിരിഞ്ചൻ = ബ്രഹ്മാവ്. സ്മിതമധുരതരാക്ഷരം (സം) = മന്ദഹാസംകൊണ്ടു ഏററവും മധുരങ്ങളായ അക്ഷരങ്ങളോടുകൂടി. വാക്കിന്റെ മാധുൎയ്യത്തിനു മന്ദഹാസം ഒരു ഘടകമാണെന്നു ഭാവം. ബഭാഷേ (സം) = പറഞ്ഞു. മതി മതി = വേണ്ട വേണ്ട. മതി എന്ന വാക്കിന്റെ ഇരട്ടിപ്പ്, ദുഃഖം തീരാൻ താമസമില്ലെന്നു സൂചിപ്പിക്കുന്നു. താപം = ദുഃഖം. എടോ മഹാനുഭാവേ = അല്ലയോ മാന്യശീലേ. എടോ എന്നതു് സ്നേഹപൂർവ്വം സംബോധന ചെയ്യാനുപയോഗിക്കുന്നു.

''പരമപുരുഷനാം പയോധിശായീ
പരചിദനാകലമൂർത്തി പത്മനാഭൻ
പരിചൊടു പരിതാപശാന്തയേ തേ
വരമരുളീടു, മവൻ നമുക്കു ദൈവം'' 17

പരമപുരുഷൻ = ഏറ്റവുമധികം സംപൂജ്യനായ പുരുഷൻ. പയസ്സ് = ജലം. പയോധി = സമുദ്രം. ജലപര്യായത്തിൽ ധി എന്ന അക്ഷരം ചേർത്താൽ സമുദ്രമെന്നർത്ഥം കിട്ടും. ജലധി, വാരിധി, അംബോധി, അബ്ധി മുതലായവ ഉദാഹരണങ്ങൾ. പയോധിശായി = സമുദ്രത്തിൽ കിടന്നുറങ്ങുന്നവൻ. പ്രളയകാലത്ത് മഹാവിഷ്ണു ലോകങ്ങളെയെല്ലാം തന്റെ ഉള്ളിലൊതുക്കി സമുദ്രത്തിൽ കിടന്നുറങ്ങുന്നു എന്നു പുരാണങ്ങൾ. പരചിത് = പരിശുദ്ധമായ ജ്ഞാനം. ആനന്ദം = സുഖം. അനാകലം = ആനന്ദം. പരചിദനാകലമൂർത്തി = പരിശുദ്ധമായ ജ്ഞാനവും ഏറ്റവും വലിയ ആനന്ദവും ആകുന്ന ശരീരമുള്ളവൻ. ജ്ഞാനസ്വരൂപനും ആനന്ദസ്വരൂപനുമായ എന്നർത്ഥം. സച്ചിദാനന്ദസ്വരൂപനാണ് വിഷ്ണുവെന്ന് വേദാന്തികൾ. പത്മനാഭൻ = പത്മം നാഭിയിലുള്ളവൻ. പ്രളയാവസാനത്തിൽ വിഷ്ണുവിന്റെ നാഭിയിൽനിന്ന് ഒരു താമരപ്പൂവുണ്ടായെന്നും ആ താമരപ്പൂവിൽനിന്നാണ് ബ്രഹ്മാവുജനിച്ചതെന്നും പുരാണങ്ങൾ. പരിചൊടു = വേണ്ടതുപോലെ. പരിചൊടു, വിരവൊടു, അമ്പൊടു മുതലായവാക്കുകൾ പ്രത്യേകം അർത്ഥവിശേഷമൊന്നും വിവക്ഷിക്കാതെ പാദപൂരണത്തിനുവേണ്ടി മണിപ്രവാള കവികൾ പ്രയോഗിക്കുന്നു. പരിതാപശാന്തയേ (സം) = ദുഃഖം തീരുവാൻ. തേ (സം) = നിനക്ക്. വരം = അനുഗ്രഹം. അരുളീടും = തരും. അവൻ = വിഷ്ണു. വിഷ്ണു നിന്റെ ദുഃഖം തീർത്തുതരുമെന്നു ഭാവം.

''അവനവനിനിനക്കു ജീവനാഥൻ
ഭുവനജനാർത്തിഹരൻ ഭുജംഗശായീ
അവനുടെ നികടേ ഗമിക്കിലോ ന-
മവശത തീരുമവന്റെ സന്നിധാനാൽ.'' 18

അവനി = അല്ലയോ ഭൂമി. ജീവനാഥൻ = ഭർത്താവ്. ഭുവനജനാർത്തിഹരൻ = ലോകത്തിലുള്ള ജനങ്ങളുടെ സങ്കടങ്ങൾ തീർക്കുന്നവൻ. ഭുജംഗം = സർപ്പം. ഭുജംഗശായി = സർപ്പത്തിൽ - അനന്തനിൽ - കിടന്നുറങ്ങുന്നവൻ. പാലാഴിയിൽ അനന്തനാകുന്ന മെത്തമേൽ വിഷ്ണു കിടന്നുറങ്ങുന്നുവെന്നു ഭാവം. നികടേ (സം) = സമീപത്തിൽ. അവശത = ദുഃഖം. സന്നിധാനാൽ (സം) = സാമീപ്യത്താൽ.

അമരപതിയുമിന്ദുചൂഡനും മ-
റ്റമരജനങ്ങളുമാസ്ഥയോടു ഞാനും
അനലനനിലനും വസുക്കളെട്ടും
പുനരപരാവകളും ഗമിക്കവേണം. 19

അമരപതി = ദേവനാഥൻ = ഇന്ദ്രൻ. ഇന്ദു = ചന്ദ്രൻ. ചൂഡ = മുടി. ഇന്ദുചൂഡൻ = ചന്ദ്രൻ മുടിയിലുള്ളവൻ – ശിവൻ. മററ് = വേറെയുള്ള. അമരജനങ്ങൾ = ദേവന്മാർ. ആസ്ഥയോട് = ആദരവോടുകൂടി ഞാൻ = ബ്രഹ്മാവ്. അനലൻ = അഗ്നി. അനിലൻ = വായു. വസുക്കൾ = വസുക്കൾ എന്ന പേരിൽ പ്രസിദ്ധന്മാരായ ഒരു ദേവസംഘമാണ്. അവർ എട്ടുപേരാണ്. പുനഃ (സം) = പിന്നെ. ഉപദേവകൾ = യക്ഷകിന്നരഗന്ധർവ്വാദികളായി ദേവന്മാരെക്കാൾ താഴെയുള്ള ദേവവർഗ്ഗങ്ങൾ. വസുക്കളെപ്പോലെ ഇത്രയെന്ന സംഖ്യാവ്യവസ്ഥ അവർക്കില്ല. ദേവന്മാർ എന്നർത്ഥത്തിൽ ദേവകൾ എന്നു മുൻകാലങ്ങളിൽ പ്രയോഗിച്ചിരുന്നു. ഗമിക്കവേണം = പോണം. ഗമിക്കവേണം, ഗമിക്കേണം, ഗമിക്കണം എന്നു മൂന്നുതരം പ്രയോഗവും പണ്ടുനടപ്പുണ്ടായിരുന്നു.

''പരിചൊടുപെരു പാൽക്കടൽക്കുമധ്യേ
പരമുരഗപ്പെരുമാളെ മെത്തയാക്കി
പരമസുഖരസേന പള്ളികൊള്ളും
പരമപുമാനെ വണങ്ങുവാൻ നടപ്പിൻ'' 20

പാൽക്കടൽക്ക = പാലാഴിയുടെ. മധ്യേ (സം) = നടുവിൽ. ഉരഗം = സർപ്പം. പെരുമാൾ = പെരിയ വലിയ ആൾ – വ്യക്തി – രാജാവ്. ഉരഗപ്പെരുമാളെ = സർപ്പരാജാവിനെ – അനന്തനെ. മെത്ത = കിടക്ക. പരമസുഖരസേന (സം) = പരമാനന്ദരസത്തോടുകൂടി. പള്ളികൊള്ളും = ഉറങ്ങുന്ന. പുമാൻ = പുരുഷൻ. പരമപുമാനെ – പരമപുരുഷനെ – വിഷ്ണുവിനെ. വണങ്ങുവാൻ = വന്ദിക്കുവാൻ. നടപ്പിൻ = നടക്കുവിൻ. പാലാഴിയിലേക്ക വിഷ്ണുവിനെക്കാണുവാൻ പുറപ്പെടുവിൻ എന്നർത്ഥം.

''അവനുടെ കൃപകൊണ്ടു സൃഷ്ടികർത്താ–
വഹമിതി ഭാവമെനിക്കു രത്നഗർഭേ!
അവനുടെ ചരണാംബുജങ്ങളെന്യേ
ശിവനുമെനിക്കുമൊരാശ്രയ – നമന്യേ'' 21

അവനുടെ = അവന്റെ – വിഷ്ണുവിന്റെ. കൃപകൊണ്ടു = ദയയാൽ. സൃഷ്ടികർത്താവ് = സൃഷ്ടി നടത്തുന്നവൻ. അഹം (സം) = ഞാൻ. ഇതി (സം) = എന്ന്. ഭാവം = വിചാരം. രത്നങ്ങൾ = ഉൽകൃഷ്ടവസ്തുക്കൾ. ഗർഭം = അന്തർഭാഗം. രത്നഗർഭേ (സം) = ഉൽകൃഷ്ടവസ്തുക്കൾ ഉള്ളിലുള്ളവളേ – ഭൂമീ! (സംബോധന). രത്നങ്ങളും സ്വർണ്ണവും ഇരുമ്പും മററും ഭൂമിക്കകത്തുനിന്നു ലഭിക്കുന്നതിനാൽ ഭൂമിക്കു രത്നഗർഭയെന്നു പേരുണ്ടായി. ചരണം = കാൽ. ചരണാംബുജങ്ങൾ = താമരപ്പൂപോലുള്ള കാലുകൾ. എന്യേ = അല്ലാതെ. ആശ്രയം = അവലംബം – താങ്ങ്. ന (സം) = ഇല്ല. മന്യേ (സം) = ഞാൻ വിചാരിക്കുന്നു. എനിക്കു സൃഷ്ടിക്കാനും ശിവനു സംഹരിക്കാ

ത്തം സാധിക്കുന്നതു് വിഷ്ണുവിന്റെ സഹായം കൊണ്ടാണെന്നു ഞാൻ വിചാരിക്കുന്നു എന്നു താൽപര്യം.

ദേവന്മാർ പാലാഴിയിലേക്കു പുറപ്പെടുന്നു.

ഇതി മുഹുരുരചെയ്തു പത്മജന്മാ-
വതിജവമോടെഴുന്നേറ്റു പത്മപീഠാൽ
അമരപതികളോടുമൂഴിയോടും
സമമഥ യാത്രതുടങ്ങി ഭംഗിയോടെ. 22

ഇതി (സം) = ഇപ്രകാരം. മുഹുഃ (സം) = പിന്നെയും പിന്നെയും. ഉരചെയ്തു് = പറഞ്ഞിട്ടു്. പത്മജന്മാവ് = താമരപ്പൂവിൽനിന്നു് ജനിച്ചവൻ – ബ്രഹ്മാവ്. അതിജവമോടു് = വളരെ വേഗത്തിൽ. പത്മപീഠാൽ (സം) = താമരപ്പൂവാകുന്ന ഇരിപ്പിടത്തിൽനിന്നു്. അമരപതികളോടും = ദേവശ്രേഷ്ഠന്മാരോടും. ഊഴിയോടും = ഭൂമിദേവിയോടും. സമം (സം) = കൂടെ. അഥ (സം) = പിന്നെ. യാത്ര തുടങ്ങി = പുറപ്പെട്ടു. ഭംഗിയോടെ = അഴകോടുകൂടി. ദേവന്മാരെല്ലാവരുംകൂടിയുള്ള ഘോഷയാത്ര വളരെ ഭംഗിയുള്ളതായിരുന്നുവെന്നർഥം.

ദേവന്മാർ പാലാഴിയിലെത്തി സ്തുതി തുടങ്ങുന്നു—

വിരവൊടു കലശാംബുരാശിതീരേ
സുരപതിയും വിധിയും മഹാസമൂഹം
ത്വരിതതരമണഞ്ഞു ഭക്തിയോടേ
മുരരിപുതൻ ചരിതം സ്തുതിച്ചുചൊന്നാർ. 23

വിരവൊടു = വേഗത്തിൽ. കലശം = കുടം — അമൃതകുംഭം. അംബു = വെള്ളം. അംബുരാശി = സമുദ്രം. ജലപര്യായത്തിൽ രാശി എന്ന പദം ചേർത്തു സമാസിച്ചാൽ സമുദ്രപര്യായമുണ്ടാവും. കലശാംബുരാശി = അമൃതകുംഭം ലഭിച്ച സമുദ്രം — പാലാഴി. ദേവന്മാരും അസുരന്മാരുംകൂടി പാലാഴി കടഞ്ഞപ്പോൾ അതിൽനിന്നു് അമൃതകലശവുമായി ധന്വന്തരിമൂർത്തി ആവിർഭവിച്ചുവെന്നു ഭാഗവതം. കലശാംബുരാശിതീരേ (സം) = പാലാഴിയുടെ വക്കത്ത്. സുരപതി = ദേവേന്ദ്രൻ. വിധി = ബ്രഹ്മാവ്. മഹാസമൂഹം = വലിയസംഘം. ത്വരിതതരം = അതിവേഗത്തിൽ. മുരരിപുതൻ ചരിതം = വിഷ്ണുവിന്റെ കഥ.

ദേവന്മാരെല്ലാം പാലാഴിയിൽചെന്നു ഭക്തിയോടുകൂടി സ്തുതിക്കാൻ തുടങ്ങിയെന്നർഥം.

ഇനി എട്ടു ശ്ലോകം ദേവന്മാരുടെ സ്തുതിയാണ്—

''നളിനനയന! ഹേ ഹരേ! നമസ്തേ
നരകരിപോ! കരുണാംബുധേ! നമസ്തേ
ജയ ജയ ജഗതീപതേ! നമസ്തേ
ജലധരചാരുതരാകൃതേ! നമസ്തേ.'' 24

നളിനനയനൻ = താമരപ്പൂപോലുള്ള കണ്ണുള്ളവൻ. ഹരി = പാപങ്ങളും ദുഃഖങ്ങളും നശിപ്പിക്കുന്നവൻ. നമഃ (സം.) = നമസ്കാരം. തേ (സം.) = നിനക്ക്. നരകരിപു = നരകാസുരന്റെ ശത്രു. പ്രാഗ്ജ്യോതിഷ രാജ്യത്തെ രാജാവും ഭൂമിയുടെ പുത്രനുമായ നരകാസുരനെ ശ്രീകൃഷ്ണൻ ചെന്നു വധിച്ചുവെന്നു ഭാഗവതം. നരകന്റെ ശത്രുവെന്നോ നരകനെ കൊന്നവനെന്നോ നരകനെ മർദ്ദിച്ചവനെന്നോ അർത്ഥം വരുന്ന വാക്കുകളെല്ലാം വിഷ്ണുവിന്റെയും ശ്രീകൃഷ്ണന്റെയും പര്യായങ്ങളാണ്. കരുണാംബുധി = ദയാസമുദ്രം. ജഗതി = ഭൂമി. ജഗതീപതി = ഭൂമിയുടെ ഭർത്താവ്. ഭൂമീദേവിയും ലക്ഷ്മീദേവിയുമാണ് വിഷ്ണുവിന്റെ പത്നിമാർ. ജലധരം = മേഘം. ജലപര്യായത്തിൽ ധരശബ്ദം ചേർത്തു സമാസിച്ചാൽ മേഘപര്യായമുണ്ടാവും. വാരിധരം, പയോധരം, അംബുധരം മുതലായവ ഉദാഹരണങ്ങൾ. ജലധരചാരുതരാകൃതി = മേഘംപോലെ അതിമനോഹരമായ ശരീരമുള്ളവൻ — കാർവർണ്ണൻ. എല്ലാ വാക്കുകളും സംബോധനയായി പ്രയോഗിച്ചിരിക്കുന്നു. നമസ്തേ എന്ന വാക്കിന്റെ ആവൃത്തി ഭക്തിയുടെ ആധിക്യം കാണിക്കുന്നു.

"ജഗദുദയ വിനാശകാരണൻ നീ
ജനപരിപാലന ശീലനായതും നീ
അജനമലനനന്തനായതും നീ
സുജനവിചിത്ര ചരിത്രനായതും നീ." 25

ജഗദുദയവിനാശകാരണൻ = ലോകങ്ങളുടെ ഉൽപ്പത്തിക്കും നാശത്തിനും കാരണമായിട്ടുള്ളവൻ. ജനപരിപാലനശീലൻ = ജനങ്ങളെ രക്ഷിക്കുക എന്ന സ്വഭാവമുള്ളവൻ. അജൻ = ജനനമില്ലാത്തവൻ. അമലൻ = പാപമില്ലാത്തവൻ. അനന്തൻ = അവസാനം—മരണം ഇല്ലാത്തവൻ. സുജനവിചിത്രചരിത്രൻ = സജ്ജനങ്ങൾക്ക് അത്ഭുതം തോന്നിക്കുന്ന പ്രവൃത്തികൾ ചെയ്യുവൻ. ഇതിൽ പൂർവ്വാർദ്ധത്തിൽ പ്രഥമാക്ഷരപ്രാസം, ഉത്തരാർദ്ധത്തിൽ ദ്വിതീയാക്ഷരപ്രാസം.

"സഗുണനഗുണനേകനായതും നീ
സകലചരാചരജീവനായതും നീ
സകളനപി ച നിഷ്കളൻ ഹരേ! നീ
സകലപതേ! കമലാപതേ! നമസ്തേ." 26

സഗുണൻ = ഗുണങ്ങളുള്ളവൻ - ഭക്തവാത്സല്യാദിഗുണങ്ങളുള്ളവൻ. അഗുണൻ = ഗുണങ്ങളില്ലാത്തവൻ - നിർഗ്ഗുണബ്രഹ്മസ്വരൂപൻ. സകലചരാചരജീവൻ = സഞ്ചരിക്കുന്ന പക്ഷിമൃഗാദികളും സഞ്ചരിക്കാത്ത വൃക്ഷലതാദികളുമായ എല്ലാത്തിന്റെയും ജീവൻ. സകളൻ = കലകളുള്ളവൻ. ഭഗവാന്റെ അംശാവതാരങ്ങളായ വാമനപരശുരാമാദികൾ സകളമൂർത്തികളത്രെ. നിഷ്കളൻ = കലകളില്ലാത്തവൻ. അഖണ്ഡബ്രഹ്മസ്വരൂപനായ പരമാ

ത്താവും വൈകുണ്ഠമൂർത്തിയും പൂർണ്ണാവതാരമായ ശ്രീകൃഷ്ണനും വിഷ്ണുമൂർത്തികളാണ്. സകലപതി = എല്ലാററിന്റെയും നാഥൻ. കമലാപതി = ലക്ഷ്മീദേവിയുടെ ഭർത്താവ്.

''പ്രകൃതിപുരുഷനാം ഭവാനനന്തൻ
പ്രകടയതി പ്രഥമം പ്രപഞ്ചമെല്ലാം
പ്രകൃതി ജനനി മായയായ ദേവി
വിപുലതരഭ്രമമീദൃശം വിധത്തേ.'' 27

പ്രകൃതിപുരുഷൻ = കാരണപുരുഷൻ, പ്രപഞ്ചത്തിന്റെ ഉൽപ്പത്തിക്കു കാരണമായിട്ടുള്ളവൻ. അനന്തൻ = അവസാനമില്ലാത്തവൻ. പ്രകടയതി (സം) = പ്രകാശിപ്പിക്കുന്നു - സൃഷ്ടിക്കുന്നു. പ്രഥമം = ആദ്യം. പ്രപഞ്ചം = ലോകം. പ്രകൃതിജനനി = പ്രകൃതിയാകുന്ന അമ്മ. സാംഖ്യമതക്കാർ ലോകത്തിലെ ചേതനാംശങ്ങളെയെല്ലാം പുരുഷനെന്നും ജഡാംശങ്ങളെയെല്ലാം പ്രകൃതിയെന്നും പറയുന്നു. ആ പ്രകൃതിയാണ് പുരുഷസാന്നിദ്ധ്യത്തിൽ സൃഷ്ടി നടത്തുന്നതെന്നും പറയുന്നു. വേദാന്തികളുടെ മായയും സാംഖ്യന്മാരുടെ പ്രകൃതിയും ഒന്നാണ്. വിപുലതരഭ്രമം = ഏററവും വലിയ തെററിദ്ധാരണ. ഈദൃശം = ഇത്തരത്തിലുള്ളത്. വിധത്തേ (സം) = ഉണ്ടാക്കുന്നു. അവിടുന്നാണ് ആദ്യം പ്രപഞ്ചസൃഷ്ടി ചെയ്തത് എന്നുള്ള തെററിദ്ധാരണ, മായാദേവി ഉണ്ടാക്കിത്തീർക്കുന്നതാണെന്ന് താൽപര്യം.

''ഭവനതിധനൻ പരൻ ദരിദ്രൻ
പരനതികർക്കശനന്യനത്യുദാരൻ
ഇതി പലവിധഭാവഹേതുഭൂതൻ
ദിതിജവിനാശനനാദികേശവൻ നീ.'' 28

അതിധനൻ = അധികം ധനമുള്ളവൻ. പരൻ = അന്യൻ. അതികർക്കശൻ = അതികഠിനൻ. അത്യുദാരൻ = വളരെ ദാനശീലൻ. ഇതി (സം) = ഇപ്രകാരം. പലവിധഭാവഹേതുഭൂതൻ = പലതരം സ്വഭാവങ്ങൾക്കു കാരണമായിട്ടുള്ളവൻ. ദിതിജവിനാശനൻ = അസുരന്മാരെ നശിപ്പിച്ചവൻ. കേശവൻ = കേശിയെ വധിച്ചവൻ. (കംസന്റെ ബന്ധുവായ കേശി എന്ന അസുരൻ കുതിരയുടെ രൂപത്തിൽ ആക്രമിക്കാൻ ചെന്നുവെന്നും അതിനെ ശ്രീകൃഷ്ണൻ കൊന്നുവെന്നും അതുകൊണ്ടു കേശവനെന്നപേർ സിദ്ധിച്ചുവെന്നും ഈ മണിപ്രവാളം ആറാം സർഗ്ഗം 66-ാം ശ്ലോകത്തിൽ പറയുന്നുണ്ട്.) ആദികേശവൻ = പ്രപഞ്ചത്തിന്റെ ഉത്ഭവത്തിൽതന്നെ ഉള്ള വിഷ്ണു.

മത്സ്യാവതാരം മുതൽ കൃഷ്ണാവതാരത്തിനുമുമ്പുള്ള എട്ടവതാരങ്ങളും എടുത്തു പറഞ്ഞു ഒരു ശ്ലോകത്തിൽ സ്തുതിക്കുന്നു —

''പൃഥുതരമൊരു മത്സ്യമായതും നീ
പ്രഥിതമഹാബല കൂർമ്മമായതും നീ
കഠിനതരവരാഹമായതും നീ
കടുതരഘോരനൃസിംഹമായതും നീ.'' 29

പൃഥുതരം = ഏററവും വലിയ. പ്രഥിതമഹാബലകൂർമ്മം = പ്രസിദ്ധവും വലിയ ശക്തിയുള്ളതുമായ ആമ. കഠിനതരവരാഹം = ഏററവും ഭയങ്കരനായ പന്നി. കടുതരഘോരനൃസിംഹം = ശക്തനും ഭയങ്കരനുമായ നരസിംഹം.

''പുനരൊരുവടുവേഷനായതും നീ
മനുജവരാന്തകരാമനായതും നീ
ദശമുഖരിപുരാമനായതും നീ
വിശദമഹോ കരുണാനിധേ നമസ്തേ.'' 30

പുനഃ (സം) = പിന്നീട്. വടുവേഷൻ = ബ്രഹ്മചാരിസ്വരൂപൻ = വാമനൻ. മനുജന്മാർ = മനുഷ്യർ. മനുജവരന്മാർ = രാജാക്കന്മാർ = ക്ഷത്രിയന്മാർ. അന്തകൻ = നാശകൻ. മനുജവരാന്തകരാമൻ = ക്ഷത്രിയാന്തകനായ പരശുരാമൻ. ദശമുഖൻ = പത്തുമുഖമുള്ളവൻ = രാവണൻ. രിപു = ശത്രു. ദശമുഖ രിപുരാമൻ = രാവണശത്രുവായ ശ്രീരാമൻ. വിശദം = വ്യക്തം. മത്സ്യാദ്യവതാരം സ്വീകരിച്ചതെല്ലാം വിഭോ ഭവാനാണെന്ന കാര്യം പ്രസിദ്ധമാണെന്നർത്ഥം. അഹോ (സം) = അത്ഭുതം. കരുണാനിധേ (സം) = ദയയുടെ ഇരിപ്പിടമേ.

ദേവന്മാരുടെ സ്തുതി ഉപസംഹരിക്കുന്നു—

''നരകമഥന! നാഥ! ദീനബന്ധോ!
വിരവൊടു പാലയ വിശ്വനായക! നീ.
ധരണിയുടെ ഭരം നിരാകരിപ്പാൻ
കരുണ വെച്ചരുളേണമന്തരംഗേ.'' 31

നരകമഥനൻ = നരകാസുരനെ മർദ്ദിച്ചവൻ. നാഥൻ = രക്ഷാകർത്താവ്. ദീനബന്ധു = ദുഃഖിതന്മാരെ സഹായിക്കുന്നവൻ. ദീനബന്ധോ എന്നത് സംസ്കൃത സംബോധന. പാലയ (സം) = രക്ഷിക്കേണമേ. വിശ്വനായകൻ = ലോകനാഥൻ. ധരണിയുടെ = ഭൂമിയുടെ. ഭരം = ഭാരം. നിരാകരിപ്പാൻ = അകറ്റുവാൻ. കരുണ = ദയ. അന്തരംഗേ (സം) = മനസ്സിൽ.

അനിമിഷന്മാർ = നിമേഷമില്ലാത്തവർ - കണ്ണിമയ്ക്കാത്തവർ - ദേവന്മാർ. ദേവന്മാർക്ക് ഇമയനക്കമില്ല എന്നാണ് പ്രസിദ്ധി. അതുകൊണ്ട് അവരെ അനിമേഷന്മാരെന്നും അസ്വപ്നന്മാരെന്നും പറയുന്നു. അനിമിഷവരരേ = ദേവശ്രേഷ്ഠന്മാരേ! കനിവോടു = ദയയോടുകൂടിയുള്ള. കൈടഭവൈരിയൻ = കൈടഭനെന്ന അസുരന്റെ ശത്രുവിന്റെ - മഹാവിഷ്ണുവിന്റെ. നിദേശം = കല്പന. ഭവാൻ = വിഷ്ണു. അവനിതലേ (സം) = ഭൂമിയിൽ. സമുത്ഭവിക്കും = ജനിക്കും. ഭുവനപതി (സം) = ലോകനാഥൻ. അവൻ ഭുവനപതി, എന്ന് ആ ലോകനാഥൻ എന്നർത്ഥത്തിൽ സംസ്കൃതശൈലിയിലുള്ള പ്രയോഗം. വസുദേവപുത്രഭാവാൽ (സം) = വസുദേവന്റെ പുത്രനായിട്ട്. വിഷ്ണു വസുദേവന്റെ പുത്രനായിട്ട് ഭൂമിയിൽ ജനിക്കും എന്നർത്ഥം.

''ഉരഗവരനനന്തനും ജനിക്കും
മുരരിപുതന്നുടെ പൂർവ്വജതയോടെ
അവരുടെ പരിവാര പൌരുഷാർത്ഥം
യദുകുലധാമനി നിങ്ങളും ജനിപ്പിൻ.'' 35

ഉരഗവരൻ = സർപ്പശ്രേഷ്ഠനായ. മുരരിപുതന്നുടെ = വിഷ്ണുവിന്റെ. പൂർവ്വജൻ = ആദ്യം ജനിച്ചവൻ - ജ്യേഷ്ഠൻ. പൂർവ്വജതയോടെ = ജ്യേഷ്ഠനായിട്ട്. അനന്തൻ ജ്യേഷ്ഠനായിട്ടും ജനിക്കുമെന്നർത്ഥം. അവരുടെ = വസുദേവപുത്രന്മാരായി ജനിക്കുന്ന വിഷ്ണുവിന്റെയും അനന്തന്റെയും. പരിവാരപൌരുഷാർത്ഥം (സം) = സഹായികൾക്ക് വിരുതുണ്ടാവുന്നതിനുവേണ്ടി. യദുകുലധാമനി (സം) = യദുവംശരാജാക്കന്മാരുടെ കുലഗൃഹത്തിൽ. മധുരാപുരിയിലെന്നർത്ഥം. ദേവന്മാരായ നിങ്ങളും, മധുരയിൽച്ചെന്നു ജനിക്കണമെന്നർത്ഥം.

''ഭുവനജനനിയായ മായതാനും
ഭുവിജനനേ കനിവോടൊരുമ്പെടുന്നു,
സുരതരുണികളും ധരാതലേ ചെ-
ന്നുരുതരസൌഭഗമുത്ഭവിക്കവേണം.'' 36

ഭുവനജനനി = ലോകമാതാവ്. മായതാനും = മായയും. ഭുവി (സം) = ഭൂമിയിൽ. ജനനേ (സം) = ജനനത്തിൽ—ജനിക്കുവാൻ. ഒരുമ്പെടുന്നു = ഉത്സാഹിക്കുന്നു. സുരതരുണികളും = ദേവസ്ത്രീകളും. ധരാതലേ (സം) = ഭൂതലത്തിൽ. ഉരുതരസൌഭഗം (സം) = വളരെ അധികം സൌന്ദര്യത്തോടുകൂടി. മായാദേവിയും ഭൂമിയിൽ ജനിക്കാൻ ഉത്സാഹിക്കുന്നു. ദേവസ്ത്രീകളും സുന്ദരിമാരായി ജനിക്കണം എന്നർത്ഥം.

''വസുമതിയുടെ ഭാരമാശു തീർപ്പാൻ
വിരവൊടുടൻ തുടരുന്ന വാസുദേവൻ
അസുവിനു സമയായ ധാത്രി തന്റെ
വ്യസനമഹോ ഭഗവാൻ സഹിക്കുമോ താൻ.'' 37

വസുമതിയുടെ = ഭൂമിയുടെ. ഭാരം = കനം. തുടരുന്ന = തുടങ്ങുന്ന. വാസുദേവൻ = സകലത്തിലും വസിക്കുന്ന ദേവൻ - വിഷ്ണു. വസുദേവപുത്രനെന്നും വാക്കിനർത്ഥമുണ്ട്. അതു കൃഷ്ണാവതാരത്തിനു ശേഷമേ യോജിക്കയുള്ളു. അസു = ജീവൻ. സമ = തുല്യ. ധാത്രി = ഭൂമി. വ്യസനം = ദുഃഖം. അഹോ = കഷ്ടം. ഭഗവാൻ = വിഷ്ണു. താൻ എന്ന വാക്ക് വാക്യാലങ്കാരം. വിഷ്ണു ഭൂമിയുടെ ഭാരം ഉടനെനീക്കാൻ ശ്രമിക്കുന്നുണ്ട്. പ്രാണവല്ലഭയായ ഭൂമിയുടെ ദുഃഖം ഭഗവാൻ ഒരിക്കലും സഹിക്കുന്നതല്ല എന്നർത്ഥം.

എല്ലാവരും സന്തോഷിച്ചു മടങ്ങുന്നു—

ഇതി വിധിവചനങ്ങളും കേട്ടനേരം
മതിതളിരിൽക്കലരും പ്രമോദമോടെ
ക്ഷിതിയുമതി കുതൂഹലം മറഞ്ഞാ-
ളമരജനങ്ങളുമഞ്ജസാഗമിച്ചാർ. 38

ഇതി (സം) = ഇപ്രകാരം. വിധിവചനങ്ങൾ = ബ്രഹ്മാവിന്റെ വാക്കുകൾ. മതിതളിരിൽ = തളിർപോലുള്ള ബുദ്ധിയിൽ. ബുദ്ധിയെ തളിരിനോടുപമിക്കുന്നത് ഒരു മലയാളശൈലിയാണ്. കലരും = വർദ്ധിക്കുന്ന. പ്രമോദമോടെ = സന്തോഷത്തോടുകൂടി. ക്ഷിതി = ഭൂമി. അതി കുതൂഹലം (സം) = ഏറ്റവും സന്തോഷത്തോടുകൂടി. മറഞ്ഞാൾ = അപ്രത്യക്ഷയായി — മടങ്ങിപ്പോയി. അമരജനങ്ങൾ = ദേവന്മാർ. അഞ്ജസാ (സം) = ഉടനെ. ഗമിച്ചാർ = പോയി. ഭൂമിദേവി സന്തോഷത്തോടുകൂടി മറഞ്ഞു. ദേവന്മാരും മടങ്ങിപ്പോയി എന്നർത്ഥം.

വസുദേവർ ദേവകിയെ വിവാഹം ചെയ്യുന്നു—

തദനു ച മധുരാപുരേ വിളങ്ങും
മുദിത മഹാമതിയായ ശൂരപുത്രൻ
ഗുണനിധി വസുദേവയാദവേന്ദ്രൻ
പ്രണയിനി ദേവകിയെസ്സുഖേനവേട്ടാൻ. 39

തദനു, ച (സം) = മധുരാ രാജധാനിയിൽ. മുദിത മഹാമതിയായ = സന്തുഷ്ടനും വലിയ ബുദ്ധിമാനുമായ. ശൂരപുത്രൻ = ശൂരൻ എന്ന രാജാവിന്റെ മകൻ. ഗുണനിധി = വിദ്യാവിനയാദി ഗുണങ്ങളുള്ളവൻ. വ

സുദേവയാദവേന്ദ്രൻ = യദുവംശത്തിൽ ജനിച്ചവരിൽ ശ്രേഷ്ഠനായ വസുദേവൻ. പ്രണയിനി = പ്രേമമുള്ളവൾ. സുഖേന (സം) = സുഖമായി. വേട്ടാൻ = വിവാഹം കഴിച്ചു.

നവജലധരചാരുവേണിയാളാ—
മവളുടെ യഗ്രജനുഗ്രസേനപുത്രൻ
പൃഥുതരഭുജശാലി ഭോജരാജൻ
പ്രഥിത മഹാജനകമ്പകാരി കംസൻ. 40

നവ ജലധരചാരു വേണിയാൾ = പുതിയ മേഘംപോലെ മനോഹരമായ തലമുടിയുള്ളവൾ— സുന്ദരി. അവളുടെ — ദേവകിയുടെ. അഗ്രജൻ = ജ്യേഷ്ഠൻ. ഉഗ്രസേനപുത്രൻ = ഉഗ്രസേനനെന്ന രാജാവിന്റെ മകൻ. പൃഥുതരഭുജശാലി = ഏറ്റവും വലിയ കൈകളുള്ളവൻ. ഭോജരാജൻ = ഭോജരാജ്യത്തിന്റെ രാജാവ്. പ്രഥിത മഹാജനകമ്പകാരി = പ്രസിദ്ധനും മഹാജനങ്ങൾക്ക് ഭയം ജനിപ്പിക്കുന്നവനുമായ ഉഗ്രസേനപുത്രനായ കംസൻ ദേവകിയുടെ ജ്യേഷ്ഠനാണ് എന്നർത്ഥം.

അവനതികുതുകീ രഥംകരേറി
കനിവൊടു ദമ്പതിമാർക്ക തേർതെളിപ്പാൻ
യുവതിധനമനേകമാനതേരും
കുതിരയുമാനകദുന്ദുഭിക്ക നൽകീ. 41

അവൻ = കംസൻ. അതികുതുകീ = വളരെ ഉത്സാഹത്തോടുകൂടി. രഥം = തേർ. കനിവൊടു = സ്നേഹത്തോടുകൂടി. ദമ്പതിമാർക്ക = വധൂവരന്മാരായ ദേവകീ വസുദേവന്മാർക്ക്. യുവതിധനം = സ്ത്രീധനമായിട്ട്. ആനകദുന്ദുഭിക്ക = വസുദേവന്. ജനനസമയത്ത് ദേവന്മാർ പടഹവും പെരുമ്പറയും മുഴക്കിയതുകൊണ്ടത്രേ വസുദേവന് ആനകദുന്ദുഭിയെന്ന പേർ വന്നത്. ആന കുതിര തേർ എന്നിവയും രാജാക്കന്മാർ സ്ത്രീധനമായി പണ്ടു നല്കിയിരുന്നു. കംസൻതന്നെ ദേവകീവസുദേവന്മാർക്ക് തേർതെളിക്കാൻ തേരിൽക്കയറി. ആന കുതിര തേർ മുതലായി വളരെ സ്ത്രീധനം കൊടുക്കുകയും ചെയ്തു എന്നർത്ഥം.

പടുപടഹരവങ്ങളാലവട്ടം
കുട തഴ ചാമരമാദി രാജചിഹ്നം
പടകളുമിടകൂടി ശംഖഘോഷം
ഝടിതി നടന്നു തുടങ്ങി ഭംഗിയോടേ, 42

പടുപടഹരവങ്ങൾ = വാദ്യങ്ങളുടെ വലിയ ശബ്ദങ്ങൾ. ആദി = മുതലായ. രാജചിഹ്നം = രാജാക്കന്മാരുടെ എഴുന്നള്ളത്തിൽ ഉപയോഗിക്ക

ന്ന സാധനങ്ങൾ. പടകൾ = സൈന്യങ്ങൾ. ഇടകൂടി = ഇടകലർന്ന്. ഉരുതരഘോഷം = വർദ്ധിച്ച കോലാഹലത്തോടുകൂടി. രാജാധിപന്മാരോടും സൈന്യങ്ങളോടും കൂടി വാദ്യങ്ങൾ മുഴക്കിക്കൊണ്ടു വിവാഹ ഘോഷയാത്ര തുടങ്ങി എന്നർത്ഥം.

കംസൻ പെട്ടെന്ന് അശരീരിവാക്ക് കേൾക്കുന്നു.

അപ്പൊഴുതശരീരി വാക്യഘോഷം
വിതതഭയങ്കരമംബരേ ഭവിച്ചു
''ഇവളുടെ സുതനഷ്ടമൻ ഭവാനെ-
ജ്ജഡമതേ വധിക്കുമറിഞ്ഞുകൊൾക കംസ.'' 43

അപ്പൊഴുത് = ആ സമയത്ത്. അശരീരിവാക്യഘോഷം = ഉറക്കെയുള്ള അശരീരിവാക്ക്. വിതതഭയങ്കരം = വലിയതും ഭയങ്കരവുമായിട്ടുള്ളത്. അംബരേ (സം) = ആകാശത്തിൽ. ഭവിച്ചു = ഉണ്ടായി. സുതൻ = പുത്രൻ. അഷ്ടമൻ = എട്ടാമൻ. ഭവാനെ = അങ്ങയെ. വധിക്കും = കൊല്ലും. ഇവളുടെ എട്ടാമത്തെ പുത്രൻ അങ്ങയെക്കൊല്ലുമെന്ന് ഒരു അശരീരി വാക്ക് കംസൻ കേട്ടുവെന്നർത്ഥം.

അതുകേട്ട് കോപിച്ച കംസൻ ദേവകിയെ വെട്ടുവാൻ വാളോങ്ങുന്നു—

അതു വിരവൊടു കേട്ടു രുഷ്ടനായാ-
നതുലപരാക്രമശാലി ഭോജരാജൻ
ഭഗിനിയുടെ കചം പിടിച്ചിഴച്ചാ-
നസിലതകൊണ്ടഥ വെട്ടുവാൻ തുനിഞ്ഞാൻ. 44

രുഷ്ടൻ = കോപിച്ചവൻ. അതുല പരാക്രമശാലി = അതുല്യമായ പരാക്രമമുള്ളവൻ. ഭോജരാജൻ = കംസൻ. ഭഗിനിയുടെ = സഹോദരിയുടെ = ദേവകിയുടെ. കചം = തലമുടി. അസി = വാൾ. അസിലതകൊണ്ട് = വള്ളിപോലെ നീണ്ടവാൾകൊണ്ട്. നല്ലവാളെന്നർത്ഥം. തുനിഞ്ഞാൻ = ഓങ്ങി.

വസുദേവൻ അതു തടയുന്നു—

ശുഭമതി വസുദേവനേവമപ്പോ-
ളഭയമിരന്നു വണങ്ങിനിന്നു ചൊന്നാൻ,
''അരുതരുതു വധൂവധം മഹാത്മൻ!
ദുരിതമകപ്പെടുമിപ്രകാരമായാൽ.'' 45

ശുഭമതി = നിർമ്മലമായ ബുദ്ധിയുള്ളവൻ. ഏവം (സം) = ഇപ്രകാരം. അഭയം = ഭയമില്ലാത്ത അവസ്ഥ—രക്ഷ. ഇരന്ന് = അപേക്ഷി

ച്ച്. വണങ്ങി = വന്ദിച്ച്. അരുതരുത് എന്ന ആവൃത്തി വസുദേവന്റെ പരിഭ്രമം കാണിക്കുന്നു. വധൂവധം = സ്ത്രീവധം. മഹാത്മൻ (സം) = മഹാത്മാവേ. ദുരിതം = പാപം. അകപ്പെട്ടും = വന്നുചേരും. സ്ത്രീവധം ചെയ്യരുത്; അതുചെയ്താൽ വലിയ പാപം വന്നുചേരുമെന്നർത്ഥം.

ഇനി ഏട്ടുശ്ലോകം വസുദേവന്റെ വാക്കാണ്—

''യുവതികളെ വധിക്ക യോഗ്യമോ നരാ—
ണവരതിദുഷ്ടകളെങ്കിലും നരേന്ദ്ര!
ഇവളും പുനരപരാധമെന്തുചെയ്തു
ശിവശിവ,! നിഷ്കൃപനായതെന്നെടോ താൻ 46

യുവതികളെ = സ്ത്രീകളെ. യോഗ്യമോ? = ശരിയാണോ—ധർമ്മമാണോ? നരന്മാർ = മനുഷ്യർ. നരേന്ദ്രൻ = മനുഷ്യരുടെ രക്ഷകർത്താവ്—രാജാവ്. രാജാവിന് സ്ത്രീവധം അധർമ്മമാണെന്ന് അറിയാമല്ലോ എന്നു താൽപര്യം. അപരാധം = തെറ്റ്. ശിവശിവ = മഹാകഷ്ടംതന്നെ. നിഷ്കൃപൻ = കൃപ—ദയ ഇല്ലാത്തവൻ. സ്ത്രീകൾ അതിദുഷ്ടകളായാലും അവരെക്കൊല്ലുന്നതു ശരിയാണോ? ഇവൾ ഒരു തെറ്റും ചെയ്തിട്ടില്ലല്ലോ അങ്ങ് എന്തേ ഇങ്ങനെ നിർദ്ദയനാവാൻ എന്നർത്ഥം.

നിജമരണഭയം നിനച്ചുകൊണ്ടോ
നിജഭഗിനീനിധനായ നീ മുതിർന്നു?
നിജഭുജബലകീർത്തി പൂർത്തിയെല്ലാം
ത്യജതി ഭവാനിഹ ജീവിതാഗ്രഹത്താൽ. 47

നിജമരണഭയം = താൻ മരിക്കുമെന്നപേടി. നിനച്ചു = വിചാരിച്ചു. നിജഭഗിനീനിധനായ (സം) = തന്റെ സഹോദരിയുടെ വധത്തിന്. മുതിർന്നു = ഒരുങ്ങി—പുറപ്പെട്ടു. നിജഭുജബലകീർത്തിപൂർത്തി = തന്റെ കൈകളുടെ ശക്തികൊണ്ടുണ്ടായിട്ടുള്ള കീർത്തിയുടെ നിറവ്. പരാക്രമത്തിന്റെ ഫലമായി ലോകം നിറഞ്ഞിട്ടുള്ള കീർത്തിയെന്നർത്ഥം. ത്യജതി (സം) = ഉപേക്ഷിക്കുന്നു. ജീവിതാഗ്രഹത്താൽ = ജീവനിലുള്ള കൊതികൊണ്ട്. മഹാന്മാർക്ക് മരണത്തെക്കാൾ വലുതാണ് കീർത്തിനാശമെന്നു താൽപര്യം.

ജനനമരണമെന്നതിജ്ജനാനാം—
മനുഭവമെന്നതിനെന്തെടോ വിവാദം?
മരണമിവസവും ശിരസ്സിലാക്കി—
ധരണിതലം പ്രവിശന്തി മാനുഷന്മാർ. 48

ജനനമരണം = ജനനവും മരണവും. ജനാനാം (സം) = ജനങ്ങൾക്ക്. അവശ്യം = തീർച്ചയായും അനുഭവിക്കേണ്ടത്. വിവാദം = സംശയം. ശിരസ്സിൽ = തലയിൽ. ധരണിതലം = ഭൂമിയിലേക്ക്. പ്രവിശതി (സം) = വരുന്നു. മാനുഷന്മാർ = മനുഷ്യന്മാർ. ജനിച്ചാൽ മരിക്കുമെന്നും മരിച്ചാൽ ജനിക്കുമെന്നും തീർച്ചയാണ്. ജനിക്കുമ്പോൾത്തന്നെ മരണദിവസത്തെത്തന്നെ തലയിലെഴുതിയിരിക്കുമെന്ന താൽപര്യം.

ചിലരിഹ പലവാസരം വസിക്കും
ചിലരുടനെ നിജകർമ്മണാ മരിക്കും
മരണമൊരുവനും വരാത്തതല്ലെ—
ന്നറികവെന്നറിവുള്ള ചതുരബുദ്ധേ! 49

ഇഹ (സം) = ഈ ലോകത്തിൽ. വാസരം = ദിവസം. വസിക്കും = ജീവിച്ചിരിക്കും. നിജകർമ്മണാ (സം) = അവരവരുടെ കർമ്മംകൊണ്ട്. ചതുരബുദ്ധേ (സം) = നല്ല ബുദ്ധിയുള്ളവനേ! എപ്പോഴെങ്കിലും ഒരിക്കൽ മരിച്ചു കഴിയും എന്നു ഭാവം.

അവികല മലമൂത്രമാംസപിണ്ഡം
ഉർവി ബഹുതരദുഃഖദുഷ്ടപാത്രം
ഇദമവനിപതേ! നരന്റെ ഗാത്രം,
വദവദ, വാഞ്ഛിതമെത്ര നിഷ്ഫലം തേ. 50

അവികല മലമൂത്രമാംസപിണ്ഡം = നിറഞ്ഞ മലവും മൂത്രവും മാംസവും ചേർന്ന ഒരു ഉരുള. ഉർവി = ഭൂമിയിൽ. ബഹുതരദുഃഖദുഷ്ടപാത്രം = വളരെ ആപത്തുകളും ദുഃഖങ്ങളും നിറഞ്ഞ ഒരു ചീത്തപാത്രം. ഇദം (സം) = ഈ. അവനിപതേ (സം) = ഭൂനാഥ — രാജാവേ!. നരന്റെ = മനുഷ്യന്റെ. ഗാത്രം = ശരീരം. വദ വദ (സം) = പറയൂ പറയൂ. വാഞ്ഛിതം = ആഗ്രഹം — ജീവിതം നിലനിൽക്കാനുള്ള മോഹം. നിഷ്ഫലം = ഫലമില്ലാത്തത്. തേ (സം) = അങ്ങയുടെ. മനുഷ്യശരീരം = മലമൂത്രമാംസങ്ങൾ നിറഞ്ഞതാണ്, വളരെ ദുഃഖങ്ങളുടെ ഇരിപ്പിടമാണ്. അതു നിലനിൽക്കണമെന്ന അങ്ങയുടെ ആഗ്രഹം നിഷ്ഫലമാണ് എന്നർത്ഥം.

"അശരണജന നിഗ്രഹം തുടർന്നാ-
ലശനിസമം തവ പാപമാപതിക്കും
ഭൃശതരനരകാഗ്നിയിൽപ്പതിക്കും
കുശമതിയായ ഭവാനിതോർവതെന്തേ ? 51

അശരണജനനിഗ്രഹം = അനാഥരായ ജനങ്ങളുടെ ദ്രോഹം. അശനിസമം = ഇടിത്തീപോലെ. തവ (സം) = അങ്ങയ്ക്ക്. ആപതിക്കും

(സം) = പിന്നെയും. തം (സം) = ആ കംസനോട്. ഏവം (സം) = ഇങ്ങനെ. ഉവാച (സം) = പറഞ്ഞു. ഉപദേശംകൊണ്ടു കാര്യമില്ലെന്നു മനസ്സിലാക്കിയ വസുദേവൻ വീണ്ടും കംസനോടുപറഞ്ഞുവെന്നർത്ഥം.

''ഇനിയുമൊരുപദേശമാശു കേൾ നീ
നൃപ തവ സോദരിയാമിവൾക്കു ജാതം
തനയനെ വിരവോടഹം തരുന്നേൻ
മനുജപതേ! മതിയുണ്ടകമ്പിതം തേ. 55

കേൾ = കേൾക്കൂ. നൃപ = രാജാവേ. തവ (സം) = അങ്ങയുടെ. ജാതം = ജനിച്ച. തനയനെ എന്നതിന്റെ സംസ്കൃതരീതിയിലുള്ള വിശേഷണം. തനയനെ = പുത്രനെ. അപ്പോൾത്തന്നെ. അഹം (സം) = ഞാൻ. തരുന്നേൻ = തരാം. മനുജപതേ = രാജാവേ! മതിയുണ്ട = മതി. മതിയുള്ള എന്നർത്ഥം. കമ്പിതം = ഭയം. തേ = അങ്ങയുടെ. അങ്ങയുടെ സോദരിക്കു ജനിക്കുന്ന മകനെ അപ്പോൾത്തന്നെ കൊണ്ടുവന്നുതന്നുകൊള്ളാം. ഒട്ടും പേടിക്കേണ്ട എന്നർത്ഥം.

വസുദേവന്റെ വാക്കുകേട്ട കംസൻ മടങ്ങുന്നു —

ഇതി പല വസുദേവഭാഷിതം കേ-
ട്ടതിമുദിതോ ഗൃഹമാപ ഭോജരാജൻ.
പതിയൊടു സഹ ദേവകീ ഗമിച്ചാ-
ളതനുമുദാ നിജമന്ദിരേ രമിച്ചാൾ. 56

ഇതി (സം) = ഇപ്രകാരം. വസുദേവ ഭാഷിതം = വസുദേവന്റെ വാക്ക്. അതിമുദിതഃ (സം) = ഏറ്റവും സന്തോഷിച്ച്. വിസർഗ്ഗത്തിന് സംസ്കൃതസന്ധി നിയമമനുസരിച്ച് ഓകാരം വന്നിരിക്കുന്നു. ഗൃഹം (സം) ഗൃഹത്തെ. ആപ (സം) = പ്രാപിച്ചു. ഭോജരാജൻ = കംസൻ. പതിയൊടു = ഭർത്താവായ വസുദേവനോടു. സഹ (സം) = കൂടെ. ദേവകീ (സം) = ദേവകി. ഗമിച്ചാൾ = പോയി. അതനു = അല്പം. അതനുമുദാ (സം) = വളരെ സന്തോഷത്തോടുകൂടി. നിജമന്ദിരേ (സം) തന്റെ ഗൃഹത്തിൽ. രമിച്ചാൾ = സുഖിച്ചു.

വസുദേവന് ഒരു പുത്രൻ ജനിക്കുന്നു —

പല ദിവസഗതം കഴിഞ്ഞശേഷം
ചലമിഴിയാൾക്കഥ ഗർഭമുത്ഭവിച്ചു.
സുലളിതനൊരു പുത്രനും ജനിച്ചു
സുലഭമഹോ ഗുണികൾക്കു വാഞ്ഛിതാർത്ഥം. 57

ദിവസശതം = ദിവസസമൂഹം = പല ദിവസങ്ങൾ. ചലമിഴിയാൾക്ക് = ഇളകുന്ന കണ്ണുകളോടുകൂടിയ – സുന്ദരിയായ – ദേവകിക്ക്. ഉത്ഭവിച്ചു = ഉണ്ടായി. സുലളിതൻ സുന്ദരൻ. സുലഭം = സാധിക്കാനെളുപ്പമാണ്. ഗുണികൾക്ക് = നല്ലഗുണങ്ങളുള്ളവർക്ക്. വാഞ്ഛിതാർത്ഥം = ആഗ്രഹിച്ച കാര്യം. വിശേഷത്തെ സാമാന്യം കൊണ്ട് സമർത്ഥിക്കയാൽ അർത്ഥാന്തരന്യാസം അലങ്കാരം.

വസുദേവൻ മുമ്പുപറഞ്ഞതനുസരിച്ച് മകനെ കംസനു കൊണ്ടുപോയി കൊടുക്കുന്നു —

സമയമഥനിനച്ചു സത്യസന്ധൻ
തമപി ച കംസനു നൽകിനാൻ പിതാവും.
പ്രമുദിതമതി കംസനേവമൂചേ
''സമുചിതമല്ല സഖേ! ശിശോർവ്വധം മേ.'' 58

സമയം = ശപഥം. നിനച്ച് = വിചാരിച്ച്. സത്യസന്ധൻ = സത്യമായ പ്രതിജ്ഞയോടുകൂടിയവൻ – പറഞ്ഞ വാക്ക് തെററി നടക്കാത്തവൻ. തം (സം) = അവനെ = ആ പുത്രനെ. അപി ച = മാത്രമല്ല. പാദപൂരണത്തിന വേണ്ടിയുള്ളത്, പിതാവ് = അച്ഛൻ – വസുദേവൻ. പ്രമുദിതമതി = സന്തോഷിച്ചബുദ്ധിയുള്ളവൻ. ഏവം (സം) = ഇങ്ങനെ. ഊചേ (സം) = പറഞ്ഞു. സമുചിതം = ശരിയായിട്ടുള്ളത്. സഖേ (സം) = സ്നേഹിതാ! ശിശോഃ (സം) ശിശുവിൻെറ – ബാലൻെറ. വിസർഗ്ഗം സന്ധിയാൽ ര് എന്നായിമാറിയിരിക്കുന്നു. വധം = കൊല്ലൽ. മേ (സം) = എനിക്ക്. വസുദേവൻ, താൻ മുമ്പ് ഏററിട്ടുള്ളതനുസരിച്ച് ആ ആദ്യത്തെ മകനെ കംസനു കൊണ്ടുപോയിക്കൊടുത്തു. അതുകണ്ടു സന്തോഷിച്ച കംസൻ പറഞ്ഞു – ''ഞാൻ ഈ ബാലനെ കൊല്ലുന്നതു ശരിയല്ല.'' എന്ന് –

എട്ടാമത്തെ മകനെ മാത്രമേ താൻ കൊല്ലുന്നുള്ളുവെന്നു പറഞ്ഞു കംസൻ ആ ആദ്യത്തെ പുത്രനെ വസുദേവന് മടക്കിക്കൊടുക്കുന്നു —

''കനിവൊടിവനെ നീ വളർത്തുകൊൾക
പുനരഹമഷ്ടമനെപ്പരം വധിപ്പൻ.''
ഇതി ദനുജനൃപേണ ദത്തനാകും
സുതനെ മുദാ വസുദേവനാശു വീണ്ടാൻ 59

അഹം (സം) = ഞാൻ. അഷ്ടമനെ = എട്ടാമത്തെ പുത്രനെ. പരം = മാത്രം. വധിപ്പൻ = കൊന്നുകൊള്ളാം. ഇതി (സം) = ഇപ്രകാരം. ദനുജനൃപേണ (സം) = അസുരരാജാവിനാൽ – കംസനാൽ. ദത്തൻ = കൊടുക്കപ്പെട്ടവൻ. സുതനെ = പുത്രനെ. വീണ്ടാൻ = തിരിച്ചുവാങ്ങി.

നാരദൻ വന്നു കംസന്റെ അടുക്കൽ ഏഷണി കൂട്ടുന്നു —

കലഹകുതുകി നാരദൻ കദാചിൽ
ഖലമതിയാമവനോടു വന്നുചൊന്നാൻ
''അതതരള്ള നിനക്കു ഭോജരാജാ
കരളിലൊരാർജ്ജവ, മെന്തിതെന്നു ചൊല്ലാം.'' 60

കലഹകുതുകി = കലഹത്തിൽ താൽപ്പര്യമുള്ളവൻ. കദാചിൽ (സ) = ഒരിക്കൽ. ഖലമതി = ദുഷ്ടബുദ്ധി. അവനോടു = കംസനോടു. ഭോജരാജാ = കംസാ! കരളിൽ = മനസ്സിൽ. ആർജ്ജവം = നേരെ വിചാരിക്കുന്ന സ്വഭാവം. ഇതു = ഇതിനു കാരണം. അതു'ഇതു' മുതലായ വാക്കുകൾ കാരണാർത്ഥത്തിൽ പ്രയോഗിക്കുന്നതു ഒരു ശൈലിയാണു. കംസാ അങ്ങയുടെ ശുദ്ധഗതി നല്ലതിനല്ല. അതിന്റെ കാരണം എന്താണെന്നു പറയാം എന്നർത്ഥം.

തവ പരിജനവും പൊന്നതെല്ലാം
ഭുവിഗതരാമസുരാംശസംഭവന്മാർ
അപിപുനരിഹ വൃഷ്ണിയാദവന്മാ-
രറിക ഭവാനമരാംശസംഭവന്മാർ. 61

തവ (സം) = അങ്ങയുടെ. പരിജനം = ഭൃത്യവർഗ്ഗം. ഭുവി (സം) = ഭൂമിയിൽ. ഗതർ = വന്നിട്ടുള്ളവർ. അസുരാംശസംഭവന്മാർ = അസുരന്മാരുടെ അംശങ്ങളിൽ നിന്നുത്ഭവിച്ചവർ. വൃഷ്ണിയാദവന്മാർ = വൃഷ്ണികളും യാദവന്മാരും. അമരാംശസംഭവന്മാർ = ദേവന്മാരുടെ അംശങ്ങളിൽനിന്നുത്ഭവിച്ചവർ. കംസാദികൾ അസുരസംഭവന്മാരും വസുദേവാദികൾ ദേവസംഭവന്മാരുമാണെന്നു അങ്ങു മനസ്സിലാക്കുക എന്നർത്ഥം.

നാരദവചനം കേട്ടു കോപിച്ച കംസൻ, ആദ്യം വസുദേവനതിരിച്ചു കൊടുത്ത കീർത്തിമാനെന്ന ഒന്നാമത്തെ മകനെ കൊല്ലുന്നു—

ഏവം മുനീന്ദ്രവചനം ബത കേട്ടനേരം
ഭാവം പകർന്നരിശമേറിന ഭോജരാജൻ
മുന്നംപിറന്നു വളരുന്നൊരു കീർത്തിമാനെ-
ക്കൊന്നും കളഞ്ഞഥ തെളിഞ്ഞുതെളിഞ്ഞു വാണാൻ. 62

ഏവം (സം) = ഇപ്രകാരം. മുനീന്ദ്രവചനം = മഹർഷിയായ നാരദന്റെ വാക്കു. ഭാവം = മനോവികാരം. പകർന്നു = മാറി. അരിശം = കോപം. ഏറിന = ഏറിയ. പദ്യങ്ങളിൽ ഭൂതകാലനാമവിശേഷണത്തിലെ യകാരം നകാരമാക്കിയും പ്രയോഗിക്കുന്നു. ഭോജരാജൻ = കംസൻ. മുന്നം = മുമ്പു. കൊന്നും കളഞ്ഞു = കൊന്നിട്ടു. തെളിഞ്ഞു —

സന്തോഷിച്ച്. തെളിഞ്ഞ് = അഹങ്കരിച്ച്. ഇതു മുതൽ രണ്ടുപദ്യങ്ങളിലെ വൃത്തം വസന്തതിലകം. ചൊല്ലാം വസന്തതിലകം തഭജം ജഗംഗം എന്നു ലക്ഷണം.

അങ്ങനെ കംസൻ ക്രമത്തിൽ ആറുപുത്രന്മാരെ കൊല്ലുന്നു—

രണ്ടാമതും തനയനമ്പൊടു ദേവകിക്കു—
ണ്ടായി, കംസനവനേയുമുടൻ വധിച്ചാൻ
ഈ വണ്ണമാറുശിശുമാരണമാശു ചെയ്താൻ
ജീവാവസാനഭയചഞ്ചലനായ കംസൻ. 63

തനയൻ = പുത്രൻ. വധിച്ചാൻ = കൊന്നു. ശിശുമാരണം = ബാലവധം. ജീവാവസാനഭയചഞ്ചലൻ = മരണഭയംകൊണ്ടു വിറച്ചവൻ.

ദേവകിക്ക് ഏഴാമതും ഗർഭമുണ്ടാകുന്നു—

ഉത്തമപൂരുഷശാസന കൈക്കൊണ്ടു—
ള്ളുരഗകുലാധിപസന്നിധിയോഗാൽ
സപ്തമമാകിനഗർഭമുദാരം
സപദി ധരിച്ചിതു ദേവകിതാനും. 64

ഉത്തമപൂരുഷശാസന = വിഷ്ണുവിന്റെ കല്പന. കൈക്കൊണ്ട് = സ്വീകരിച്ച്. ഉരഗകുലം = സർപ്പവംശം. അതിന്റെ അധിപൻ = അനന്തൻ. ആ അനന്തന്റെ സന്നിധിയോഗത്താൽ = വരവുണ്ടാവുകയാൽ. സപ്തമം = ഏഴാമത്തെ. ആകിന = ആയ. ഉദാരം = ഉൽകൃഷ്ടം. സപദി (സം.) = ഉടനെ. ദേവകിതാനും = ദേവകിയും. വിഷ്ണു പറഞ്ഞനുസരിച്ച് അനന്തന്റെ അംശം പ്രവേശിച്ച് ദേവകിക്ക് ഏഴാമതും ഗർഭമുണ്ടായെന്നർത്ഥം.

ഒന്നും മൂന്നും പാദങ്ങളിൽ ദോധകവും രണ്ടും നാലും പാദങ്ങളിൽ ലളിതപദവും ചേർന്ന മിശ്രം ഉപജാതിയാണ് ഇതിലെ വൃത്തം.

മൂന്നു ഭ രണ്ടു ഗ ദോധക വൃത്തം
ലളിതപദം നജജം യഗണാഢ്യം
എന്നു ലക്ഷണങ്ങൾ.

ദേവകിയുടെ ഗർഭം രോഹിണിയിലേക്കു മാറ്റുവാനും സ്വയം യശോദയുടെ ഗർഭത്തിൽ പ്രവേശിക്കാനും മായാദേവിയോടു വിഷ്ണു നിയോഗിച്ചതായി മൂന്നു ശ്ലോകംകൊണ്ടു വർണ്ണിക്കുന്നു—

വൈകുണ്ഠദേവനരുളം ചെയ്തിതു മായയോടു്,
വൈകാതെ ദേവകിയുടെ ജഠരത്തിൽനിന്നും
ലോകോപകാരകമതാകിയ ബീജമിപ്പോ_
ളാകൃഷ്യതന്നെ വശമാക്കുക നീ സുശീലേ!'' 65

വൈകുണ്ഠദേവൻ = വിഷ്ണു. അരുൾ ചെയ്തിതു = പറഞ്ഞു. ഭൂതകാലക്രിയകളിൽ പാദപൂരണത്തിനുവേണ്ടി ഇതു എന്ന സർവ്വനാമനപുംസകൈകവചനം ചേർക്കുന്ന പതിവുണ്ടായിരുന്നു. മായയോടു = മായാദേവിയോടു്. വിഷ്ണുവിന്റെ സഹോദരിയത്രെ മായാദേവി. പ്രാകൃതപ്രളയം കഴിഞ്ഞതിനുശേഷം ആദ്യമുണ്ടായതു മായയാണെന്നു ഭാഗവതം. വൈകാതെ = ഉടനെ. ജഠരത്തിൽനിന്നു് = വയറ്റിൽനിന്നു്. ഉം എന്നതു് വാക്യാലങ്കാരമായി പ്രയോഗിച്ചതാണു്. ലോകോപകാരകം = ലോകത്തിനു് ഉപകാരം ചെയ്യുന്നതു്. അതു് പാദപൂരണം. ബീജം = അനന്താംശസംഭവമായ വീര്യം. ആകൃഷ്യതന്നെ (സം) = വലിച്ചു്. വശമാക്കുക = എടുക്കുക. സുശീലേ = മംഗലസ്വഭാവേ! ദേവകിയുടെ ഗർഭം വലിച്ചെടുക്ക എന്നർത്ഥം. വൃത്തം വസന്തതിലകം.

പ്രഥിതവിനയശോഭാധീരനാം ശൌരി തന്റെ
പ്രഥമമഹിഷിയാകും രോഹിണീദേവി തന്റെ
ജഠരകുഹരദേശേ ശേഷതേജോവിശേഷം
ഘടയ കുടിലകർമ്മപ്രക്രിയാസു പ്രവീണേ! 66

പ്രഥിതവിനയശോഭാധീരൻ = പ്രസിദ്ധമായ അടക്കവും അഴകുമുള്ള ധീരൻ = ബുദ്ധിമാൻ. വിനയവും സൌന്ദര്യവും ബുദ്ധിയുമുള്ളവനെന്നർത്ഥം. ശൌരിതന്റെ = ശൂരപുത്രനായ വസുദേവന്റെ. പ്രഥമമഹിഷി = ആദ്യത്തെ പത്നി. വസുദേവൻ ദേവകിയെ വിവാഹം ചെയ്യുന്നതിനുമുമ്പു രോഹിണിയെ വിവാഹം ചെയ്തിരുന്നു. കംസനെ പേടിച്ചു് രോഹിണിയെ സുഹൃത്തായ നന്ദഗോപന്റെ ഗൃഹത്തിൽ പാർപ്പിച്ചിരിക്കയാണു്. ജഠരകുഹരദേശേ (സം) = വയറിന്റെ ഉൾഭാഗത്തു്—വയറ്റിൽ. ശേഷൻ = അനന്തൻ. ശേഷതേജോവിശേഷം = അനന്തന്റെ ശക്തികൂടിയ തേജസ്സിനെ. ഘടയ (സം) = നീ ചേർക്കു. കുടിലകർമ്മപ്രക്രിയാസു (സം) = കപടപ്രവൃത്തികൾ ചെയ്യുന്നതിൽ. പ്രവീണേ (സം) = നിപുണേ. വൃത്തം മാലിനി. 'നനമയയുഗമെട്ടിൽത്തട്ടണം മാലിനിക്കു്'' എന്നു ലക്ഷണം.

''ഗോപലോകമകുടാവതംസമണി
നന്ദഗോപരുടെ പത്നിയാം
ഗോപികാകുലകലാപമാകിന
യശോദതന്നുദരകന്ദരേ

ചെന്നിതന്നഥ ജനിക്ക നീ ജനന-
പാശനാശനചണോദ്യമേ!
നന്നു നന്നിതു നിനക്കെടോ നിഖില-
വന്ദനീയ ചരണാംബുജേ!'' 67

ഗോപലോകമകുടാവതംസമണി = ഗോപജനങ്ങളുടെ കിരീടത്തിന്ന് അലങ്കാരമായ രത്നം. ഗോപശ്രേഷ്ഠനെന്നർത്ഥം. ശ്രേഷ്ഠനെന്നർത്ഥത്തിൽ ഉത്തംസം, അവതംസം, രത്നം, ശിരോരത്നം, അലങ്കാരം എന്നും മറ്റും പ്രയോഗിക്കുന്നത് സംസ്കൃതശൈലിയാണ്. ഗോപികാകുലകലാപം = ഗോപസ്ത്രീകളുടെ സമൂഹത്തിന്ന് അലങ്കാരം. ഗോപസ്ത്രീകളിൽവെച്ചു ശ്രേഷ്ഠയെന്നർത്ഥം. യശോദതൻ = യശോദയുടെ. ഉടെ എന്നർത്ഥത്തിൽ തൻ എന്നവാക്ക് സമാസമായി പ്രയോഗിക്കുന്നു. ഉദരകന്ദര (സം) = വയററിനുള്ളിൽ. അഥ (സം) = അനന്തരം. ജനനപാശനാശനചണോദ്യമേ = ജനിക്കുവാനുള്ള കർമ്മബന്ധം നശിപ്പിക്കുന്നതിൽ സമർത്ഥേ! ജനങ്ങളെ ദുഃഖമില്ലാതാക്കി മോക്ഷം നൽകുന്നവളെന്നു താൽപര്യം. നന്നുനന്ന് = വളരെ നല്ലതാണ്. ഇതു് = യശോദാ പുത്രിയായി ജനിക്കുന്നതു്. നിഖില വന്ദനീയചരണാംബുജേ = എല്ലാവരാലും വന്ദിക്കപ്പെടേണ്ടുന്ന പാദാരവിന്ദങ്ങളോടു കൂടിയവളേ; നീ യശോദാപുത്രിയായി ജനിച്ചാൽ എല്ലാവരും നിന്നെ വന്ദിക്കും, നീ അവർക്കെല്ലാം മോക്ഷം നൽകുകയും ചെയ്യുമെന്നു താൽപര്യം. ഇതു മുതൽ അഞ്ചുശ്ലോകത്തിൽ വൃത്തം കുസുമമഞ്ജരി. 'രം നരം നരനരം നിരന്തരമതേകിലോ കുസുമമഞ്ജരി' എന്നു ലക്ഷണം.

വിഷ്ണു പറഞ്ഞതുപോലെ മായാദേവി ചെയ്തുവെന്നുപറയുന്നു—

ഏവമാദിമുരവൈരിദേവനുടെ
ശാസനേന കില മായതാൻ
ദേവകീജഠരഗാമി ധാമമതു
രോഹിണീജഠരമാനയൽ
നന്ദസുന്ദരി യശോദതന്നുദര-
കന്ദരത്തിലിടചേർന്നടൻ
മന്ദമന്ദമവളും ജനിപ്പതിനു
കോപ്പുകൂട്ടിനതവിടിനാരം. 68

ഏവമാദി = ഇങ്ങനെ തുടങ്ങിയുള്ള മുരവൈരിദേവനുടെ = വിഷ്ണുവിന്റെ. ശാസനേന (സം) = നിയോഗത്താൽ. ദേവകീജഠരഗാമി = ദേവകിയുടെ വയററിലുള്ള. ധാമം അതു = ആരം, അതു്, അവൻ, അവൾ, അവർ എന്നും മറ്റും വിശേഷ്യമാക്കി പ്രയോഗിക്കുന്നത് ഒരു ഭാഷാശൈലിയാണ്. രോഹിണീജഠരം (സം) = രോഹിണിയുടെ വയററിലേക്ക്. ആനയൽ (സം) = കൊണ്ടുപോന്നു. നന്ദസുന്ദരി = നന്ദഗോപന്റെ പത്നി. യശോദതൻ = യശോദയുടെ. ഉദരകന്ദരത്തിൽ = വയററിനുള്ളിൽ

ഉടചേർന്ന് = പ്രവേശിച്ച്. മന്ദം = മെല്ലെമെല്ലെ. അവശം = മോഹാലസ്യം. കൊപ്പുകൂട്ടി = തെണ്ടി. എതുവിധിനാൽ = ഇങ്ങനെ.

വിഷ്ണു ദേവകിയുടെ ഗർഭത്തിൽ പ്രവേശിക്കുന്നു—

ദേവകിയ്ക്കുലസി ഗർഭമെന്നൊരു വി-
ശേഷമന്നൊരു മഹീതലേ
കേവലം വിലസി നീളവേ സപദി
കേണവാണിതു മഹാജനം
ദേവദേവനഖിലേശനവ്യയന-
മേയശീലനജനച്യുതൻ
ദേവകിംപുരുഷസേവിതൻ സപദി
ദേവകീജഠരമാവിശൽ. 69

ലസി = ഉളവായിപ്പോയി. വിശേഷം = വർത്തമാനം. മഹീതലേ (സം) = ഭൂമിയിൽ. കേവലം പാദപൂരണം. വിലസി = പരന്നു. നീളവേ = എല്ലാടത്തും. കേണവാണിതു = കരഞ്ഞു പാർത്തു. ദുഃഖിച്ചു കഴിഞ്ഞുകൂടി എന്നർത്ഥം. മഹാജനം = പൊതുജനങ്ങൾ. ദേവദേവൻ = ദേവന്മാരുടെയും ദേവൻ. അഖിലേശൻ = സകലത്തിന്റെയും നാഥൻ. അവ്യയൻ = നാശമില്ലാത്തവൻ. അമേയശീലൻ = തിട്ടപ്പെടുത്താൻ സാധിക്കാത്ത സ്വഭാവമുള്ളവൻ. അജൻ = ജനനമില്ലാത്തവൻ. അച്യുതൻ = അധഃപ്പതിക്കാത്തവൻ. ദേവകിംപുരുഷസേവിതൻ = ദേവന്മാരാലും കിംപുരുഷന്മാരാലും സേവിക്കപ്പെടുന്നവൻ. കുതിരയുടെ മുഖമുള്ള ഒരു വക ദേവന്മാരാണ് കിംപുരുഷന്മാർ. സപദി (സം) = ഉടനെ. ദേവകീജഠരം = ദേവകിയുടെ ഉദരം. ആവിശൽ (സം) = പ്രവേശിച്ചു. ദേവദേവൻ എന്നു തുടങ്ങുന്ന ഏഴു വിശേഷണങ്ങൾ കവിയുടെ ഭക്തിപാരമ്യം കാണിക്കുന്നു. ഇതിൽ സപദി എന്ന ഒരേ വാക്ക് രണ്ടു പ്രാവശ്യം പ്രയോഗിച്ചിരിക്കുന്നു. പുനരുക്തിദോഷം.

രോഹിണി ഒരു ഉണ്ണിയെ പ്രസവിക്കുന്നു—

രോഹിണീ തദനു മോഹനീയഗുണ-
ദേഹകാന്തിമയചന്ദ്രികാ-
മോഹിതാഖില ചരാചരം കില-
കുമാരമൊരു സുഷുവേ മുദാ.
ദേഹികൾക്കതികുതൂഹലം മനസി
രോഹിണീസുത വിലോകനേ
രോഹിണീശവദനൻ മനോഹര-
വിലാസമൊടു വിളങ്ങിനാൻ. 70

രോഹിണി (സം) = രോഹിണീദേവി. മോഹനീയ ഗുണദേഹകാന്തിയെ ചന്ദ്രികാമോഹിതാഖിലചരാചരം (സം) = മനോഹരമായ സൌന്ദര്യ്യ സൌകുമാര്യാദി ഗുണമുള്ള ദേഹത്തിന്റെ കാന്തിയാകുന്ന നിലാവുകൊണ്ട് ചരാചരങ്ങളെ മുഴുവൻ വശീകരിക്കുന്ന. വെളുത്ത ശരീരത്തോടുകൂടിയ എന്നർത്ഥം. ദേഹകാന്തിയെ ചന്ദ്രികയാക്കി കല്പിച്ചതിൽ രൂപകാലങ്കാരം. 'അവർണ്ണ്യത്തോട് വർണ്ണ്യത്തിന്നഭേദം ചൊല്ല രൂപകം' എന്നു ലക്ഷണം. കില പാദപൂരണം. കുമാരം (സം) = ഉണ്ണിയെ. സുഷുവേ (സം) = പ്രസവിച്ചു. ദേഹികൾക്ക് = ജീവികൾക്ക്. അതികുതൂഹലം = വളരെ സന്തോഷം (ഉണ്ടായി) മനസി (സം) മനസ്സിൽ. രോഹിണീസുതവിലോകനേ (സം) = രോഹിണിയുടെ പുത്രനെ കണ്ടപ്പോൾ. രോഹിണീശൻ = രോഹിണീനക്ഷത്രത്തിന്റെ നാഥൻ ചന്ദ്രൻ. അശ്വതി മുതലായ ഇരുപത്തേഴ് നക്ഷത്രവും ചന്ദ്രന്റെ പത്നിമാരാണെന്നത്രെ പുരാണകവികളുടെ സങ്കല്പം. രോഹിണീശവദനൻ = ചന്ദ്രനെപ്പോലുള്ള മുഖത്തോടു കൂടിയവൻ. മുഖത്തിന്ന ചന്ദ്രനോട് സാദൃശ്യം പറകയാൽ ഉപമാലങ്കാരം. 'ഒന്നിനൊന്നോട് സാദൃശ്യം ചൊന്നാലുപമയാമത്' എന്നു ലക്ഷണം. മനോഹരവിലാസം = ഏറ്റവും ഭംഗിയോടുകൂടി. അമ്പോട് പാദപൂരണം. വിളങ്ങിനാൻ = ശോഭിച്ചു.

വിഷ്ണുവിന്റെ അവതാരത്തിനുള്ള സമയംവരുന്നു—

കാളമേഘമിടതിങ്ങിവിങ്ങിബത
ഭംഗിയേറുമിടിമിന്നലും
മേളമോട് ജലധാര മാരികളു-
മെത്രയും ബഹുമനോഹരം
അർദ്ധരാത്രിസമയം സമാഗതമു-
ദിച്ചു ചന്ദ്രനമഹോ തദാ
സിദ്ധചാരണസുരാവലിസ്തുതിക-
ളുദ്യതം ദിവിമഹോത്സവം. 71

കാളമേഘം = കറുത്ത മഴക്കാറ്. ഇടതിങ്ങിവിങ്ങി = തിങ്ങി വന്നിട്ട്. മേളമോട് = അഴകോടുകൂടി. ജലധാരമാരികൾ = വെള്ളം ധാരയായി പെയ്യുന്ന മഴകൾ. എത്രയും = ഏറ്റവും. ബഹുമനോഹരം = വളരെമനോഹരമാണ്. സമാഗതം = വന്നു. തദാ (സം) = അപ്പോൾ സിദ്ധചാരണസുരാവലിസ്തുതികൾ = സിദ്ധന്മാർ ചാരണന്മാർ മുതലായ ദേവസംഘങ്ങളുടെ സ്തുതികൾ. (തുടങ്ങി) ഉദ്യതം = ആരംഭിച്ചു. ദിവി = ദേവലോകത്തിൽ. മഹോത്സവം = വലിയ ഉത്സവം. കാറുകയറി. ഇടിമിന്നിത്തുടങ്ങി. മഴയാരംഭിച്ചു. നേരം പാതിരയായി. ചന്ദ്രൻ ഉദിച്ചു. സിദ്ധചാരണാദിദേവസംഘങ്ങൾ സ്തുതി തുടങ്ങി ദേവലോകത്തു വലിയ ഉത്സവമായി എന്നർത്ഥം.

ഭഗവാൻ അവതരിക്കുന്നു—

പൂർണ്ണേ ഗർഭേ സമസ്തത്രിഭുവനസുകൃത-
　　ത്തങ്ങളേകത്ര കൂടി—
പ്പൂർണ്ണാനന്ദം വിളങ്ങീടിന ഘനപടലീ-
　　ശ്യാമധാമാഭിരാമൻ
മംഗല്യേ സന്മുഹൂർത്തേ മഹിതഗുണമിയ-
　　ന്നഷ്ടമീരോഹിണീഭ്യാം
സംഗേ ഭംഗ്യാ ജനിച്ചാനഴകൊടു ജഗതീ-
　　മൂലകന്ദം മുകുന്ദൻ. 72

പൂർണ്ണേ ഗർഭേ (സം) = ഗർഭം പൂർണ്ണമായപ്പോൾ. സമസ്തത്രിഭുവനസുകൃതങ്ങൾ = മൂന്നുലോകത്തിലുമുള്ള എല്ലാ പുണ്യകർമ്മങ്ങളും. ഏകത്ര (സം) = ഒരിടത്ത്. പൂർണ്ണാനന്ദം = നിറഞ്ഞ സന്തോഷത്തോടുകൂടി. വിളങ്ങീടിന = വിളങ്ങിയ. ഘനപടലീശ്യാമധാമാഭിരാമൻ = മേഘസമൂഹം പോലെ കറുപ്പു നിറംകൊണ്ട് ശോഭിക്കുന്നവൻ — കാർവർണ്ണൻ. മംഗല്യേ (സം) = ശുഭമായ. സന്മുഹൂർത്തേ (സം) = നല്ലമുഹൂർത്തത്തിൽ. മഹിതഗുണം = ശ്രേഷ്ഠഗുണം. ഇയന്ന = ഉള്ള. അഷ്ടമീരോഹിണീഭ്യാം (സം) = അഷ്ടമിയും രോഹിണിയും തമ്മിൽ. അഷ്ടമീരോഹിണ്യോഃ എന്നാണ് സംസ്കൃതരീതിയിൽ വേണ്ടത്. അഷ്ടമീരോഹിണികളുടെ എന്നർത്ഥം. സംഗേ = ചേർച്ചയിൽ. ഭംഗ്യാ (സം) = ഭംഗിയോടുകൂടി. വേണ്ടവിധത്തിലെന്നർത്ഥം. അഴകൊടു = ഭംഗിയോടുകൂടി. ഭംഗ്യാ, അഴകൊടു എന്ന രണ്ടു വാക്കുകൾക്കും അർത്ഥം ഒന്നുതന്നെ. ജഗതീമൂലകന്ദം = ലോകത്തിന്റെ നാരായവേര്. മൂലകാരണമെന്നർത്ഥം. മുകുന്ദൻ = വിഷ്ണു.

ഗർഭം പൂർണ്ണമായപ്പോൾ മൂന്നുലോകത്തിലുമുള്ള പുണ്യകർമ്മങ്ങളെല്ലാം ഒന്നിച്ചുകൂടുകയാൽ കാർവർണ്ണനും ലോകങ്ങളുടെ മൂലകാരണവുമായ വിഷ്ണുഭഗവാൻ അഷ്ടമിയും രോഹിണിയും ചേർന്ന നല്ലസമയത്ത് അവതരിച്ചുവെന്നർത്ഥം. ഘനപടലീശ്യാമധാമാഭിരാമൻ എന്നതിൽ ഉപമ, ജഗതീമൂലകന്ദം എന്നതിൽ രൂപകം. ഇതിലും അടുത്തശ്ലോകത്തിലും വൃത്തം സ്രഗ്ദ്ധര. 'ഏഴേഴായ് മൂന്നുഖണ്ഡം മരഭനയയയം സ്രഗ്ദ്ധരാവൃത്തമാകും' എന്നു ലക്ഷണം.

ദേവകീവസുദേവന്മാർക്കു കാണിച്ചുകൊടുത്ത, ശംഖചക്രഗദാപത്മങ്ങൾ ധരിച്ച ചതുർഭുജനായ ഭഗവാന്റെ രൂപം ശ്രോതാക്കളായ നിങ്ങൾക്കു മംഗളംതരട്ടെ എന്നാശംസിച്ചുകൊണ്ട് സർഗ്ഗം ഉപസംഹരിക്കുന്നു —

മിന്നും പൊന്നിൻകിരീടം, തരിവള, കടകം,
　　കാഞ്ചി, പൂഞ്ചേല, മാലാ—

ധന്യശ്രീവത്സസൽകൌസ്തുഭമിടകലരും
ചാരുമാറന്തരാളം
ശംഖംചക്രം ഗദാപങ്കജമിതിവിലസും
നാലുതൃക്കൈകളോടേ
സങ്കീർണ്ണശ്യാമവർണ്ണം ഹരിവപുരമലം
പൂരയേന്മംഗലം വഃ 73

തരിവള = ഉള്ളിൽതരിയിട്ടിട്ടുള്ള കിലുങ്ങുന്ന വള. കടകം = വള. കാഞ്ചി = അരഞ്ഞാൺ. പൂഞ്ചേല = മഞ്ഞപ്പട്ട്. മാലാധന്യശ്രീവത്സസൽകൌസ്തുഭം = മാലകളും പുണ്യകരമായ ശ്രീവത്സമെന്ന മറുവും നല്ല കൌസ്തുഭരത്നവും. ഇടകലരും = ഉള്ള. ചാരു = മനോഹരം. മാറന്തരാളം = മാറിടം. ശംഖം = ശംഖ്. ഗദാ (സം) = ഗദ. പങ്കജം = താമരപ്പൂവ്. ഇതി (സം) = എന്നിപ്രകാരം. വിലസും = ശോഭിക്കുന്ന. സങ്കീർണ്ണശ്യാമവർണ്ണം = ഇടകലർന്ന നീലനിറത്തോടുകൂടിയ. ശംഖിന്റെ വെളുപ്പ്, ചക്രത്തിന്റെ മഞ്ഞനിറം, താമരപ്പൂവിന്റെ വെളുപ്പ് മുതലായ നിറങ്ങളോടിടകലർന്നതെന്നർത്ഥം. ഹരിവപുഃ (സം) = വിഷ്ണുശരീരം. അമലം = നിർമ്മലം. പൂരയേൽ (സം) = പൂർണ്ണമാക്കേണമേ. മംഗലം = നന്മ. വഃ = നിങ്ങൾക്ക്. വിഷ്ണുശരീരം കാവ്യം കേൾക്കുന്ന നിങ്ങൾക്ക് മംഗളം പൂർണ്ണമാക്കട്ടെ എന്നർത്ഥം.

കൃഷ്ണാവതാരം ഒന്നാംസർഗ്ഗം കഴിഞ്ഞു.

## രണ്ടാം സർഗ്ഗം

കൃഷ്ണാവതാരസമയത്തിന്റെ വിശേഷണങ്ങൾ ഒരു ശ്ലോകംകൊണ്ടു വർണ്ണിക്കുന്നു —

ലോകൈകനാഥന്റെ ശുഭാവതാരേ
ലോകങ്ങളെല്ലാമുടനേ തെളിഞ്ഞു
മാകന്ദമന്ദാര സുഗന്ധവാഹീ
മാഷ്ടതവർണ്ണം വിലസീ സമീരൻ,

ലോകൈകനാഥന്റെ = ലോകങ്ങളുടെ പ്രധാന നായകന്റെ വിഷ്ണുവിന്റെയെന്നർത്ഥം. ശുഭാവതാരേ (സം) = മംഗളമായ ജനനസമയത്ത്. ലോകങ്ങൾ = ഭൂമി, സ്വർഗ്ഗം, പാതാളം എന്നീ മൂന്നു ലോകങ്ങളും. ഉടനെ തെളിഞ്ഞു = പെട്ടെന്നു മഴമാറി, മഴക്കാർ നീങ്ങി, ചന്ദ്രനുദിച്ചു, നിലാവുപരന്നു. മാകന്ദമന്ദാര സുഗന്ധവാഹീ സം = മാവുവിന്റെയും മന്ദാരപ്പൂത്തി

ഭംഗിയും മനോഹരതകൊണ്ട്. മാറ്റാതവണ്ണം = ദുഃഖം തോന്നാത്തവിധം - മെല്ലമെല്ലെ. മാറ്റാത എന്ന തകാരത്തിന്റെ ചേർച്ച ക്രൂരതയാണ് പറഞ്ഞ പ്രയോഗിച്ചിരിക്കുന്നതു്. പ്രകാരം എന്നർത്ഥമുള്ള വണ്ണം എന്ന വാക്കു ഇവയിലെ ദുർല്ലഭമായേ പ്രയോഗിക്കാറുള്ളു. വിലസി = ശോഭിച്ച് - കളിയോടുകൂടി വീശി. സമീരൻ = കാററ്. ആകാശം തെളിഞ്ഞു നിലാവു പരന്നു, നറുമണം കലർന്ന ഇളങ്കാററു വീശി എന്നർത്ഥം. ഒരു പാദത്തിൽ പതിനൊന്നക്ഷരമുള്ള ഇന്ദ്രവജ്രയോ ഉപേന്ദ്രവജ്രയോ ആണ് ഈ സർഗ്ഗത്തിലെ വൃത്തം അധികവും. ഈ ഒന്നാംശ്ലോകത്തിലെപ്പോലെ ആദ്യത്തെ അക്ഷരം ഗുരുവാണെങ്കിൽ ഇന്ദ്രവജ്ര. രണ്ടാംശ്ലോകത്തിലെപ്പോലെ പ്രഥമാക്ഷരം ലഘുവാണെങ്കിൽ ഉപേന്ദ്രവജ്ര. രണ്ടുതരം ശ്ലോകപാദങ്ങളുമുണ്ടെങ്കിൽ ഉപജാതി. 'കേളിന്ദ്രവജ്രാ തതം ജഗംഗം', 'ഉപേന്ദ്രവജ്രാജതജംഗഗംഗം'. 'അന്ത്രേന്ദ്രവജ്രാംഘ്രിയുപേന്ദ്രവജ്ര കലർന്നു വന്നാലുപജാതിയാകും' എന്നു ലക്ഷണങ്ങൾ: ഇന്ദ്രവജ്രാംഘ്രി = ഇന്ദ്രവജ്രയുടെ പാദം. ഈ സർഗ്ഗത്തിൽ 32, 33, 64. ഇങ്ങനെ മൂന്നു ശ്ലോകത്തിലെ ഉപജാതിവൃത്തമുള്ളു.

പ്രസന്നരായീതു ജനങ്ങളെല്ലാം
പ്രസൂനവർഷം ഗഗനേ തുടങ്ങി
പ്രസൂതികാലേ മുരവൈരിതന്റെ
പ്രസൂജനം പൂർണ്ണസുഖേന ദേവി. 2

പ്രസന്നരായീതു = സന്തോഷിച്ചു. ഈതു എന്നതു് പാദപൂരണം. പ്രസൂനവർഷം = പൂമഴ. ഗഗനേ (സം) = ആകാശത്തിൽ. പ്രസൂതികാലേ (സം) = പ്രസവസമയത്തു്. മുരവൈരിതന്റെ = വിഷ്ണുവിന്റെ. പ്രസൂജനം = അമ്മ - ദേവകി. നം പാദപൂരണം. പൂർണ്ണസുഖേന (സം) = തികച്ചും സുഖത്തോടുകൂടി. ദേവി = ഇതന്നെ.

ശംഖചക്രഗദാപത്മങ്ങൾ ധരിച്ച വിഷ്ണുരൂപത്തിൽ ഭഗവാൻ പ്രത്യക്ഷപ്പെട്ടുവെന്നു പറയുന്നു —

കിരീടസൽകുണ്ഡലഹാരമാലാ-
പരീതനായ് പീതദുകൂലധാരി
കരങ്ങളിൽ ശംഖ ഗദാരി പത്മം
ധരിച്ചുദേവൻ വിവിധം വിളങ്ങി. 3

കിരീടസൽകുണ്ഡലഹാരമാലാപരീതൻ = കിരീടം, നല്ല കുണ്ഡലങ്ങൾ, മുത്തുമാലകൾ, പൂമാലകൾ എന്നിവയോടുകൂടിയവൻ. പീതദുകൂലധാരി = മഞ്ഞപ്പട്ടുടുത്തവൻ. കരങ്ങളിൽ = കൈകളിൽ. ശംഖഗദാരിപത്മം = ശംഖും ഗദയും അരിയും താമരപ്പൂവും. അരങ്ങൾ = മുനകൾ ഉള്ളതു്, അരി = ചക്രം. വിവിധം = പലപ്രകാരം. പലനിറങ്ങളോടുകൂടിയെന്നർത്ഥം. വിളങ്ങി = ശോഭിച്ചു.

വസുദേവൻ ഭഗവാനെ സ്തുതിക്കാൻ തുടങ്ങുന്നു—

അനന്തരം വിഷ്ണുശരീരമപ്പോ–
ളനന്തകാന്തിപ്രസരേണ ദൃഷ്ട്വാ
അനന്തസന്തോഷരസം സ്തുതിച്ചാ–
നനന്തരായം വസുദേവനേവം. 4

അന്തം = അവസാനം. അനന്തം = അവസാനമില്ലാത്തത്. അനന്തകാന്തിപ്രസരേണ (സം) = അവസാനമില്ലാത്ത കാന്തിത്തഴപ്പോടുകൂടി —വളരെ ശോഭയോടുകൂടി എന്നർത്ഥം. ദൃഷ്ട്വാ (സം) = കണ്ടിട്ട്. അനന്തസന്തോഷരസം (സം) = വളരെ സന്തോഷരസത്തോടുകൂടി. അന്തരായം = വിഘ്നം. അനന്തരായം = വിഘ്നം കൂടാതെ. ഏവം (സം) = ഇപ്രകാരം.

ഇനി മൂന്നുശ്ലോകം വസുദേവന്റെ സ്തുതിയാണ്—

"നമോസ്തുതേ മാധവ! ശാർങ്ഗപാണേ!
നമോസ്തുതേ കേശവ! ദീനബന്ധോ!
നമോസ്തുതേ ലോകപതേ! മുരാരേ!
നമോസ്തുതേ നാഥ! ദയാപയോധേ! 5

ഈ ശ്ലോകം തനി സംസ്കൃതമാണ്. നമഃ = നമസ്കാരം. അസ്തു = ഭവിക്കട്ടെ. തേ = നിന്തിരുവടിക്ക്. ഞാനവിടുത്തെ നമസ്കരിക്കുന്നുവെന്നർത്ഥം. മാ = ലക്ഷ്മീദേവി. ധവൻ = ഭർത്താവ്. മാധവ = ലക്ഷ്മീവല്ലഭ! വിഷ്ണുവിന്റെ വില്ലിനു ശാർങ്ഗമെന്നു പേർ. ശാർങ്ഗപാണി = ശാർങ്ഗമെന്നവില്ല് പാണിയിൽ = കയ്യിൽ ഉള്ളവൻ. കേശവൻ = കേശിയെന്ന അസുരനെ വധിച്ചവൻ, കേശങ്ങൾ = തലമുടി ധാരാളം ഉള്ളവൻ. ദീനബന്ധു = സങ്കടപ്പെട്ടവർക്ക് സഹായമായിട്ടുള്ളവൻ. ലോകപതി = ലോകനാഥൻ. മുരാരി = മുരാസുരന്റെ ശത്രു. ദയാപയോധി = ദയാസമുദ്രം—വളരെ ദയയുള്ളവൻ. നമോസ്തുതേ എന്നതിന്റെ ആവൃത്തി, വർദ്ധിച്ച ഭക്തിയെ പ്രകാശിപ്പിക്കുന്നു.

"അറിഞ്ഞുകൂടാത്തവനെങ്കിലും ത്വാ–
മറിഞ്ഞു ഞാൻ ത്വൽകൃപകൊണ്ടിദാനീം
അറിഞ്ഞുപോകാത്ത ഗുണേന വിശ്വം
നിറഞ്ഞുമേവും നിഖിലേശ്വരൻ നീ. 6

അറിഞ്ഞുകൂടാത്തവൻ = അറിവില്ലാത്തവൻ. ത്വാം (സം) = നിന്തിരുവടിയെ. ത്വൽകൃപകൊണ്ട് = അവിടുത്തെ ദയകൊണ്ട്. ഇദാനീം (സം) = ഇപ്പോൾ. അറിഞ്ഞുപോകാത്ത = അറിയാൻ കഴിയാത്ത.

ഗുണേന (സം) = ഗുണത്തോടുകൂടി. വിശ്വം = ലോകം. നിറഞ്ഞുമേവും = നിറഞ്ഞിരിക്കുന്ന. നിഖിലേശ്വരൻ = എല്ലാററിന്റേയും നാഥൻ.

''വിളക്കുപോലെ വിവിധപ്രപഞ്ചേ
വിളങ്ങുമാനന്ദമയസ്വരൂപിൻ!
ഇളക്കമില്ലാത്ത മഹാത്വിഷേ! നീ-  7
യിളയ്ക്കൊല്ലാ രക്ഷണമിക്ഷണം മേ.''

വിവിധപ്രപഞ്ചേ (സം) = പലവിധം ജീവജാലങ്ങളിൽ. ആനന്ദമയസ്വരൂപിൻ = ആനന്ദം മാത്രമായ സ്വരൂപമുള്ളവനേ! ഇളക്കമില്ലാത്ത = നാശമില്ലാത്ത. ത്വിട് = ശോഭ. മഹാത്വിഷേ (സം) = വലിയ ശോഭയുള്ളവനേ! ഇളയ്ക്കൊല്ലാ = ഉപേക്ഷിക്കരുത്. ഇക്ഷണം = ഇപ്പോൾ. മേ (സം) = എന്റെ. ഇപ്പോൾ എന്നെ രക്ഷിക്കാതിരിക്കരുതേ എന്നർത്ഥം.

''വിശ്വങ്ങളെല്ലാമുളവാക്കി മുന്നം
വിശ്വാസപൂർവ്വം പരിരക്ഷചെയ്തും
നിശ്ശേഷമമ്പോടഥ സംഹരിച്ചും
നിശ്ശോകമോദം വിളയാടുവോൻ നീ.''  8

വിശ്വങ്ങൾ = ലോകങ്ങൾ. ഉളവാക്കി = സൃഷ്ടിച്ച്. മുന്നം = ആദ്യം. വിശ്വാസപൂർവ്വം = സ്നേഹത്തോടുകൂടി. അല്ലെങ്കിൽ—ശ്വാസം കൂടാതെ—നെടുവീർപ്പിടാതെ—പ്രയാസം കൂടാതെ. നിശ്ശേഷം = മുഴുവനും. സംഹരിച്ചും = നശിപ്പിച്ചും. നിശ്ശോകമോദം = ദുഃഖവും സന്തോഷവുമില്ലാതെ. വിളയാടുവോൻ = കളിക്കുന്നവൻ. ഭഗവാന് ലോകങ്ങളുടെ സൃഷ്ടിസ്ഥിതിസംഹാരങ്ങൾ വെറുമൊരു കളിമാത്രമാണെന്നർത്ഥം.

''അംഭസ്സിലാകാശതലം കണക്കെ
സംഭാവനം ചെയ്കിലിദം പ്രപഞ്ചം
സംബന്ധമുണ്ടാക്കിന മായതന്നിൽ
ബിംബിച്ചു കാണുന്നു ഭവൽകടാക്ഷാൽ''  9

അംഭസ്സിൽ = വെള്ളത്തിൽ. ആകാശതലം = ആകാശപ്രദേശം. കണക്കെ = പോലെ. സംഭാവനം ചെയ്കിൽ = വിചാരിച്ചുനോക്കുകയാണെങ്കിൽ. ഇദം (സം) = ഈ. പ്രപഞ്ചം = ലോകം. സംബന്ധം = തന്നോടു സംസർഗ്ഗം. മായതന്നിൽ = മായയിൽ. ബിംബിച്ച് = പ്രതിഫലിച്ച്. ഭവൽകടാക്ഷാൽ (സം) = അവിടുത്തെ നോട്ടത്താൽ. ആകാശംപോലെ ശൂന്യമാണ് പ്രപഞ്ചം. വെള്ളത്തിൽ ആകാശം പ്രതിബിംബിച്ചു കാണുന്നതുപോലെ മായയിൽ ഇല്ലാത്ത പ്രപഞ്ചം പ്രതിബിംബിച്ചുകാണുന്നു. അതിന്റെ കാരണം, ഭഗവാൻ കടാക്ഷിച്ച് മായയ്ക്ക് തന്നോടു ബന്ധമുണ്ടാക്കിത്തീർത്തു എന്നുള്ളതാണ്.

മുജ്ജന്മങ്ങളിലെ കാപട്യംകൊണ്ടാണ് ഈ ജന്മത്തിൽ അറിഞ്ഞുകൊണ്ട് സംസാരസമുദ്രത്തിൽ മുഴുകുന്നതു്. മനസ്സു ഭഗവാനിൽ മുഴുകിയാൽ മായാബന്ധം ഉണ്ടാവില്ല എന്നർത്ഥം.

''കംസാദിദുഷ്ടക്കുജ്ജനാനാം
ഹിംസാർത്ഥമാകുന്ന തവാവതാരം
സംസേവനം ചെയ്യിലല്പം നരാണാം
സംസാരസംബന്ധമകറ്റുവാനും.'' 13

കംസാദിദുഷ്ടക്കുജ്ജനാനാം (സം) = കംസൻ തുടങ്ങിയുള്ള ക്രൂരശത്രുക്കളായ ദുഷ്ടന്മാരുടെ. ഹിംസാർത്ഥം = വധത്തിനുവേണ്ടി. തവ (സം) = നിന്തിരുവടിയുടെ. അവതാരം = ജനനം. സംസേവനം ചെയ്യിലല്പം = ഭജിച്ചുകൊണ്ടിരിക്കുന്ന. നരാണാം (സം) = മനുഷ്യരുടെ. സംസാരസംബന്ധം = സംസാരദുഃഖം. ദുഷ്ടശിക്ഷണത്തിനും ശിഷ്ടരക്ഷണത്തിനുമാണ് ഭഗവാന്റെ അവതാരമെന്നർത്ഥം.

വസുദേവർ സ്വന്തം അവസ്ഥ അറിയിക്കുന്നു—

''ത്വൽപൂർവ്വജന്മാരതികോമളന്മാ-
രുൽപ്പന്നരായീ മമ നന്ദനന്മാർ
ദർപ്പേണ കൊന്നാനവരെ ദുരാത്മാ
സർപ്പാരി സർപ്പങ്ങളെയെന്നപോലെ.'' 14

ത്വൽപൂർവ്വജന്മാർ = നിന്തിരുവടിയുടെ ജ്യേഷ്ഠന്മാർ. അതികോമളന്മാർ = ഏറ്റവും സുകുമാരശരീരന്മാർ. ഉൽപ്പന്നർ = ജനിച്ചവർ. മമ (സം) = എന്റെ. നന്ദനന്മാർ = പുത്രന്മാർ. ദർപ്പേണ (സം) = അഹങ്കാരം നിമിത്തം. ദുരാത്മാ (സം) = ദുഷ്ടൻ—കംസൻ. സർപ്പാരി = സർപ്പശത്രു—ഗരുഡൻ—പരുന്ത്. സർപ്പങ്ങളെ = പാമ്പുകളെ. വസുദേവപുത്രന്മാരെ സർപ്പങ്ങളോടും കംസനെ ഗരുഡനോടും സാദൃശ്യപ്പെടുത്തുകയാൽ ഉപമാലങ്കാരം. "ഒന്നിനൊന്നോടു സാദൃശ്യം ചൊന്നാലുപമയാമത്" എന്നു ലക്ഷണം.

അക്കംസനൂക്കേറിന സിംഹതുല്യൻ
ദിക്കൊക്കവേഹന്ത മുടിച്ചു മൂഢൻ
ഇക്കാലമിത്വജ്ജനനം ഗ്രഹിച്ചാൽ
വക്കാണമിച്ഛിച്ചുവരും മുരാരേ!'' 1

ത്വജ്ജനനം = നിന്റെ (നിന്തിരുവടിയുടെ) ജനനം. ഗ്രഹിച്ചാൽ = അറിഞ്ഞാൽ. വക്കാണം = കലഹം. മുരാരേ = വിഷ്ണുഭഗവാനേ! അവിടത്തെ ജ്യേഷ്ഠന്മാരെക്കൊന്ന കംസൻ, അവിടുന്നു ജനിച്ചതറിഞ്ഞാൽ കൊല്ലാൻ വരുമെന്നർത്ഥം.

"ഇദം ചതുർവ്യൂഹകമായ രൂപം
മുദാ ചുരുക്കീടുക ചക്രപാണേ
ഉദന്തമക്കംസഭടൻ ഗ്രഹിച്ചാ-
ലുദീർണ്ണകോപേന സമാഗമിക്കും." 16

ഇദം (സം) = ഈ. ചതുർവ്യൂഹകം = നാലു കയ്യുള്ള. ചുരുക്കീടുക = ചെറുതാക്കുക. ചക്രപാണേ = സുദർശനചക്രം കയ്യിലുള്ള ഭഗവാനേ! ഉദന്തം = വൃത്താന്തം. അവിടുന്നു ജനിച്ച വർത്തമാനമെന്നർത്ഥം. കംസഭടൻ = കംസന്റെ പട്ടാളക്കാരൻ. ഭടൻ എന്നുപറഞ്ഞതു് കംസന്റെ നിർദ്ദയത്വം കാണിക്കാനാണു്. ഗ്രഹിച്ചാൽ = മനസ്സിലാക്കിയാൽ. ഉദീർണ്ണകോപേന (സം) = വർദ്ധിച്ചകോപത്തോടുകൂടി. സമാഗമിക്കും = വരും.

ദേവകിയും സ്തുതിക്കുന്നു—

തദന്തരേ ദേവകിയും സ്തുതിച്ചാൾ-
"ഉദാരമൂർത്തേ, ഭഗവൻ, നമസ്തേ
മദാന്ധദൈത്യാരി ഭവാനിദാനീം
മദാത്മജത്വേന സമേതനായോ?" 17

തദന്തരേ (സം) = ആ സമയത്തു്. ഉദാരമൂർത്തേ (സം) = ഉൽകൃഷ്ടസ്വരൂപ. ഭഗവൻ (സം) = ഭഗങ്ങളുള്ളവനേ - ഐശ്വര്യാദി ഗുണയുക്ത! ഐശ്വര്യം, വീര്യം, കീർത്തി, ലക്ഷ്മി, ജ്ഞാനം, വൈരാഗ്യം ഇങ്ങനെ ഭഗങ്ങൾ ആറെണ്ണം. അവ തികഞ്ഞവനാണു് ഭഗവാൻ. നമഃ, തേ (സം) = നിന്തിരുവടിക്കു നമസ്കാരം. മദാന്ധദൈത്യാരി = അഹങ്കാരംകൊണ്ടു മതിമറന്ന അസുരന്മാരുടെ ശത്രു. ഇദാനീം (സം) = ഇപ്പോൾ. മദാത്മജത്വേന (സം) = എന്റെ പുത്രനായിട്ടു്. സമേതൻ = വന്നവൻ. വിഷ്ണുവായ അവിടുന്നു എന്റെ പുത്രനായി ജനിച്ചുവോ? എന്നർത്ഥം.

"അഹോ മദീയം സുകൃതം മുരാരേ!
മഹോദയം യാദവവംശജാനാം
മഹാനുഭാവൻ മഹനീയശീലൻ
മഹീതലേ വന്നവൻ പിറന്നു." 18

മദീയം (സം) = എന്റെ. സുകൃതം = പുണ്യം. മുരാരേ (സം) = വിഷ്ണോ. മഹോദയം = വലിയ അഭ്യുദയം—മഹാഭാഗ്യം. യാദവവംശജാനാം (സം) = യദുവിന്റെ വംശത്തിൽ പിറന്നവരുടെ. മഹാനുഭാവൻ = വലിയ മാഹാത്മ്യമുള്ളവൻ. മഹനീയശീലൻ (സം) = ഉൽകൃഷ്ടസ്വഭാവൻ. മഹീതലേ (സം) = ഭൂമിയിൽ. അവിടുന്നു ഭൂമിയിൽ വന്നു ജനിച്ചതു്

എന്റെ പുണ്യത്താലും യദുവംശത്തിൽ ജനിച്ചവരുടെ ഭാഗ്യംകൊണ്ടുമാണെന്നർത്ഥം.

''ഭവാൻ ഭവക്ലേശവിനാശകാരീ
ഭവാൻ ഭുജംഗാധിപതല്പശായീ
ഭവാനശേഷാഗമഗമ്യരൂപൻ
ഭവാൻ പ്രസാദിച്ചരുളേണമെന്നിൽ.'' 19

ഭവക്ലേശവിനാശകാരീ = സംസാരദുഃഖം നശിപ്പിക്കുന്നവൻ. ഭുജംഗാധിപതല്പശായീ = അനന്തന്മേൽ കിടന്നുറങ്ങുന്നവൻ. അശേഷാഗമഗമ്യരൂപൻ = എല്ലാ ശാസ്ത്രങ്ങളെക്കൊണ്ടും എത്തിച്ചേരാവുന്ന സ്വരൂപത്തോടു കൂടിയവൻ. പ്രസാദിച്ചരുളേണം = തെളിഞ്ഞനുഗ്രഹിക്കണം.

അച്ഛനമ്മമാരുടെ സ്തുതി കേട്ട് ഭഗവാൻ മറുപടി പറയുന്നു—

''ഇത്ഥം പിതാവും ജനയിത്രിതാനും
ബദ്ധപ്രമോദം സ്തുതിചെയ്തനേരം
മുഗ്ദ്ധസ്മിതം സ്നിഗ്ദ്ധകടാക്ഷമോടേ
സിദ്ധാന്തസാരം ഭഗവാനുവാചേ.'' 20

ഇത്ഥം = ഇപ്രകാരം. പിതാവ് = അച്ഛൻ. ജനയിത്രി = അമ്മ. ബദ്ധപ്രമോദം = വർദ്ധിച്ച സന്തോഷത്തോടുകൂടി. മുഗ്ദ്ധസ്മിതം = മനോഹരമായ മന്ദഹാസത്തോടുകൂടി. സ്നിഗ്ദ്ധകടാക്ഷം = സ്നേഹത്തോടുകൂടിയുള്ള നോട്ടം. സിദ്ധാന്തസാരം = കാര്യത്തിന്റെ സത്ത്. ഊചേ (സം) = പറഞ്ഞു. കുറച്ചുവാക്കുകളിൽ കാര്യംമാത്രം പറഞ്ഞുവെന്നു ഭാവം.

ഇനി നാലു ശ്ലോകം ഭഗവാന്റെ വാക്കാണ്—

''ഹേ താത, ഹേ മാതരനന്തഭാഗ്യൗ
ചേതോവിഷാദാദി വെടിഞ്ഞുകൊൾവിൻ
പീതാംബരൻ ഞാൻ ഭവതോഃ സ്വഭാവാൽ
പ്രീതാശയത്വേന വരം തരുന്നേൻ.'' 21

ഹേതാത (സം) = അല്ലയോ അച്ഛ! ഹേമാതഃ (സം) = അല്ലയോ അമ്മേ! അനന്തഭാഗ്യൗ (സം) = അവസാനമില്ലാത്ത ഭാഗ്യത്തോടുകൂടിയവരേ! ചേതോവിഷാദാദി = മനോദുഃഖം മുതലായത്. വെടിഞ്ഞുകൊൾവിൻ = ഉപേക്ഷിച്ചുകൊള്ളുവിൻ. പീതാംബരൻ = മഞ്ഞപ്പട്ടുടുത്തവൻ —വിഷ്ണു. ഭവതോഃ (സം) = നിങ്ങൾ രണ്ടുപേരുടെയും. സ്വഭാവാൽ (സം) = സ്വഭാവഗുണത്താൽ. പ്രീതാശയത്വേന (സം) = മനസ്സന്തോഷം വരികയാൽ. വരം = അനുഗ്രഹം. ഭാഗ്യവാന്മാരായ അച്ഛനമ്മമാരേ!

നിങ്ങൾ ദുഃഖിക്കേണ്ട. ഞാൻ വിഷ്ണുവാണ്. നിങ്ങളുടെ സൽഭാവഗുണത്താൽ സന്തോഷിക്കയാൽ ഞാൻ വരം തരാം.

''അതീതജന്മങ്ങളിൽ നിങ്ങൾ ചെയ്തോ-
രതീവപുണ്യക്രിയകൊണ്ടിദാനീം
ഇതീദൃശം മാമകപുത്രരൂപം
നിതാന്തമാലോകനപാത്രമായി.'' 22

അതീതജന്മങ്ങളിൽ = കഴിഞ്ഞ ജന്മങ്ങളിൽ. നിങ്ങൾ = ദേവകീവസുദേവന്മാർ. അതീവപുണ്യക്രിയകൊണ്ട് = ഏറ്റവും പുണ്യമായ കർമ്മംകൊണ്ട്—തപസ്സുകൊണ്ട്. ഇദാനീം (സം) = ഇപ്പോൾ. ഇത് = ഈ. ഈദൃശം = ഇത്തരത്തിലുള്ള മാമകപുത്രരൂപം = എന്റെ പുത്രനായ രൂപം. നിതാന്തം = ഏറ്റവും. ആലോകനപാത്രമായി = കാണാനിട വന്നു. കഴിഞ്ഞരണ്ടു ജന്മങ്ങളിൽ നിങ്ങൾചെയ്ത തപസ്സിന്റെ ഫലമായിട്ടാണ് എന്റെ ഈപുത്രരൂപം നിങ്ങൾക്ക് കാണാനിടവന്നത്. ദേവകീവസുദേവന്മാർ ആദ്യത്തിൽ പൃശ്നിസുതപസ്സുകളും പിന്നെ അദിതികാശ്യപന്മാരുമായിരുന്നു എന്നും. അന്നു അവരുടെ തപസ്സുകൊണ്ടു സന്തോഷിച്ച് താൻ പൃശ്നിഗർഭനും ഉപേന്ദ്രനുമായി ജനിച്ചിട്ടുണ്ടെന്നും ഭാഗവതത്തിൽ ഭഗവാൻ പറയുന്നുണ്ട്.

''യശോദയാക്ഷാന്തിവിവേകശീലാ
യശോദയെന്നുള്ളൊരു നന്ദപത്നീ
സുമാനുഷീ സമ്പ്രതി ഗോപവാടേ
കുമാരിയെത്താൻ പ്രസവിച്ചു ശേതേ.'' 23

യശോദയാക്ഷാന്തിവിവേകശീലാ(സം) = കീർത്തി, ദയ, ക്ഷാന്തി, വിവേകം എന്നീ ഗുണങ്ങളുള്ള. നന്ദപത്നീ (സം) = നന്ദഗോപന്റെ ഭാര്യ. സുമാനുഷീ (സം) = നല്ലസ്ത്രീ. സമ്പ്രതി (സം) = ഇപ്പോൾ. ഗോപവാടേ(സം) = അമ്പാടിയിൽ. കുമാരിയെ = പെൺകുട്ടിയെ. ശേതേ (സം) = കിടക്കുന്നു. യശോദ അമ്പാടിയിൽ ഒരു പെൺകുട്ടിയെ പെറ്റുകിടക്കുന്നു എന്നു സാരം.

''ഗൂഢം ഭവാനെന്നെ വഹിക്കവേണം
മൂഢൻ ഗ്രഹിക്കാതെ ഗമിക്കവേണം
ഛന്നം ഭവാൻ നന്ദഗൃഹേ കിടത്തി-
ക്കന്യാവിനെക്കൊണ്ടിഹ പോന്നുകൊൾക.'' 24

ഗൂഢം = ആരുമറിയാതെ. വഹിക്കവേണം = എടുക്കണം. മൂഢൻ = അറിവില്ലാത്ത കംസൻ. ഗ്രഹിക്കാതെ = അറിയാതെ. ഗമിക്കവേണം = പോകണം. നന്ദഗൃഹേ = നന്ദഗോപന്റെ ഗൃഹത്തിൽ. കന്യാവിനെ = കന്യകയെ.

പിതാവ്, രാജാവ് എന്നപോലെ കന്യാവ് എന്നും പണ്ടുപ്രയോഗിച്ചിരുന്നു. എന്നെ ആരുമറിയാതെ എടുത്തുകൊണ്ടുപോയി നന്ദഗൃഹത്തിൽ കന്യകയെ ഇങ്ങോട്ട് എടുത്തുകൊണ്ടുപോരിക.

ഭഗവാൻ ഉണ്ണിയുടെ രൂപത്തിൽ കിടക്കുന്നു—

നീലാംബുദശ്യാമളനേവമുക്ത്വാ
ബാലാനുരൂപം നിജരൂപമാക്കി
കാല്യംകടഞ്ഞങ്ങുകരഞ്ഞനേകം
ലീലാവിലാസേന ശയിച്ചുദേവൻ. 25

നീലാംബുദശ്യാമളൻ—കറുത്തമേഘംപോലെ കറുത്തവൻ—കൃഷ്ണൻ. ഉക്ത്വാ (സം) = പറഞ്ഞിട്ട്. ബാലാനുരൂപം = ബാലനെയോജിച്ചത്. നിജരൂപം = തന്റെ ശരീരം. അനേകം = പല. ലീലാവിലാസേന (സം) = ഭംഗിയുള്ള ചലനങ്ങളോടുകൂടി. ശയിച്ചു = കിടന്നു. കാർവർണ്ണനായദേവൻ ചെറിയ കുട്ടിയായി കയ്യും കാലും കടഞ്ഞുകരഞ്ഞ് കളിച്ചുകിടന്നുവെന്നർത്ഥം.

വസുദേവൻ ഉണ്ണിയെ എടുത്ത് ഇരുട്ടുള്ള കൊടുംകാട്ടിലൂടെ പുറപ്പെടുന്നു—

കരത്തിലാക്കിക്കനിവോടു ബാലം
തിരിച്ചു മന്ദം വസുദേവനപ്പോൾ
പരക്കവേതിങ്ങിന കൂരിരുട്ടും
നിറക്കവേ കാടുമതീവഘോരം. 26

കരത്തിലാക്കി = കയ്യിലെടുത്ത്. ബാലം (സം) = ബാലനെ. തിരിച്ചു = പുറപ്പെട്ടു. പരക്കവേ = എല്ലാടത്തിലും. നിറക്കവേ = നിറഞ്ഞുകൊണ്ട്. അതീവ (സം) = ഏറ്റവും. ഘോരം = ഭയങ്കരം. വസുദേവൻ ബാലനെ കയ്യിലെടുത്ത് കൂരിരുട്ട് നിറഞ്ഞകാട്ടിൽക്കൂടെ മെല്ലെ പുറപ്പെട്ടുവെന്നർത്ഥം.

വസുദേവൻ ദുർഘടമാർഗ്ഗത്തിലൂടെ നടന്നുനീങ്ങുന്നു, അനന്തൻ കുടപിടിച്ചുകൊടുക്കുന്നു—

(ഒരു ഇരട്ടശ്ലോകം)

മുഴങ്ങുമംഭോധരമാരിതന്നി—
പ്പുഴങ്ങിവീഴുന്ന മരങ്ങളോടും
അഴിഞ്ഞുസേതുക്കളിടിഞ്ഞുവെള്ളം
വഴിഞ്ഞുവീഴുന്ന നദങ്ങളോടും, 27

പെൺകുട്ടിയെ. പാണിതലേ (സം) = കയ്യിൽ. ഗൃഹീത്വാ (സം) = എടുത്തിട്ട്. സഖേദം = സന്താപത്തോടുകൂടി. അപ്പുരുഷൻ = ആ മനുഷ്യൻ—വസുദേവൻ.

യശോദ ഉണർന്ന് ഉണ്ണിയെക്കണ്ടു സന്തോഷിക്കുന്നു—

ഉണർന്നു മെല്ലെന്നു യശോദ താനും
പുണർന്നുടൻ പുത്രനെ മന്ദമന്ദം
അമന്ദസന്തോഷസുധാസമുദ്രേ
നിമഗ്നയായ് വന്നിതു സുന്ദരാംഗീ. 31

അമന്ദസന്തോഷസുധാസമുദ്രേ (സം) = വലിയ സന്തോഷമാകുന്ന അമൃതിന്റെ സമുദ്രത്തിൽ. നിമഗ്നയായ് = മുങ്ങി. സുന്ദരാംഗീ = സുന്ദരശരീര. സന്തോഷാധിക്യത്തെ അമൃതസമുദ്രമാക്കിക്കല്പിച്ചതിൽ അലങ്കാരം രൂപകം.

വസുദേവൻ പെൺകുട്ടിയെ ദേവകിയുടെ അടുക്കൽ കിടത്തുന്നു—

ശൂരാത്മജൻ താനഥ താം കുമാരീം
ഭാര്യാസമീപം ഗമയാഞ്ചകാര
ആരോമലക്കന്യകയെക്കരാഭ്യാം
പരിഗ്രഹിച്ചാളഥ ദേവകീസാ. 32

ശൂരാത്മജൻ = ശൂരന്റെ പുത്രൻ-വസുദേവൻ. താം കുമാരീം (സം) = ആ പെൺകുട്ടിയെ. ഭാര്യാസമീപം (സം) = ഭാര്യയുടെ സമീപത്തിൽ. ഗമയാഞ്ചകാര (സം) = എത്തിച്ചു. ആരോമൽ = ഓമനത്തമുള്ള. കരാഭ്യാം (സം) = രണ്ടുകൈകൊണ്ടും. പരിഗ്രഹിച്ചാൾ = സ്വീകരിച്ചു. ദേവകീസാ (സം) = ആ ദേവകി. ഇതിൽ വൃത്തം ഉപജാതി.

മുമ്പത്തെപ്പോലെ ദേവകീവസുദേവന്മാർ കൈകാലുകളിൽ ചങ്ങല വെച്ചിരിക്കുന്നു—

നാരായണൻ തന്നുടെ ജന്മകാലേ
പാരാതെവേർപെട്ടൊരു ശൃംഖലത്തെ
യഥാപുരാ പാദകരേഷു ബദ്ധ്വാ
വ്യഥാകുലം ദമ്പതിമാർ വസിച്ചാർ. 33

ജന്മകാലേ (സം) = ജനനസമയത്ത്. പാരാതെ = പെട്ടെന്ന്. ശൃംഖലത്തെ = ചങ്ങലയെ. യഥാപുരാ (സം) = പണ്ടത്തെപ്പോലെ. പാദകരേഷു = കാലുകളിലും കൈകളിലും. ബദ്ധ്വാ = ബന്ധിച്ചിട്ട്. വ്യഥാകുലം = ദുഃഖപാരവശ്യത്തോടുകൂടി. ദമ്പതിമാർ = ഭാര്യാഭർത്താക്കന്മാർ. വസിച്ചാർ = ഇരുന്നു. ഇതിൽ വൃത്തം ഉപജാതി.

കിങ്കരന്മാർ കുട്ടിയുടെ കരച്ചിൽ കേട്ടു പാഞ്ഞുചെന്നു് കംസനെ വിവരമറിയിക്കുന്നു—

ബാലസ്വരം കേട്ടഥ കിങ്കരന്മാർ
നാലഞ്ചുപേർകൂടി ജവേന ചെന്നാർ
ലീലാഗൃഹേ മേവിന കംസനോടു
കാലോചിതം വൃത്തമുണർത്തിനിന്നാർ 34

ബാലസ്വരം = കുട്ടിയുടെ ശബ്ദം-കരച്ചിൽ. കിങ്കരന്മാർ = ഭൃത്യന്മാർ. ലീലാഗൃഹേ = കേളീഗൃഹത്തിൽ = ഉറക്കറയിൽ. മേവിന = ഉണ്ടായിരുന്ന. കാലോചിതം = കാലത്തിനൊത്തവിധം. വൃത്തം = വർത്തമാനം. ഉണർത്തിനിന്നാർ = അറിയിച്ചു.

പാഞ്ഞുചെന്ന കംസനോടു ദേവകി കേണപേക്ഷിച്ചതായി പറയുന്നു—

കംസൻ പുറപ്പെട്ടതിവേഗമോടേ
ഹിംസാതുരൻ ഗർഭഗൃഹം പ്രപേദേ
അന്നേരമദ്ദേവകി ശോകമോടേ
ചൊന്നാളഹോ ബാഷ്പജലം വമന്തീ. 35

ഹിംസാതുരൻ (സം) = കൊല്ലാനുള്ളസാഹസത്തോടുകൂടി. ഗർഭഗൃഹം = ഗൃഹത്തിനകത്തേക്കു്. പ്രപേദേ (സം) = കടന്നുചെന്നു. ശോകമോടേ = സങ്കടത്തോടുകൂടി. ബാഷ്പജലം (സം) = കണ്ണീർ. വമന്തീ (സം) = വാർത്തുകൊണ്ടു്.

ദേവകിയുടെ അപേക്ഷ—

''കൊന്നീടൊലാ സോദര! കന്യകാം മേ
നന്നല്ലെടോ സ്ത്രീവധമേവനും കേൾ
ഒന്നല്ല രണ്ടല്ല കുമാരഷട്കം
കൊന്നീലയോ നിഷ്കരുണാശയൻ നീ'' 36

സോദര = ജ്യേഷ്ഠ! കന്യകാം (സം) = മകളെ. മേ (സം) = എന്റെ. സ്ത്രീവധം = സ്ത്രീയെ കൊല്ലൽ. ഏവനും = ആർക്കും. കുമാരഷട്കം = ആറു് ഉണ്ണികളെ. നിഷ്കരുണാശയൻ! = ദയയില്ലാത്ത ഹൃദയമുള്ളവൻ! ആറുണ്ണികളെ കൊന്നില്ലേ? ഒരു പെൺകുട്ടിയെയെങ്കിലും കൊല്ലാതെ തരു എന്നു ഭാവം.

സോദരിയുടെ വാക്കുകൾ കേൾക്കാതെ കുട്ടിയെ പാറപ്പുറത്തടിച്ചുകൊല്ലുവാൻ തുനിയുന്നു—

എന്നിപ്രകാരം ഭഗിനീവിലാപം
നിന്ദിച്ചുതന്നന്ദിനിയെ ഗ്രഹിപ്പാൻ
പാദേ പിടിച്ചാശു ശിലാതലാന്തേ
മോദേന താഡിപ്പതിനും തുടർന്നാൻ. 37

ഭഗിനീവിലാപം = സഹോദരിയുടെ കരച്ചൽ. നിന്ദിച്ച് = വകവെക്കാതെ. തന്നന്ദിനിയെ = ആ സോദരിയുടെ മകളെ. ഗ്രഹിപ്പാൻ = പിടിപ്പാനായി. പാദേ (സം) = കാലിന്മേൽ. ശിലാതലാന്തേ (സം) = പാറപ്പുറത്ത്. താഡിപ്പതിനും = അടിക്കാനും.

കംസന്റെ കയ്യിൽനിന്നു കന്യക വഴുതി മേൽപ്പോട്ടു തെറിക്കുന്നു—

കെല്പേറുമക്കന്യക തൽകരാഗ്രാ-
ദുൽപത്യ നിന്നാളമരേന്ദ്രദേശേ
അല്പേതരപ്രാഭവശോഭയോടേ
കല്പാന്തസൂര്യപ്രതിമപ്രകാശം 38

കെല്പ് = സാമർത്ഥ്യം. തൽകരാഗ്രാത് (സം) = ആ കംസന്റെ കൈപ്പത്തിയിൽനിന്ന്. ഉൽപത്യ (സം) = മേൽപ്പോട്ടുതെറിച്ച്. അമരേന്ദ്രദേശേ (സം) = ദേവശ്രേഷ്ഠന്മാരുടെ പ്രദേശത്ത് = ആകാശത്തിൽ. അല്പേതരപ്രാഭവശോഭയോടെ = വളരെയേറെ തേജസ്സോടും ശോഭയോടുംകൂടി. കല്പാന്തസൂര്യപ്രതിമപ്രകാശം (സം) = പ്രളയാരംഭകാലത്തെ സൂര്യനെപ്പോലെ ജ്വലിച്ചുകൊണ്ട്. പ്രളയത്തിങ്കൽ അനേകം സൂര്യന്മാർ ഒന്നിച്ചുദിക്കുമെന്നും അന്നത്തെ സൂര്യപ്രകാശത്തിനു ശക്തികൂടുമെന്നും പുരാണങ്ങൾ.

ആ കന്യക കാർത്ത്യായനീദേവിയായി പ്രത്യക്ഷപ്പെട്ടു കംസനോടു പറയുന്നു—

നാലെട്ടു തൃക്കൈകളിലുജ്ജ്വലിക്കും
ശൂലാദി നാനായുധശോഭമാനാ
മൂർത്ത്യാമനോജ്ഞാമുനിസേവ്യമാനാ
കാർത്ത്യായനീ കംസമിദം ബഭാഷേ. 39

നാലെട്ടുതൃക്കൈകളിൽ = നാലോ എട്ടോ കൈകളിൽ. അഞ്ചെട്ട്, എട്ടുപത്ത് എന്നും മറ്റും പറയുന്നതുപോലുള്ള പ്രയോഗം. എട്ടു കൈകളെന്നാണ് ഭാഗവതം. തൃ എന്നത് ശ്രീ എന്ന അർത്ഥത്തിലുള്ള വിശേഷണവാക്കാണ്. അത് ദിവ്യതയെക്കാണിക്കുന്നു. ഉജ്ജ്വലിക്കും = ശോഭിക്കുന്ന. ശൂലാദിനാനായുധശോഭമാനാ (സം) = ശൂലം മുതലായ പല ആയുധങ്ങ

ളെക്കൊണ്ടു ശോഭിക്കുന്നവൾ. ശംഖ്, ചക്രം, വില്ല്, അമ്പ്, വാള്, പരിച, ശൂലം, ഗദ എന്നിവയാണ് എട്ടു കൈകളിലുള്ള ആയുധങ്ങൾ. ഗാത്രമനോജ്ഞാ (സം) = ശരീരംകൊണ്ട് സുന്ദരി - സുന്ദരശരീരയെന്നർത്ഥം. മുനിസേവ്യമാനാ (സം) = മഹർഷിമാരാൽ സേവിക്കപ്പെടുന്നവൾ. കാർത്ത്യായനീ (സം) = കാർത്ത്യായനീ ഭഗവതി. കംസം (സം) = കംസനോട് ഇദം (സം) = ഇതിനെ. ബഭാഷേ (സം) = പറഞ്ഞു.

ഇനി രണ്ടു ശ്ലോകം കംസനോടുള്ള കാർത്ത്യായനീദേവിയുടെ വാക്കാണ്—

''അരേ ദുരാചാര, നൃശംസ, കംസ!
പരാക്രമം സ്ത്രീകളിലല്ല വേണ്ടു.
തവാന്തകൻ ഭൂമിതലേ ജനിച്ചു
ജവേന സർവ്വത്ര തിരഞ്ഞുകൊൾക.'' 40

അരേ = എടാ. ദുരാചാര = ദുഷ്ട. നൃശംസ = ക്രൂര. സ്ത്രീകളിൽ = സ്ത്രീകളോട്. അല്ലവേണ്ടു = അല്ല, വേണ്ടത്. തവ (സം) = നിന്റെ. അന്തകൻ = കാലൻ. നിന്നെക്കൊല്ലുന്നവനെന്നർത്ഥം. ഭൂമിതലേ (സം) = ഭൂമിയിൽ. സർവ്വത്ര (സം) = എല്ലായിടത്തും.

''അടിപ്പതിന്നെങ്കിലുമെന്റെ പാദം
പിടിച്ചു നീയെന്നതു നിർവ്വിവാദം
ഹനിക്കയില്ലെന്നതുകൊണ്ടു ഞാനും
ജനിച്ചതാനും തവ ദണ്ഡധാരൻ.'' 41

അടിപ്പതിന്നെങ്കിലും = അടിക്കാൻ വേണ്ടിയാണെങ്കിലും. പാദം = കാൽ. നിർവ്വിവാദം = തീർച്ചയാണ്. ഹനിക്കയില്ല = കൊല്ലില്ല. എന്നതുകൊണ്ട് = അതുകൊണ്ട്. എന്റെ കാൽ പിടിച്ചതുകൊണ്ട് ഞാൻ നിന്നെ കൊല്ലുന്നില്ലെന്നർത്ഥം. ജനിച്ചതാനും = ജനിച്ചിട്ടുണ്ട് താനും. തവ (സം) = നിന്റെ. ദണ്ഡധാരൻ = അന്തകൻ.

ദേവിമറഞ്ഞു, കംസൻ ബുദ്ധികെട്ടവനായി—ദേവകീവസുദേവന്മാരെ സമാധാനിപ്പിക്കുന്നു—

ഇത്ഥം പറഞ്ഞാശു മറഞ്ഞു ദേവീ
ബുദ്ധിക്ഷയം പൂണ്ടു ഗമിച്ചു കംസൻ
ഗത്വാ നികേതം വസുദേവനോടും
തദാര്യയാം ദേവകിയോടുമൂചേ. 42

ഇത്ഥം (സം) = ഇപ്രകാരം. ബുദ്ധിക്ഷയം = ഉത്സാഹക്കേട്. ഗമിച്ചു = മടങ്ങിപ്പോന്നു. ഗത്വാ (സം) = ചെന്നിട്ട്. നികേതം (സം) = ഗൃഹത്തിലേക്ക്. തദാര്യ = അദ്ദേഹത്തിന്റെ ഭാര്യ. ഊചേ (സം) = പറഞ്ഞു.

ഇനി അന്ത്യശ്ലോകം ദേവകീവസുദേവന്മാരോടുള്ള കംസന്റെ വാക്കാണ്—

''അഹോ! മഹാപാപി മഹാശഠൻ ഞാൻ
സഹോദരീപുത്രവധേന നൂനം.
സഹായമസ്യോ മമ നാസ്തി ലോകേ
മഹാഭയം മേലിൽ വരും ദശായാം. 43

മഹാപാപി = വലിയപാപം ചെയ്തവൻ. മഹാശഠൻ = വലിയ ദുഷ്ടൻ. സഹോദരീപുത്രവധേന (സം) = സഹോദരിയുടെ പുത്രന്മാരെ കൊന്നതുകൊണ്ട്. മമ (സം) = എനിക്ക്. നാസ്തി (സം) = ഇല്ല. ലോകേ (സം) = ലോകത്തിൽ. മഹാഭയം = വലിയആപത്ത്. ദശായാം (സം) = സമയത്ത്. ഞാൻ സഹോദരിയുടെ പുത്രന്മാരെ വധിച്ചതു കൊണ്ട് മേലിൽ എനിക്ക് ആപത്തു കാലത്ത് ആരുടെയും സഹായമുണ്ടാവില്ല എന്നർത്ഥം.

''ജനിക്കിലെന്നാലന്നന്നു മരിക്കും
മുനിക്കുമുള്ളൊന്നു ശരീരനാശം.
ഇനിക്കുമന്തർഭയമുണ്ടിദാനീ-
മിനിക്കു കുമാർഗ്ഗങ്ങളഹം വെടിഞ്ഞേൻ. 44

അന്നന്ന് = ഓരോദിവസം. മുനിക്കും = മഹർഷിക്കും. ഉള്ളൊന്ന് = ഉള്ള ഒരു കാര്യമാണ്. ശരീരനാശം = മരണം. ഇനിക്കും = എനിക്കും. അന്തഃ = ഉള്ളിൽ. ഭയം = പേടി. ഇദാനീം = ഇപ്പോൾ. ഇനി = ഇനിമേലിൽ. കുമാർഗ്ഗങ്ങൾ = തെറ്റായവഴികൾ. ദുഷ്പ്രവൃത്തികളെന്നർത്ഥം. അഹം (സം) = ഞാൻ. വെടിഞ്ഞേൻ = ഉപേക്ഷിച്ചു. "ജനിക്കിൽ, ജനിച്ചാൽ മരിക്കും. മഹർഷിക്കും മരണമുണ്ട്. എനിക്കും മനസ്സിൽ മരണഭയമുണ്ട്. ഇനി ഞാൻ പാപങ്ങൾ ചെയ്യില്ല", എന്നർത്ഥം.

''ധരിക്ക നീ ദേവകി! നന്ദനന്മാർ
മരിക്കകൊണ്ടത്തൽ നിനക്കവേണ്ട,
ഒരിക്കലുണ്ടേവനുമാത്മനാശം
ജരയ്ക്കുമുമ്പേ മരണം മനോജ്ഞം.'' 45

നന്ദനന്മാർ = പുത്രന്മാർ. അത്തൽ = ദുഃഖം. ആത്മനാശം = മരണം. ജരയ്ക്കുമുമ്പേ = വാർദ്ധക്യംവരുന്നതിന്നുമുമ്പുതന്നെ. മനോജ്ഞം = നല്ലതാണ്. മക്കൾ മരിച്ചതിൽ ദുഃഖിക്കേണ്ട. എപ്പോഴായാലും ഒരിക്കൽ മരിക്കണം. വയസ്സാവുന്നതിന്നുമുമ്പ് മരിക്കുന്നതു നല്ലതാണ് എന്നർത്ഥം.

''ജലത്തിലെപ്പോളകളെന്നപോലെ
ചലം മനുഷ്യർക്ക ശരീരബന്ധം,
കുലം ബലം പുത്രകളത്രജാലം
ഫലം വരാ മൃത്യുവരും ദശായാം.'' 46

പോളകൾ = പൊള്ളകൾ. ചലം = അസ്ഥിരം—വേഗം നശിക്കുന്നത്. ശരീരബന്ധം = ജീവിതം. കുലം = വംശം. ബലം = ശക്തി. പുത്രകളത്രജാലം = മക്കളുടെയും ഭാര്യമാരുടെയും സമൂഹം. പുരുഷന്മാർ അനേകം വിവാഹം ചെയ്തിരുന്നു. ഫലംവരാ = ഉപയോഗപ്പെടുകയില്ല. മൃത്യു = മരണം. മരണത്തിൽനിന്നു രക്ഷിക്കാൻ ആർക്കും കഴിയുകയില്ലെന്നർത്ഥം.

''വിധിക്കകൊണ്ടുള്ള ശരീരനാശം
വധിക്കകൊണ്ടെന്നു നിനയ്ക്കൊലാ നീ
വിധിക്കുതോന്നും വിധമിജ്ജനങ്ങൾ—
ക്കതിക്രമിപ്പാനിഹ ശക്തിയുണ്ടോ?'' 47

വിധിക്കകൊണ്ടുള്ള = ദൈവം നിശ്ചയിച്ചതുകൊണ്ടുണ്ടായ ശരീരനാശം = മരണം. വധിക്കകൊണ്ട് = കൊന്നതുകൊണ്ടാണ്. നിനയ്ക്കൊലാ = വിചാരിക്കരുത്. വിധിക്ക് = ദൈവത്തിന്. തോന്നുംവിധം = തോന്നുന്നപ്രകാരത്തെ. തോന്നുന്നതിനെ എന്നർത്ഥം. അതിക്രമിപ്പാൻ = ഒഴിവാക്കാൻ. ദൈവവിധി അതിക്രമിക്കാൻ സാദ്ധ്യമല്ലെന്നർത്ഥം.

കംസൻ ദേവകീവസുദേവന്മാരെ ബന്ധനത്തിൽനിന്നു മോചിപ്പിച്ചു മടങ്ങിപ്പോകുന്നു—

ഇത്യാദി സാന്ത്വങ്ങളും പറഞ്ഞു കംസൻ
ഭക്ത്യാ വിനീതാകൃതി വീരവീരൻ
പാദേതയോഃ ശൃംഖല വേർപ്പെടുത്താൻ,
മോദേനപോയി സ്വഗൃഹേ വസിച്ചാൻ. 48

ഇത്യാദി = എന്നതുടങ്ങി. സാന്ത്വങ്ങൾ = ആശ്വാസവാക്കുകൾ. ഭക്ത്യാ (സം) = ഭക്തികൊണ്ട്. വിനീതാകൃതി = വിനയമുള്ള ആകൃതിയോടുകൂടിയവൻ. വീരവീരൻ = വീരന്മാരിൽ വീരനായിട്ടുള്ളവൻ—മഹാവീര്യവാൻ. തയോഃ പാദേ (സം) = അവരുടെ—ദേവകീവസുദേവന്മാരുടെ—കാലിന്മേലുള്ള. ശൃംഖല = ചങ്ങല. വേർപെടുത്താൻ = വേർപെടുത്തി—അഴിച്ചു. സ്വഗൃഹേ (സം) = തന്റെ ഗൃഹത്തിൽ.

അമ്പാടിയിലെ കഥ തുടരുന്നു—

അനന്തരമമ്പാടിയിലിമ്പമോടേ
നന്ദാദി ഗോപാലക വൃന്ദമെല്ലാം
മന്ദേതരം പ്രീതി കലർന്നദാരം
നന്ദാത്മജാ ലോകനമന്വഭൂവൻ. 49

നന്ദാദി ഗോപാലകവൃന്ദം = നന്ദൻ മുതലായ ഗോപന്മാരുടെ സമൂഹം. മന്ദം = അല്പം. മന്ദേതരം = അനല്പം - അത്യധികം. പ്രീതി = സന്തോഷം. നന്ദാത്മജാലോകനം = ഗോപന്റെ മകന്റെ ദർശനം. അന്വഭൂവൻ (സം) = അനുഭവിച്ചു. ഗോപന്മാരെല്ലാം വന്ന് നന്ദഗോപനന്ദനനായ ഉണ്ണിയെക്കണ്ടുവെന്നർത്ഥം.

രണ്ടു ശ്ലോകംകൊണ്ട് ഭഗവാന്റെ ബാലരൂപം വർണ്ണിക്കുന്നു—

കാർകൊണ്ടെഴും മേഘസമാനവർണ്ണി
വാർകുന്തളം വണ്ടിനമിണ്ടൽ നൽകും
ആകർണ്ണലംബം ബത കണ്ടനേരം
ലോകങ്ങളാനന്ദവശങ്ങളായി. 50

കാർകൊണ്ടെഴും മേഘസമാനവർണ്ണി = കറുപ്പുള്ള കാറിനു തുല്യമായ നിറമുള്ളതു്. വാർകുന്തളം = ഭംഗിയുള്ള മുടി. ഇണ്ടൽ = ദുഃഖം. വണ്ടിന ദുഃഖമുണ്ടാകുന്നതു് എന്നതിന് വണ്ടിന സദൃശമായിട്ടുള്ളതു് എന്നാണ് അർത്ഥം. വലിയവർക്ക് തങ്ങളോടൊത്തവരെക്കണ്ടാൽ അസൂയ, മത്സരം, ദുഃഖം മുതലായ വികാരങ്ങളുണ്ടാവുമെന്ന കവിസങ്കേതം. ആകർണ്ണലംബം = ചെവി വരെ ഇറങ്ങിയിട്ടുള്ളതു്. ലോകങ്ങൾ = ജനങ്ങൾ. ആനന്ദവശങ്ങൾ = ആനന്ദത്തിനു കീഴടങ്ങിയവർ - വളരെ ആനന്ദമുള്ളവർ. കാർമേഘംപോലെയും വണ്ടിനത്തെപ്പോലെയും കറുത്തുഭംഗിയുള്ള മുടി ചെവിവരെ ഇറങ്ങിക്കിടക്കുന്നതു കണ്ട് ജനങ്ങൾ ഏറ്റവും സന്തോഷിച്ചു എന്നർത്ഥം. മുടിക്ക മേഘത്തോടും വണ്ടിനോടും സാദൃശ്യം വർണ്ണിച്ചതിൽ ഉപമാലങ്കാരം.

മുഖം ശരച്ചന്ദ്രമനോഭിരാമം
സുഖം വിശാലാന്തളജാന്തരാളം
നഖാദി ചൂഡാവധി ബാലരൂപം
സുഖാവലോകം സുതരാം വിളങ്ങി. 51

ശരച്ചന്ദ്രമനോഭിരാമം = ശരൽക്കാലത്തെ ചന്ദ്രനെപ്പോലെ അഴകുള്ളതു്. സുഖം = സന്തോഷം തരുന്നതു്. വിശാലാന്തളജാന്തരാളം = വിരിഞ്ഞ മാറിടം. നഖാദി ചൂഡാവധി = നഖം മുതൽ മുടിവരെ. ബാലരൂപം = ഉണ്ണിയുടെ ശരീരം. സുഖാവലോകം = കാണാൻ സുഖമുള്ളതു്. സുതരാം (സം) = ഏറ്റവും.

അഞ്ചാതെകണ്ട് = ഭയപ്പെടാതെ — സന്തോഷത്തോടുകൂടി. ആത്മഗേഹേ = തന്റെ ഗൃഹത്തിൽ. വസിച്ചു = പാർത്തു. സഞ്ചിന്ത്യ (സം) = ആലോചിച്ചിട്ട്. കംസായ (സം) = കംസന്ന്. കരം = കപ്പം—നികുതി. കിഞ്ചിൽ (സം) = കുറച്ച്. പുനഃ (സം) = പിന്നെ. ചഞ്ചല ധീഃ (സം) = ഇളകുന്ന ബുദ്ധിയോടുകൂടി—ഭയത്തോടുകൂടി. പ്രതസ്ഥേ (സം) = പുറപ്പെട്ടു.

നന്ദഗോപർ ഇങ്ങനെ അഞ്ചാറുദിവസം സുഖമായി സ്വഗൃഹത്തിൽ കഴിച്ചുകൂട്ടിയതിനുശേഷം കംസന്ന് കപ്പംകൊടുക്കേണ്ട കാലം അടുത്തുവെന്ന് വിചാരിച്ച്, ഇനിയും വല്ല ആപത്തും വന്നേക്കുമോ എന്നു തെല്ലൊന്നു ഭയപ്പെട്ടുകൊണ്ട് പുറപ്പെട്ടു.

കപ്പംകൊടുത്തുമടങ്ങുമ്പോൾ നന്ദഗോപൻ വസുദേവഗൃഹത്തിലും ചെന്നുവെന്നു പറയുന്നു—

ഗോപൈഃ സമേതം മധുരാപുരത്തെ
പ്രാപിച്ചു കംസന്നഥ കോഴ നൽകി
പോരുന്നനേരം വസുദേവനെക്ക-
ണ്ടത്യുദ്ധമോദം ചിരമത്ര വാണാൻ. 58

ഗോപൈഃ സമേതം (സം) = ഗോപന്മാരോടുകൂടെ. മധുരാപുരത്തെ = മധുരയെന്ന കംസന്റെ രാജധാനിയെ. കോഴ = കപ്പം - നികുതി. അത്യുദ്ധമോദം = വർദ്ധിച്ച സന്തോഷത്തോടുകൂടി. ചിരം = വളരെനേരം. അത്ര (സം) = അവിടെ — വസുദേവഗൃഹത്തിൽ. നന്ദഗോപൻ ഗോപന്മാരോടുകൂടി മധുരാപുരിയിൽച്ചെന്ന് കംസന്ന് കപ്പംകൊടുത്തു മടങ്ങിപ്പോന്നപ്പോൾ വസുദേവനെക്കണ്ട് സന്തോഷത്തോടുകൂടി കുറെ നേരം അവിടെ താമസിച്ചു. വസുദേവപത്നിയായ രോഹിണി നന്ദഗോപഗൃഹത്തിലാണല്ലോ താമസിക്കുന്നത്.

വസുദേവൻ നന്ദഗോപനോട് സംഭാഷണം തുടങ്ങുന്നു—

നിറഞ്ഞ സന്തോഷരസാകുലാത്മാ
പറഞ്ഞുവാചം വസുദേവനേവം
''കുറഞ്ഞതില്ലെന്നുടെ പുണ്യപൂരം
വിരഞ്ഞു നിന്നെപ്പുത കാൺകമൂലം:'' 59

സന്തോഷരസാകുലാത്മാ (സം) = സന്തോഷാധിക്യംകൊണ്ടു കലങ്ങിയ മനസ്സോടുകൂടിയവൻ. വാചം (സം) = വാക്കിനെ. എന്നുടെ പുണ്യപൂരം = എന്റെ പുണ്യപ്രവാഹം. കാൺകമൂലം = കാണുകയാൽ. വസുദേവൻ സന്തോഷത്തോടുകൂടി പറഞ്ഞു—''വിചാരിക്കാതിരിക്കുമ്പോൾ പെട്ടെന്ന് അങ്ങയെ കാണാനിടവരികയാൽ ഞാൻ വിചാരിക്കുന്നു—എന്റെ പുണ്യത്തിന്ന് ഒട്ടും കുറവുവന്നിട്ടില്ല'' എന്ന്.

ഇനി നാലു ശ്ലോകം വസുദേവന്റെ വാക്കാണ്—

''ഏടോ സഖേ! വിശ്വപതിക്കു നിങ്കൽ
കടാക്ഷമുണ്ടായിതു ഭാഗ്യരാശേ!
പുത്രാനനം കണ്ടു സുഖിച്ചിരിപ്പാ-
നത്രാവകാശം തവ ജാതമായീ.'' 60

വിശ്വപതിക്കു് = ലോകനാഥനു് = ഈശ്വരനു്. കടാക്ഷം = ദയയോടു കൂടിയ നോട്ടം. ദയയെന്നർത്ഥം. ഭാഗ്യരാശേ (സം) = ഭാഗ്യസമൂഹമേ! മഹാഭാഗ്യവാനേ! എന്നർത്ഥം. പുത്രാനനം = പുത്രന്റെ മുഖം. അത്ര (സം) = ഇവിടെ. അവകാശം = അവസരം. ജാതമായീ = ഉണ്ടായല്ലോ. ഈശ്വരനു് അങ്ങയിൽ ദയ തോന്നിയതിന്റെ ഫലമായി അങ്ങേയ്ക്കു പുത്രമുഖം കണ്ടു സുഖിച്ചിരിക്കാൻ ഭാഗ്യമുണ്ടായി. പുത്രൻ ആരാണെന്നു വ്യക്തമാക്കാതെയാണു് സംഭാഷണം. കാര്യം വെളിപ്പെടുത്താതെയും അസത്യമാവാതെയും കഴിച്ചിരിക്കുന്നു.

''മദീയ പുത്രൻ ബത രോഹിണേയൻ
ത്വദീയഗേഹേ മരുവുന്നിതല്ലീ
തദീയമാതാവിനുമാത്മജനും
ത്വദീയകാരുണ്യമൊരാശ്രയം കേൾ.'' 61

മദീയപുത്രൻ = എന്റെ മകൻ. ഈ വാക്കു് വസുദേവനു് രോഹിണിയെയും രോഹിണീപുത്രനെയും പിരിഞ്ഞിരിക്കേണ്ടിവന്നതിലുള്ള ഖേദം കാണിക്കുന്നു. രോഹിണേയൻ = രോഹിണീപുത്രൻ. ത്വദീയഗേഹേ (സം) = അങ്ങയുടെ ഗൃഹത്തിൽ. മരുവുന്നിതല്ലീ = വസിക്കുന്നുണ്ടല്ലോ. തദീയമാതാവിനും = ആ ഉണ്ണിയുടെ അമ്മയ്ക്കും. ആത്മജനും = ഉണ്ണിക്കും. ത്വദീയകാരുണ്യം = അങ്ങയുടെ ദയ. ആശ്രയം = അവലംബം-താങ്ങു്. രോഹിണിക്കും അവളുടെ മകനും അങ്ങയുടെ ദയ മാത്രമാണു് ശരണം എന്നർത്ഥം.

''ശ്രവിക്ക നീ കിഞ്ചന വർത്തമാനം
ചെവിക്കു ശല്യത്തിനു തുല്യമല്ലോ.
കരുത്തെഴും പൂതനയെന്ന പേരാ-
ളൊരുത്തിപോൽ ബാലവധം തുടങ്ങി.'' 62

ശ്രവിക്ക = കേൾക്കു. കിഞ്ചന (സം) = ഒരു. ശല്യം = കുരമ്പു്. കരുത്തു = ശക്തി. ബാലവധം തുടങ്ങി പോൽ എന്നു യോജിപ്പിക്കുക. ''ഒരു വർത്തമാനം കേൾക്കു. ചെവിക്കു വേദനയുണ്ടാക്കുന്നതാണു്. പൂതനയെന്ന ഒരു സ്ത്രീ കുട്ടികളെ കൊല്ലാൻ തുടങ്ങീട്ടുണ്ടത്രെ.''

''ഗമിക്ക നീ സത്വരമാത്മഗേഹേ
ക്ഷമിച്ചിരുന്നാകിലനർത്ഥമുണ്ടാം
അമിത്രവൃന്ദം മുതിരുന്ന കാലം
രമിക്കുമോ കസ്യചിദന്തരംഗം.'' 63

ഗമിക്ക = പോവുക. സത്വരം = വേഗത്തിൽ. ആത്മഗേഹേ (സം) = സ്വന്തം ഗൃഹത്തിലേക്ക്. ക്ഷമിച്ചിരുന്നാകിൽ = അടങ്ങിയിരുന്നാൽ. അനർത്ഥം = ആപത്ത്. മിത്രം = ബന്ധു. അമിത്രൻ = ശത്രു. അമിത്രവൃന്ദം = ശത്രുസമൂഹം. മുതിരുന്നകാലം = ദ്രോഹിക്കാനൊരുങ്ങിപ്പുറപ്പെടുന്ന കാലത്ത്. രമിക്കുമോ = സുഖിക്കുമോ? കസ്യചിൽ (സം) = ഏവന്റെയെങ്കിലും. അന്തരംഗം = മനസ്സ്.

നീ വേഗത്തിൽ ഗൃഹത്തിലേക്ക് പോവൂ. ഇവിടെ അടങ്ങിയിരുന്നാൽ ആപത്ത് സംഭവിച്ചേക്കും. ശത്രുക്കൾ ദ്രോഹിക്കാൻ മുതിരുമ്പോൾ മനസ്സമാധാനം ഉണ്ടാവില്ലല്ലോ.

നന്ദഗോപൻ മടങ്ങിപ്പോരുന്നു—

ഇത്യാദി സാരം വസുദേവവാക്യം
ശ്രുത്വാ ഭയം പൂണ്ടഥ നന്ദഗോപൻ
ദുരന്തചിന്താവിവശാന്തരാത്മാ
പുരം പ്രവേശിച്ചിതു വിഷ്ണുഭക്ത്യാ. 64

ഇത്യാദി = ഇങ്ങനെയും മറ്റുമുള്ള. സാരം = ഗൗരവമുള്ള. വസുദേവവാക്യം = വസുദേവന്റെ വാക്ക്. ശ്രുത്വാ (സം) = കേട്ടിട്ട്. അഥ (സം) = അതിനുശേഷം. ദുരന്തചിന്താ വിവശാന്തരാത്മാ (സം) = ആപത്തിനെപ്പറ്റി വിചാരിച്ച് സങ്കടപ്പെടുന്ന മനസ്സോടുകൂടി. പുരം = ഗൃഹം. വിഷ്ണുഭക്ത്യാ (സം) = വിഷ്ണുവിൽ ഭക്തിയോടുകൂടി. വസുദേവന്റെ വാക്കുകേട്ട് ഭയപ്പെട്ട് വല്ല ആപത്തും വരുമോ എന്നു വിചാരിച്ചു പരിഭ്രമിച്ച് വിഷ്ണുവിനെ സ്മരിച്ചുകൊണ്ട് തന്റെ ഗൃഹത്തിലെത്തി. വൃത്തം ഉപജാതി.

കംസഭൃത്യന്മാർ പ്രജാദ്രോഹം തുടങ്ങിയെന്നു പറയുന്നു—

അക്കാലമക്കംസമനസ്സിളക്കി-
ത്തക്കത്തിലോരോ സചിവാസുരന്മാർ
ഒക്കെ പ്രജോപദ്രവതൽപരന്മാർ
ചിക്കെന്നു ഭൂമൗ വിലസിത്തുടങ്ങി. 65

കംസമനസ്സ് = കംസന്റെ മനസ്സ്. തക്കത്തിൽ = അവസരം കിട്ടുമ്പോൾ. സചിവാസുരന്മാർ = മന്ത്രിമാരായ അസുരന്മാർ. ഒക്കെ = എല്ലാവരും. പ്രജോപദ്രവതൽപരന്മാർ = ജനങ്ങളെ ദ്രോഹിക്കാനൊരുമ്പെട്ടവർ.

പിക്കെന്ന് = ഉടനെ. ഗുഹേ (സം) = ഗുഹയിൽ. വിലസിതുങ്ങണി = വിളയാടിത്തുടങ്ങി. ദ്രോഹിക്കാൻ പാഞ്ഞുനടന്നുതുടങ്ങിയെന്നർത്ഥം.

ആ കാലത്തു് മന്ത്രിമാർ തന്നെ കിട്ടുമ്പോഴെല്ലാം കംസനെപ്പറഞ്ഞിളക്കി ജനങ്ങളെ ദ്രോഹിക്കാനുത്സാഹം ജനിപ്പിച്ചു. കംസന്റെ അനുവാദത്തോടുകൂടി നാട്ടിലെല്ലാം നടന്നു ദ്രോഹിക്കാൻ തുടങ്ങി.

പൂതന ഓരോ ഗൃഹത്തിലും ചെന്നു് കുട്ടികളെക്കൊന്നു കൊന്നു നടക്കുന്ന കൂട്ടത്തിൽ യശോദയുടെ ഗൃഹത്തിലും കയറിച്ചെല്ലുന്നു—

നിരാകുലം ബാലകമാരണാർത്ഥം
പുരേപുരേ പൂതന സഞ്ചരിച്ചാൾ
സ്ഫുരന്മനോജ്ഞാകൃതി പൂണ്ടൊരുന്നാൾ
മുരാരിമേവും ഭവനം പ്രപേദേ 66

നിരാകുലം = മടിച്ചുടാതെ. ബാലകമാരണാർത്ഥം = കുട്ടികളെക്കൊല്ലുവാൻ. പുരേപുരേ (സം) = എല്ലാഗൃഹത്തിലും. പൂതന = പൂതനയെന്നു പേരായ ഒരു കംസദാസി. സ്ഫുരന്മനോജ്ഞാകൃതി = തെളിവുള്ള സുന്ദരശരീരം. പൂണ്ട് = ധരിച്ച്. ഒരുന്നാൾ = ഒരുദിവസം. മുരാരി = വിഷ്ണു. മേവും = (ഉണ്ണിയുടെ രൂപത്തിൽ) വസിക്കുന്ന. ഭവനം = ഗൃഹത്തിൽ. പ്രപേദേ (സം) = പ്രാപിച്ചു.

പൂതന ഉണ്ണിയെ എടുത്തു മുലകൊടുക്കുന്നു—

പടുത്വമേറുന്നവളാ വനമൊരാ—
ളെടുത്തു ഗോവിന്ദനെ മന്ദമന്ദം
കൊടുത്തു കൊഞ്ചിക്കൊച കുംഭമപ്പോ—
ളെടുത്തുകൂടി ബത ജീവനാശം 67

പടുത്വം = സാമർത്ഥ്യം. അവൾ = പൂതന ഗോവിന്ദനെ = വിഷ്ണുവിനെ. കൊഞ്ചി = മധുര വാക്കുകൾ പറഞ്ഞ്. കുചകുംഭം = കൊങ്കകുടം. ജീവനാശം = മരണം. പൂതന സാമർത്ഥ്യത്തോടെ കയറിച്ചെന്ന് ഉണ്ണിയെ എടുത്ത് ഓരോന്ന് പറഞ്ഞു ലാളിച്ച് മുലകൊടുത്തു. മരണവുമെടുത്തു.

പൂതന അലറിമരിച്ചു വീഴുന്നു—

തടിച്ചു തൽക്കൊങ്ക പിടിച്ചു ബാലൻ
കടിച്ചു തൽപ്രാണഗണേനസാകം
ഇടിക്കു തുല്യേന രവേണ ലോകം
നടുക്കിവീണാളവളും ധരായാം. 68

തൽക്കൊങ്ക = ആ പൂതനയുടെ മുല. തൽപ്രാണഗണേനസാകം (സം) = അവളുടെ പ്രാണവായുക്കളോടുകൂടെ. ഇടിക്കു = ഇടിവെട്ടുന്ന

തിരം. ഇത്യേന (സം) = ഇപ്രകാരമായ ഘോഷേണ (സം) = ശബ്ദംകൊണ്ട്. നടുക്കി = ഭയപ്പെടുത്തി. ധരായാം (സം) = ഭൂമിയിൽ ആ ബാലൻ പൂതനയുടെ ജീവനെത്തന്നെ വലിച്ചു കുടിച്ചു. അവൾ ഭയങ്കരമായി അലറി നിലത്തുവീണു.

ബാലൻ പൂതനയുടെ മാറിടത്തിൽ കിടന്നു കളിക്കുന്നു—

പാറപ്പുറംപോലെ വിശാലമസ്യാ
മാറത്തു ഗോപാലകബാലനപ്പോൾ
കാറൊത്തവർണ്ണൻ കരവും കടന്നു—
ങ്ങേറെത്തെളിഞ്ഞാശു കളിച്ചുമേവി.

വിശാലം = പരന്ന. അസ്യാഃ (സം) = ഇവളുടെ—പൂതനയുടെ. ഗോപാലകബാലൻ = ഗോപകുമാരൻ. കാറൊത്തവർണ്ണൻ = കാറിനു തുല്യമായ—കറുത്ത നിറമുള്ളവൻ. കരം = കയ്യ്. തെളിഞ്ഞ് = ഉന്മേഷത്തോടുകൂടി.

പാറപ്പുറംപോലെ പരന്ന ആ പൂതനയുടെ മാറത്ത് അപ്പോൾ ആ ഉണ്ണി കയ്യും കാലും കടത്തു കളിച്ചു കിടന്നു.

ഗോപസ്ത്രീകൾ പാഞ്ഞുചെന്നു ഉണ്ണിയെയെടുക്കുന്നു—

ഗോപീജനം ദേവിയശോദതാനും
താപേന മോദേന ച വിസ്മയേന
ഗോപാലനെച്ചെന്നു കരേധരിച്ചാ—
ളാപാദചൂഡം തരസാ പുണർന്നാർ. 70

ഗോപീജനം = ഗോപസ്ത്രീകൾ. താപേന മോദേന വിസ്മയേന ച (സം) = ഉണ്ണിയെ ആ ഭയങ്കരി എടുത്തു മുലകൊടുത്തതിൽ ദുഃഖം, ഉണ്ണിക്ക് ആപത്തൊന്നും പറ്റാത്തതിൽ സന്തോഷം, അവൾ ചത്തുവീണതിൽ അത്ഭുതം എന്നിഭാവങ്ങളോടുകൂടെ. കരേ = കയ്യിൽ. ധരിച്ചാൾ = എടുത്തു. ആപാദചൂഡം (സം) = അടിമുതൽ മുടിവരെ. തരസാ (സം) = വേഗത്തിൽ. പുണർന്നാർ = ആലിംഗനം ചെയ്തു.

ഗോപസ്ത്രീകളും യശോദയും, ചിലർക്കു ദുഃഖം, ചിലർക്കു സന്തോഷം, ചിലർക്ക് അത്ഭുതം, ചിലർക്ക് പലവികാരങ്ങൾ, ഇങ്ങനെ പലഭാവങ്ങളോടു കൂടി ചെന്നെടുത്ത് ആലിംഗനം ചെയ്തു. ധരിച്ചാൾ, പുണർന്നാൾ എന്ന് ക്രിയാപദം ഏകവചനമായിക്കാണുന്നത്, രണ്ടാമതുപറഞ്ഞ യശോദയെ അടിസ്ഥാനപ്പെടുത്തിയാണ്.

പൂതനയുടെ ശരീരം വെട്ടിമുറിച്ചു തീയിട്ടു ചുട്ടുവെണ്ണീറാക്കുന്നു—

കഠോരം മഹത് പൂതനാഗാത്രമേതം
കുഠാരേണ ഖണ്ഡിച്ചു ഗോപാലകന്മാർ
മഹാഗ്നൗ ദഹിപ്പിച്ചു നിശ്ശേഷമപ്പോൾ
മഹാസൌരഭം തത്ര സംഭൂതമായി. 71

കഠോരം മഹൽ പൂതനാഗാത്രഭാരം (സം) = കടുത്തതും പെരുത്തതുമായ പൂതനയുടെ കനത്ത ശരീരം. കഠാരേണ (സം) = മഴുകൊണ്ട്. ഖണ്ഡിച്ച് = വെട്ടി മുറിച്ച്. ഗോപാലകന്മാർ = ഗോപന്മാർ. മഹാവഹ്നി (സം) = വലിയ തീയിൽ. ദഹിപ്പിച്ചു = കത്തിച്ചു ചാമ്പലാക്കി. നിശ്ശേഷം = മുഴുവൻ. മഹാസൌരഭം = വലിയ സുഗന്ധം. തത്ര (സം) = അവിടെ. സംഭൃതമായി = ഉണ്ടായി.

വളരെ വലിയതും കനത്തതുമായ പൂതനയുടെ ശരീരം അങ്ങനെതന്നെ ദഹിപ്പിക്കാൻ ഗോപന്മാർക്കു സാധിച്ചില്ല. വലിയൊരു കുഴികുഴിച്ച് അതിൽ നിറച്ചു വിറകിട്ടു കത്തിച്ച് പൂതനാശരീരം മഴുകൊണ്ടു വെട്ടിമുറിച്ചു കൊണ്ടുചെന്നിട്ടു ദഹിപ്പിക്കേണ്ടിവന്നു. എന്നാൽ ഭഗവാന്റെ സ്പർശംകൊണ്ടു പരിശുദ്ധയായ പൂതനയുടെ ദേഹം ദഹിക്കുമ്പോൾ അതിന്റെ പുകയ്ക്ക് നല്ല സൌരഭ്യമുണ്ടായിരുന്നു. ശവത്തിന്റെ ദുർഗ്ഗന്ധം തീരെ ഉണ്ടായില്ല. അത് എല്ലാവർക്കും അത്ഭുതമുളവാക്കി. ഇതിലും അടുത്ത ശ്ലോകത്തിലും വൃത്തം ഭുജംഗപ്രയാതമാണ്. 'യകാരങ്ങൾ നാലോ ഭുജംഗപ്രയാതം' എന്നു ലക്ഷണം.

പൂതന ദിവ്യലോകം പ്രാപിക്കുന്നു—

**മഹാപാപശാന്ത്യാ മഹാസുന്ദരീസാ**
**മഹാനന്ദലോകം പ്രവേശിച്ചു വാണാൾ.**
**അഹോ പൂതനാമോക്ഷമേവം പഠിച്ചാ-**
**ലഹോരാത്രമാനന്ദമേവം കരസ്ഥം.** 72

മഹാപാപശാന്ത്യാ (സം) = മഹാപാപങ്ങൾ തീർന്നുകൊണ്ട്. സാ മഹാസുന്ദരീ (സം) = ആ പൂതന ഏറ്റവും സുന്ദരിയായിട്ട്. മഹാനന്ദലോകം = പരമാനന്ദമയമായ ലോകം = വൈകുണ്ഠം. അഹോരാത്രം = പകലും രാത്രിയും. കരസ്ഥം = കരഗതം ആകും, കൈവരും!

ആ പൂതന മഹാപാപം തീർന്ന് മഹാസുന്ദരിയായിട്ട് പരമാനന്ദമയമായ വൈകുണ്ഠത്തിലെത്തി. ഈ പൂതനാമോക്ഷം വായിച്ചാൽ അവർക്കു ആനന്ദം കൈവരും.

രണ്ടാം സർഗ്ഗം കഴിഞ്ഞു.

# മൂന്നാം സർഗ്ഗം

ബാലലീലകൾ

ഗോപാലബാലന്റെ ശരീരമപ്പോ –
ളാപാദചൂഡം നയനാഭിരാമം
ആപൂർണ്ണമോദം ബത കണ്ടു കണ്ടു
ഗോപാലരാനന്ദരസേന വാണാർ 1

ഗോപാലബാലന്റെ = ഗോപബാലനായ നന്ദഗോപപുത്രന്റെ ആപാദചൂഡം = അടി മുതൽ മുടി വരെ. നയനാഭിരാമം = കണ്ണുകൾക്ക കാണാൻ രസമുള്ളത്. ആപൂർണ്ണമോദം = നിറഞ്ഞ സന്തോഷത്തോടുകൂടി. കണ്ടു കണ്ട് = വീണ്ടും വീണ്ടും കണ്ട്. ആനന്ദരസേന (സം) = സന്തോഷത്തോടുകൂടി. ഗോപന്മാർ ഏററവും സുന്ദരനായ ആ ഉണ്ണിയെ കണ്ടുകൊണ്ട് സുഖമായി കാലം കഴിച്ചു കൂട്ടിയെന്നർത്ഥം. രണ്ടാം സർഗ്ഗത്തിലെപ്പോലെ തന്നെ ഇന്ദ്രവജ്രയോ ഉപേന്ദ്രവജ്രയോ ആണ് ഈ മൂന്നാം സർഗ്ഗത്തിലും വൃത്തം. രണ്ടു ശ്ലോകം കൊണ്ട് ശകടാസുരവധം വർണ്ണിക്കുന്നു—

ചാടായി വന്നു ശകടാസുരൻ താൻ
ചാടാനൊരുമ്പെട്ടു മുകുന്ദഗാത്രേ
വാടാതെ പാദേന ഹനിച്ചു ബാലൻ
ചാടായിരം ഖണ്ഡമതായി വീണു. 2

ചാട് = വണ്ടി. ശകടാസുരൻ = ശകടൻ എന്ന പേരായ അസുരൻ. മുകുന്ദഗാത്രേ (സം) = കൃഷ്ണന്റെ ശരീരത്തിൽ. വാടാതെ = മടിക്കാതെ. പാദേന (സം) = കാൽകൊണ്ട്. ഹനിച്ചു = ചവിട്ടി. ആയിരം = അനേകം. ഖണ്ഡം = കഷണം. ശകടാസുരൻ ഒരു വണ്ടിയുടെ രൂപത്തിൽ വന്ന് കൃഷ്ണന്റെ ദേഹത്തിൽ ചാടി വീഴുവാൻ മുതിർന്നു. അപ്പോൾ ആ ഉണ്ണി കാൽകൊണ്ടു ചവിട്ടിത്തെറിപ്പിച്ചു. വണ്ടി അനേകം കഷണങ്ങളായി തകർന്നു വീണു.

കാൽകൊണ്ടുടൻ ചാടു തകർത്തുമേവും
കാർവർണ്ണനെച്ചെന്നു കരേ ഗ്രഹിച്ചു
ആകുന്നവണ്ണം തിരുനാമമോതി -
ശ്ശോകം വിനാ വാണു യശോദ താനും. 3

തകൎത്ത് = ചവിട്ടിപ്പൊടിച്ച്. ശയം = കിടക്കുന്ന. കരേഗൃഹീതാ (സം) = കയ്യിൽ എടുത്തിട്ട്. ആകുമാറുള്ളും = ആവും വിധത്തിൽ. തിരുനാമം = ഭഗവാന്റെ നാമങ്ങൾ: കുട്ടികൾക്ക് വല്ല ഭയപ്പാടും ഉണ്ടായാൽ ആ കുട്ടിയെ എടുത്തു ഭഗവന്നാമങ്ങൾ ചൊല്ലുന്നത് ഭയവും മററും തീരാൻ നല്ല രക്ഷാകൎമ്മമാണെന്നു വിശ്വസിച്ചിരുന്നു. ഓതി = ചൊല്ലി. ശോകം വിനാ (സം) = ദുഃഖം കൂടാതെ.

ഇനി അന്ത്യശ്ലോകം കൊണ്ട് തൃണാവൎത്താസുരവധം വൎണ്ണിക്കുന്നു—

ക്ഷണം തൃണാവൎത്തമഹാസുരൻ താ —
നണഞ്ഞു ചക്രാനില വേഷധാരി
വനം തകൎത്തദ്രിതടം പൊടിച്ചു
കനക്കവേ ഭൂമിതലം കലുക്കി. 4

ക്ഷണം = വേഗത്തിൽ. ശകടാസുരവധം കഴിഞ്ഞ് താമസം കൂടാതെ തന്നെയെന്നൎത്ഥം. തൃണാവൎത്തമഹാസുരൻ - തൃണാവൎത്തൻ എന്ന പേരായ വലിയ അസുരൻ. അണഞ്ഞു = വന്നു. ചക്രം = ചക്രംപോലെ വട്ടത്തിൽ തിരിയുന്നതു്. അനിലൻ = കാററ്. ചക്രാനില വേഷധാരി ചുഴലിക്കാററിന്റെ രൂപം ധരിച്ചുകൊണ്ട്. വനം = കാട്. തകൎത്ത് = നശിപ്പിച്ച്. അദ്രിതടം = പൎവ്വതപ്രദേശം. കനക്കവേ = ശക്തിയായി. ഭൂമിതലം = ഭൂമി മുഴുവൻ. കലുക്കി = ഇളക്കി.

ഉടനെ തൃണാവൎത്തനെന്ന അസുരൻ ചുഴലിക്കാററിന്റെ രൂപത്തിൽ കാടുതകൎത്തും പൎവ്വതപ്രദേശങ്ങൾ ഇടിച്ചുപൊടിച്ചും ഭൂമി കലുക്കിയും വന്നു ചേൎന്നു.

(യുഗ്മകം)

ഭൂരേണുനാ വിശ്വമിരുട്ടടപ്പി -
ച്ചാരാലണഞ്ഞീടിന ചക്രവാതം
നാരായണൻ തന്നെ വഹിച്ചു മൂഢൻ
പാരാതെ മേല്പോട്ടുയരും ദശായാം 5

കണ്ഠേ കരം കൊണ്ടു പിടിച്ചു ബാലൻ
കണ്ഠാന്തരം ഞെക്കിയമൎത്ത നേരം
പ്രാണൻ വെടിഞ്ഞാശു മഹാദ്രി തുല്യൻ
ക്ഷോണീതലേ വീണിതു യാതുധാനൻ. 6

ഭൂരേണുനാ (സം) = ഭൂമിയിലെ പൊടികൊണ്ട്. (പൊടിമണ്ണുകൊണ്ട്) വിശ്വം = ലോകം മുഴുവൻ. ഇരുട്ട് അടപ്പിച്ച് = ഇരുട്ടു വ്യാപിപ്പിച്ച്. ആരാൽ (സം) = ദൂരത്തുനിന്ന് അണഞ്ഞീടിന = വന്ന. ചക്രവാതം = ചുഴലി

ക്കാരൻ. നാരായണൻ തന്നെ = വിഷ്ണുവായ ഗോപബാലനെ. വഹിച്ച് = എടുത്ത്. മൂഢൻ = ബുദ്ധിയില്ലാത്തവൻ – വിഡ്ഢി. അറിവില്ലാത്തതുകൊണ്ടാണല്ലോ ഭഗവാനെ എടുത്തുകൊണ്ടുപോയത്. മേല്പോട്ട് ആകാശത്തിലേക്ക്. ഉയരും = പൊങ്ങുന്ന. വേളായാം (സം) = സമയത്ത്. കണ്ഠേ (സം) = കഴുത്തിൽ. കരംകൊണ്ട് = കൈകൊണ്ട്. ബാലൻ = ഉണ്ണി. കഠോരം = മെല്ലെയല്ലാതെ—ഊക്കെ. പ്രാണൻ = ജീവൻ. വെടിഞ്ഞ് = ഉപേക്ഷിച്ച്. മഹാദ്രിതുല്യൻ = വലിയ പർവ്വതത്തോടു സദൃശൻ. ക്ഷോണിതലേ (സം) = ഭൂമിയിൽ. വീണിതു = വീണു. യാതുധാനൻ = രാക്ഷസൻ. അസുരന്മാരും രാക്ഷസന്മാരും വാസ്തവത്തിൽ രണ്ടു വർഗ്ഗമാണെങ്കിലും രണ്ടുകൂട്ടരും ദ്രോഹികളായതുകൊണ്ട് രാക്ഷസപര്യായങ്ങളും അസുരപര്യായങ്ങളായി പ്രയോഗിക്കാറുണ്ട്. തൃണാവർത്തൻ ചുഴലിക്കാറ്റായിവന്ന് ഉണ്ണിയെ എടുത്ത് ആകാശത്തേക്ക് പൊങ്ങിയപ്പോൾ ആ ബാലൻ തൃണാവർത്തന്റെ കഴുത്തിൽപ്പിടിച്ചു ഞെക്കുകയാൽ അവൻ വീർപ്പുമുട്ടി ചത്തു താഴെ വീണുവെന്നർഥം.

ഉണ്ണിയുടെ ചെറിയ കോമളതനു മലപോലെ ഭയങ്കരമായ അസുരന്റെ മീതെ കാണപ്പെട്ടുവെന്നു പറയുന്നു—

ആയാമമുള്ളോരചലേ വിളങ്ങും
കായാമ്പുതൻ കോരകമെന്നപോലെ
മായാർഭകമാരന്റെ മനോജ്ഞരൂപ-
മയാതുധാനോരസി ദൃഷ്ടമായി. 7

ആയാമമുള്ളോരു = നീളമുള്ള – വലിപ്പമുള്ള. ഒരുവെന്നപദം നാമവിശേഷണത്തോടുചേർത്താൽ മതിയാവുന്നതാവും. അചലേ (സം) = പർവ്വതത്തിൽ. വിളങ്ങും = ശോഭിക്കുന്ന. കായാമ്പുതൻ കോരകം = കായാമ്പുവിന്റെ മൊട്ട്. മായാർഭകമാരന്റെ = കപടബാലന്റെ. വാസ്തവത്തിൽ മഹാവിഷ്ണുവാണല്ലോ. മനോജ്ഞരൂപം = മനോഹരശരീരം. യാതുധാനോരസി (സം) = രാക്ഷസന്റെ മാറിടത്തിൽ. ദൃഷ്ടമായി = കാണപ്പെട്ടു. മനോഹരമായ ഉപമാലങ്കാരം.

യശോദ ഓടിച്ചെന്നു ഉണ്ണിയെ എടുക്കുന്നു—

യശോദ താൻ ചെന്നു വിഷാദമോടേ
കിശോരനെപ്പാണിതലേ ഗ്രഹിച്ചാൾ,
അശേഷനാഥൻ ഗതിയെന്നു ചിത്തേ
കൃശാംഗി ചിന്തിച്ചു സുഖിച്ചിരുന്നാൾ. 8

വിഷാദം = ദുഃഖം. കിശോരനെ = ബാലനെ. പാണിതലേ (സം) = കയ്യിൽ. ഗ്രഹിച്ചാൾ = എടുത്തു. അശേഷനാഥൻ = സർവ്വേശ്വരൻ - ദൈവം. ഗതി = ശരണം - രക്ഷാകർത്താവ്. ചിത്തേ (സം) = മനസ്സിൽ. കൃശാംഗി =

കലർന്ന ശരീരമുള്ളവൾ — സുന്ദരി. ദൈവമാണ് തന്റെ ഉണ്ണിയെ രക്ഷിച്ചതെന്നും മേലിലും ദൈവം മാത്രമേ ഗതിയുള്ളുവെന്നും വിചാരിച്ച് യശോദ സമാധാനിച്ചിരുന്നുവെന്നർത്ഥം.

ഗർഗ്ഗമഹർഷി വന്നു പേരിടുന്നു—

അത്രാന്തരേ ഗർഗ്ഗമഹാമുനീന്ദ്രൻ
തത്രാഗമിച്ചു വസുദേവ വാചാ
ശ്രീരാമനെന്നും ബതകൃഷ്ണനെന്നും
പേരിട്ടു താലാങ്കനമച്യുതന്നും 9

അത്ര അന്തരേ (സം) = ഈ കാലത്ത്. ഗർഗ്ഗമഹാമുനീന്ദ്രൻ = ഗർഗ്ഗമഹർഷി. തത്ര (സം) = അവിടെ — നന്ദഗോപഗൃഹത്തിൽ. ആഗമിച്ചു = വന്നു. വന്നു, വരുന്നു, പോയി ഇങ്ങിനെയുള്ള ഹ്രസ്വാന്തങ്ങളായ പൂർണ്ണക്രിയകളെ വന്നൂ, വരുന്നൂ, പോയീ എന്നിങ്ങനെ ദീർഘാന്തമായും പദ്യങ്ങളിൽ പ്രയോഗിക്കാറുണ്ട്. വസുദേവ വാചാ (സം) = വസുദേവന്റെ വാക്കിനാൽ— വസുദേവൻ പറഞ്ഞിട്ടെന്നർത്ഥം. ഗർഗ്ഗമഹർഷിയാണ് യാദവന്മാരുടെ പുരോഹിതൻ. നന്ദഗോപഗൃഹത്തിൽ വളരുന്ന രോഹിണിയുടെയും യശോദയുടെയും പുത്രന്മാർ യാദവനായ വസുദേവന്റെ മക്കളാണല്ലോ. താലാങ്കന് = രോഹിണീപുത്രനായ ബലഭദ്രന്. താലം = കരിമ്പന. അങ്കം = കൊടിയടയാളം. കരിമ്പന കൊടിയടയാളമായിട്ടുള്ളവൻ താലാങ്കൻ. അച്യുതൻ = വിഷ്ണു. വിഷ്ണുവിന്റെ അവതാരമായ ഗോപബാലൻ. താലാങ്കന്, താലാങ്കന്ന്, അച്യുതന്, അച്യുതന്ന് എന്നിങ്ങനെ നകാരത്തിനു ദ്വിത്വമുള്ളതും ഇല്ലാത്തതുമായ രണ്ടു രൂപവും ശരിയാണ്.

അമ്പാടിയിലാകെ അക്കാലത്തു സുഖമായിരുന്നുവെന്നു രണ്ടുശ്ലോകം കൊണ്ടുപറയുന്നു—

അമ്പാടിതന്നിൽ കില ബാലകന്മാ-
രമ്പോടു മന്ദം വളരും ദശായാം
സമ്പന്നമോദം ഭുവനേ ഭവിച്ചു
സമ്പത്തനേകം ഭുവി സംഭരിച്ചു. 10

അമ്പാടിയിൽ = ഗോപവാടിയിൽ. ഗോപന്മാർ തിങ്ങിത്താമസിക്കുന്ന പ്രദേശത്ത്. ഗോപന്മാരെ ആനായന്മാരെന്നും ആയന്മാരെന്നും പറയുന്നു. ആയന്മാരുടെ വാടി—തോട്ടം = ആയൻവാടി. അത് ആമ്പാടിയും അമ്പാടിയുമായി. ബാലകന്മാർ = രാമകൃഷ്ണന്മാർ. മന്ദം = മെല്ലെ. (ശാന്തമായി) വളരും ദശായാം (സം) = വളരുന്ന കാലത്ത്. സമ്പന്നമോദം = വർദ്ധിച്ചസന്തോഷം. ഭുവനേ (സം) = ലോകത്തിൽ. ഭവിച്ചു = ഉണ്ടായി. സമ്പത്ത് = ഐശ്വര്യം. ഭുവി (സം) = ഭൂമിയിൽ. സംഭരിച്ചു = വർദ്ധിച്ചു.

പാരിൽപ്പരിതാപവുമെങ്ങുമില്ല
ദാരിദ്ര്യദുഃഖങ്ങളുമസ്തമിച്ചു
ചോരങ്ങൾനിന്നുള്ള ഭയം ശമിച്ചു
ചാരിത്രഭംഗം സതിമാർക്കുമില്ല 11

പാരിൽ = ലോകത്തിൽ. പരിതാപം = ദുഃഖം. ദാരിദ്ര്യദുഃഖങ്ങൾ = ധനമില്ലാത്തതുകൊണ്ടുള്ള കഷ്ടപ്പാടുകൾ. അസ്തമിച്ചു = ഇല്ലാതായി. ചോരങ്ങൾനിന്ന് = കള്ളനിൽനിന്ന്. ഭയം = പേടി. ശമിച്ചു = ഇല്ലാതായി. ചാരിത്രഭംഗം = പാതിവ്രത്യത്തിന്റെ നാശം. സതിമാർക്ക് = പതിവ്രതമാർക്ക്. രോഗവും ദാരിദ്ര്യവും കളവും വ്യഭിചാരവും നാട്ടിലെങ്ങുമില്ലാതായെന്നർത്ഥം.

രാമകൃഷ്ണന്മാർ വളർന്നു വരുന്നു—

വളർന്നിതമ്പാടിയിലർഭകന്മാർ
വളർന്നു മോദം ദിവി ദേവകൾക്കും
കിളർന്നു വൈരം ഹൃദി കംസനേറ്റം
തളർന്നു തൻപൌരുഷവും ക്രമത്താൽ. 12

അർഭകന്മാർ = ബാലകന്മാർ. രാമകൃഷ്ണന്മാരെന്നർത്ഥം. മോദം = സന്തോഷം. ദിവി (സം) = സ്വർഗ്ഗത്തിൽ. ദേവകൾക്ക് = ദേവന്മാർക്ക്. കിളർന്നു = വർദ്ധിച്ചു. ഹൃദി (സം) = ഹൃദയത്തിൽ—മനസ്സിൽ. തളർന്നു = കുറഞ്ഞു. തൻപൌരുഷം = തന്റെ—കംസന്റെ—പൌരുഷം. ക്രമത്താൽ = പതുക്കെപ്പതുക്കെ. ബാലകന്മാർ വളരുന്നതോടുകൂടി ദേവകളുടെ സന്തോഷവും കംസന്റെ വൈരവും വളർന്നു കംസന്റെ പൌരുഷം തളരുകയും ചെയ്തു എന്ന് അനേകം ക്രിയകൾ ഒപ്പം സംഭവിച്ചതായി വർണ്ണിക്കയാൽ സമുച്ചയം അലങ്കാരം. 'ഗുണക്രിയകളൊന്നിച്ചാൽ സമുച്ചയമലംകൃതി' എന്നു ലക്ഷണം.

ഇനി എട്ടുശ്ലോകംകൊണ്ട് രാമകൃഷ്ണന്മാരുടെ ക്രമത്തിലുള്ള വളർച്ച വർണ്ണിക്കുന്നു. ഗോപസ്ത്രീകൾ കൃഷ്ണനെ മാറിമാറി എടുക്കുന്നു—

വരുന്ന ഗോപാലനിതംബിനീനാം
കരം പകർന്നാശു വിളങ്ങി കൃഷ്ണൻ
വിരിഞ്ഞപുഷ്പങ്ങളിലങ്ങുമിങ്ങും
വിരഞ്ഞു മണ്ടുന്നൊരു വണ്ടുപോലെ. 13

ഗോപാലനിതംബിനീനാം (സം) = ഗോപസ്ത്രീകളുടെ. കരം = കയ്യ്. പകർന്ന് = മാറിമാറി. പുഷ്പങ്ങളിൽ = താമരപ്പൂക്കളിൽ. വിരഞ്ഞുമണ്ടുന്ന = പറക്കുന്ന. ഗോപസ്ത്രീകളുടെ കൈകൾക്കും താമരപ്പൂക്കൾ

ഷം തമ്മിലും കൃഷ്ണനും വണ്ടിനും തമ്മിലും സാദൃശ്യം വർണ്ണിക്കുകയാൽ ഉപമാലങ്കാരം.

രാമകൃഷ്ണന്മാർ നിലത്തു നീന്താൻ തുടങ്ങുന്നു—

കാന്തിപ്രകാശേന കുമാരകന്മാർ
നീന്തിത്തുടങ്ങീ ധരണീതലാന്തേ
ചിന്തിക്കിലൂഴീല വരീശ്വരന്മാ-
രെന്തെങ്കിലും ചെയ്കിൽ മനോഭിരാമം. 14

കാന്തിപ്രകാശേന (സം) = തെളിഞ്ഞ ശോഭയോടുകൂടി. കുമാരകന്മാർ = ബാലന്മാരായ രാമകൃഷ്ണന്മാർ. ധരണീതലാന്തേ (സം) = നിലത്ത്. ഊഴീൽ = ഊഴിയിൽ — ഭൂമിയിൽ. വൃത്തത്തിനുവേണ്ടി സങ്കോചിപ്പിച്ച രൂപം. അവർ ഈശ്വരന്മാർ = ലോകനാഥന്മാരായ വിഷ്ണുവിന്റെയും അനന്തന്റെയും അവതാരഭൂതന്മാരായ അവർ. എന്തെങ്കിലും ചെയ്കിൽ = എന്തുചെയ്താലും. മനോഭിരാമം = മനോഹരമാണ്. ഈശ്വരന്മാർ ഭൂമിയിൽ എന്തുചെയ്താലും മനോഹരമാണ് എന്നന്വയിക്കുക.

അവർ നിലത്തു നീന്തിയതു ഭംഗിയായി എന്ന വിശേഷത്തെ സമർത്ഥിക്കാൻ ആലോകനാഥന്മാർ ഭൂമിയിൽ എന്തുചെയ്താലും ഭംഗിയാവും എന്ന സാമാന്യംകൊണ്ടു സമർത്ഥിക്കുകയാൽ അലങ്കാരം അർത്ഥാന്തരന്യാസം.

'സാമാന്യം താൻ വിശേഷം താ-
നിവയിൽ പ്രസ്തുതത്തിനെ
അർത്ഥാന്തരന്യാസമാക-
ന്യം കൊണ്ടു സമർത്ഥനം' എന്നു ലക്ഷണം.

രാമകൃഷ്ണന്മാർ ഒപ്പം നീന്തുന്ന സമയത്തുള്ള ഭംഗി വർണ്ണിക്കുന്നു—

നീലാളിവർണ്ണൻ ഭഗവാൻ മുകുന്ദൻ
താലാങ്കനച്ഛസ്ഫടിക പ്രകാശൻ
കാളിന്ദിയും ഗംഗയുമേക ഭാഗേ
മേളിച്ച കാന്തി പ്രസരം കലർന്നു. 15

നീലാളിവർണ്ണൻ = കറുത്ത വണ്ടിന്റെ നിറമുള്ളവൻ. ഉപമ. അളി = വണ്ട്. മുകുന്ദൻ = കൃഷ്ണൻ. താലാങ്കൻ = ബലഭദ്രൻ. അച്ഛസ്ഫടികപ്രകാശൻ = തെളിഞ്ഞ പളുങ്കുപോലെ വെളുത്തവൻ. ഉപമ. ഏകഭാഗേ (സം) = ഒരു ഭാഗത്ത്. മേളിച്ച = ഒന്നിച്ചുചേർന്ന. കാന്തിപ്രസരം = വലിയ ശോഭ. കലർന്നു = വഹിച്ചു. കറുത്ത കൃഷ്ണനും വെളുത്ത ബലഭദ്രനും ഒന്നിച്ചു നീന്തുമ്പോൾ കാളിന്ദീനദിയും ഗംഗാനദിയും ചേർന്നതുപോലെയായി എന്നർത്ഥം. ഉപമാലങ്കാരം.

മുട്ടുകുത്തി നടക്കാൻ തുടങ്ങുന്നു—

പാണിദ്വയം ജാനുയുഗം ച മെല്ലെ
ക്ഷോണീതലേ വെച്ചഥ സഞ്ചരിച്ചാർ
കാണുന്നവർക്കു മനോഭിരാമം
ചേണാർന്ന മന്ദസ്മിതചാരുഭാവം. 16

പാണിദ്വയം = രണ്ടു കയ്യ്. ജാനുയുഗം = രണ്ടു കാൽമുട്ട്. ക്ഷോണീതലേ (സം) = നിലത്ത്. മനോഭിരാമം = മനോഹരം. ചേണ് ആർന്ന = ഭംഗിയുള്ള. മന്ദസ്മിതചാരുഭാവം = പുഞ്ചിരികൊണ്ടു സുന്ദരമായ മുഖഭാവം. രാമകൃഷ്ണന്മാർ പുഞ്ചിരി തൂകിക്കൊണ്ടു മുട്ടുകുത്തി നടക്കുന്നതുകാണാൻ നല്ല ഭംഗിയുണ്ടെന്നർത്ഥം.

പിടിച്ചുനില്ക്കാനും പിച്ചവെച്ചു നടക്കാനും തുടങ്ങുന്നു—

പിടിച്ചു മെല്ലെന്നഥ പിച്ച നിന്നാർ
പടുത്വമില്ലാഞ്ഞു മറിഞ്ഞു വീണാർ
നടന്നു നാലഞ്ചടി മന്ദമന്ദം
കിടന്നതങ്ങാരവനീ വിഭാഗേ, 17

മെല്ലെന്ന് = പതുക്കെ. പിച്ചനിന്നാർ = പിച്ചയായി - ഭംഗിയിൽ - നിന്നു. പടുത്വം = ശക്തി. മന്ദമന്ദം = പതുക്കെപ്പതുക്കെ. അവനീ വിഭാഗേ = നിലത്തു. ആദ്യം പിടിച്ചുനിന്നു, കുറച്ചുകഴിഞ്ഞപ്പോൾ ശക്തിയില്ലാതെ മറിഞ്ഞുവീണു, പിന്നെ നാലഞ്ചടി പതുക്കെ പിച്ചവെച്ചു നടന്നു, കിടന്നതെന്നു എന്നു കുട്ടികളുടെ സ്വഭാവം വർണ്ണിക്കയാൽ അലങ്കാരം സ്വഭാവോക്തി. 'സൂക്ഷ്മസ്വഭാവം വർണ്ണിച്ചാൽ സ്വഭാവോക്തിയലംകൃതി' എന്നു ലക്ഷണം.

നടക്കാൻ തുടങ്ങുന്നു—

ചിലമ്പുമക്കാഞ്ചന കാഞ്ചിയോടും
ചിലമ്പുതൻ മഞ്ജുള നാദമോടും
ചലൽപദം ഖേലനലാലസന്മാ-
രലങ്കരിച്ചാരഥ ഗോപവാടം. 18

ചിലമ്പും = കിലുങ്ങുന്ന. കാഞ്ചന കാഞ്ചിയോടും = പൊന്നരഞ്ഞാണോടും. ചിലമ്പുതൻ മഞ്ജുളനാദമോടും = കാൽച്ചിലമ്പിന്റെ മധുരശബ്ദത്തോടും കൂടി. ചലൽപദം = കാൽ ഇളക്കിക്കൊണ്ട്. ഖേലനലാലസന്മാർ = കളിക്കുവാൻ മോഹമുള്ളവർ. ഗോപവാടം = അമ്പാടി. പൊന്നരഞ്ഞാണിന്റെയും ചിലമ്പിന്റെയും കിലുക്കത്തോടുകൂടി അമ്പാടിയിലെങ്ങും കളിച്ചുനടക്കാൻ തുടങ്ങിയെന്നർത്ഥം.

ക്രമേണ അടുത്ത ഗൃഹങ്ങളിലൊക്കെയും മണ്ടിപ്പാഞ്ഞുകളിക്കുവാൻ തുടങ്ങുന്നു—

കുമാരകന്മാരഥ മണ്ടി മണ്ടി
ക്രമേണ സഞ്ചാരവിധം തുടർന്നാർ
സമന്തതോ ഗോപഗൃഹങ്ങളെല്ലാ-
മമന്ദമാസാദ്യ രമിച്ചു വാണാർ. 19

കുമാരകന്മാർ = ഉണ്ണികൾ. സഞ്ചാരവിധം = നടക്കുന്ന പരിപാടി. തുടർന്നാർ = തുടങ്ങി. സമന്തതഃ (സം) = ചുറ്റുപാടുമുള്ള. അമന്ദം = വേഗത്തിൽ. ആസാദ്യ (സം) = പ്രാപിച്ച്. രമിച്ചുവാണാർ = കളിച്ചിരുന്നു.

ഓടാനും ചാടാനും പാടാനുമാടാനും തുടങ്ങുന്നു—

ഓടീടിനാരങ്കണവീഥിതോറും
ചാടീടിനാരഞ്ചിത ചാരുഹാസം
പാടീടിനാരുത്തമരാഗമപ്പോ-
ളാടീടിനാർ നാടകമീശ്വരന്മാർ. 20

അങ്കണവീഥിതോറും = മുറ്റങ്ങളിലും തെരുവുകളിലും. അഞ്ചിതചാരുഹാസം = മികച്ച മനോഹര മന്ദസ്മിതത്തോടുകൂടി. ഉത്തമരാഗം = ആകർഷകമായ ശബ്ദത്തോടുകൂടി. ആടീടിനാർ = അഭിനയിച്ചു. ഈശ്വരന്മാർ = ഈശ്വരാംശഭൂതന്മാരായ രാമകൃഷ്ണന്മാർ. മുറ്റത്തും തെരുവുകളിലും ഓടിനടന്നു. ചിരിച്ചുകൊണ്ട് ചാടി. ഉത്തമരാഗത്തിൽ പാട്ടുകൾ പാടി. ഇങ്ങനെ ആ ഈശ്വരന്മാർ കുട്ടികളുടെ വേഷംകെട്ടി നാടകമഭിനയിച്ചു. അതെല്ലാം അവരുടെ ലീലകൾ മാത്രമാണെന്നർത്ഥം.

ഭഗവാൻ പാലും വെണ്ണയും കട്ടുകഴിക്കാൻ തുടങ്ങുന്നു—

കാർവർണ്ണനക്കാലമതി പ്രലോഭാൽ
പാൽ വെണ്ണ വഞ്ചിപ്പതിനും തുടർന്നാൻ
ദേവാധിനാഥന്റെ വിലാസമെല്ലാ-
മീവണ്ണമെന്നേവനു നിർണ്ണയിക്കാം? 21

കാർവർണ്ണൻ = കൃഷ്ണൻ. അക്കാലം = ആ കാലത്ത്. അതിപ്രലോഭാൽ (സം) = അതിയായ കൊതി നിമിത്തം. പാൽവെണ്ണ = പാലും വെണ്ണയും. വഞ്ചിപ്പതിന് = ആരും കാണാതെ കട്ടെടുക്കുന്നതിന്. തുടർന്നാൻ = തുടങ്ങി. ദേവാധിനാഥന്റെ = ദേവന്മാരുടെ പ്രഭുവിന്റെ — ഭഗവാന്റെ. വിലാസം = കളി. ഈവണ്ണം = ഇന്നതരത്തിലുള്ളത്. ഏവന് = ആർക്ക്. നിർണ്ണയിക്കാം = തീർച്ചപ്പെടുത്താം. മോഷണവും ഭഗവാന്റെ ഒരു കളിയാണെന്നർത്ഥം.

കുട്ടികളോടുകൂടി ചിലഭവനങ്ങളിൽച്ചെന്ന് പാൽ കട്ടുകുടിക്കുന്നു—

ചങ്ങാതിമാരോടൊരുമിച്ചു മന്ദം
മങ്ങാതവണ്ണം മധുസൂദനൻതാൻ
നാലഞ്ചു ഗേഹങ്ങളിൽനിന്നശേഷം
പാലും കവർന്നാശു ഭുജിച്ചുപോന്നാൻ. 22

മങ്ങാതവണ്ണം = മടികൂടാതെ — ഉത്സാഹത്തോടുകൂടി. മധുസൂദനൻ കൃഷ്ണൻ. ഗേഹങ്ങളിൽനിന്ന് = ഗൃഹങ്ങളിൽനിന്ന്. അശേഷം = മുഴുവൻ. കവർന്ന് = കട്ട്. ഭുജിച്ച് = കുടിച്ച്. ഒറ്റയ്ക്കല്ല, സംഘംചേർന്നും മോഷണം തുടങ്ങിയെന്നർത്ഥം.

ഇനി നാലുശ്ലോകംകൊണ്ടു മോഷണരീതികൾ വിവരിക്കുന്നു—

കുളിപ്പതിന്നംഗനമാർ ഗമിച്ചാ-
ലൊളിച്ചു ഗോവിന്ദനകത്തുചെല്ലും
കളിച്ചു പാലൊട്ടു കുടിച്ചശേഷം
തളിച്ചു ഭൂമൌ തരസാ തിരിക്കും 23

കുളിപ്പതിന്ന് = കുളിക്കാൻ. അംഗനമാർ = സ്ത്രീകൾ. ഗമിച്ചാൽ = പോയാൽ. ഒളിച്ച് = ആരും കാണാതെ. ഗോവിന്ദൻ = കൃഷ്ണൻ. അകത്ത് = ഗൃഹത്തിനുള്ളിൽ. കളിച്ച് = കളിയായിട്ട്. സ്ത്രീകളെ കളിയാക്കാൻ വേണ്ടിയെന്നർത്ഥം. ഒട്ടും = കുറച്ചു. കുടിച്ചശേഷം = കുടിച്ചതിന്നശേഷം. തളിച്ച് = ഒഴിച്ച്. ഭൂമൌ (സം) = നിലത്ത്. തരസാ (സം) = ഉടനെ. തിരിക്കും = മടങ്ങിപ്പോരും. പാൽ എങ്ങനെയോ തട്ടിമറിഞ്ഞുപോയതാണെന്നു സ്ത്രീകളെ തെറ്റിദ്ധരിപ്പിക്കാനെന്നർത്ഥം.

എത്താത്തതാം ശിക്യങ്ങളിലുള്ള കുംഭം
കുത്തിത്തുളച്ചും കടകോലിനാലേ
ഉത്താളധാരാളമതായ ദുഗ്ദ്ധം
മുഗ്ദ്ധാനനംകൊണ്ടു പരിഗ്രഹിക്കും. 24

ശിക്യങ്ങളിൽ = ഉറികളിൽ. കുംഭം = കുടം. പാൽക്കുടമെന്നർത്ഥം. കടകോലിനാൽ = കടകോൽകൊണ്ട്. ഏ എന്ന അവ്യയം പാദപൂരണം. ഉത്താളധാരാളം = വലിയ ധാരയായൊഴുകി വീഴുന്ന. ദുഗ്ദ്ധം = പാൽ. മുഗ്ദ്ധാനനം = സുന്ദരമായ വായ. ഉറിയിൽ നിന്നൊഴുകിവീഴുന്നപാൽ ചുവട്ടിൽ വായ പൊളിച്ചു നിന്നു കുടിക്കുന്നതു സങ്കല്പിക്കാൻ തന്നെ രസമുണ്ടെന്നു ഭാവം. പരിഗ്രഹിക്കും = സ്വീകരിക്കും - കുടിക്കും. സ്വഭാവോക്തി അലങ്കാരം.

പെരുത്ത ബാലൻ നവനീതമെല്ലാം
കട്ടുണ്ടു ദുഷ്പ്രാശനമാചരിക്കും
തെല്ലൊട്ടു മാർജ്ജാരകനും കൊടുക്കും
ചട്ടങ്ങളീവണ്ണമവൻ തുടങ്ങി. 25

നവനീതം = പുതുവെണ്ണ. ദുഷ്പ്രാശനം = ദുർഭക്ഷണം – ദുഷ്ടഭക്ഷണം. ആചരിക്കും = ചെയ്യും. തെല്ലൊട്ട് = അല്പാല്പം. മാർജ്ജാരകന് = പൂച്ചയ്ക്ക്. ചട്ടങ്ങൾ = നടപടികൾ.

ചാടിപ്പിടിച്ചൂന്നറി വാസുദേവൻ
വാടാതെ പാലും ദധിയും കടിച്ചാൻ
ചേടീജനം ചെന്നണയുന്നനേരം
പേടിച്ചു മണിപ്പുരിപുക്കൊളിക്കും 26

വാസുദേവൻ = വസുദേവപുത്രൻ – കൃഷ്ണൻ. ദധി = തയിർ. ചേടീജനം = ദാസിമാർ. ചെന്നണയുന്നനേരം = ചെല്ലുമ്പോൾ 'പുരപുക്കൊളിക്കും' എന്നാവണം ശരിയായ പാഠം. പുര = ഭവനം. പുക്ക് = പ്രവേശിച്ച്.

കൃഷ്ണന്റെ വികൃതികൾ പൊറുക്കാനാവാതെ ഗോപസ്ത്രീകൾ യശോദയുടെ അടുക്കൽ ചെന്ന് ആവലാതി പറയുന്നു —

വിശ്വൈകനാഥന്റെ വിനോദമാകും
ദുശ്ശീലമേവം സഹിയാഞ്ഞൊരന്നാൾ
ഗോപീജനം ചെന്നു യശോദയോടേ
കോപേന താപേന ച വാചമൂചേ. 27

വിശ്വൈകനാഥന്റെ = ലോകങ്ങളുടെ ഏകനാഥനായ കൃഷ്ണന്റെ. വിനോദം = കളി. ദുശ്ശീല = ദുഷിച്ചസ്വഭാവം–വികൃതി. സഹിയാഞ്ഞ് = സഹിക്കാഞ്ഞിട്ട്. ഗോപീജനം = ഗോപസ്ത്രീകൾ. യശോദയോടേ എന്ന് ഒടുവിലുള്ള 'ഏ' എന്നത് വാക്യാലങ്കാരമായ അവ്യയമാണ്. കോപേന താപേന ച (സം.) = കോപത്തോടും ദുഃഖത്തോടും കൂടി. വാചം (സം.) = വാക്കിനെ. ഊചേ (സം.) = പറഞ്ഞു.

ഇതു മുതൽ പതിമൂന്നുശ്ലോകം ഒരു ഗോപസ്ത്രീയുടെ ആവലാതിയാണ് —

''അത്യന്തകഷ്ടം, വ്രജനായികേ നിൻ
പുത്രന്റെ ദുശ്ശീലമഹോദയങ്ങൾ
സത്യം, പൊറുപ്പാനെളുതല്ല ഞങ്ങൾ–
ക്കാന്താപമെത്തുന്നു ദിനങ്ങൾ തോറും.'' 28

അത്യന്തകഷ്ടം = ഏററവും ദുഃഖകരം. വ്രജനായികേ = അമ്പാടിയുടെ നായികേ! ദുശ്ശീലം = ദുസ്സ്വഭാവം. മുഴുത്തു = വർദ്ധിച്ചിരിക്കുന്നു. സത്യം = ഞാൻ പറയുന്നതു സത്യമാണ്. പൊറുപ്പാൻ = സഹിക്കുവാൻ, എളുതു് = എളുപ്പമുള്ളതു്. ഉൾത്താപം = മനോദുഃഖം. എത്തുന്നു = വന്നുചേരുന്നു. ദിനങ്ങൾതോറും = എല്ലാ ദിവസങ്ങളിലും.

"തായാട്ടു കാട്ടുന്ന ശിശുക്കളെത്താൻ
താഡിച്ചു ശിക്ഷിച്ചു വളർത്തവേണം.
നീയെന്നിയേ ശീലമടക്കിവെപ്പാ —
നീയാളുകൾക്കിന്നൊരു സാദ്ധ്യമാമോ?" 29

തായാട്ടു = താന്തോന്നിത്തം. ശിശുക്കളെ = കുട്ടികളെ. താഡിച്ചു ശിക്ഷിച്ചു് = അടിച്ചും മററുവിധത്തിൽ ശിക്ഷകൾ നൽകിയും. വളർത്തവേണം = വളർത്തണം. നീയെന്നിയേ = നീയല്ലാതെ. അടക്കിവെപ്പാൻ = അമർച്ച ചെയ്യുവാൻ. ഈയാളുകൾക്കു് = ഈ ഞങ്ങൾക്കു്. സാദ്ധ്യമാമോ = കഴിയുമോ?

നിന്റെ മകനെ ശിക്ഷിച്ചു നന്നാക്കാൻ നിനക്കേ കഴിയുകയുള്ളു എന്നു ഭാവം.

"കേളിക്കുചേരും പടി നിങ്ങളെല്ലാം
ലാളിക്കകൊണ്ടിത്ര തരംകെടുന്നു.
കേളിക്കുമേലിൽക്കുറവും വരിക്കും
കേളിക്കഥാവൃത്തമശേഷമിപ്പോൾ." 30

കേളിക്കു ചേരും പടി = കളിക്കിണങ്ങുന്നവിധം. ഇഷ്ടത്തിനൊത്തവണ്ണമെന്നർത്ഥം. ലാളിക്കകൊണ്ടു് = എന്തു വികൃതി കാണിച്ചാലും ശിക്ഷിക്കാതിരിക്കുകയാൽ. ഇത്ര = ഇത്രയധികം. തരംകെടുന്നു = ദുഷിക്കുന്നു. കേളിക്കു = കീർത്തിക്കു. മേലിൽ = ഇനിമുതൽ. കേൾ = കേട്ടാലും. ഇക്കഥാവൃത്തം = ഈ കഥയിലെ വർത്തമാനം — കൃഷ്ണന്റെ കഥയിലെ സ്ഥിതിയെന്നർത്ഥം. അശേഷം = എല്ലാം.

"നിരന്തരം ഗോരസചോരണത്തി-
ന്നൊരുമ്പെടുന്നൂ തവ നന്ദനൻ കേൾ.
ഒരിക്കലും തൃപ്തിയുമില്ല ചൊല്ലാം
ധരിക്ക നീ പല്ലവിയല്ലിതെല്ലാം." 31

നിരന്തരം = ഇടതടവില്ലാതെ. എപ്പോഴുമെന്നർത്ഥം. ഗോവു് = പശു. ഗോരസം = പാൽ തയിർ നെയ്യ് എന്നിവ. ഗോരസചോരണത്തിനു് = പാൽ മുതലായതു കക്കുവാൻ. ഒരുമ്പെടുന്നു = മുതിരുന്നു. തവ (സം) =

നിന്റെ. നന്ദനൻ = പുത്രൻ. തൃപ്തി = അലംഭാവം - മതിയെന്ന വിചാരം. ചൊല്ലാം = പറയാം. ധരിക്ക = മനസ്സിലാക്കുക. പല്ലവി = അല്ലയോ ഗോപി. അല്ലൽ = സങ്കടം.

മാടങ്ങളിൽപ്പുക്ക മഹാസമർത്ഥൻ
ഘടങ്ങളും ഉതകളും തകർക്കും.
അടക്കമില്ലാത്തവനങ്ങുമിങ്ങും
നടക്കു,മെന്നല്ല, മുടിക്കുമെല്ലാം. 32

മാടങ്ങളിൽ = ഗൃഹങ്ങളിൽ. പുക്ക് = കടന്നുവന്ന്. മഹാസമർത്ഥൻ = ഏറ്റവും വിരുതൻ. ഘടങ്ങൾ = കുടങ്ങൾ. ഉതകൾ = കലങ്ങൾ. തകർക്കും = ഉടയ്ക്കും. അടക്കമില്ലാത്തവൻ = വിനയമില്ലാത്തവൻ - ഒതുങ്ങിയിരിക്കാത്തവൻ. അങ്ങുമിങ്ങും = എല്ലാ ദിക്കിലും. എന്നല്ല = എന്നുമാത്രമല്ല. മുടിക്കും = നശിപ്പിക്കും.

കൊടുത്തതൊന്നും മതിയല്ല, ബാല-
നെടുത്ത പാത്രങ്ങളുമങ്ങുടയ്ക്കും.
കടുത്ത ദുർവൃത്തികൾ കാട്ടുവാനും
പടുത്വമീകൃഷ്ണനു പാരമല്ലോ. 33

മതിയല്ല = തൃപ്തിയല്ല - പോരാ. കടുത്ത = ക്രൂരമായ. ദുർവൃത്തികൾ = ചീത്ത പ്രവൃത്തികൾ. കാട്ടുവാൻ = ചെയ്യുവാൻ. പടുത്വം = സാമർത്ഥ്യം. പാരം = അധികം. എത്ര കൊടുത്താലും തൃപ്തിയുമില്ല, എത്ര കടുത്ത ദുഷ്പ്രവൃത്തിക്കുവാനും മടിയുമില്ല എന്നു ഭാവം.

“ക്ഷീരം ഘൃതം തക്രവുമിക്കുമാരൻ
പാരം കൊതിച്ചിട്ടു വരും ദശായാം
പാരാതെ നൽകുന്നിതു ഞങ്ങളെല്ലാം
പോരാഞ്ഞു മോഷ്ടിച്ചുമിവൻ ഭുജിക്കും.-” 34

ക്ഷീരം = പാൽ. ഘൃതം = നെയ്യ്. തക്രം = മോര്. വരുംദശായാം = വരുന്ന സമയത്ത്. നൽകുന്നിതു = കൊടുക്കുന്നു. പോരാഞ്ഞ് = മതിയാവാഞ്ഞിട്ട്. മോഷ്ടിച്ചും = കട്ടിട്ടും. ഇവൻ = ഈ കൃഷ്ണൻ. ഭുജിക്കും = ഭക്ഷിക്കും.

“ഉണ്ണിക്കു വേണ്ടുന്നതു നൽകുവാനും
ഖണ്ഡിക്കുമാറില്ലഹ ഗോപിമാരും
ഖണ്ഡിച്ചു കിട്ടുന്നൊരു പാത്രമെല്ലാം
ഖണ്ഡിച്ചു പോകുന്നതു സങ്കടം മേ.” 35

ഉണ്ണിക്ക് = ഉണ്ണികൃഷ്ണന്. വേണ്ടുന്നത് = വേണ്ടത്. മതിയാവോളമെന്നർത്ഥം. നൽകുവാൻ = കൊടുക്കുവാൻ. ദണ്ഡിക്കാറില്ല = സങ്കടം വിചാരിക്കാറില്ല. മടിക്കാറില്ലെന്നർത്ഥം. ദണ്ഡിച്ച് = അദ്ധ്വാനിച്ച് = കഷ്ടപ്പെട്ട്. ഖണ്ഡിച്ചുപോകുന്നത് = ഉടഞ്ഞുപോകുന്നത്. സങ്കടം = ദുഃഖം.

"ക്ഷീരാദികം വിററു ദിനം കഴിക്കും
നാരീജനങ്ങൾക്കു മനസ്സുമുട്ടി.
ദാരിദ്ര്യമെന്നുള്ളതറിഞ്ഞവർക്കേ
പാരിൽപ്പരക്ലേശവിവേകമുള്ളൂ" 36

ക്ഷീരാദികം = പാൽ മുതലായത്. ദിനം കഴിക്കും = ദിവസവൃത്തി കഴിക്കുന്ന. നാരീജനങ്ങൾക്ക് = സ്ത്രീകൾക്ക്. മനസ്സുമുട്ടി = മടുത്തു. ജീവിക്കാൻ കഴിയാതെപോയെന്നർത്ഥം. ദാരിദ്ര്യം = ഇല്ലായ്മ. ആവശ്യമുള്ളതൊന്നും ഇല്ലാതിരിക്കലെന്നർത്ഥം. പാരിൽ = ലോകത്തിൽ. പരക്ലേശവിവേകം = അന്യരുടെ ക്ലേശങ്ങളെപ്പററിയുള്ള അറിവ്.

"മൺപാത്രമെന്നല്ല നമുക്കു ഭാവം
പൊൻപാത്രമിപ്പോളുടയുന്നതെല്ലാം
സമ്പൽക്ഷയേ സങ്കടമെന്നതോർത്താൽ
സമ്പൂർണ്ണനും നിർദ്ധനനും സമാനം." 37

നമുക്ക് = എന്നെപ്പോലുള്ള ഒരിടക്ക്. ഭാവം = വിചാരം. സമ്പൽക്ഷയേ (സം) = ധനനാശത്തിൽ. സമ്പൂർണ്ണൻ = ധനം വേണ്ടുവോളമുള്ളവൻ. നിർദ്ധനൻ = ധനമില്ലാത്തവൻ. സമാനം = ഒരുപോലെ.

"കിണ്ണങ്ങളും കിണ്ടികളും കുമാരൻ
ഖണ്ഡിച്ചു മണ്ണിൽക്കളയുന്നിതയ്യോ
കണ്ണന്റെ കണ്ണിൽ ബത കണ്ടതെല്ലാം
കാണാതെയാം തൽക്ഷണമെന്തു ചെയ്യാം." 38

കുമാരൻ = ഉണ്ണികൃഷ്ണൻ. ഖണ്ഡിച്ച് ഉടച്ച്. മണ്ണിൽക്കളയുന്നു = തൊടിയിലേക്കു വലിച്ചെറിയുന്നു. കണ്ണന്റെ = കൃഷ്ണന്റെ.

"ഗവ്യങ്ങളില്ലാതിഹ വല്ലവീനാം
ദ്രവ്യങ്ങളില്ലെന്നു ജഗൽ പ്രസിദ്ധം
നിത്യ പ്രയത്നേന ലഭിച്ച വിത്തം
നിത്യം നശിച്ചാൽ പുനരെന്തു കൃത്യം?" 39

ഗവ്യങ്ങൾ = പശുവിൽനിന്നു ലഭിക്കുന്ന പാൽ, തയിർ, നെയ്യ് മുതലായവ. വല്ലവീനാം (സം) = ഗോപസ്ത്രീകൾക്ക്. ദ്രവ്യങ്ങൾ = ധനങ്ങൾ. ജഗൽപ്രസിദ്ധം = ലോകപ്രസിദ്ധമാണ്. നിത്യപ്രയത്നേന (സം) = പതിവായി ചെയ്യുന്ന പ്രയത്നംകൊണ്ട്. വിത്തം = ധനം. കൃത്യം = ചെയ്യും.

''രാജത്വമുള്ളോരു കുമാരകന്മാർ
വ്യാജം തുടർന്നാൽ വയമെന്തുചെയ്യും?
രാജീവനേത്രേ! തവ ദുശ്ശസ്സു-
ണ്ടാജീവനാന്തം വരുമേവമായാൽ.'' 40

രാജത്വം = രാജാവിന്റെ നില. രാജകുമാരന്റെ നിലയെന്നർത്ഥം. ഗോപരാജനായ നന്ദഗോപന്റെ മകനാണല്ലോ കൃഷ്ണൻ. കുമാരകന്മാർ = ബാലന്മാർ. വ്യാജം = കളവ്. തുടർന്നാൽ = തുടങ്ങിയാൽ. വയം (സം) = ഞങ്ങൾ. രാജീവനേത്രേ = താമരപ്പൂപോലുള്ള കണ്ണുകളോടുകൂടിയവളേ! തവ (സം) = നിനക്ക് ദുശ്ശസ്സ് = ദുഷ്കീർത്തി. ആജീവനാന്തം = മരണംവരെ, മക്കൾ കക്കാൻ തുടങ്ങിയാൽ അമ്മയ്ക്കും ദുഷ്പേരുണ്ടാവുമെന്നർത്ഥം.

ഇനി നാലുശ്ലോകം മറെറാരു ഗോപസ്ത്രീയുടെ വാക്കാണ്—

അപ്പോൾപ്പറഞ്ഞാളൊരു ഗോപനാരി
''ത്വൽപ്പുത്രനാണേററം മഹാകശീലൻ
മൽപ്പത്തനേവന്നു കടന്നൊരുന്നാ-
ളല്ലേതരം ചെയ്തൊരു കൈതവം കേൾ.'' 41

ത്വൽപുത്രൻ = നിന്റെ മകൻ. മഹാകശീലൻ = വളരെ ചീത്ത സ്വഭാവമുള്ളവൻ. മൽപ്പത്തനേ (സം) = എന്റെ ഗൃഹത്തിൽ. അല്ലേതരം = വലിയതായി. കൈതവം = കളവ്.

''അച്ഛൻ മഹാവൃദ്ധ,നവർക്കവേണ്ടി
കാച്ച്യതു വെച്ചേനിതുനാഴി ദുഗ്ദ്ധം.
കണ്ണൻ തദാവന്നു കുടിച്ചശേഷം
കിണ്ണത്തിലംഭസ്സു നിറച്ചുപോയാൻ.'' 42

മഹാവൃദ്ധൻ = വലിയ വയസ്സൻ. അവർക്ക = അച്ഛന്. ബഹുമാനം കാണിക്കാനാണ് ബഹുവചനം. കാച്ചി + അതു = കാച്ച്യതു. കാച്ചിയതു എന്നു വേണ്ടത് വൃത്തത്തിനുവേണ്ടി സങ്കോചിപ്പിച്ചു. ദുഗ്ദ്ധം = പാൽ. തദാ (സം) = അപ്പോൾ. അശേഷം = മുഴുവൻ. കുടിച്ചശേഷം = കുടിച്ചതിനുശേഷം എന്നുമാവാം. കിണ്ണത്തിൽ = പാത്രത്തിൽ. അംഭസ്സ് = വെള്ളം.

"അന്തിക്കിരുട്ടത്തു ചെന്നശേഷം
മോന്തിക്കടിച്ചൊന്നു ചൊടിച്ചു താതൻ
'ധൂർത്തനി നീ'യെന്നു പറഞ്ഞു കിണ്ണം
പൊട്ടിച്ചെറിഞ്ഞാനവരെന്റെ നാഥേ'' 43

അന്തിക്ക് = രാത്രിയിൽ. മോന്ത് = മുഖം. അശേഷം = മുഴുവൻ. ചൊടിച്ച് = കോപിച്ച്. താതൻ = അച്ഛൻ. ധൂർത്തനി = കുറുമ്പുകാരി. കിണ്ണം = പാൽപ്പാത്രം. പൊട്ടിച്ച് = ഉടച്ച്. എറിഞ്ഞാർ = എറിഞ്ഞു. പൂജകബഹുവചനം. അവർ = അച്ഛൻ.

''അന്നേരമിബ്ബാലകനങ്ങു വന്നാൻ
നന്നായ്ച്ചിരിച്ചൊന്നു വിളിച്ചു ചൊന്നാൻ
'ഇന്നാളെമ്മോ, പാലു തരായ്ക മൂലം
നിന്നെച്ചതിച്ചേ'നിതി, കിം കരോമി.'' 44

ഇബ്ബാലകൻ = ഈ ഉണ്ണികൃഷ്ണൻ. അങ്ങ് = എന്റെ ഗൃഹത്തിൽ. ചൊന്നാൻ = പറഞ്ഞു. ഇന്നാൾ = അടുത്തു കഴിഞ്ഞ ദിവസം. ഇതി (സം) = എന്ന്. കിം (സം) = എന്ത്. കരോമി (സം) = ഞാൻ ചെയ്യുന്നു— ചെയ്യേണ്ടു.

ഇനി അഞ്ചു ശ്ലോകം മറ്റൊരു ഗോപസ്ത്രീയുടെ വാക്കാണ്—

അനന്തരം മറ്റൊരു ഗോപി ചൊന്നാൾ
''എനിക്കു വന്നല്ലലതിൽപ്പരം കേൾ.
കനക്കവേ സന്ധ്യമയങ്ങുമപ്പോ-
ളനക്കമെന്യേ മമ വീടു പൂകാൻ '' 45

ഗോപി = ഗോപസ്ത്രീ. ചൊന്നാൾ പറഞ്ഞു. വന്നു + അല്ലൽ = വന്നല്ലൽ. അല്ലൽ = ദുഃഖം. ഇതിൽപ്പരം = ഇതിലും അധികം. സന്ധ്യമയങ്ങുമപ്പോൾ = രാത്രിയായപ്പോൾ. അനക്കമെന്യേ = അനങ്ങാതെ — നിശ്ശബ്ദമായി. മമ (സം) = എന്റെ. വീടുപൂകാൻ = വീട്ടിൽ വന്നു.

''കറന്നകത്താക്കിന ഗോക്കളെപ്പോയ്
തുറന്നു വിട്ടാനിവനന്തിനേരം
ഒളിച്ചു തെല്ലൊന്നു നടന്നവറ്റെ-
ത്തെളിച്ചു പാടങ്ങളിലങ്ങിറക്കി.'' 46

അകത്താക്കിന = തൊഴുത്തിനകത്താക്കിയ. ഗോക്കളെ = പശുക്കളെ. തുറന്നു = തൊഴുത്തിന്റെ വാതിൽ തുറന്ന്. ഇവൻ = ഈ ഉണ്ണികൃഷ്ണൻ.

അന്തിനേരം = രാത്രി സമയത്ത്. ഒളിച്ച് = ആരുമറിയാതെ. അവറെറ = അവയെ — പശുക്കളെ. തെളിച്ച് = ആട്ടി. പാടങ്ങളിൽ = നെൽവയലുകളിൽ.

യുഗ്മകം

''കതിർത്തു നില്ക്കുന്നൊരു നെല്ലുതിന്നി —
പ്പശുക്കളെ ബാലകനങ്ങുപോയാൻ
പശുക്കറപ്പാൻ പുലർകാലനേരം
വിശുദ്ധയാം ഞാനിഹ ചെന്നനേരം 47

പ്രാണങ്ങളാകും പശു വൃന്ദമൊന്നും
കാണാഞ്ഞുഴന്നങ്ങനെ നിന്നു ഞാനും
കാണായിതന്നേരമുടൻ വരുന്നു
കാർവർണ്ണനാമുണ്ണിയുമിമ്പമോടെ.'' 48

കതിർത്ത് = കതിരായി. പശുക്കറപ്പാൻ = പശുക്കളെക്കറക്കുവാൻ. പുലർകാലനേരം = രാവിലെ — പ്രഭാതസമയത്ത്. വിശുദ്ധ = കളവറിയാത്തവൾ. പ്രാണങ്ങൾ = ജീവൻ. ജീവനെപ്പോലെ സ്നേഹിക്കപ്പെടുന്നവയെന്നർത്ഥം. പശുവൃന്ദം = പശുക്കൂട്ടം. ഉഴന്ന് = എന്തുചെയ്യണമെന്നറിയാതെ. കാണായത് = കണ്ടു. അന്നേരം = ആ സമയത്ത്. കാർവർണ്ണൻ = കാറിനെപ്പോലെ കറുത്തവൻ — കൃഷ്ണൻ.

''പാടത്തുനിൽക്കുന്ന പശുക്കളെല്ലാം
കൂടെക്കളിക്കുന്ന പശുക്കിടാങ്ങളും
മൂഢേ!, കരന്നീടുക നീയു, മിത്ഥം
പ്രൌഢം പറഞ്ഞാശു ഗമിച്ചു ബാലൻ.'' 49

മൂഢേ = വിഡ്ഢീ. ഇത്ഥം(സം) = ഇപ്രകാരം. പ്രൌഢം = ഉറക്കെ — ഗൌരവത്തോടുകൂടി. ഗമിച്ചു = പോയി.

ഇനി വേറൊരു സ്ത്രീയുടെ വാക്കാണ് അടുത്ത ശ്ലോകം.

പറഞ്ഞിതന്നേരമൊരുത്തി ഖേദാൽ
പറഞ്ഞു കൂടാ മമ കർമ്മദോഷം.
നിറഞ്ഞ ദുഃശീല മഹോ നിനച്ചാ —
ലറിഞ്ഞു കൂടാ കപടം യശോദേ!'' 50

ഖേദാൽ = സങ്കടത്തോടു കൂടി. മമ (സം) = എന്റെ. കർമ്മദോഷം = ദുരിതം. ദുശ്ശീലം = ചീത്ത സ്വഭാവം. നിനച്ചാൽ = വിചാരിച്ചാൽ. കപടം = കളവ് — കൃഷ്ണന്റെതെന്നർത്ഥം.

ഘടങ്ങളിൽപ്പാല നിറച്ചൊരുന്നാ-
ളെടുത്തടുപ്പത്തു കരേറി ഞാനും
അടുക്കളയ്ക്കുള്ളിലടുത്തു വന്നി-
മിടുക്കനൊരുണ്ണിയുമങ്ങിരുന്നാൻ. 51

ഘടങ്ങളിൽ = കുടങ്ങളിൽ. ബാക്കി സ്പഷ്ടം.

വിരഞ്ഞു ഞാനപ്പൊഴതിന്ധനത്തെ –
ത്തിരഞ്ഞു പോയൊരു ദശാന്തരാളേ
ഘടങ്ങളെല്ലാം കടകോലെടുത്ത –
ങ്ങുടച്ചു വേഗേന ഗമിച്ചു ബാലൻ. 52

വിരഞ്ഞു = വേഗത്തിൽ. അപ്പൊഴതു് = അപ്പോൾ. ഇന്ധനത്തെ = വിറകിനെ. ദശാന്തരാളേ (സം) = സമയത്ത്. ഘടങ്ങൾ = കുടങ്ങൾ. ഗമിച്ചു = പോയി.

"വല്ലാത്ത ബാലപ്രസവത്തിനെക്കാ–
ളില്ലാത്ത ബാലപ്രസവം സുഖംപോൽ.
ഉല്ലാസമെന്നുള്ളതിജ്ജനങ്ങൾ–
ക്കില്ലാതെയായ് വന്നിതു ദൈവദോഷാൽ" 53

വല്ലാത്ത ബാലപ്രസവത്തിനെക്കാൾ = ദുസ്സ്വഭാവികളായ ബാലന്മാർ ഉണ്ടാവുന്നതിനെക്കാൾ. ഇല്ലാത്ത ബാലപ്രസവം = ബാലൻ ഉണ്ടാവാതിരിക്കൽ. ഉല്ലാസം = സന്തോഷം. ഇജ്ജനങ്ങൾക്ക് = ഞങ്ങൾക്ക് ദൈവദോഷാൽ (സം) = ഭാഗ്യക്കേടിനാൽ.

"വല്ലാത്ത മക്കളില്ലാത്ത മക്കൾ" എന്നൊരു ചൊല്ലുണ്ടല്ലോ. എന്ന പൂർവ്വാർദ്ധത്തിന്റെ അർത്ഥം. ആ പഴഞ്ചൊല്ലിനാകട്ടെ,

'അജാതമൃതമൂർഖാണാം വരമാദ്യൗ ന ചാന്തിമഃ',

സകൃദ്ദുഃഖകരാവാദ്യാവന്തിമസ്തു പദേ പദേ,

എന്ന സുഭാഷിതമാണ് മൂലം. ജനിക്കാത്ത മകൻ, മരിച്ച മകൻ, മൂർഖനായ മകൻ ഇങ്ങനെ മൂന്നു തരം മക്കളിൽ ഒന്നാമത്തെയും രണ്ടാമത്തെയും മക്കളാണ് ഭേദം. മൂന്നാമത്തെ മകൻ ഏററവും മോശമാണ്, മകനുണ്ടായില്ല, അല്ലെങ്കിൽ, മകൻ മരിച്ചുപോയി എന്ന് ഒരേ ഒരു ദുഃഖമേ ആദ്യത്തെ മക്കളെക്കൊണ്ടുണ്ടാവുകയുള്ളു. മൂർഖനായ മകൻ അടിക്കടി ദുഃഖമുണ്ടാക്കിക്കൊണ്ടിരിക്കും എന്നർത്ഥം.

"ക്ഷമിക്കയോ മറെറാരു ദിക്കുനോക്കി–
ഭ്രമിക്കയോ വേണ്ടതു ഞങ്ങളെല്ലാം
ശമിക്കുമോ ദുഃഖ, മിതിന്നു കൂടെ
ശ്രമിക്കുമോ നീ, വദ പുണ്യശീലേ!" 54

ക്ക് അലോഹ്യം തോന്നുന്നത്. ഓരോ നഷ്ടങ്ങൾ വരുമ്പോൾ ആർക്കായാലും സങ്കടം തോന്നും. അതുകൊണ്ടാണ് നിങ്ങൾ വന്ന് സങ്കടം പറഞ്ഞത്. അതു നിങ്ങളുടെ കുറ്റമല്ല. അതിൽ എനിക്ക് ഒട്ടും പരിഭവം തോന്നുന്നില്ല എന്ന ഭാവം. മാതൃസ്നേഹത്തിന്റെ പാരമ്യമാണ് ഇതിൽ കാണിച്ചത്.

''മൺപാത്രനാശേ പകരം തരുന്നേൻ
പൊൻപാത്രമമ്പോടഥ രത്നപാത്രം.
സമ്പത്തനേകം ബത സംഭരിപ്പിൻ
സമ്പൂർണ്ണമോദേന ഗമിച്ചു കൊൾവിൻ.'' 58

മൺപാത്രനാശേ (സം) = മൺപാത്രം നശിച്ചതിന്. സമ്പത്ത് = ധനം. സംഭരിപ്പിൻ = വാങ്ങിക്കൊള്ളുവിൻ. ഗമിച്ചുകൊൾവിൻ = മടങ്ങിപ്പോയിക്കൊൾവിൻ.

യശോദ വളരെ ധനം കൊടുത്തു സന്തോഷിപ്പിച്ച് ഗോപസ്ത്രീകളെ തിരിച്ചയയ്ക്കുന്നു—

ഇത്ഥം പറഞ്ഞാദരപൂർവ്വമപ്പോ-
ളർത്ഥം കൊടുത്താശു ബഹുപ്രകാരം
ചിത്തം കുളിർപ്പിച്ചഥ ഗോപിമാരെ
പ്രത്യേകമേവം പുനരങ്ങയച്ചാൾ 59

ആദരപൂർവ്വം = ബഹുമാനത്തോടുകൂടി. അർത്ഥം = ധനം. ബഹുപ്രകാരം = പലതരത്തിലും. ചിത്തം കുളിർപ്പിച്ച് = മനസ്സു തണുപ്പിച്ച് = സന്തോഷിപ്പിച്ച്. പ്രത്യേകം = ഓരോരുത്തരെയും. അയച്ചാൾ = മടക്കി അയച്ചു.

ഇങ്ങനെ യശോദ ആദരവോടു കൂടി പറഞ്ഞ് ഓരോരുത്തർക്കും പല തരം ധനങ്ങളും കൊടുത്ത് സന്തോഷിപ്പിച്ച് ഗോപസ്ത്രീകളെ മടക്കി അയച്ചു എന്നർത്ഥം.

കൃഷ്ണൻ മണ്ണു തിന്നുവെന്നുകേട്ട് യശോദ കോപിക്കുന്നു—

''കണ്ണൻ തദാ മണ്ണു ഭുജിച്ചു പോലും
ദണ്ണം പിടിച്ചീടുമിവന്നു നൂനം''
എന്നിങ്ങനെ കേട്ടു യശോദ വേഗാൽ
വന്നീടിനാളമ്പൊടു കോപമോടെ. 60

തദാ (സം) = അപ്പോൾ. ഭുജിച്ചുപോലും = തിന്നുവത്രേ. ദണ്ണം = രോഗം. പിടിച്ചീടും = ഉണ്ടാകും. നൂനം = തീർച്ച. ഇതിൽ തദാ എന്നത് സ്ഥാനം മാറ്റി ചേർത്തുവായിക്കണം. ''കൃഷ്ണൻ മണ്ണു തിന്നുവത്രേ. ദീനം പിടിക്കും,

തീർച്ച'' എന്ന് ആരോ വന്നു പറഞ്ഞതു കേട്ടിട്ട്, അപ്പോൾ യശോദ കോപിച്ച് വേഗത്തിൽ കൃഷ്ണന്റെ അടുക്കലേക്ക വന്നുവെന്നു യോജിപ്പിക്കണം. ആദ്യവാക്യത്തിൽ 'ശഠാ' എന്നതിൽ ഗ്രാമ്യത എന്ന കാവ്യദോഷമാണ്.

അമ്മ പറഞ്ഞപ്പോൾ ഉണ്ണി വായ തുറന്നു കാണിക്കുന്നു—

'കഷ്ടം കുമാര, തവ വാ പിളർന്ന്
കാട്ടേ'ണമെന്നമ്മ പറഞ്ഞനേരം
ഒട്ടും മടിക്കാതെ പിളർന്നു വക്ത്രം
കാട്ടീടിനാൻ കൈതവ മർത്ത്യമൂർത്തി. 61

തവ (സം) = നിന്റെ. വാ = വായ്. പിളർന്ന് = തുറന്ന്. വക്ത്രം = വായ്. കൈതവ മർത്ത്യമൂർത്തി = കപട മനുഷ്യരൂപൻ – കൃഷ്ണൻ. വാസ്തവത്തിൽ മനുഷ്യവേഷം ധരിച്ച വിഷ്ണുവാണല്ലോ ആ ഉണ്ണി. അഭിപ്രായ ഗർഭമാണ് ഈ വാക്ക്. വായിൽ ലോകങ്ങളെല്ലാം അമ്മയ്ക്കു കാട്ടിക്കൊടുക്കാൻ കഴിഞ്ഞത് കപടമനുഷ്യരൂപനായതുകൊണ്ടാണെന്ന് അഭിപ്രായം.

യശോദ ഉണ്ണിയുടെ വായിൽ കണ്ടതെന്തെല്ലാമെന്ന് അടുത്തശ്ലോകം കൊണ്ടു വർണ്ണിക്കുന്നു—

മാതാവു നോക്കുന്ന ദശാന്തരാളേ
പാതാള ഭൂലോക സുരേശലോകം
ഭൂതങ്ങളും പ്രേത പിശാചകൂളീ -
വേതാളജാലങ്ങളുമത്ര കണ്ടാൾ. 62

മാതാവ് = അമ്മ – യശോദ. ദശാന്തരാളേ (സം) = സമയത്ത്. പാതാളം = താഴെക്കുള്ള ലോകം. ഭൂലോകം = നടുവിലുള്ള ലോകം – ഭൂമി. സുരേശലോകം = ദേവേന്ദ്ര ലോകം. മുകളിലുള്ള സ്വർഗ്ഗം. ഭൂതം, പ്രേതം, പിശാച്, കൂളി, വേതാളം ഇവയെല്ലാം ദേവ വർഗ്ഗത്തിൽപ്പെട്ട മനുഷ്യദ്രോഹികളാണ്. ജാലങ്ങൾ = സമൂഹങ്ങൾ. അത്ര (സം) = അതിൽ — ഉണ്ണിയുടെ വായിൽ. മൂന്നു ലോകങ്ങളും അവയിലുള്ള പല വർഗ്ഗങ്ങളെയും യശോദ കൃഷ്ണന്റെ വായിൽ കണ്ടുവെന്നർത്ഥം.

കാടും മഹാശൈലകുലങ്ങളേഴും
നാടും നദീപാളി സമുദ്രമേഴും
ആടും ഫണിശ്രേണി മനുഷ്യജാലം
പാടും ഖഗവ്രാതവുമത്ര കണ്ടാൾ 63

മഹാശൈലകുലങ്ങളേഴ് = വലിയ ഏഴ് കുലപർവ്വതങ്ങൾ. മഹേന്ദ്രം, മലയം, സഹ്യം, ശുക്തിമാൻ, പാരിയാത്രം, വിന്ധ്യം, ഋക്ഷം ഇവയാണു പ്രസിദ്ധങ്ങളായ കുലപർവ്വതങ്ങൾ. അനേകം പർവ്വതങ്ങൾ ഒന്നിച്ച്

സംഘം കൂടി നില്ക്കുന്നതുകൊണ്ടാണു് കുലപർവ്വതമെന്നു പറയുന്നതു്. ഹിമവാൻ, മാല്യവാൻ, ഗന്ധമാദനം, ഹേമകൂടം മുതലായി വേറെയും കുലപർവ്വതങ്ങളുണ്ടു്. അവയെല്ലാം ഇവിടെ മഹാശൈലകുലങ്ങൾ എന്ന വാക്കിൽ ഒതുങ്ങിയിരിക്കുന്നു. നദീപാളി = പുഴകളുടെ സമൂഹം. സമുദ്രം ഏഴു്. ഉപ്പു കടൽ, കരിമ്പുനീർ കടൽ, കള്ളുകടൽ, നെയ്യ്ക്കടൽ, പാൽക്കടൽ, തയിർ വെള്ളക്കടൽ, മധുരവെള്ളക്കടൽ. ആഢ്യം = പാടം വിളഞ്ഞിരുന്നു. ഫണിശ്രേണി = സർപ്പസമൂഹം. മനുഷ്യജാലം = മനുഷ്യസമൂഹം. മൃഗവ്രാതം = മൃഗസമൂഹം.

പാലാഴി തന്നിൽ പ്പ്ഫണിരാജതല്പേ
ലീലാസുഖം പൂണ്ടഥ പള്ളികൊള്ളും
നീലാംബുദശ്യാമള വിഷ്ണുരൂപം
നാലാനനാദീനപി തത്ര കണ്ടാൻ 64

ഫണിരാജതല്പേ (സം) = അനന്തനാകുന്ന മെത്തമേൽ. ലീലാസുഖം പൂണ്ടു് = ക്രീഡാരസം അനുഭവിച്ചുകൊണ്ടു്. പള്ളികൊള്ളും = കിടന്നരുളുന്ന. നീലാംബുദശ്യാമള വിഷ്ണുരൂപം = കറുത്തമേഘം പോലെ കറുത്ത വിഷ്ണുവിന്റെ ശരീരം. നാലാനനാദീൻ അപി (സം) = നാലുമുഖമുള്ള ബ്രഹ്മാവു മുതലായവരെയും. നാഭികമലത്തിലുള്ള ബ്രഹ്മാവു്, ലക്ഷ്മീദേവി, ഭൂമിദേവി, ഗരുഡൻ ഇടങ്ങിയവരെന്നർത്ഥം. തത്ര (സം) = അവിടെ-വായിൽ.

രക്ഷോഗണം പക്ഷിതരക്ഷുജാലം
വൃക്ഷങ്ങളും യക്ഷികളും കക്ഷിജാലം
നക്ഷത്രമക്ഷത്ര വിപക്ഷ പക്ഷ-
ലക്ഷങ്ങളും തൽക്ഷണമത്ര കണ്ടാൻ. 65

രക്ഷോഗണം = രാക്ഷസ സമൂഹം. പക്ഷിതരക്ഷുജാലം = പക്ഷികളുടെയും കരടികളുടെയും സമൂഹം. വൃക്ഷങ്ങൾ = മരങ്ങൾ. യക്ഷികൾ = യക്ഷസ്ത്രീകൾ. കക്ഷിജാലം = ഗുഹാസമൂഹം. അക്ഷത്രവിപക്ഷപക്ഷലക്ഷങ്ങൾ = ആ പ്രസിദ്ധന്മാരായ ക്ഷത്രിയന്മാരുടെ ശത്രുക്കളുടെയും ബന്ധുക്കളുടെയും സമൂഹങ്ങൾ. ശതം, സഹസ്രലക്ഷം കോടി ഇടങ്ങിയ ശബ്ദങ്ങൾ സമൂഹമെന്ന അർത്ഥത്തിൽ പ്രയോഗിക്കുന്നു.

ഗോപാലകന്മാരഥ ഗോപിമാരും
ഗോപാലയശ്രേണിയുമെന്നുവേണ്ട
ഗോവൃന്ദവും മണ്ണു ഭുജിച്ച ദേവം
ഗോവിന്ദനെത്തന്നെയുമത്ര കണ്ടാൻ. 66

ഗോപാലകന്മാർ = ഗോപന്മാർ. ഗോപികാർ ഗോപസ്ത്രീകൾ. ഗോപാലയശ്രേണി ഗോപന്മാരുടെ ഗൃഹനിര. ഗോവൃന്ദം = പശുക്കളുടെ സമൂഹം. മണ്ണുഭക്ഷിച്ചതേവം = മണ്ണു തിന്നിരിക്കുന്നു. ഗോവിന്ദനെ കൃഷ്ണനെ.

ഇതെല്ലാം കണ്ടു് യശോദ കണ്ണടച്ചുനിന്നു. പെട്ടെന്നു് എല്ലാം കാണാതാകുന്നു.

ഇത്യാദി സർവ്വം ബത കണ്ടനേരം
ചിത്തേ ഭയം പൂണ്ടഥ നന്ദപത്നി
നേത്രങ്ങളാം ചിമ്മിത്തരസാ മിഴിച്ചാ
ളത്രാന്തരേ കണ്ടതുമില്ലതൊന്നും. 67

ചിത്തേ (സം) = മനസ്സിൽ. ഭയംപൂണ്ടു് = പേടിച്ചു്. നന്ദപത്നി = യശോദ. നേത്രങ്ങൾ = കണ്ണുകൾ. അത്ര അന്തരേ (സം) = ഈ സമയത്തു്.

യശോദ ഉണ്ണിയെ എടുത്തു മുല കൊടുക്കുന്നു—

സ്തന്യം കൊടുത്താശു പുണർന്നു ഗാഢം
ധന്യാംഗനാമൌലി യശോദ താനും
തന്നുണ്ണിയെന്നുള്ള മമതാമോഹാ-
ലന്യപ്രകാരങ്ങളാം മറന്നിതന്നാൾ. 68

സ്തന്യം = മുലപ്പാൽ. പുണർന്നു = ആലിംഗനം ചെയ്തു. ഗാഢം = മുറുകെ. ധന്യാംഗനാമൌലി = പുണ്യവതികളായ സ്ത്രീകളുടെ കിരീടമായിട്ടുള്ളവൾ. അവരിൽ വെച്ചു ശ്രേഷ്ഠയെന്നർത്ഥം. മമതാമോഹാൽ (സം) = എന്റെ എന്നുള്ള അജ്ഞാനത്താൽ. അന്യപ്രകാരങ്ങൾ = മറ്റുള്ളതെല്ലാം. ഉണ്ണിയുടെ വായിൽ ലോകങ്ങളെല്ലാം കണ്ടതും മറ്റും.

യശോദ കൃഷ്ണനെ ഉരലിന്മേൽ കെട്ടിയിട്ട കഥ മൂന്നു ശ്ലോകം കൊണ്ടു വിവരിക്കുന്നു—

സമ്പന്നലീലം ദധിമന്ഥകാലേ
കുംഭം തകർത്താനഥ വാസുദേവൻ
ഗംഭീരകോപേന പിടിച്ചു കെട്ടാ-
നമ്പോടണഞ്ഞാളുടനമ്മതാനും. 69

സമ്പന്നലീലം = വർദ്ധിച്ച ലീലകളോടു കൂടി—വളരെ നേരമ്പോക്കായി. ദധിമന്ഥകാലേ (സം) = തയിർ കടയുന്ന സമയത്തു്. കുംഭം = തയിർക്കലം. തകർത്താൻ = ഉടച്ചു. ഗംഭീരകോപേന (സം) = വലിയ കോപത്തോടുകൂടി. അണഞ്ഞാൾ = ചെന്നു.

കൊണ്ടുചെന്നീടിന പാശമെല്ലാം
രണ്ടംഗുലം നീളമൂനമായി
കണ്ടാലറിഞ്ഞീടുകയില്ല, മോഹം
കൊണ്ടാളു മന്ദാശയയാം യശോദ. 70

ചെന്നീടിന = ചെന്ന. പാശം = കയറ്. അംഗുലം = വിരൽ. ഊനം = കുറവുള്ളത്. കണ്ടാൽ അറിഞ്ഞീടുകയില്ല = നീളം കുറവായിക്കണ്ടിട്ടും കൃഷ്ണന്റെ മഹത്വം യശോദ മനസ്സിലാക്കിയില്ല എന്നർത്ഥം. മോഹം കൊണ്ട് ആഗ്രഹത്താൽ. അറിവില്ലായ്മകൊണ്ടെന്നർത്ഥം. മന്ദാശയം = ബുദ്ധിശക്തി കുറഞ്ഞ. 'കണ്ടാലറിയാത്തവൻ കൊണ്ടാലറിയും' എന്ന പഴഞ്ചൊല്ലിവിടെ സൂചിപ്പിച്ചിരിക്കുന്നു.

ആയാസമേറ്റേറ്റതുതന്നെ ബുദ്ധ്യാ
മായാമയൻ താനനുവാദമേകി
സന്ധിച്ചിതപ്പോ, ളുരലോടു കൂടി -
ബ്ബന്ധിച്ചു മാതാവുമുടൻ നടന്നാൾ 71

ആയാസം = ക്ലേശം. ബുദ്ധ്യാ(സം) = വിചാരത്താൽ. മായാമയൻ = മായാമനുഷ്യനായ കൃഷ്ണൻ. അനുവാദം = കെട്ടുവാൻ സമ്മതം. ഏകി = കൊടുത്തു. സന്ധിച്ചിത് = നീളം തികഞ്ഞു. ബന്ധിച്ചു = കെട്ടി. മാതാവ് = അമ്മ. അമ്മ വീണ്ടും വീണ്ടും കയറുകൊണ്ടുവന്ന് ഏച്ചുകൂട്ടിക്കെട്ടിയിട്ടും നീളം തികയാതെ വിഷമിക്കുന്നതു കണ്ടപ്പോൾ ദയതോന്നി കെട്ടാനനുവാദം കൊടുത്തു. അപ്പോൾ നീളം തികഞ്ഞു. കൃഷ്ണനെ ഉരലിന്മേൽ കെട്ടിയിട്ട് യശോദ പോവുകയും ചെയ്തു എന്നർത്ഥം.

നാരദശാപത്താൽ നിർമരുതുകളായി നില്ക്കുന്ന നളകൂബരമണിഗ്രീവന്മാരെന്ന യക്ഷന്മാർക്ക് ശാപമോക്ഷം നൽകിയ കഥ മേലുള്ള ശ്ലോകം കൊണ്ടു വർണ്ണിക്കുന്നു —

ദാമത്തിനാലുള്ളൊരു ബന്ധമൂലം
ദാമോദരോ നാമ ബഭൂവ കൃഷ്ണൻ.
രാമാനുജൻ താനുരലും വലിച്ചു —
ത്താമോദശാലീ നട കൊണ്ടു മന്ദം. 72

ദാമത്തിനാൽ = കയറുകൊണ്ട്. ബന്ധമൂലം = കെട്ടൽ നിമിത്തം. ദാമോദര: നാമബഭൂവ (സം) = ദാമോദരൻ എന്ന പേരുള്ളവനായി ഭവിച്ചു. ഉദരം = വയർ. ഉദരത്തിന്മേൽ ദാമമുള്ളവൻ ദാമോദരൻ എന്ന് അക്ഷരാർത്ഥം. വയററ്റു കയറിട്ടിട്ടാണ് യശോദ കൃഷ്ണനെ ഉരലിന്മേൽ കെട്ടിയത്. രാമാനുജൻ = രാമന്റെ - ബലഭദ്രന്റെ - അനുജൻ - കൃഷ്ണൻ. ആമോദശാലി(സം) = സന്തോഷമുള്ളവൻ. നടകൊണ്ടു = നടന്നു. മന്ദം = പതുക്കെ.

രണ്ടായി നില്ക്കും കകുഭദ്രുമത്തെ –
കണ്ടന്നുപാന്തേ കമലായതാക്ഷൻ
തദന്തരാളത്തിലുലൂഖലത്തെ –
ത്തദാവലിച്ചിട്ടു വലം തിരിഞ്ഞാൻ 73

രണ്ടായി = ഇരട്ടയായി. കകുഭദ്രുമത്തെ = നീർമരുതുമരത്തെ. ഉപാന്തേ (സം) = സമീപത്തിൽ. കമലായതാക്ഷൻ = താമരയിതൾപോലെ നീണ്ട കണ്ണുകളുള്ളവൻ – കൃഷ്ണൻ. തദന്തരാളത്തിൽ = അവയുടെ ഇടയിൽ. ഉലൂഖലത്തെ = ഉരലിനെ. തദാ (സം) = അപ്പോൾ. വലംതിരിഞ്ഞാൻ = വലത്തോട്ടു തിരിഞ്ഞു. ഇരട്ടയായി നില്ക്കുന്ന മരുതുമരങ്ങളുടെ ഇടയിലൂടെ മറുപുറത്തേക്ക് കടന്നു് വിലങ്ങനെ തടഞ്ഞു കിടക്കുന്ന ഉരൽ വലിച്ചുകൊണ്ടു് വലത്തോട്ടു തിരിഞ്ഞുവെന്നർത്ഥം.

മുറിഞ്ഞു വൃക്ഷങ്ങളും പതിച്ചുനേരം
മറിഞ്ഞു ദിവ്യാകൃതി രണ്ടുപേരും
അറിഞ്ഞു ഗോവിന്ദ ചരിത്രമെല്ലാം
പറഞ്ഞുയക്ഷേശ്വര നന്ദനന്മാർ. 74

വൃക്ഷങ്ങൾ = മരങ്ങൾ. പതിച്ചുനേരം = വീണപ്പോൾ. മറിഞ്ഞു = പുറത്തുചാടി. ദിവ്യാകൃതി = ദിവ്യശരീരമുള്ള. രണ്ടുപേരും = രണ്ടാളും. ഗോവിന്ദചരിത്രം = കൃഷ്ണകഥ. യക്ഷേശ്വര നന്ദനന്മാർ = യക്ഷരാജാവായ വൈശ്രവണന്റെ പുത്രന്മാർ. മരങ്ങൾ പൊട്ടിമറിഞ്ഞു വീണപ്പോൾ അവയിൽ നിന്ന ദിവ്യന്മാരായ രണ്ടുപേരും പുറത്തുവന്നു. അതു കൃഷ്ണനാണെന്നു മനസ്സിലാക്കി വൈശ്രവണപുത്രന്മാരായ അവർ താഴെ പറയും പ്രകാരം പറഞ്ഞുവെന്നർത്ഥം.

ഇനി അടുത്ത ശ്ലോകം വൈശ്രവണപുത്രന്മാരുടെ വാക്കാണു്–

''ധരിക്ക കൃഷ്ണാ നളകൂബരൻ ഞാൻ
പരൻ മണിഗ്രീവനിവൻ മഹാത്മൻ!
ധനാധിനാഥന്റെ കുമാരകന്മാ –
രനാരതം പണ്ടു സുഖിച്ചു വാണാർ.'' 75

പരൻ = അന്യൻ. മഹാത്മൻ (സം) = മഹാത്മാവേ! ധനാധിനാഥന്റെ = വൈശ്രവണന്റെ. കുമാരകന്മാർ = പുത്രന്മാർ. അനാരതം = എല്ലായ്പ്പോഴും. വാണാർ = ജീവിച്ചു.

''പണ്ടങ്ങൊരുന്നാളതിമദ്യപാനം-
കൊണ്ടന്ധരാം ഞങ്ങളനംഗതാപാൽ
ഗംഗാതടേ കാമിനിമാരുമായി –
സ്സംഗീത ശൃംഗാര രസം തുടങ്ങി.'' 76

അതിമദ്യപാനംകൊണ്ട് = അധികം കള്ളുകുടിച്ചതുകൊണ്ട്. അന്ധർ = ബോധമില്ലാത്തവർ. അനംഗതാപാൽ (സം) = കാമപാരവശ്യത്താൽ. ഗംഗാതടേ (സം) = ഗംഗയുടെ കരയിൽ. കാമിനിമാരുമായി = സുന്ദരിമാരോടു കൂടി. സംഗീത ശൃംഗാര രസം = പാട്ടും ശൃംഗാര രസപ്രകടനവും. മദ്യപാനം ചെയ്ത് സ്ത്രീകളോടുകൂടി കാമകേളികൾ തുടങ്ങിയെന്നർത്ഥം.

''വിവസ്ത്രഭാവേന രമിക്കുമപ്പോൾ
പ്രവിഷ്ടനായീ മുനി നാരദൻ താൻ
രൂഢപ്രകോപേന ശപിച്ചു വേഗാൽ
തരുക്കളായ് വന്നിതു തൽ പ്രഭാവാൽ.'' 77

വിവസ്ത്രഭാവേന (സം) = വസ്ത്രം കൂടാതെ. രമിക്കുമപ്പോൾ = കളിക്കുമ്പോൾ. പ്രവിഷ്ടനായി = കടന്നുവന്നു. രൂഢപ്രകോപേന(സം)= വർദ്ധിച്ച കോപത്താൽ. ശപിച്ചു = ശാപം തന്നു. തരുക്കൾ = മരങ്ങൾ. തൽപ്രഭാവാൽ = ആ ശാപത്തിന്റെ ശക്തിയാൽ.

''തന്നാൻ പുനർമ്മുനി ശാപമോക്ഷം
നന്ദാത്മജൻ വന്നു തൊടുന്നകാലം
നന്നായ് വരും തീരുമനർത്ഥമെല്ലാം -''
മെന്നുള്ള തദ്ഭാരതി സത്യമായി. 78

മുനി = നാരദമഹർഷി. ശാപമോക്ഷം = ശാപത്തിൽനിന്ന് ഒഴിവാനുള്ള അനുഗ്രഹം. നന്ദാത്മജൻ = നന്ദഗോപന്റെ പുത്രനായ കൃഷ്ണൻ. നന്നായ്‌വരും = നിങ്ങൾക്ക് ഗുണംവരും. അനർത്ഥം = ആപത്ത്. ശാപമോക്ഷമെന്നർത്ഥം. തദ്ഭാരതി = ആ നാരദന്റെ വാക്ക്. സത്യം = യഥാർത്ഥം.

''നിരാമയൻ നീ നിഖിലേശ്വരൻ നീ
നിരഞ്ജനൻ നീ നിരുപാധികൻ നീ
നിരാദികൻ നീ നിരുപപ്ലവൻ നീ
നിരന്തകൻ നീ ഭഗവൻ നമസ്തേ'' 79

നിരാമയൻ = രോഗമില്ലാത്തവൻ. നിഖിലേശ്വരൻ = എല്ലാററിന്റെയും നാഥൻ. നിരഞ്ജനൻ = നിർല്ലേപൻ – അഴുക്കു യാതൊന്ന

ദോഷവും ഏശാത്തവൻ. നിരുപാധികൻ = ഉപാധികളൊന്നുമില്ലാത്തവൻ — സർവ്വവ്യാപി. നിരാദികൻ = ആദിയില്ലാത്തവൻ — ജനനമില്ലാത്തവൻ. നിരുപപ്ലവൻ = ആപത്തുകളില്ലാത്തവൻ. നിരന്തകൻ = നാശമില്ലാത്തവൻ. ഭഗവാൻ (സം) = ഭഗവാനേ; തേ നമഃ = നിന്തിരുവടിക്ക നമസ്കാരം.

നളകൂബരമണിഗ്രീവന്മാർ അന്തർദ്ധാനം ചെയ്യുന്നു—

ഇത്ഥം വണങ്ങി സ്തുതിചെയ്തശേഷം
വിത്തേശജന്മാരുടനേ മറഞ്ഞാർ
ഇത്തത്ത്വമെല്ലാമറിയും നരാണാം
ചിത്തപ്രസാദം ഫലമത്യുദാരം. 80

വിത്തം = ധനം. വിത്തേശൻ = ധനാധിപൻ — വൈശ്രവണൻ. വിത്തേശജന്മാർ = വൈശ്രവണപുത്രന്മാർ. ഇത്തത്ത്വം = ഈ കഥാസാരം. നരാണാം (സം) = മനുഷ്യർക്ക്. ചിത്തപ്രസാദം = മനസ്സിന്റെ തെളിവ്. അത്യുദാരം = ഏററവും ഉൽകൃഷ്ടം. ഈ കഥാസാരം അറിയുന്നവർക്ക് മനസ്സിന് പ്രസാദമുണ്ടാവുമെന്നുള്ളതാണ് ഏററവും വലിയ ഫലമെന്നർത്ഥം.

മരം മുറിഞ്ഞു വീഴുന്ന ശബ്ദംകേട്ട് നന്ദാദിഗോപന്മാർ ഓടിവരുന്നു—

പൊട്ടിച്ചാടുന്ന വൃക്ഷധ്വനി ചടചടിതം
    കേട്ടു ഞെട്ടിപ്പുറപ്പെ-
ട്ടൊട്ടേടം വന്നു നന്ദാദികളവശതയാ
    നിന്നു നോക്കും ദശായാം
പുഷ്യച്ഛ്രീകേളിരംഗസ്ഥലതനുവുടയോ-
    ന്നഷ്ടലോകാധിപന്മാർ-
ക്കിഷ്ടം നൽകുന്ന മായാമനുജനുരലു വലി-
    ച്ചെത്തിനാനത്തലോടെ. 81

വൃക്ഷധ്വനി ചടചടിതം = മരത്തിന്റെ ചടചട എന്ന ശബ്ദം. ഒട്ടേടം = കുറച്ചുദൂരം വരെ. നന്ദാദികൾ = നന്ദഗോപൻ മുതലായവർ. അവശതയാ (സം) = പരിഭ്രമത്തോടുകൂടി. ദശായാം (സം) = സമയത്ത്. പുഷ്യച്ഛ്രീകേളിരംഗസ്ഥലതനുവുടയോൻ = വർദ്ധിച്ച ശോഭയ്ക്കു കേളിയാടുവാനുള്ള രംഗസ്ഥലമായ ശരീരമുള്ളവൻ — അതിസുന്ദരശരീരൻ. അഷ്ടലോകാധിപന്മാർക്ക് = എട്ടു ദിക്പതികൾക്ക്. ഇന്ദ്രൻ, അഗ്നി, യമൻ നിരൃതി, വരുണൻ വായു, വൈശ്രവണൻ, ഈശൻ എന്നിവർക്കെന്നർത്ഥം. മായാമനുജൻ = കപടമനുഷ്യൻ — കൃഷ്ണൻ. യഥാർത്ഥത്തിൽ കൃഷ്ണൻ മനുഷ്യനല്ലല്ലോ, മഹാവിഷ്ണുവാണല്ലോ. എത്തിനാൻ = വന്നുചേർന്നു. അത്തലോടെ = തളർച്ചയോടു

കൂടി. മരം വീഴുന്ന ശബ്ദംകേട്ടു് നന്ദാദികൾ കുറച്ചുതു ചെന്നപ്പോഴേക്കും കൃഷ്ണൻ ഉരലും വലിച്ചുകൊണ്ടു ഇങ്ങോട്ടു വന്നുചേൎന്നുവെന്നൎത്ഥം. വൃത്തം സ്രഗ്ദ്ധര.

നന്ദഗോപൻ കൃഷ്ണനെ ഉരലിന്മേൽനിന്നഴിച്ചു് ആലിംഗനംചെയ്യുന്നു—

ബന്ധക്ലേശമൊഴിക്കുമച്യുതനുടെ
ബന്ധം മുദാ വേർപെടു-
ത്തന്തഃസന്തതരാഗനായ ജനകൻ
ബാലം പുണൎന്നീടിനാൻ
ബന്ധുപ്രീതികലൎന്നുവന്ന പശുപ-
ന്മാരോടു കൂടീസ്സുഖം
സന്തോഷിച്ചു രമിച്ചു സജ്ജനസഭാ-
മദ്ധ്യേ വസിച്ചീടിനാൻ. 82

ബന്ധക്ലേശം = കൎമ്മബന്ധംകൊണ്ടുള്ള ദുഃഖം — ജനനമരണാദി സംസാരദുഃഖം. ഒഴിക്കും = ഇല്ലാതാക്കുന്ന. അച്യുതനുടെ = കൃഷ്ണന്റെ. ബന്ധം = കയറുകൊണ്ടുള്ള കെട്ടു്. അന്തഃസന്തതരാഗൻ — മനസ്സിൽ എപ്പോഴും സ്നേഹമുള്ളവൻ. ജനകൻ = അച്ഛൻ — നന്ദഗോപൻ. ബാലം (സം) = ഉണ്ണിക്കൃഷ്ണനെ. പുണൎന്നീടിനാൻ = ആലിംഗനംചെയ്തു. ബന്ധുപ്രീതി = ബന്ധുവായ നന്ദഗോപന്റെ പേരിലുള്ള സന്തോഷം. പശുപന്മാരോടുകൂടി = ഗോപന്മാരോടുകൂടെ. രമിച്ചു് = കളിച്ചു്. സജ്ജനസഭാമദ്ധ്യേ (സം) = സജ്ജനങ്ങളുടെ സഭയുടെ നടുവിൽ. ബന്ധുക്കളുടെ ഇടയിലെന്നൎത്ഥം. വസിച്ചീടിനാൻ = ഇരുന്നു. വൃത്തം ശാൎദ്ദൂലവിക്രീഡിതം. 'പന്ത്രണ്ടാൽ മസജം സതം ത ഗുരുവും ശാൎദ്ദൂലവിക്രീഡിതം.' എന്നു ലക്ഷണം.

മൂന്നാം സൎഗ്ഗം കഴിഞ്ഞു.

# നാലാം സർഗ്ഗം

വൃന്ദാവന പ്രവേശം വർണ്ണിക്കാൻ തുടങ്ങുന്നു —

തദനന്തരമത്ര ഗോഷ്ഠദേശേ
പദമെന്നുള്ളതു സൌഖ്യമല്ലമേലിൽ
അശുഭങ്ങളനേകമുണ്ടു കണ്ടോ—
ന്നിതി ചിന്തിച്ചു തുടങ്ങി നന്ദഗോപൻ. 1

തദനന്തരം = നളകൂബര മണിഗ്രീവന്മാരുടെ ശാപമോക്ഷത്തിനുശേഷം — ഇരട്ടമരം പൊട്ടിവീണതിനു ശേഷം. അത്ര ഗോഷ്ഠദേശേ (സം) = ഈ അമ്പാടിനാട്ടിൽ. പദം = പാർപ്പിടം. താമസമെന്നു താല്പര്യം. സൌഖ്യമല്ല = സുഖമല്ല. സുഖകരമല്ലെന്നർത്ഥം. അശുഭങ്ങൾ = അമംഗലങ്ങൾ. മരം പൊട്ടി വീഴുക മുതലായ അനർത്ഥങ്ങളെന്നു താല്പര്യം. ഇതി (സം) = എന്നു്. ചിന്തിച്ചു തുടങ്ങി = വിചാരിക്കാൻ തുടങ്ങി. ഈ സർഗ്ഗത്തിൽ വൃത്തം വസന്തമാലിക. 'വിഷമേ സസജം ഗഗം സമത്തിൽ സഭരേഫം യ വസന്തമാലികയ്ക്കു'' എന്നു ലക്ഷണം.

ഉപനന്ദൻ പുതിയൊരു സ്ഥലം നിർദ്ദേശിക്കുന്നു —

ഉപനന്ദനനായ ഗോപനപ്പോ—
ളുപഗമ്യൈവമുവാച നന്ദനോടായ്
'ശുഭമായൊരു ദേശമുണ്ടുപോലും
സുഭഗം തത്ര നമുക്കു വാസയോഗ്യം.' 2

ഉപനന്ദനനായ = ഉപനന്ദനെന്നു പേരായ. ഉപഗമ്യ (സം) = വന്നിട്ടു്. ഏവം (സം) = ഇങ്ങനെ. ഉവാച (സം) = പറഞ്ഞു. ശുഭം = നല്ലതു്. സുഭഗം = സുഖകരം. തത്ര (സം) = അവിടെ. അവിടമെന്നാണിവിടെ അർത്ഥം. വാസയോഗ്യം = പാർക്കാൻ പററിയതു്. നല്ലൊരു സ്ഥലമുണ്ടത്രെ. അതു നമുക്കു പാർക്കാൻ പററിയതാണു് എന്നർത്ഥം.

വൃന്ദാവനത്തെയും ഗോവർദ്ധനപർവ്വതത്തെയും പരിചയപ്പെടുത്തുന്നു —

'നന്ദ നല്ലൊരു ഭാഗമുണ്ടു വൃന്ദാ—
വനമെന്നിങ്ങനെ, മംഗലസ്ഥലം പോൽ.
ഘനമാർഗ്ഗമതിക്രമിച്ചു ഗോവ—
ർദ്ധനശൈലം പുനരെത്രയും മനോജ്ഞം.' 3

നനു (സം) = അല്ലയോ. ഗോപന്മാരേ! വൃന്ദാവനമെന്നിങ്ങനെ ഒരു ദേശമുണ്ട്, എന്നുവായിക്കണം. മംഗലസ്ഥലം പോൽ = നല്ല സ്ഥലമാണത്രെ. ഘനമാല്യം = മേഘമാല്യം. അതിക്രമിച്ച് = കവിഞ്ഞ്. ശൈലം = പർവ്വതം. എത്രയും = ഏറ്റവും. മനോജ്ഞം = സുഖമുള്ളത്. വൃന്ദാവനം എന്നൊരു പ്രദേശമുണ്ടല്ലോ? അത് നല്ല പ്രദേശമാണത്രെ. മേഘമാല്യം കവിഞ്ഞു നില്ക്കുന്ന ഗോവർദ്ധന പർവ്വതമാകട്ടെ, ഏറ്റവും സുഖമുള്ളതാണ് എന്നർത്ഥം.

കാളിന്ദിനദിയെയും പരിചയപ്പെടുത്തുന്നു—

'യമുനാപുളിനം മനോഭിരാമം
രമണീയം കില സന്തതം വസിപ്പാൻ
മമപക്ഷമിനി ഗ്ഗമിക്ക നല്ലൂ
സമമെല്ലാവരു' മിത്ഥമങ്ങുറച്ചാർ. 4

യമുനാപുളിനം = കാളിന്ദിയുടെ മണൽത്തിട്ട്. മനോഭിരാമം = മനോഹരം. രമണീയം കില (സം) = സുഖകരമാണത്രെ. സന്തതം = എല്ലാകാലത്തും. വസിപ്പാൻ = പാർക്കുവാൻ. മമ (സം) = എന്റെ. പക്ഷം = അഭിപ്രായം. ഗമിക്ക = പോവുക. സമം = ഒപ്പം = ഒന്നിച്ച്. ഇത്ഥം (സം) = ഇപ്രകാരം. ഉറച്ചാർ = തീർച്ചപ്പെടുത്തി.

കാളിന്ദിയുടെ മണൽത്തിട്ട് മനോഹരമാണ്. അവിടെ താമസിക്കാൻ വളരെ സുഖമാണത്രെ. എല്ലാവരും ഒന്നിച്ച് പോവുകയാണ് നല്ലതെന്ന് എനിക്ക് അഭിപ്രായമുണ്ട്, അങ്ങനെ തീർച്ചപ്പെടുത്തുകയും ചെയ്തു.

ഗോപന്മാരെല്ലാവരും വൃന്ദാവനത്തിലേക്ക് പുറപ്പെടുന്നു —

അന്നേരമശേഷവല്ലവന്മാ -
രതിമോദേന തുനിഞ്ഞു കോപ്പുകൂട്ടി
ശകടങ്ങളും കരേറി മോദമോടെ
വികടാഘോഷമിയന്നു യാത്രയായി. 5

അന്നേരം = ആ സമയത്ത്. അശേഷവല്ലവന്മാർ = എല്ലാ ഗോപന്മാരും. അതിമോദേന (സം) = ഏറ്റവും സന്തോഷത്തോടു കൂടി. ഇത് പാദപൂരകമാണ്. അതിമോദേന എന്നതല്ലോ. വികടാഘോഷം = വലിയ കോലാഹലം. ഇയന്നു = കലർന്ന്. യാത്രയായി = പുറപ്പെട്ടു. ഗോപന്മാർ സാമാനങ്ങളെല്ലാം വണ്ടിയിൽ കേറി വൃന്ദാവനത്തിലേക്ക് പുറപ്പെട്ടുവെന്നർത്ഥം.

എല്ലാവരും വൃന്ദാവനത്തിലെത്തുന്നു —

പശുപാലക ബാല വൃദ്ധരെല്ലാം
പശുവൃന്ദങ്ങളുമംബുജാക്ഷിമാരും

കൃശഗാത്രിയശോദ നന്ദഗോപൻ
ദൃശമെല്ലാവരുമൊത്തു തത്ര ചെന്നാർ 6

പശുപാലകബാലവൃദ്ധർ = ഗോപന്മാരും ഗോപബാലന്മാരും ഗോപവൃദ്ധന്മാരും. പശുപാംഗനകൾ = പെണ്ണുങ്ങൾ. അംബുജാക്ഷികൾ = താമരപ്പൂ പോലെ കണ്ണുള്ള സ്ത്രീകൾ. ഗോപസ്ത്രീകളെന്ന ഭാവം. കൃശഗാത്രി = ചടച്ച ശരീരമുള്ളവൾ - സുന്ദരി. തത്ര = അവിടെ. ഗോപന്മാരും കിടാങ്ങളും വയസ്സന്മാരും സ്ത്രീകളും പശുക്കളും യശോദയും നന്ദഗോപനും എല്ലാവരും ഒന്നിച്ച് അവിടെ എത്തി.

കാളിന്ദീതീരത്തിൽ പാർപ്പുറപ്പിക്കുന്നു—

യമുനാതടകാനനേ മനോജ്ഞേ
ഭവനം തീർത്തു വസിച്ചു വല്ലവന്മാർ
അവനീതലമെങ്ങുമിത്ര നന്നാ-
ല്ലധിവാസോചിതമെന്നവർക്കു തോന്നി. 7

യമുനാതടകാനനേ (സം) = കാളിന്ദീതീരത്തിലുള്ള കാട്ടിൽ. മനോജ്ഞേ (സം) = മനോഹരമായ. മനോഹരമായ കാളിന്ദീതീരവനത്തിലെന്ന യോജിപ്പിക്കണം. ഭവനം = ഗൃഹം. തീർത്തു = നിർമ്മിച്ചു. വല്ലവന്മാർ = ഗോപന്മാർ. അവനീതലം = ഭൂതലം. എങ്ങും = എവിടെയും. അധിവാസോചിതം = പാർക്കുവാൻ പറ്റിയത്. ഇത് എന്ന ചേർക്കണം. മനോഹരമായ കാളിന്ദീതീരത്തിലുള്ള കാട്ടിൽ ഗോപന്മാർ ഗൃഹം നിർമ്മിച്ചു പാർത്തു. ഭൂമിയിൽ ഏതു പ്രദേശവും ഇതുപോലെ നല്ലതല്ല. ഇത് പാർക്കുവാൻ പറ്റിയതാണ്. എന്ന് അവർക്കു തോന്നുകയും ചെയ്തു എന്ന ഭാവം.

ഇനി അഞ്ചു ശ്ലോകംകൊണ്ട് രാമകൃഷ്ണന്മാർ പൈക്കളെ മേക്കാൻ ഇറങ്ങിയതിനെ വർണ്ണിക്കുന്നു—

ഒരുനാളഥ രാമകേശവന്മാ-
രൊരുകൂട്ടം പശുപാലബാലരോടെ
തരസാ പശുജാലപാലനാർത്ഥം
പരിതോഷേണ ഗമിച്ചു കാനനാന്തേ. 8

രാമകേശവന്മാർ = ബലരാമനും ശ്രീകൃഷ്ണനും. ഒരുകൂട്ടം = ഏതാനും. പശുപാലബാലരോടെ = ഗോപബാലന്മാരോടുകൂടി. പശുജാലപാലനാർത്ഥം = പശുക്കളുടെ സമൂഹം രക്ഷിക്കാൻവേണ്ടി - പൈക്കളെ മേക്കാൻ. പരിതോഷേണ (സം) = സന്തോഷത്തോടുകൂടി. ഗമിച്ചു = പോയി. കാനനാന്തേ (സം) = കാട്ടിലേക്ക്. ഒരു ദിവസം രാമകൃഷ്ണന്മാർ ഏതാനും ഗോപാലന്മാരോടുകൂടി പൈക്കളെ മേക്കാൻ കാട്ടിലേക്കു പോയി എന്നർത്ഥം.

രണ്ടു ശ്ലോകംകൊണ്ടു് കൃഷ്ണന്റെ അലങ്കാരങ്ങൾ വർണ്ണിക്കുന്നു—

കരസീമനി കങ്കണങ്ങളും ചേർത്ത—
ങ്ങരയിൽ കിങ്ങിണിയും നിറച്ചുചാർത്തി
പുരികുന്തളെ പീലികൊണ്ടുകെട്ടി—
പ്പുരിയോടങ്ങെഴുന്നള്ളി ഗോപബാലൻ 9

കരസീമനി (സം) = കൈകളുടെ അതിർത്തിയിൽ. കൈത്തണ്ടമേലെ എന്നർത്ഥം. കങ്കണങ്ങൾ = വളകൾ. പുരികുന്തൾ = ചുരുണ്ട തലമുടി. എഴുന്നള്ളി = പോയി. ഗോപബാലൻ = കൃഷ്ണൻ. കൈകളിൽ വളയും അരയിൽ കിങ്ങിണിയും മുടിയിൽ പീലിയുമണിഞ്ഞു് സുന്ദരനായിട്ടാണു് കൃഷ്ണൻ കാട്ടിലേക്ക പോയതെന്നർത്ഥം.

തളയും വളയും കിലുക്കി മെല്ലെ—
ക്കളവേണുസ്വനവും മുഴക്കി മന്ദം
കളി പുഞ്ചിരി കൺവിലാസമോടേ
കളഗോപാലകബാലകൻ നടന്നാൻ. 10

കളവേണുസ്വനം = മധുരമായ ഓടക്കുഴൽവിളി. കൺവിലാസം = ഭംഗിയുള്ള നോട്ടം. കടക്കൺ നോട്ടമെന്നർത്ഥം. കളഗോപാലകബാലകൻ = സുന്ദരനായ ഉണ്ണികൃഷ്ണൻ.

ബലഭദ്രനെ വർണ്ണിക്കുന്നു—

സ്ഫടികത്തിനു തുല്യമാം ശരീരം
ചടുലം നീലദുകൂലവും ധരിച്ചു്
പടുത്വമിയന്നു മന്ദമന്ദം
നടകൊണ്ടാനഥ രോഹിണീതനൂജൻ 11

സ്ഫടികത്തിനു തുല്യം = പളുങ്കുപോലെ വെളുത്തതു്. ചടുലം = ചപലം — പാറിക്കളിക്കുന്നതു്. നീലദുകൂലം = നീലപ്പട്ടു്. പടുത്വം = സമർത്ഥത - മിടുക്കു്. ഇയന്നു = വഹിച്ചു്. നടകൊണ്ടാൻ = നടന്നു. രോഹിണീതനൂജൻ = രോഹിണിയുടെ പുത്രൻ - ബലഭദ്രൻ. വെളുത്ത ശരീരത്തിൽ നീലവസ്ത്രവും ധരിച്ചു മിടുക്കനായി ബലഭദ്രനും നടന്നുവെന്നർത്ഥം.

തരമായ വയസ്യരോടുകൂടി
തരുമൂലങ്ങളിൽനിന്നു കേളിയാടി
തരുണാർക്കസമപ്രകാശകന്മാർ
തരസാ ഗോക്കളെമേച്ചു സഞ്ചരിച്ചാർ. 12

ഉത്കടമായ = മദോന്മത്തരായ, സമപ്രായക്കാരായ. വയസ്യരോടുകൂടി = കൂട്ടുകാരോടൊപ്പം. തരുമൂലങ്ങളിൽ = മരച്ചുവടുകളിൽ. തണലുകളിലെന്നർത്ഥം. കേളിയാടി = കളിച്ച്. തരുണാർക്കസമപ്രകാശകന്മാർ = ബാലസൂര്യനെപ്പോലെ തേജസ്സുള്ളവർ. രാമകൃഷ്ണന്മാരെന്ന സന്ദർഭംകൊണ്ട് വന്നുകൂടുന്നു. ഗോക്കളെ = പശുക്കളെ.

നാലുശ്ലോകം കൊണ്ട് വത്സാസുരവധം വർണ്ണിക്കുന്നു —

(യുഗ്മകം)

യമുനാജലപാനമാശുകൃത്വാ
ഗമനായാസശമം വരുത്തി നിത്യം
കമനീയമതായ കാനനാന്തേ
കമലാജാനികളിക്ക ദശായാം 13

ശിശുവാകിന കൃഷ്ണനെച്ചതിപ്പാൻ
പശുവത്സാകൃതി പൂണ്ടു കംസദൂതൻ
അസുരാധമനാശു തത്ര ചെന്നാ-
നസുനാശത്തിനടുക്കയായൊരന്നേരം 14

യമുനാജലപാനം = കാളിന്ദിയിലെ വെള്ളം കുടിക്കൽ. ആശു (സം) = വേഗത്തിൽ. കൃത്വാ (സം) = ചെയ്തിട്ട്. ഗമനായാസശമം = നടന്ന ക്ഷീണത്തിന്റെ കുറവ്. കമനീയം = മനോഹരം. കാനനാന്തേ = വനപ്രദേശത്ത്. കമലാജാനി = ലക്ഷ്മീപതി = കൃഷ്ണൻ. ദശായാം (സം) = സമയത്ത്. ശിശു = ബാലൻ. പശുവത്സാകൃതിപൂണ്ട് = പശുക്കുട്ടിയുടെ രൂപം ധരിച്ച്. കംസദൂതൻ = കംസൻ അയച്ച. അസുരാധമൻ = ദുഷ്ടനായ അസുരൻ. തത്ര (സം) = അവിടെ. അസുനാശത്തിന് = പ്രാണനാശത്തിന്. കംസൻ പറഞ്ഞയച്ച ഒരു അസുരൻ ഒരു കാളക്കുട്ടിയുടെ രൂപം ധരിച്ച് കൃഷ്ണനെ ചതിച്ച് കൊല്ലുവാൻ കാട്ടിലേക്ക് ചെന്നുവെന്നർത്ഥം.

കരുണാകരനാതറിഞ്ഞു വേഗാൽ
ചരണം രണ്ടുമുടൻ കരേ ഗ്രഹീത്വാ
തരു തന്നിലടിച്ചു നിഗ്രഹിച്ചാൻ
തരസാ ദാനവനെ ത്രിലോകനാഥൻ. 15

കരുണാകരൻ = ദയാനിധി = കൃഷ്ണൻ. ചരണം = കാൽ. കരേ (സം) = കയ്യിൽ. ഗ്രഹീത്വാ (സം) = പിടിച്ചിട്ട്. തരു തന്നിൽ = മരത്തിന്മേൽ. നിഗ്രഹിച്ചാൻ = കൊന്നു. ദാനവനെ = അസുരനെ. ത്രിലോകനാഥൻ = മൂന്നുലോകങ്ങളുടെയും അധിപതി. ദയാനിധിയും ത്രൈലോക്യനാഥനുമായ കൃഷ്ണൻ ആ കാളക്കുട്ടിയുടെ നാലുകാലും രണ്ടു കൈകൊണ്ടു കൂട്ടിപ്പിടിച്ച് ഒരു മരത്തിന്മേൽ അടിച്ചു കൊന്നുവെന്നർത്ഥം.

ദിവി ദേവകരം പുഷ്പവൃഷ്ടിചെയ്തു
ഭുവനാധീശനിലുള്ള ഭക്തിയോടെ
നവ സുന്ദരനിന്ദിരാ മണാളൻ
ഭവനം പ്രാപ്യ ഭുജിച്ചു സുപ്തനായി. 16

ദിവി (സം) = സ്വർഗ്ഗത്തിൽ. ദേവകൾ = ദേവന്മാർ. പുഷ്പവൃഷ്ടി = പൂമഴ. ഭുവനാധീശനിൽ = ലോകനാഥനായ കൃഷ്ണനിൽ. നവസുന്ദരൻ = പുതുമ നശിക്കാത്ത സുന്ദരൻ. ഇന്ദിരാമണാളൻ = ലക്ഷ്മീവല്ലഭൻ. ഭവനം = ഗൃഹം. പ്രാപ്യ (സം) = പ്രാപിച്ചിട്ട്. ഭുജിച്ച് = ഊണു കഴിച്ച്. സുപ്തനായി = ഉറങ്ങി.

കൃഷ്ണന്റെ പ്രഭാത കൃത്യങ്ങൾ വർണ്ണിക്കുന്നു—

ദിനനായകനങ്ങുദിച്ചനേരം
പുനരുത്ഥായ കുളിച്ചു വാസുദേവൻ
നന്മഭക്ഷണവും കഴിച്ചു മോദാൽ
വനയാനത്തിനു കോപ്പു കൂട്ടി നിന്നാൻ 17

ദിനനായകൻ = പകലിന്റെ നാഥൻ - സൂര്യൻ. സൂര്യനെ പകലിന്റെയും ചന്ദ്രനെ രാത്രിയുടെയും നാഥനായിട്ടാണ് സംസ്കൃതസാഹിത്യത്തിൽ വർണ്ണിക്കുക പതിവ്. ഉത്ഥായ (സം) = എഴുന്നേറ്റിട്ട്. വാസുദേവൻ = വാസുദേവപുത്രനായ കൃഷ്ണൻ. നന്മ പാദപൂരണം. വനയാനത്തിനു = കാട്ടിലേക്കുപോവാൻ. കോപ്പു കൂട്ടി = ഒരുക്കം കൂട്ടി.

മൂന്നു ശ്ലോകം കൊണ്ട് യശോദ ഉണ്ണികളെ അലങ്കരിച്ചതായി വർണ്ണിക്കുന്നു—

പരിചോടു യശോദ തൻ വിളിച്ചു–
ങ്ങരികേ ചേർത്തു പുണർന്നു മന്ദമന്ദം
പുരികുന്തളമഴിച്ചു ഭംഗിയോടേ
തരസാ കെട്ടി മുഖാംബുജം മിനുക്കി 18

വലയങ്ങളണിഞ്ഞു പാണിയുഗ്മേ
പുലിയൻ മോതിരവും ഗളാന്തരാളേ
മണികിങ്ങിണി കാഞ്ചിയും നിതംബേ
മണമേറും കുസുമം ച കേശപാശേ 19

ചരണേ മണിനൂപുരം ധരിപ്പി–
ച്ചരവിന്ദാക്ഷനെയങ്ങു യാത്രയാക്കി

മുസലായുധ വേഷവും തഥൈവ
പ്രസഭം ചെയ്യിച്ചു ചിത്ത കൗതുകേന 20

പുണൎന്നു = ആലിംഗനം ചെയ്തു. പുരികുന്തൾ = ചുരുണ്ട തലമുടി. മുഖാംബുജം = പൊന്താമരപ്പൂപോലുള്ള മുഖം. ചിന്നക്കി = ഉൽഫുല്ലമാക്കി. വലയങ്ങൾ = വളകൾ. പാണിയുഗ്മേ (സം) = രണ്ടുകൈകളിലും. പുലിയൻമോതിരം = പുലിനഖമോതിരം. ഗളാന്തരാളേ(സം) = കഴുത്തിൽ. മണികിങ്ങിണി = രത്നകിങ്ങിണി. കാഞ്ചി = അരഞ്ഞാൺ. നിതംബേ (സം) = അരയിൽ. കുസുമംച(സം) = പൂവും. കേശപാശേ (സം) = തലമുടിയിൽ. കൈകളിൽ വളകളും കഴുത്തിൽ പുലിനഖമോതിരവും അരയിൽ കിങ്ങിണിയും അരഞ്ഞാണും തലമുടിയിൽ പൂവും അണിയിച്ചു എന്നന്വയിക്കണം. ചരണേ(സം) = കാലിൽ. മണിനൂപുരം = രത്നച്ചിലമ്പ്. അരവിന്ദാക്ഷനെ = താമരപ്പൂപോലുള്ള കണ്ണുകളോടു കൂടിയ കൃഷ്ണനെ. യാത്രയാക്കി = യാത്രയ്ക്കണിയിച്ചൊരുക്കി. മുസലായുധവേഷം = ബലഭദ്രന്റെ അലങ്കാരം. തഥൈവ(സം) = അങ്ങനെ തന്നെ കൃഷ്ണന്റേതുപോലെതന്നെ. പ്രസഭം = ബലാൽക്കാരമായി. പിടിച്ചിരുത്തി അണിയിച്ചുവെന്നർത്ഥം. ചിത്തകൗതുകേന (സം) = മനസ്സിൽ കൗതുകത്തോടുകൂടി.

രാമകൃഷ്ണന്മാർ കാട്ടിലേക്ക് യാത്രയാകുന്നു —

ധനപാണിതലേ വഹിച്ചു ശൃംഗം
പുനരോടക്കുഴലും വളഞ്ഞ കൊമ്പും
പശുപാലക ബാലരോടു കൂടി
ശിശുധേനക്കളെയും തെളിച്ചു കൃഷ്ണൻ 21

അടവീതട വീഥിയിൽക്കളിപ്പാൻ
നടകൊണ്ടാനഗ്രജേന സാകം
അടിയാകിന പങ്കജേ വിളങ്ങും
പൊടികൊണ്ടാശു വനം വിശുദ്ധമാക്കി. 22

പാണിതലേ(സം) = ഉള്ളംകയ്യിൽ. വഹിച്ചു = ധരിച്ചു. ശൃംഗം = കൊമ്പ്. ഓടക്കുഴൽപോലെ ഊതുന്ന വാദ്യങ്ങളാണ് ശൃംഗവും വളഞ്ഞകൊമ്പും. പശുപാലകബാലരോടുകൂടി = ഗോപബാലന്മാരോടുകൂടി. ശിശുധേനക്കളെ = പശുക്കുട്ടികളെ. അടവീതടവീഥിയിൽ = കാട്ടുവഴിയിൽ. നടകൊണ്ടാൻ = പോയി. അഗ്രജേനസാകം(സം) = ജ്യേഷ്ഠനോടുകൂടെ. ബലഭദ്രനോടുകൂടെ യെന്നർത്ഥം. അടി = കാലടി. ആകിന = ആകുന്ന. പങ്കജേ = താമരപ്പൂവിൽ. കാലടിയാകുന്ന താമരപ്പൂവ് എന്നതിൽ രൂപകാലങ്കാരം. വനം = കാട്. കൃഷ്ണൻ കയ്യിൽ കൊമ്പും കുഴലും ധരിച്ച് പശുക്കുട്ടികളെ തെളിച്ചുകൊണ്ട് ജ്യേഷ്ഠനോടു കൂടെ കാട്ടിൽ കളിക്കാൻ പോയി. അങ്ങനെ കാൽപ്പൊടികൊണ്ട് വനപ്രദേശം പരിശുദ്ധമാക്കി എന്നർത്ഥം.

കൃഷ്ണന്റെ പാദരേണുവേററു നിമിത്തം വൃന്ദാവനത്തിനുണ്ടായിട്ടുള്ള അഭ്യുദയം അടുത്ത മൂന്നു ശ്ലോകംകൊണ്ടു വർണ്ണിക്കുന്നു —

മധുസൂദന പാദരേണുസംഗാ —
ലധികം ശോഭിതമായി കാനനാന്തം
മധുമാരി ചൊരിഞ്ഞു, പുഷ്പജാലേ
മധുപാളീ മധുപാനവും തുടങ്ങി. 23

മധുസൂദന പാദരേണുസംഗാൽ (സം) = കൃഷ്ണന്റെ കാലിലെ പൊടിയേററതു നിമിത്തം. അധികം = ഏററവും. ശോഭിതമായി = ശോഭിച്ചു. കാനനാന്തം = വനപ്രദേശം. മധുമാരി = പൂന്തേൻമഴ. ചൊരിഞ്ഞു = പെയ്തു. പുഷ്പജാലേ(സം)= പൂനിരയിൽ. മധുപാളീ (സം)= മധുപങ്ങളുടെ = വണ്ടുകളുടെ ആളി = സമൂഹം. മധുപാനം = തേൻ കുടിക്കൽ. കാട്ടിൽ പൂക്കൾ ധാരാളമുണ്ടായെന്നർത്ഥം.

മയിലും കുയിലും മദം തുടങ്ങീ
മുയലും മാനുകളും കളിച്ചു മേവീ
മലയും നിലയും മരങ്ങളും പുല്ലും
കലയും പന്നിയുമേററമുല്ലസിച്ചു. 24

മദം തുടങ്ങി = സന്തോഷം കൊണ്ടു മദിക്കാൻ തുടങ്ങി. നിലവും എന്നായിരിക്കണം പാഠം. നിലം = കൃഷിസ്ഥലം. കല = കലമാൻ. ഉല്ലസിച്ചു = ശോഭിച്ചു. എല്ലാവർക്കും സന്തോഷമായെന്നർത്ഥം.

ഹരിയും കരിയും വെടിഞ്ഞു വൈരം
നരിയും പന്നിയുമൊന്നുപോലെയായി
ഉരഗം ബത കീരിയും നിരന്നു
നരകാരാതി വനേ വസിച്ച കാലം. 25

ഹരി = സിംഹം. കരി = ആന. ഒന്നുപോലെയായി = ഒരേ സ്വഭാവമുള്ളവരായി. നരി ക്രൂരസ്വഭാവമുപേക്ഷിച്ചുവെന്നർത്ഥം. ഉരഗം = പാമ്പ്. ബത(സം) = ആശ്ചര്യം. നിരന്നു = ഇണങ്ങി. നരകാരാതി = നരകാസുരന്റെ ശത്രു - കൃഷ്ണൻ. വനേ (സം) = കാട്ടിൽ. കൃഷ്ണന്റെ മാഹാത്മ്യം നിമിത്തം സിംഹം നരി കീരി മുതലായവ ജന്മവൈരം വെടിഞ്ഞുവെന്നർത്ഥം.

ഇനി നാലു ശ്ലോകംകൊണ്ട് ബകാസുരവധം വർണ്ണിക്കുന്നു —

ബകരൂപമുടൻ ധരിച്ചിട്ടൊരു —
നകതാരിൽക്കപടേന കോപിദൈത്യൻ
നഖവും മുഖവും തുറിച്ച കണ്ണും
നിഖിലം ഭീതികരം ഗിരിപ്രമാണം. 26

ബകരൂപം = കൊററിയുടെ ആകൃതി. അകം = മനസ്സ്. താര് = പൂവ്. അകതാരിൽ = പൂപോലുള്ള മനസ്സിൽ. മനസ്സിനെ പൂവിനോടും തളിരിനോടും ഉപമിച്ചു സമാസിക്കുന്നത് മലയാളത്തിലെ ഒരു ശൈലിയാണ്. അകമലര്, മനതളിര് മുതലായവ ഉദാഹരണം. കപടേന(സം) = കള്ളത്തരത്തോടുകൂടി. കോപി (സം) = ഒരു. ദൈത്യൻ = അസുരൻ. നിഖിലം = എല്ലാം. ഭീതികരം = ഭയമുണ്ടാക്കുന്നത്. ഗിരിപ്രമാണം = പർവ്വതത്തിന്റെ വലിപ്പം. ഒരസുരൻ മനസ്സിൽ കള്ളത്തരം കരുതി കൊററിയുടെ രൂപം ധരിച്ച് കൃഷ്ണന്റെ സമീപത്തിലെത്തി. അതിന്റെ നഖവും മുഖവും ഉടലും കണ്ണുമെല്ലാം ഭയങ്കരമാണ്. മലയോളം വലിപ്പവുമുണ്ട് എന്നർത്ഥം.

ബകാസുരൻ കൃഷ്ണനെ കൊത്തി വിഴുങ്ങുന്നു, ചൂടുസഹിക്കാതെ വിട്ടുകളയുന്നു —

ഗുഹപോലെ പിളർന്ന കൊക്കിനുള്ളിൽ
സഹസാ വന്നു മുകുന്ദനെ ഗ്രസിച്ചാൻ
ദഹനന്നു സമാനമാം തദംഗം
വഹിയാഞ്ഞത്തദ്ദനുസൂനു സന്ത്യജിച്ചാൻ 27

മുകുന്ദനെ = കൃഷ്ണനെ. ഗ്രസിച്ചാൻ = വിഴുങ്ങി. ദഹനന്നു = അഗ്നിക്കു. സമാനം = തുല്യം. - ചൂടുള്ളതെന്നർത്ഥം. തദംഗം = ആ കൃഷ്ണന്റെ ശരീരം. വഹിയാഞ്ഞ് = എടുക്കാനാവാതെ. ദനുസൂനു = ദനുവിന്റെ പുത്രൻ - അസുരൻ. ദനുവിന്റെയും ദിതിയുടെയും പുത്രന്മാരാണ് അസുരന്മാർ. സന്ത്യജിച്ചാൻ = ഉപേക്ഷിച്ചു.

കൃഷ്ണൻ ബകാസുരന്റെ കൊക്കുകൾ പിടിച്ച് ചീന്തിക്കൊല്ലുന്നു —

പുനരമ്പൊടു കൊത്തുവാനടുക്കും
ദനുജൻ തന്നുടെ കൊക്കു കൈകളിലാക്കി
കുടിലാസുരനെക്കുശേശയാക്ഷൻ
നടുവേ കീറിയെറിഞ്ഞു രണ്ടു ഭാഗേ. 28

കൊത്തുവാനടുക്കും = കൊത്താൻ വരുന്ന. ദനുജൻ തന്നുടെ = അസുരന്റെ. കുടിലാസുരനെ = കള്ളവേഷം ധരിച്ചു വന്ന ആ ബകാസുരനെ. കുശേശയാക്ഷൻ = താമരക്കണ്ണൻ. നടുവേ = നടുവിൽ. രണ്ടുഭാഗേ = രണ്ടുഭാഗത്ത്.

കൃഷ്ണൻ ആ കൊററിയുടെ കൊക്ക് രണ്ടും പിടിച്ച് രണ്ടായി ചീന്തിയിട്ടു - കൊന്നു.

ദേവന്മാർ കൃഷ്ണനിൽ പുഷ്പവർഷം ചെയ്യുന്നു —

ബകവൈരിയുടെ ശിരസ്സിലപ്പോൾ
വികചം കല്പകവൃക്ഷ പുഷ്പജാലം

സുഖമോടു ചൊരിഞ്ഞു വാനവന്മാ —
രഖിലം പ്രീതി കലൎന്നു ജീവലോകം. 29

ബകവൈരിയുടെ = ബകാസുരനെക്കൊന്ന കൃഷ്ണന്റെ. ശിരസ്സിൽ = തലയിൽ. വികചം = വിടൎന്ന. കല്പകപുഷ്പജാലം = കല്പകവൃക്ഷപുഷ്പങ്ങൾ. ചൊരിഞ്ഞു = വൎഷിച്ചു. വാനവന്മാർ = ദേവകൾ. അഖിലം = എല്ലാം. ജീവലോകത്തിന്റെ വിശേഷണം. സംസ്കൃത രീതിയിൽ വിശേഷ്യത്തിൽ നിന്നു വിട്ടു പ്രയോഗിച്ചിരിക്കുന്നു. പ്രീതി കലൎന്നു = സന്തോഷിച്ചു. ജീവിലോകം = പ്രാണിവൎഗ്ഗം. എല്ലാ പ്രാണിവൎഗ്ഗവും ബകാസുരവധം നിമിത്തം സന്തോഷിച്ചുവെന്നൎത്ഥം.

നിജമാകിന മന്ദിരേ നിശായാം
സ്വജനത്തോടൊരുമിച്ചുറങ്ങി ബാലൻ
നിജബന്ധുജനാന്വിതൻ പ്രഭാതേ
നിജകൃത്യത്തിനു കാനനം പ്രപേദേ. 30

നിജം = തന്റേതു്. മന്ദിരേ(സം) = ഗൃഹത്തിൽ. നിശായാം(സം) = രാത്രിയിൽ. നിജബന്ധുജനാന്വിതൻ = തന്റെ ബന്ധുക്കളോടുകൂടി. പ്രഭാതേ (സം) = രാവിലെ. നിജകൃത്യത്തിനു = തന്റെ പ്രവൃത്തിക്കു്. പശുക്കളെ മേക്കാൻ. കാനനം = കാടു്. പ്രപേദേ(സം) = പ്രാപിച്ചു. ബകവധം കഴിഞ്ഞന്നു മടങ്ങിവന്നു രാത്രിയുറങ്ങി. പിറേറ ദിവസവും രാവിലെ കാട്ടിലേക്കുപോയി എന്നൎത്ഥം. ഒരു ദിവസം കൊററി ഉപദ്രവിക്കാൻ വന്നുവെന്നു കരുതി പിറേറ ദിവസം കാട്ടിലേക്കു പോകാതിരുന്നില്ലെന്നു ഭാവം.

പൊതിച്ചോറുമെടുത്തു കൂട്ടവാന —
ങ്ങതിനുള്ളോരുപദംശവും വഹിച്ചു്
മതിമോദമിയന്നു വല്ലവന്മാർ
ദിതിജാരിക്കു സഹായമായു് നടന്നാർ. 31

പൊതിച്ചോറു് = പൊതിച്ചോറു് — പൊതിഞ്ഞ ചോറു് — ചോററിൻ പൊതി. കൂട്ടവാൻ = കറി. അതിനുള്ളോരു = ആ ചോററിനുള്ള. ഉപദംശം = ഉപ്പേരി. വഹിച്ചു് = എടുത്തു്. മതിമോദം = മനസ്സന്തോഷം. വല്ലവന്മാർ = ഗോപന്മാർ. ദിതിജാരിക്കു് = അസുര ശത്രുവിനു് — കൃഷ്ണനു്. സഹായമായു് = തുണയായു്. ചോററിൻ പൊതിയും കൂട്ടാനും ഉപ്പേരിയുമായി ഗോപന്മാർ കൃഷ്ണനു സഹായമായി കാട്ടിലേക്കു പോയെന്നൎത്ഥം.

ഇനി നാലുശ്ലോകം കൊണ്ടു് അഘാസുരവധം വൎണ്ണിക്കുന്നു —

ഉരഗാകൃതിയായഘാസുരൻ താ —
നൊരു മാൎഗ്ഗേ വദനം പിളൎന്നു നിന്നാൻ

ഗുഹയെന്നു നിനച്ചു ഗോപവൃന്ദം
സഹസാ തന്മുഖകന്ദരേ കടന്നു. 32

ഉരഗാകൃതി = സർപ്പത്തിന്റെ ആകൃതിയുള്ള. അഘാസുരൻ = അഘൻ എന്ന പേരായ അസുരൻ. ഒരു ഭാഗേ(സം) = ഒരു ഭാഗത്ത്. വദനം = മുഖം = വായ. നിനച്ചു = വിചാരിച്ച്. ഗോപവൃന്ദം = ഗോപസമൂഹം. തന്മുഖകന്ദരേ(സം) = ആ പാമ്പിന്റെ വായയാകുന്ന ഗുഹയിൽ. അഘാസുരൻ വലിയ പെരുമ്പാമ്പായി ഗുഹപോലെ വാ പൊളിച്ച് വഴിയിൽ കിടന്നു. ഗോപന്മാർ അതു ഗുഹയാണെന്നു തെറ്റിദ്ധരിച്ച് അതിന്റെ വായിൽക്കടന്നുവെന്നു സാരം.

വിഷപാവകശക്തികൊണ്ടനേകം
വിഷമാവസ്ഥ പിണഞ്ഞുഴന്ന നേരം
വിഷയാർണ്ണവ കർണ്ണധാരനാകും
വിഷഭൃന്നാശന കേതുവും കടന്നാൻ 33

വിഷപാവകശക്തികൊണ്ട് = പാമ്പിന്റെ അകത്തുള്ള വിഷാഗ്നിയുടെ ചൂടിനാൽകൊണ്ട്. അനേകം = അധികം. വളരെയധികമെന്നർത്ഥം. വിഷമാവസ്ഥ = ക്ലേശം. പിണഞ്ഞ് = ഓർക്കാതെ വന്നുപെട്ട്. ഉഴന്നനേരം = എന്തുചെയ്യണമെന്നറിയാതെ അലഞ്ഞ സമയത്ത്. വിഷയാർണ്ണവ കർണ്ണധാരൻ = സുഖദുഃഖാദികളായ വിഷയങ്ങളാകുന്ന സമുദ്രത്തിൽ ചുക്കാൻ പിടിക്കുന്നവൻ. ആപത്തുകളിൽ നിന്നു രക്ഷിക്കുന്നവനെന്നർത്ഥം. വിഷഭൃത്തുക്കൾ = വിഷം ധരിക്കുന്നവർ = സർപ്പങ്ങൾ. അവയെ നശിപ്പിക്കുന്നവൻ. വിഷഭൃന്നാശനൻ = ഗരുഡൻ - ഗരുഡൻ കൊടിയടയാളമായിട്ടുള്ളവൻ. വിഷഭൃന്നാശനകേതു = കൃഷ്ണൻ. ഗോപന്മാർ പെരുമ്പാമ്പിനുള്ളിൽ വിഷത്തീയേറ്റു ചുട്ടുനീറുന്നതായറിഞ്ഞ് കൃഷ്ണനും അവിടെ കടന്നു ചെന്നുവെന്നർത്ഥം.

മുഖമങ്ങു മുറുക്കിനാൻ പെരുമ്പാ -
മ്പഖിലേശന്റെ വിനാശനം വരുത്താൻ
മുരവൈരി തദാ വളർന്നു കണ്ഠം
വിരവോടങ്ങു പിളർന്നു നിഗ്രഹിച്ചാൻ. 34

മുഖം = വായ. മുറുക്കിനാൻ = കൂട്ടിയടച്ചു. അഖിലേശന്റെ = സർവ്വേശ്വരനായ കൃഷ്ണന്റെ. വിനാശനം = നാശം. മുരവൈരി = കൃഷ്ണൻ. തദാ (സം) = അപ്പോൾ. വളർന്നു = തന്റെ ശരീരം വലുതാക്കി. കണ്ഠം = കഴുത്ത്. നിഗ്രഹിച്ചാൻ = കൊന്നു. കൃഷ്ണൻ പെരുമ്പാമ്പിന്റെ അകത്തു നിന്നു വലുതായി. അതിന്റെ കഴുത്തുകീറിക്കൊന്നുവെന്നർത്ഥം.

അന്നേരമഘാസുരന്റെ ദേഹാ-
ദതിയായിട്ടൊരു കാന്തി സംഭവിച്ചു,
അതുചെന്നു മുകുന്ദനോടു ചേർന്നു
കുതുകം കണ്ടു വണങ്ങിവാനവന്മാർ 35

അന്നേരം = ആ സമയത്ത്. ദേഹാൽ (സം) = ശരീരത്തിൽ നിന്ന്. അതിയായിട്ട് = വലുതായ. കാന്തി = തേജസ്സ്. സംഭവിച്ചു = ഉണ്ടായി. മുകുന്ദനോട് = കൃഷ്ണനോട്. കുതുകം = അത്ഭുതം. വണങ്ങി = വന്ദിച്ചു. വാനവന്മാർ = ദേവന്മാർ. അഘാസുരൻ മരിച്ചപ്പോൾ അഘാസുരന്റെ ശരീരത്തിൽ നിന്ന് വലിയൊരു തേജസ്സ് പൊങ്ങിവന്ന് കൃഷ്ണനിൽ ലയിച്ചതു കണ്ട് അത്ഭുതപ്പെട്ട് ദേവന്മാർ കൃഷ്ണനെ വന്ദിച്ചുവെന്നർത്ഥം.

ബ്രഹ്മാവ് പശുക്കുട്ടികളെ മായകൊണ്ടു മറച്ച വത്സസ്തേയ കഥ ഇനി പതിനെട്ടു ശ്ലോകം കൊണ്ടു വർണ്ണിക്കുന്നു —

കബളങ്ങളെടുത്തു ഭുക്തിചെയ്യാ-
നബലാലാളനലോലനായ ബാലൻ
പ്രബലം മുരവൈരിതൻ വിലാസം
സകലം കണ്ടജനൊന്നു വിസ്മയിച്ചാൻ 36

കബളങ്ങൾ = ചോറുരുളകൾ. പൊതിച്ചോറുകളെന്നർത്ഥം. ഭുക്തി ചെയ്യാൻ = ഉണ്ണാൻ. അബലാലാളനലോലൻ = സ്ത്രീകളുടെ ലാളനത്തിൽ കൊതി പൂണ്ടവൻ. ഗോപസ്ത്രീകൾ ലാളന മനോഭാവത്തോടുകൂടി - സ്നേഹത്തോടുകൂടി കൊടുത്തയച്ച ചോറുരുള ഉണ്ണുവാൻ താൽപര്യമുള്ളവനെന്നർത്ഥം. ബാലൻ = ഉണ്ണികൃഷ്ണൻ. പ്രബലം = വളരെ ശക്തികൂടിയ. മുരവൈരിതൻ വിലാസം = കൃഷ്ണന്റെ അത്ഭുത പ്രഭാവം. അഘാസുരനെപ്പോലുള്ള ദുഷ്ടന്മാരെപ്പോലും നിഗ്രഹിക്കുവാനുള്ള ശക്തിയെന്നർത്ഥം. അജൻ = ബ്രഹ്മാവ്. വിസ്മയിച്ചാൻ = അത്ഭുതപ്പെട്ടു. കൃഷ്ണൻ അഘാസുരനെക്കൊന്നതും അഘാസുരനിൽ നിന്നൊരു തേജസ്സുപൊങ്ങി കൃഷ്ണനിൽ ചേർന്നതും മറ്റും കണ്ട് ബ്രഹ്മാവ് അത്ഭുതപ്പെട്ടുവെന്നർത്ഥം.

അഥ വത്സകുലം മറച്ചു പിന്നെ
പ്രഥിതം ഗോപകുലത്തെയും മറച്ചാൻ
പരമേഷ്ഠി പരീക്ഷണാർത്ഥമായി
പ്പരമാത്മാവിനെ വഞ്ചനെന്ന വേലയാൻ. 37

വത്സകുലം = പശുക്കിടാങ്ങളുടെ സമൂഹത്തെ. മറച്ചു = മായ പ്രയോഗിച്ചു കാണാതാക്കി. പ്രഥിതം = പ്രസിദ്ധം. ഗോപകുലത്തെ = ഗോപസമൂഹത്തെ. പരമേഷ്ഠി = ബ്രഹ്മാവ്. പരീക്ഷണാർത്ഥം = കൃഷ്ണനെ പരീ

ക്ഷിക്കാൻ വേണ്ടി. പരമാത്മാവിനെ = ഭഗവാൻ കൃഷ്ണനെ. വഞ്ചനേന (സം) = ചതികൊണ്ട്. വെൽവാൻ = ജയിക്കാൻ. ബ്രഹ്മാവ് ചതിച്ച് കൃഷ്ണനെ ജയിക്കാൻ പറ്റുമോ എന്നു പരീക്ഷിക്കാൻ വേണ്ടി ആദ്യം പശുക്കിടാങ്ങളെയും പിന്നെ ഗോപന്മാരെയും മായകൊണ്ട് മറച്ചു കാണാതാക്കിയെന്നു സാരം.

ഹരിതാനഥ ഗോപ ഗോസമൂഹം
തരസാ നിർമ്മിതമാക്കി നിർവ്വിവാദം
ഒരു വത്സരമങ്ങതിക്രമിച്ചു
വിരവിൽത്തത്ര വിരിഞ്ചനാവിരാസീൽ. 38

ഹരി = കൃഷ്ണൻ. ഗോപഗോസമൂഹം = ഗോപസംഘത്തെയും പശുക്കൂട്ടത്തെയും. തരസാ (സം) = പെട്ടെന്ന്. നിർമ്മിതമാക്കി = സൃഷ്ടിച്ചു. നിർവ്വിവാദം - സംശയം തോന്നാത്ത വിധം. വത്സരം = കൊല്ലം. അതിക്രമിച്ചു = കടന്നുപോയി. തത്ര (സം) = അവിടെ. വിരിഞ്ചൻ = ബ്രഹ്മാവ്. ആവിരാസീൽ (സം) - പ്രത്യക്ഷപ്പെട്ടു. വന്നുവെന്നർത്ഥം.

അന്യരൂപ പദാർത്ഥവും വിശേഷാൽ
പുനരങ്ങേയ പദാർത്ഥവും തദാനീം
അറിവാനരുതാഞ്ഞുഴന്നു നിന്നാൻ
മറിമായത്തിനു മൂലമാം വിരിഞ്ചൻ. 39

അന്യരൂപപദാർത്ഥം = യഥാർത്ഥത്തിൽ മുമ്പുണ്ടായിരുന്ന വസ്തു. വിശേഷാൽ (സം) = വിശേഷിച്ച്. തദാനീം (സം) = അപ്പോൾ. മറിമായം = വ്യാജം. മൂലം = കാരണം. വിരിഞ്ചൻ = ബ്രഹ്മാവ്. ബ്രഹ്മാവു മറച്ചിട്ടുള്ള പശുക്കളും ഗോപന്മാരും അവരുടെ സാമഗ്രികളുമെല്ലാം മറഞ്ഞു തന്നെ ഇരിക്കുന്നുണ്ട്. ഒരു കൊല്ലം അവർ അതേ നിലയിൽ കഴിഞ്ഞുകൂടി. എന്നാൽ ആദ്യത്തെ ദിവസം തന്നെ കൃഷ്ണൻ കാണാതായ എല്ലാ പശുക്കളെയും ഗോപന്മാരെയും മറ്റും സ്വയം സൃഷ്ടിച്ചു. ബ്രഹ്മാവ് ഒരു കൊല്ലം കഴിഞ്ഞു വന്നു നോക്കുമ്പോൾ താൻ മറച്ചവരും കൃഷ്ണൻ സൃഷ്ടിച്ചവരും തമ്മിൽ യാതൊരു വ്യത്യാസവുമില്ലാത്തതുകൊണ്ട് അവരെ തിരിച്ചറിയാൻ വിഷമിച്ചു എന്നർത്ഥം. കൃഷ്ണൻ സൃഷ്ടിച്ചവർ മുമ്പുണ്ടായിരുന്നവരിൽ നിന്ന് അല്പം പോലും മാറ്റമുണ്ടായിരുന്നില്ലെന്നു ഭാവം.

കൃഷ്ണൻ സൃഷ്ടിച്ച ഗോപന്മാരും പശുക്കളുമെല്ലാം, ബ്രഹ്മാവു നോക്കിക്കൊണ്ടിരിക്കെ വിഷ്ണുരൂപന്മാരായി മാറുന്നു —

പശുഗോകുല ഗോപജാലമെല്ലാ-
മണുനേരം ബത വിഷ്ണുരൂപമായി
കടകം മകുടം കിരീടഹാരം
കടിസൂത്രം വനമാല പീതചേലം 40

മകരാകൃതി കുണ്ഡലം മനോജ്ഞം
മഹിതം കൌസ്തുഭ ഹാരവത്സചിഹ്നം
അരിശംഖഗദാസരോജമിത്ഥം
വിലസും നാലു ഭുജങ്ങളും വിളങ്ങി 41

പുതുമശാഖകൾ ഗോപബാലം = പുതിയ . കൃഷ്ണൻ സൃഷ്ടിച്ച - പശുക്കളും ഗോപന്മാരും. കടകം - വള. മകുടം = ശിരസ്സിൽ പിൻഭാഗത്തെ അലങ്കാരം. കിരീടഹാരം = കിരീടവും ഹാരവും. കിരീടം = ശിരസ്സിൽ മുൻഭാഗത്തെ അലങ്കാരം. മകുടവും കിരീടവും രണ്ടും ഒന്നാണെന്ന് അമരകോശം. നാരായണീയത്തിലെ കേശാദിപാദവർണനത്തിൽ കിരീടമകുടോല്ലസൽ എന്നു തുടങ്ങുന്ന നൂറാം ദശകത്തിലെ ശ്ലോകത്തിന്നർഥം വിവരിക്കുമ്പോൾ മേൽക്കാണിച്ച ഭേദം പറഞ്ഞിരിക്കുന്നു. ഹാരം = മുത്തുമാല. കടിസൂത്രം അരയിൽ കെട്ടുന്ന അലങ്കാരം. വനമാല = പലതരം പൂക്കളും തളിരുകളും ചേർത്തുണ്ടാക്കി കഴുത്തിൽ ഉത്തരീയംപോലെ ഇട്ട് മുമ്പിൽ രണ്ടിടയായി മാറിൽ രണ്ടുവശത്തുമായി അടിവരെ തൂങ്ങിക്കിടക്കുന്ന,വിഷ്ണുവിനു മാത്രമുള്ള ഒരു പൂമാല. പീതചേലം = മഞ്ഞപ്പട്ട്. മകരാകൃതികുണ്ഡലം = മകരമത്സ്യത്തിന്റെ ആകൃതിയുള്ള കർണ്ണാഭരണം. മനോജ്ഞം = മനോഹരം. മഹിതം = ശ്രേഷ്ഠം. കൌസ്തുഭമെന്നവത്സചിഹ്നം കൌസ്തുഭമെന്ന രത്നവും ശ്രീവത്സമെന്ന മറുവും. അരിശംഖഗദാസരോജം = ചക്രം, ശംഖ്, ഗദ, താമരപ്പൂവ്. ഇത്ഥം = ഇപ്രകാരം. വിലസും = ശോഭിക്കുന്ന. ഭുജങ്ങൾ = കൈകൾ. കൃഷ്ണൻ സൃഷ്ടിച്ച ഗോപന്മാരും പശുക്കളുമെല്ലാം വിഷ്ണുരൂപം ധരിക്കുന്നതായി ബ്രഹ്മാവു കണ്ടു. കടകകുണ്ഡലഹാരകിരീടാദികളും കൌസ്തുഭം ശ്രീവത്സചിഹ്നം എന്നിവയും ശംഖചക്രഗദാ പത്മങ്ങൾ ധരിച്ച നാലുകൈകളും എല്ലാം അവരിൽ പ്രകാശിച്ചു.

ഒരു വിഷ്ണുരൂപം കൃഷ്ണനായി മാറുന്നു—

അതിലൊന്നു നിജസ്വരൂപനാക്കി
സ്ഥിതിചെയ്യുന്നഥ ദേവകീതനൂജൻ
അതു കണ്ടു വിരണ്ടു നിന്നനേകം
സ്തുതി ചെയ്യുന്നതി ഭക്തനാം വിരിഞ്ചൻ. 42

അതിലൊന്ന് = അസംഖ്യം വിഷ്ണുരൂപങ്ങളുള്ളതിൽ ഒന്ന്. നിജസ്വരൂപം = തന്റെ രൂപം. കൃഷ്ണരൂപമെന്നർഥം. അഥ (സം) = അനന്തരം. ദേവകീ തനൂജൻ = ദേവകീപുത്രനായ കൃഷ്ണൻ. വിരണ്ടു = പരിഭ്രമിച്ച്. വിരിഞ്ചൻ = ബ്രഹ്മാവ്.

ഒരു വിഷ്ണുരൂപം കൃഷ്ണനായി മാറിയതു കണ്ടപ്പോൾ അത്യന്തം പരിഭ്രമിച്ച ബ്രഹ്മാവ് കൃഷ്ണനെ സ്തുതിച്ചുവെന്നർഥം.

ഇനി മേലുള്ള ശ്ലോകം ബ്രഹ്മാവിന്റെ സ്തുതിയാണ് —

'അചരങ്ങളും ചരങ്ങളായതും നീ-
യചലബ്രഹ്മവികാസമായതും നീ
ക്വചിദസ്ഫുടരൂപനായതും നീ
ക്വചന പ്രസ്ഫുടരൂപനായതും നീ.' 43

അചരങ്ങൾ = സഞ്ചരിക്കാത്ത വൃക്ഷലതാദികൾ. ചരങ്ങൾ = സഞ്ചരിക്കുന്ന പക്ഷിമൃഗാദികൾ. അചലബ്രഹ്മവികാസം = അനക്കമില്ലാത്ത ബ്രഹ്മത്തിന്റെ പരിണാമം. ബ്രഹ്മമാണ് ഈ പ്രപഞ്ചമായിപ്പരിണമിച്ചത്. അതും കൃഷ്ണൻ തന്നെയാണെന്ന ഭാവം. ക്വചിൽ (സം) = ചില ദിക്കിൽ. അസ്ഫുടരൂപൻ = അവ്യക്ത ശരീരൻ. ക്വചന = ചിലദിക്കിൽ പ്രസ്ഫുടരൂപൻ = വ്യക്തശരീരൻ

'പശുപക്ഷിമൃഗാദിജാതിഭേദം
വശമാക്കിബ്ബഹുവിസ്തരിപ്പതും നീ
ബഹുമാർഗ്ഗഗതങ്ങളായതെല്ലാം
ബഹുധാ കുത്രചിദസ്തമാക്കുവോൻ നീ.' 44

പശുപക്ഷിമൃഗാദിജാതിഭേദം = പശു, പക്ഷി, മൃഗം തുടങ്ങിയ പലതരം ജാതികളെ. വശമാക്കി = സ്വാധീനപ്പെടുത്തി. ജനിപ്പിച്ച് എന്നർത്ഥം. ബഹു = വളരെ. വിസ്തരിപ്പത് = വർദ്ധിപ്പിക്കുന്നത്. ബഹുമാർഗ്ഗഗതങ്ങൾ = പലവഴിക്കു പോയവ. ബഹുധാ (സം) = പല തരത്തിലും. കുത്രചിൽ (സം) = എവിടെയെങ്കിലും. അസ്തമാക്കുവോൻ = നശിപ്പിക്കുന്നവൻ.

പലതരം സൃഷ്ടിക്കുന്നതും അതെല്ലാം ഇല്ലാതാക്കുന്നതും കൃഷ്ണൻ തന്നെയാണെന്നർത്ഥം. കൃഷ്ണൻ പലതും സൃഷ്ടിച്ചതും ഇല്ലാതാക്കിയതും അടുത്ത സമയംതന്നെ ബ്രഹ്മാവു കണ്ടതാണല്ലോ.

'ജഠരേ സചരാചരപ്രപഞ്ചം
ഭദ്രമാക്കി സ്ഫുടതുംഗഭംഗിയോടേ
പ്രളയാംബുധി ചേർന്ന യോഗനിദ്രാ-
മുളവാക്കുന്നു മിന്ദിരാപതേ, നീ.' 45

ജഠരേ (സം) = വയറ്റിനുള്ളിൽ. ചരാചരപ്രപഞ്ചം = സ്ഥാവരങ്ങളും ജംഗമങ്ങളുമടങ്ങിയ ലോകം മുഴുവൻ. ഭദ്രമാക്കി = സൂക്ഷിച്ചുവെച്ച്. സ്ഫുടതുംഗഭംഗിയോടെ = വ്യക്തമായ വലിയ ഭംഗിയോടു കൂടി. ഒന്നിനും യാതൊരു കേടും കൂടാതെയെന്നർത്ഥം. പ്രളയാംബുധിചേർന്ന = പ്രളയസമുദ്രത്തിൽ ലയിച്ചുകൊണ്ടുള്ള. ഭൂവിൽ എല്ലാം സമുദ്രത്തിൽ ലയിക്കുന്ന കാലത്തിനാണ് പ്രളയകാലമെന്ന പറയുന്നത്. എല്ലാം മുക്കുന്ന സമുദ്രം പ്ര

ളയസമുദ്രം. യോഗനിദ്രാം (സം) = സമാധിയുടെ രൂപത്തിലുള്ള ഉറക്കത്തെ. പ്രളയകാലത്തു സകലജീവജാലങ്ങളും ഭഗവാനിൽ യോഗനിദ്ര കൊള്ളുന്നുവെന്നു പുരാണങ്ങൾ. ഉളവാക്കുന്നതു് = ജനിപ്പിക്കുന്നതു്. ഇന്ദിരാപതേ (സം) = ലക്ഷ്മീവല്ലഭ !

'ജനനം മരണം വിപത്തു സമ്പ –
ത്തഭിമാനം പരിഭൂതി ഭൂതി ലാഭം
അതിദുർഘടമായ മായകൊണ്ടു –
ളളതിവിഭ്രാന്തി വരുത്തുമീശ്വരൻ നീ.' 46

വിപത്തു് = ആപത്തു്. സമ്പത്തു് = ഐശ്വര്യം. അഭിമാനം = ഗർവ്വം. പരിഭൂതി = അവമാനം. ഭൂതിലാഭം = ധനലാഭം. അതിദുർഘടം = ഏററവും ദുഃഖകരം. ഇതു വിഭ്രാന്തിയുടെ വിശേഷണം. അതിവിഭ്രാന്തി = വമ്പിച്ച വിവിധ ഭാവഭേദങ്ങൾ.

പരസ്പരവിരുദ്ധങ്ങളായ പല പല ഭാവഭേദങ്ങളും മായയെക്കൊണ്ടു് ജനങ്ങൾക്കുണ്ടാക്കിത്തീർക്കുന്നതു കൃഷ്ണൻ തന്നെയാണെന്നു ഭാവം.

'ഫലമൊന്നു കഴിച്ചു മണ്ണിലിട്ടാൽ
പല കൊമ്പും കവരങ്ങളും വിളങ്ങും
ചില പൊട്ടിമറിഞ്ഞു വീഴ, മപ്പുറം
ച്ചില വമ്പിച്ചു ഫലങ്ങളും പൊഴിക്കും.' 47

ഫലം = പഴം. കവരങ്ങൾ = കവിളികൾ. ഫലങ്ങൾ = പഴങ്ങൾ. വിത്തു മണ്ണിൽ കഴിച്ചിട്ടാൽ മുളച്ചു വളർന്നു് കൊമ്പുകളും ചില്ലകളുമായി വലുതാവുന്നു. ചിലതെല്ലാം കായ്ക്കുന്നതിനു മുമ്പുതന്നെ പൊട്ടി വീഴുന്നു. മറ്റു ചിലതു വളർന്നു കായ്കൾ പഴുത്തു കൊഴിയുന്നു.

വളരാനും തളരാനും കാരണം കൃഷ്ണൻ തന്നെയാണെന്നു ഭാവം.

'അതുനേരമൊരഗ്നി വന്നുപാററി
സ്ഥിതമായുള്ളതു വെന്തു ഭസ്മമാകും
അതുപോലെ സമസ്തജന്തുവർഗ്ഗ –
സ്ഥിതിയും നശ്വരമീശ! നിൻ പ്രഭാവാൽ.' 48

അഗ്നി = തീ. സ്ഥിതമായുള്ളതു = നില്ക്കുന്ന ആ മരം. സമസ്തജന്തുവർഗ്ഗസ്ഥിതി = എല്ലാജീവജാലങ്ങളുടെയും നിലനില്പു്. ഈശ! = ഈശ്വര. നിൻ പ്രഭാവാൽ (സം) = നിന്റെ ശക്തികൊണ്ടു്. നിലനില്ക്കുന്നതും നശിപ്പിക്കുന്നതും കൃഷ്ണൻ തന്നെയെന്നർത്ഥം.

'അയി! ഞാനറിയാതെ കണ്ടു ചെയ്തോ-
രപരാധം സകലം ക്ഷമിക്കവേണം.
ഉപകാരവിധാനയോഗ്യനാം ഞാ-
നപരാധം തവ ഹന്ത ചെയ്തുപോയേൻ.' 49

അയി (സം) = അല്ലയോ ഭഗവാനേ! അപരാധം = തെററ്. ഉപകാരവിധാനയോഗ്യൻ = ഉപകാരം ചെയ്യേണ്ടവൻ. ബ്രഹ്മാവിന്റെ അപേക്ഷയനുസരിച്ചാണല്ലോ വിഷ്ണു കൃഷ്ണനായി ജനിച്ചത്. അപ്പോൾ കൃഷ്ണന് ഉപകാരം ചെയ്യേണ്ടതാണല്ലോ എന്നു ഭാവം. തവ (സം) = നിനക്ക്.

അവതാരമിതെത്ര ശക്തിയുണ്ടെ-
ന്നറിവാനീമറിമായമാചരിച്ചേൻ
ചെറുതല്ല ഭവാനതെന്നിദാനീ-
മറിയുന്നേനപരം ഗ്രഹിച്ചുകൂടാ. 50

അവതാരം ഇത് = ഈ കൃഷ്ണാവതാരം. മറിമായം = കള്ളത്തരം, കൌശലം. പശുക്കിടാങ്ങളെ ഒളിച്ചുകൊണ്ടതു. ആചരിച്ചേൻ = ഞാൻ ചെയ്തു. ചെറുതല്ല = നിസ്സാരനല്ല. അത് – [illegible]. ഇദാനീം (സം) = ഇപ്പോൾ. അപരം = മറ്റൊന്നും. ഗ്രഹിച്ചുകൂടാ = മനസ്സിലാക്കാൻ എനിക്കു സാധ്യമല്ല.

അവിടുന്നു നിസ്സാരനല്ലെന്നു മനസ്സിലായി. എത്ര ശക്തിയുണ്ടെന്നു മനസ്സിലാക്കാൻ എനിക്കു കഴിവില്ല എന്നു ഭാവം.

'അറിയാമിതുമാത്രമത്രവാഴും
മറിമാൻകണ്ണികൾ ചെയ്ത പുണ്യപൂരം
ഒരുമിച്ചു ജനിച്ച മൂർത്തിയല്ലോ
കരുണാവാരിനിധേ! തവസ്വരൂപം.' 51

അത്ര (സം) = ഇവിടെ. മറിമാൻകണ്ണികൾ = വേഗം കൂടിയ ഒരു തരം മാനിന്റെ കണ്ണുകളെപ്പോലുള്ള കണ്ണുകളോടുകൂടിയ ഗോപസ്ത്രീകൾ. പുണ്യപൂരം = നിറഞ്ഞ പുണ്യം. ഒരുമിച്ച് = ഒന്നിച്ചു ചേർന്ന്. മൂർത്തി = ശരീരം. കരുണാവാരിനിധേ = ദയാസമുദ്രമേ! തവ (സം) = നിന്തിരുവടിയുടെ.

ഗോപസ്ത്രീകളുടെ പുണ്യമെല്ലാം ഒന്നിച്ചു ചേർന്ന് ഉടലെടുത്തതാണ് അവിടത്തെ സ്വരൂപമെന്നു മാത്രമറിയാം, മറ്റൊന്നും എനിക്കറിഞ്ഞുകൂടാ എന്നു ഭാവം.

വിധിവാക്കുകൾ കേട്ടു മാധവൻ താ –
നധികം പ്രീതികലർന്നനുഗ്രഹിച്ചാൻ
ബഹുരൂപതയാശു സംഹരിച്ചാൻ
മഹനീയം ശിശുവിഗ്രഹം ധരിച്ചാൻ. 52

വിധിവാക്കുകൾ = ബ്രഹ്മാവിന്റെ സ്തുതിവചനങ്ങൾ. മാധവൻ = കൃഷ്ണൻ. പ്രീതി = സന്തോഷം. ബഹുരൂപതയ് = ആ അനേകം വിഷ്ണുരൂപം. സംഹരിച്ചാൻ = തന്നിലേക്കൊതുക്കി. മഹനീയം = ആരാധ്യമായ. മാഹാത്മ്യമേറിയ എന്നർത്ഥം. ശിശുവിഗ്രഹം = ബാലരൂപം.

ബ്രഹ്മാവിന്റെ സ്തുതികേട്ടപ്പോൾ സന്തോഷിച്ച് അസംഖ്യം വിഷ്ണുരൂപങ്ങളുണ്ടായിരുന്നതെല്ലാം ഇല്ലാതാക്കി ബാലനായ കൃഷ്ണൻ മാത്രം ബാക്കിയായി എന്നർത്ഥം.

ബ്രഹ്മാവ് നമസ്കരിച്ചു മടങ്ങുന്നു—

കബളാർദ്ധമിടങ്കരേ വഹിക്കും
കപടാഭീരകുമാരനെ പ്രണമ്യ
കമലാസനനഞ്ജസാ മറഞ്ഞാൻ
കമലാകാമുകനും പുരം ഗമിച്ചാൻ. 53

കബളാർദ്ധം = ചോറുരുളയുടെ പകുതി. ഇടങ്കരേ (സം) = ഇടത്തെ കയ്യിൽ. കപടാഭീരകുമാരനെ = മായാബാലനായ ഉണ്ണികൃഷ്ണനെ. പ്രണമ്യ (സം) = നമസ്കരിച്ചിട്ട്. കമലാസനൻ = താമരപ്പൂവ് ഇരിപ്പിടമായിട്ടുള്ള ബ്രഹ്മാവ്. അഞ്ജസാ (സം) = ഉടനെ. മറഞ്ഞാൻ = അപ്രത്യക്ഷനായി. കമലാകാമുകൻ = ലക്ഷ്മീവല്ലഭനായ കൃഷ്ണൻ. പുരം = ഗൃഹത്തിലേക്ക്. ഗമിച്ചാൻ = പോയി.

ഇനി അടുത്തശ്ലോകം കൊണ്ട് ധേനുകാസുരവധം വർണ്ണിക്കുന്നു—

ഒരു നാളഥ രാമനോടു കൂടി –
ത്തരസാ താലവനം പ്രവിഷ്ടനായി
പരിചോടു മുദാ മുരാരിതാനും
പശുപന്മാരുമശേഷഗോക്കളോടേ 54

രാമനോടു കൂടി = ബലരാമനോടുകൂടി. താലവനം = കരിമ്പനക്കാട്ടിലേക്ക്. പ്രവിഷ്ടനായി = പ്രവേശിച്ചു. മുരാരി = കൃഷ്ണൻ. പശുപന്മാരും = ഗോപന്മാരും. അശേഷഗോക്കളോടെ = എല്ലാ പശുക്കളോടും കൂടി.

ഗോപബാലന്മാരും പശുക്കിടാങ്ങളും മാത്രമല്ല, ഗോപന്മാരും പശുക്കളും കൂടിയുണ്ട് എന്നർത്ഥം.

ധേനുകാസുരൻ കഴുതയുടെ രൂപത്തിൽ ഗോപന്മാരുടെ നേരെ കയൎത്തു വന്നതു—

അഥ താലഫലം കലുക്കി വീഴി -
ച്ചതു ഭക്ഷിച്ചു തുടങ്ങി വല്ലവന്മാർ
അതുകേട്ടു കയൎത്തു ധേനുകാഖ്യൻ
ദിതിജൻ വന്നിതു ഗൎദ്ദഭസ്വരൂപി 55

താലഫലം = പനമ്പഴം. വല്ലവന്മാർ = ഗോപന്മാർ. കയൎത്തു = കോപിച്ചു. ധേനുകാഖ്യൻ = ധേനുകനെന്ന പേരുള്ളവൻ. ദിതിജൻ = അസുരൻ. ഗൎദ്ദഭസ്വരൂപി = കഴുതയുടെ രൂപം ധരിച്ചവൻ.

ഗോപന്മാർ പനമ്പഴം കലുക്കി വീഴ്ത്തി തിന്നാൻ തുടങ്ങിയ വൎത്തമാനമറിഞ്ഞപ്പോൾ ധേനുകാസുരൻ കഴുതയുടെ രൂപത്തിൽ കോപിച്ചു വന്നുവെന്നൎത്ഥം.

അവനെക്കൊലചെയ്തു കാമപാലൻ
ഭുവനത്രാണപരായണസ്വരൂപൻ
അതുനേരമവന്റെ ഭൃത്യവൎഗ്ഗം
വിതതക്രോധഭരേണ വന്നടുത്തു. 56

അവനെ = ആ ധേനുകാസുരനെ. കൊലചെയ്തു = കൊന്നു. കാമപാലൻ = ബലഭദ്രൻ. ഭുവനത്രാണപരായണസ്വരൂപൻ = ലോകം രക്ഷിക്കാൻവേണ്ടി ജനിച്ചവൻ. ഭൃത്യവൎഗ്ഗം = കിങ്കരസമൂഹം. വിതതക്രോധഭരേണ (സം) = വൎദ്ധിച്ച കോപത്തോടു കൂടി.

ധേനുകനെ ബലഭദ്രൻ കൊന്നപ്പോൾ ധേനുകഭൃത്യന്മാർ കോപിച്ചു വന്നുവെന്നൎത്ഥം.

അവരൊത്തു സൃഗാലവേഷമോടേ
സമരം ചെയ്തിതു സാഹസപ്രിയന്മാർ.
ബലനും ബത കൃഷ്ണനും രണാന്തേ
കൊലചെയ്താരമരാരിവൃന്ദമെല്ലാം. 57

അവർ = ധേനുകഭൃത്യന്മാർ. സൃഗാലവേഷമോടേ = കുറുക്കന്റെ രൂപത്തിൽ. സമരം = യുദ്ധം. സാഹസപ്രിയന്മാർ = സാഹസപ്രവൃത്തി ചെയ്യുന്നതിനിഷ്ടമുള്ളവർ. ബലൻ = ബലഭദ്രൻ. രണാന്തേ = യുദ്ധത്തിന്റെ അവസാനത്തിൽ. കുറെ നേരം യുദ്ധം ചെയ്തു് ഒടുവിലെന്നൎത്ഥം. അമരാരിവൃന്ദം അസുരസമൂഹം.

ധേനുകനെക്കൊന്നതു ബലഭദ്രനും ധേനുകഭൃത്യന്മാരെക്കൊന്നതു ബലഭദ്രനും കൃഷ്ണനും ചേൎന്നിട്ടാണെന്നൎത്ഥം.

പനമ്പഴം യഥേഷ്ടം ഗോപന്മാർ ഭക്ഷിക്കുന്നു —

ബഹുതാലഫലം ഭുജിച്ചു വേഗാൽ
ഗൃഹമാഗമ്യ വസിച്ചു ദേവദേവൻ
പുനരഗ്രജനെപ്പിരിഞ്ഞൊരന്നാൾ
വനഭാഗേ പശുമേച്ചു സഞ്ചരിച്ചാൻ 58

ബഹുതാലഫലം = വളരെ കരിമ്പനപ്പഴം. ഭുജിച്ചു = തിന്നു. ഗൃഹം = ഗൃഹത്തിലേക്ക്. ആഗമ്യ (സം) = വന്നിട്ട്. ദേവദേവൻ = ദേവന്മാരുടെ ദേവനായ കൃഷ്ണൻ. അഗ്രജനെ = ജ്യേഷ്ഠനായ ബലഭദ്രനെ. വനഭാഗേ (സം) = കാട്ടുപ്രദേശത്ത്. പശുമേച്ചു = പശുക്കളെ മേച്ച്.

ഇനി ഇരുപതു ശ്ലോകം കൊണ്ട് കാളിയമർദ്ദനം കഥ വർണ്ണിക്കുന്നു—

ഉരഗാധിപനായ കാളിയന്റെ
ഗരളം കൊണ്ടതിരൂക്ഷമഗ്നി തുല്യം
ഒരു ദിക്കിലഹോ കളിന്ദകന്യാ—
ജലമെന്നുള്ളതറിഞ്ഞു തത്ര ചെന്നാൻ 59

ഉരഗാധിപൻ = സർപ്പരാജാവ്. ഗരളം = വിഷം. അതിരൂക്ഷം = ഏറ്റവും എരിവുള്ളത്. അഗ്നിതുല്യം = തീ പോലെ ചുടുള്ളത്. കളിന്ദകന്യാജലം = കാളിന്ദിയിലെ വെള്ളം. കളിന്ദപർവ്വതത്തിൽ നിന്നുത്ഭവിക്കയാൽ യമുനയ്ക്ക് കളിന്ദതനയ എന്നും കാളിന്ദി എന്നും പേരുകളുണ്ടായി. തത്ര (സം) = അവിടെ.

കാളിന്ദിയിൽ ഒരു ഭാഗത്ത് കാളിയനെന്ന സർപ്പരാജാവു കിടപ്പുണ്ട്. അതിന്റെ വിഷം ബാധിച്ച് ആ ഭാഗത്തെ വെള്ളം ആപൽക്കരമായിത്തീർന്നിരിക്കുന്നുവെന്നറിഞ്ഞ് ആ ഭാഗത്തേക്കാണ് ഒരു ദിവസം കൃഷ്ണൻ പോയത്. അന്ന് ഒപ്പം ബലഭദ്രനുണ്ടായിരുന്നില്ലതാനും.

പശുഗോപകുലം ജലം കുടിച്ചു
ഭൃശതാപേന തടേ മരിച്ചു വീണു
മധുവൈരി തദാ കടാക്ഷപാകം
സുധകൊണ്ടവരെ ജീവിയാഞ്ചകാര. 60

പശുഗോകുലം = പശുക്കളുടേയും ഗോപന്മാരുടേയും സമൂഹം. ഭൃശതാപേന (സം) = ദുസ്സഹമായ വിഷചൂട് നിമിത്തം. തടേ (സം) = കരയ്ക്ക്. മധുവൈരി = കൃഷ്ണൻ. തദാ (സം) = അപ്പോൾ. സുധ = അമൃതം. ജീവിയാഞ്ചകാര (സം) = ജീവിപ്പിച്ചു.

പശുക്കളും ഗോപന്മാരും കാളിന്ദിയിലെ വിഷജലം അറിയാതെ കുടിച്ചു. ഉടനെ അവർ കാളിന്ദീതീരത്തിൽ മരിച്ചുവീണു. അപ്പോൾ കൃഷ്ണൻ

ചെന്ന കടാക്ഷവീക്ഷണം കൊണ്ടു ജീവിപ്പിക്കുകയും ചെയ്തു. കൃഷ്ണന്റെ ഒരു കണ്ണ് അമൃതരശ്മിയായ ചന്ദ്രനാണെന്നും കൃഷ്ണന്റെ കടാക്ഷത്തിൽ അമൃതുണ്ടെന്നും ആ അമൃത് കാളിയ വിഷം ശമിപ്പിച്ചുവെന്നാണ് അഭിപ്രായം.

ബഹുപക്ഷികളംബരേ പറക്ക —
ന്നളവിൽപ്പക്ഷമുടൻ കരിഞ്ഞുവീണു
മഹിഷങ്ങളും ഗജങ്ങളെന്നു വേണ്ടാ
ബഹുധാ വാരി കുടിച്ചപായമായി 61

ബഹുപക്ഷികൾ = വളരെ പക്ഷികൾ. അംബരേ (സം) = ആകാശത്ത്. പറക്കുന്നളവിൽ = പറക്കുന്ന സമയത്ത്. പക്ഷം = ചിറക്. മഹിഷങ്ങൾ = പോത്തുകൾ. ഗജങ്ങൾ = ആനകൾ. ബഹുധാ (സം) = പലപ്രകാരം. പലതരം ജീവികളെന്നർത്ഥം. വാരി = വെള്ളം. അപായമായി = ചത്തു.

കാളിയന്റെ വിഷം നിമിത്തം പക്ഷികളും മൃഗങ്ങളും വളരെ വളരെ നശിക്കാറുണ്ടായിരുന്നുവെന്നു താൽപര്യം.

അതിസങ്കടമാശു കണ്ടനേരം
മതിപത്മേ കനിവുള്ള വാസുദേവൻ
അധിരുഹ്യ തദാ കടമ്പുതന്മേ—
ലധിക പ്രാഭവമോടു തത്ര നിന്നാൻ 62

അതിസങ്കടം = (എല്ലാ ജീവജാലങ്ങൾക്കുമുള്ള) മഹാദുഃഖം. മതിപത്മേ (സം) = താമരപ്പൂപോലെ കോമളമായ മനസ്സിൽ. കനിവ് = ദയ. വാസുദേവൻ = വസുദേവപുത്രൻ—കൃഷ്ണൻ. അധിരുഹ്യ (സം) = കയറിയിട്ട്. തദാ (സം) = അപ്പോൾ. അധികപ്രാഭവമോടു = ഏററവും തേജസ്സോടുകൂടി. തത്ര (സം) = അവിടെ.

ജീവജാലങ്ങളുടെ സങ്കടം കണ്ടപ്പോൾ ദയതോന്നിയ കൃഷ്ണൻ കരക്കു നില്ക്കുന്ന ഒരു കടമ്പുമരത്തിന്മേൽ കയറിനിന്നു എന്നർത്ഥം.

മതി എന്ന വാക്കിന് ബുദ്ധി എന്നാണ് ശരിയായ അർത്ഥം. ഇവിടെ മനസ്സ് എന്നർത്ഥത്തിലാണ് പ്രയോഗം. ബുദ്ധിയെ താമരപ്പൂവാക്കി കല്പിക്കാറില്ല. മനസ്സിനെയും ഹൃദയത്തെയും മാത്രമേ അങ്ങനെ ചെയ്യാറുള്ളൂ. ബുദ്ധിയും മനസ്സും ഹൃദയവും ഒന്നെന്ന അഭിപ്രായത്തിലാണ് പ്രയോഗം.

ഗരളാഗ്നിബലാൽ കരിഞ്ഞ വൃക്ഷം
തരസാ പൂത്തു തഴച്ചു ഹൃഷ്ടമായി.
യമുനാ സലിലേ കുതിച്ചു ചാടീ
കമലാവല്ലഭനുല്ലസൽ പ്രമോദം. 63

ഗരളാഗ്നിബലാൽ (സം) = വിഷാഗ്നിയുടെ ശക്തിയാൽ. വൃക്ഷം = കടമ്പുമരം. ദൃശ്യമായി = കാണപ്പെട്ടു. വിഷക്കാററു് ഇല കരിഞ്ഞിട്ടുണ്ടെങ്കിലും ആ കടമ്പു് ഉണങ്ങാതെ നിന്നിരുന്നു. അതിനുള്ള കാരണം തുഞ്ചത്തെഴുത്തച്ഛൻ ഭാഗവതം കിളിപ്പാട്ടിൽ വിവരിക്കുന്നുണ്ടു്. പണ്ടു ഗരുഡൻ അമ്മയായ വിനതയുടെ ദാസ്യം തീർക്കാൻ സ്വർഗ്ഗത്തിൽനിന്നു് അമൃതം കൊണ്ടുവരുമ്പോൾ ഈ കടമ്പിന്മേൽഇരുന്നു വിശ്രമിച്ചുവെന്നും അപ്പോൾ ആ അമൃതകുംഭത്തിൽനിന്നു് അല്പം അമൃതം കടമ്പിന്മേൽ ഇററുവീണുവെന്നും അതാണു് ആ കടമ്പു് ഉണങ്ങാതിരിക്കാൻ കാരണമെന്നുമാണു് എഴുത്തച്ഛൻ പറയുന്നതു്. ഇപ്പോൾ കൃഷ്ണന്റെ പാദസ്പർശം നിമിത്തം പൂത്തു തളിർക്കയും ചെയ്തു. യമുനാസലിലേ (സം) = കാളിന്ദീ ജലത്തിൽ. കമലാവല്ലഭൻ = ലക്ഷ്മീപതി—കൃഷ്ണൻ. ഉല്ലസൽ പ്രമോദം = വർദ്ധിച്ച സന്തോഷത്തോടുകൂടി.

കടമ്പിന്മേൽ നിന്നു് കൃഷ്ണൻ കാളിന്ദീജലത്തിലേക്കു കുതിച്ചുചാടിയെന്നർത്ഥം.

തിരമാലകളിൽക്കളിച്ചു മന്ദം
വിളയാടീടിന കൃഷ്ണനെ സ്സ്ഫണീന്ദ്രൻ
ഗുരുകോപമണഞ്ഞു ചുററിമുററും
പരിദംശിച്ചിതു മർമ്മസന്ധിതോറും 64

മന്ദം = പതുക്കെ. ഫണീന്ദ്രൻ = സർപ്പരാജാവു്—കാളിയൻ. ഗുരുകോപം = വലിയ കോപത്തോടുകൂടി. മുററും = മുഴുവനും. പരിദംശിച്ചിതു = കടിച്ചു. മർമ്മസന്ധിതോറും = മർമ്മങ്ങളുള്ള ദേഹസന്ധികളിലെല്ലാം.

തിരമാലകളിൽ നീന്തിക്കളിക്കുന്ന കൃഷ്ണന്റെ അടുക്കലേക്കു കാളി[illegible]ച്ചുചെന്നു ശരീരം മുഴുവൻ ചുററി മർമ്മങ്ങളിൽ കൊത്തി.

പുളിനേ മരുവുന്ന ഗോപവൃന്ദം
നളിനാക്ഷന്റെ ദശാവിശേഷമേവം
അവലോക്യ വിലാപരോദമോടേ
വിവശീഭാവമിയന്നു നിന്നു ഹന്ത 65

പുളിനേ (സം) = മണൽത്തിട്ടിൽ. മരുവുന്ന = നിൽക്കുന്ന. ഗോപവൃന്ദം = ഗോപസമൂഹം. നളിനാക്ഷന്റെ = താമരപ്പൂപോലെ കണ്ണുകളുള്ള കൃഷ്ണന്റെ. ദശാവിശേഷം = ആ അവസ്ഥ. അവലോക്യ (സം) = കണ്ടു്. വിലാപരോദമോടേ = വിലാപത്തോടും രോദനത്തോടും കൂടെ. പറഞ്ഞും കരഞ്ഞുമെന്നർത്ഥം. വിവശീഭാവം = ദുഃഖം. ഇയന്നു് = പ്രാപിച്ചിട്ടു്.

കരയ്ക്കു നിൽക്കുന്ന ഗോപന്മാർ കൃഷ്ണന്റെ ആ സ്ഥിതി കണ്ടു് എന്തു ചെയ്യണമെന്നറിയാതെ ഓരോന്നു പറഞ്ഞും കരഞ്ഞും നിന്നുവെന്നർത്ഥം.

അത്ഭുതം ബത കണ്ടു നന്ദഗോപൻ
പശുപന്മാരുമശേഷനാരിമാരും
ബലഭദ്രനുമാശു തത്ര വന്നാ-
രലമിക്രീഡിതമെന്നു നിന്നുചൊന്നാർ 66

അത്ഭുതം = ദുർന്നിമിത്തം. നന്ദഗോപന്റെ ഇടത്തെ കണ്ണും തോളും ഇടയും മറ്റും തുടിക്കുക, യശോദയ്ക്കു വലത്തുഭാഗം ഇളകുക, അസ്ഥാനത്തുനിന്ന് ഗൗളി ശബ്ദിക്കുക, ദേഹത്തിൽ ചീത്തഭാഗത്തു ഗൗളിവീഴുക, ഭൂമി കുലുങ്ങുക, കൊടുങ്കാറ്റടിക്കുക, സൂര്യനിൽ പരിവേഷം കാണുക മുതലായ ദുർല്ലക്ഷണങ്ങൾ കാണുകയെന്നർത്ഥം. പശുപന്മാരും = ഗോപന്മാരും. അശേഷനാരിമാരും = എല്ലാ ഗോപസ്ത്രീകളും. തത്ര (സം) = അവിടെ. അലം (സം) = മതി. ഇക്രീഡിതം = ഈ കളി.

ദുർന്നിമിത്തങ്ങൾ പലതും കാണുകയാൽ അമ്പാടിയിലുള്ളവരെല്ലാം പരിഭ്രമിച്ച് കൃഷ്ണാദികളെ അന്വേഷിച്ചു കാളിന്ദീതീരത്തിൽ ചെന്ന് 'ഈ കളി മതിയാക്കൂ' എന്നു വിളിച്ചു പറഞ്ഞുവെന്നർത്ഥം.

ഫണിബന്ധമഴിച്ചു വാസുദേവൻ
പണികൂടാതെ കരേറി തീരദേശേ
ഫണിതൻ ഫണചക്രമേറി നിന്നാ-
ണണി നൃത്തങ്ങളും തുടങ്ങി ഭംഗിയോടെ 67

ഫണിബന്ധം = പാമ്പിന്റെ ചുറ്റൽ. വാസുദേവൻ = കൃഷ്ണൻ. പണികൂടാതെ = പ്രയാസം കൂടാതെ. തീരദേശേ (സം)= കരയ്ക്ക്. ഫണിതൻ = പാമ്പിന്റെ - കാളിയന്റെ. ഫണചക്രം = പടങ്ങളുടെ സമൂഹം. കാളിയന് ആയിരം പടമുണ്ട്. അണിനൃത്തങ്ങൾ = അഴകാർന്ന നൃത്തങ്ങൾ.

കൃഷ്ണൻ, കാളിയൻ ചുറ്റി വരിഞ്ഞിരുന്നതു കുടഞ്ഞഴിച്ച് കരക്കു കയറി കാളിയന്റെ പടങ്ങളുടെ മീതെ കയറിനിന്ന് ഭംഗിയിൽ നൃത്തം വെയ്ക്കാൻ തുടങ്ങിയെന്നർത്ഥം.

തളയും വളയും കിലുങ്ങുമാറ-
ങ്ങിളകീ തൽപദപാണി താളമേളം
ലളിതം നടനം മനോഭിരാമം
കളസംഗീതകമംഗലം വിളങ്ങി. 68

ഇളകീ = ആരംഭിച്ചു. തൽപദപാണിതാളമേളം = ആ കൃഷ്ണന്റെ കാലുകൊണ്ടും കൈകൊണ്ടുമുള്ള താളമേളം, ലളിതം = അഴകുള്ളത്. നടനം = നൃത്തം. മനോഭിരാമം = മനോഹരം. കളസംഗീതകമംഗലം = മധുരമായ പാട്ടുകൊണ്ട് സുഖകരം.

നൃത്തം വെയ്ക്കുമ്പോൾ കാലിന്മേലുള്ള വളകളും താളത്തിനൊത്തു കിലുങ്ങിയിരുന്നു, ലളിതമനോഹരമായ നൃത്തം മധുരസംഗീതം കൊണ്ടു സുഭഗമായി ശോഭിച്ചു എന്നർത്ഥം.

വിറകൊണ്ടിളു കൊണ്ടൽ വേണിഭാഗേ
നിറകൊണ്ടീടിന കേകിപിഞ്ഛജാലം
നിറമേറിന പീതമാം ദുകൂലം
നിതരാമങ്ങിളകുന്നു നിർമ്മലാഭം 69

വിറകൊണ്ടിളു = ഇളകിക്കൊണ്ടിരുന്നു. കൊണ്ടൽവേണി ഭാഗേ (സം) മേഘത്തെപ്പോലുള്ള മുടിയിൽ. നിറകൊണ്ടീടിന = നിറത്തിൽവെച്ചു കെട്ടിയിട്ടുള്ള. കേകിപിഞ്ഛജാലം = മയിൽപ്പീലിനിര. പീതം = മഞ്ഞ. ദുകൂലം = പട്ട്. നിതരാം (സം) = ഏററവും. നിർമ്മലാഭം = തെളിഞ്ഞ ശോഭയോടെ.

പീലിത്തിരുമുടി ഇളകിയിരുന്നു. മഞ്ഞപ്പട്ടും ഉലഞ്ഞിരുന്നു എന്നർത്ഥം.

അഴകേറിന ചാരുനാദമോടേ
കുഴലും പാണിതലേന വക്ത്രപത്മേ
മധുരാധരസീമ്നി ചേർത്തുചേർത്ത —
ങ്ങധികാനന്ദമനന്ത ഗീതഘോഷം 70

ചാരുനാദമോടേ = മധുരശബ്ദത്തോടുകൂടി. പാണിതലേന (സം) = കൈകൊണ്ട്. വക്ത്രപത്മേ (സം) = താമരപ്പൂപോലുള്ള മുഖത്ത്. മധുരാധരസീമ്നി (സം) = മധുരമായ ചുണ്ടിന്മേൽ. ചേർത്ത് = വെച്ച്. ചേർത്തു = ഉളവാക്കി. അധികാനന്ദം = ഏററവും സന്തോഷമുണ്ടാക്കുന്ന. അനന്തഗീതഘോഷം = ഉച്ചത്തിലുള്ള പാട്ടിന്റെ ശബ്ദം.

ഓടക്കുഴൽ ചുണ്ടത്തു ചേർത്തുവെച്ച് ആനന്ദപ്രദമായ ഗീതവും പാടിയിരുന്നുവെന്നർത്ഥം.

ഉടനംബരവാസിദേവവൃന്ദം
പടുഗാനസ്തുതിഘോഷതോഷമോടേ
തുടിതാളമിടയ്ക്കയും മുഴക്കി
സ്ഫുടഭക്തി പ്രവണം വണങ്ങിനിന്നാർ. 71

അംബരവാസിദേവവൃന്ദം = ആകാശത്തിൽ സ്ഥിതിചെയ്യുന്ന ദേവസമൂഹം. പടുഗാനസ്തുതിഘോഷതോഷമോടേ = നല്ലപാട്ടുകളോടും സ്തുതികോലാഹലത്തോടും സന്തോഷത്തോടും കൂടി. തുടി = തുടിയെന്ന ചർമ്മവാദ്യം. താളം = കൈത്താളം. ഇടയ്ക്ക = ഇടയ്ക്കയെന്ന ചർമ്മവാദ്യം. സ്ഫുടഭക്തി പ്രവണം = വലിയ ഭക്തിയോടുകൂടി.

ദേവന്മാർ പാടിസ്തുതിച്ചും വാദ്യങ്ങൾ പ്രയോഗിച്ചും ആകാശത്തിൽ ഭക്തിയോടുകൂടി വസിച്ചു നിന്നു. കൃഷ്ണന്റെ നൃത്തത്തിനു യോജിക്കുന്ന വിധത്തിൽ പാടുകയും വാദ്യങ്ങൾ പ്രയോഗിക്കുകയും ചെയ്തുവെന്നു താൽപര്യം.

അനസാമിത രാഗഭോഗമോടേ
സുരനാരീജനനൃത്തവും തുടങ്ങി
ഉരഗപ്രഭു കാളിയൻ മയങ്ങി
ഗുരുഭാരേണ ഫണങ്ങളും വണങ്ങി. 72

അമിതരാഗഭോഗമോടെ = അനല്പമായ രാഗസുഖത്തോടുകൂടി. സുരനാരീജന നൃത്തം = ദേവസ്ത്രീകളുടെ നൃത്തം. ഉരഗപ്രഭു = സർപ്പരാജാവ്. ഗുരുഭാരേണ (സം) = വർദ്ധിച്ച ഭാരത്താൽ. കൃഷ്ണന്റെ ചവിട്ടിന്റെ ശക്തിയാലുണ്ടായ ഭാരം. ഫണങ്ങൾ = പടങ്ങൾ. വണങ്ങി = താണു.

ദേവകൾ കൊട്ടുവാനും പാടുവാനും തുടങ്ങിയപ്പോൾ ദേവസ്ത്രീകൾ പാടിയാടുവാൻ തുടങ്ങി. കാളിയൻ കൃഷ്ണന്റെ ചവിട്ടേറ്റ് ക്ഷീണിച്ചു. പടങ്ങൾ കുഴഞ്ഞുതാണു.

ഫണിനായകഭാര്യമാരശേഷം
പ്രണിപാതേന മുഹുർമ്മുഹുഃ സ്തുതിച്ച
പ്രണവാദിക വേദസാരവാക്യം
ക്ഷണമാകർണ്ണ്യ തെളിഞ്ഞു വാസുദേവൻ 73

ഫണിനായകഭാര്യമാർ = സർപ്പരാജാവായ കാളിയന്റെ ഭാര്യമാർ. അശേഷം = എല്ലാവരും. പ്രണിപാതേന(സം) = നമസ്കാരത്തോടുകൂടി. മുഹുർമ്മുഹുഃ (സം) = വീണ്ടും വീണ്ടും. പ്രണവാദികവേദസാരവാക്യം = പ്രണവം കൊണ്ടു തുടങ്ങുന്ന വേദത്തിന്റെ സാരം ഉൾക്കൊള്ളുന്ന സ്തുതിവാക്യ്. ക്ഷണം = കുറച്ചുനേരം. ആകർണ്ണ്യ (സം) = കേട്ടിട്ട്.

കാളിയന്റെ ഭാര്യമാർ കൃഷ്ണനെ നമസ്കരിക്കുകയും വേദസാരംകൊണ്ട് സ്തുതിക്കുകയും ചെയ്തു. ആ സ്തുതി കുറച്ചുനേരം കേട്ടപ്പോൾ കൃഷ്ണൻ പ്രസാദിച്ചു.

അഥ സർപ്പശിരസ്സിൽ നിന്നിറങ്ങി
പ്രഥിത പ്രീതിരസേന ഗോപബാലൻ
ഉരഗാധിപനെക്കരേണതൊട്ടു –
ജ്ജ്വരം ചെയ്യാനരുണാംബുജായതാക്ഷൻ. 74

സർപ്പശിരസ്സിൽ നിന്ന് = കാളിയന്റെ തലയിൽനിന്ന്. പ്രഥിത പ്രീതിരസേന(സം) = വർദ്ധിച്ച സന്തോഷത്തോടുകൂടി. ഗോപബാലൻ = കൃഷ്ണൻ. ഉരഗാധിപനെ = സർപ്പരാജാവിനെ – കാളിയനെ. കരേണ (സം) = കൈകൊണ്ട്. അരുണാംബുജായതാക്ഷൻ = ചെന്താമരപ്പൂവുപോലെ നീണ്ട കണ്ണുകളുള്ളവൻ – കൃഷ്ണൻ.

കാളിയപത്നിമാരുടെ സ്തുതികേട്ട് സന്തുഷ്ടനായ കൃഷ്ണൻ കാളിയന്റെ തലയിൽ നിന്നിറങ്ങി കാളിയനെ തൊട്ടനുഗ്രഹിച്ച് താഴെ പറയും പ്രകാരം പറഞ്ഞു.

ഇനി മൂന്ന് ശ്ലോകം കൃഷ്ണന്റെ വാക്കാണ് —

'അയിനാഗപതേ ! നിനക്കു നിത്യം
മയി വിശ്വാസമഭംഗമായ് വരേണം
യമുനാസലിലം വെടിഞ്ഞു വേഗാൽ
ഗമനം ചെയ്ക ഭവാൻ കുടുംബമോടേ.' 75

അയി നാഗപതേ (സം) = അല്ലയോ സർപ്പരാജാവേ ! മയി(സം) = എന്നിൽ. അഭംഗമായ് = ഇടതടവില്ലാതെ. യമുനാസലിലം = കാളിന്ദീജലം.

സർപ്പരാജാവേ ! നീ എന്നെ തികച്ചും വിശ്വസിച്ചുകൊള്ളൂ. ഞാൻ പറഞ്ഞതു കേൾക്കണം. നീയും കുടുംബവും ഈ കാളിന്ദീജലം വിട്ടുപോണം.

രമണീയതമം സമുദ്രമധ്യേ
രമണം നാമ വിശാലദേശമുണ്ട്.
അവിടേക്കു ഗമിക്ക കാളിയാ നീ -
യവിടെ ബ്ഭൂരിസുഖം ഭവിക്കുമല്ലോ. 76

രമണീയതമം = അതിസുന്ദരം. സമുദ്രമധ്യേ (സം) = കടലിന്റെ നടുവിൽ. രമണം നാമ (സം) = രമണമെന്ന പേരുള്ള. വിശാലദേശം = വിസ്തൃതമായ രാജ്യം. ഭൂരിസുഖം = വളരെ സുഖം.

സമുദ്രമധ്യത്തിൽ അതിമനോഹരമായി രമണകമെന്നൊരു രാജ്യമുണ്ട്. കാളിയാ നീ അവിടേക്കു പോവുക. അവിടെ നിനക്കു വളരെ സുഖമായിരിക്കും.

വിനതാസുതനെ ബ്ഭയപ്പെടേണ്ടാ
വിനയശ്രീഗുണമുള്ള കാളിയാ ! നീ
തവ മൌലിഷു മത്പദങ്ങളാം കണ്ടാ -
ലവനണോ വിപരീതനായ് വരുന്നു? 77

വിനതാസുതനെ = വിനതയുടെ പുത്രനായ ഗരുഡനെ. വിനയശ്രീഗുണമുള്ള = വിനയസമ്പത്തെന്ന ഗുണമുള്ള. തവ (സം)= നിന്റെ. മൌലിഷു (സം) = തലകളിൽ. പടങ്ങളിലെന്നർഥം. മത്പദങ്ങൾ = എന്റെ കാലടിപ്പാടുകൾ. വിപരീതൻ = വിരോധി.

കാളിയാ! നീ ഗരുഡനെ ഭയപ്പെടേണ്ട. നിന്റെ പടങ്ങളിൽ ഞാൻ ചവിട്ടിയപാടുകണ്ടാൽ ഗരുഡൻ നിന്നെ ഉപദ്രവിക്കയില്ല എന്നർഥം.

ഗരുഡനെ പേടിച്ചിട്ടാണ് കാളിയൻ, ഗരുഡൻ വരാത്ത കാളിന്ദിയിൽ വന്നു പാർക്കുന്നത്.

അതുകേട്ടു നമസ്കരിച്ചു പോയാ—
നതുലപ്രീതി കലർന്നു നാഗരാജൻ
ഫണിനീജനവും ഹരിക്കു പട്ടും
മണിജാലം ച കൊടുത്തു സമ്പ്രതസ്ഥേ. 78

അതുലപ്രീതികലർന്നു = വളരെ സന്തോഷത്തോടുകൂടി. നാഗരാജൻ = കാളിയൻ. ഫണിനീജനം = സർപ്പസ്ത്രീകൾ. ഹരിക്കു = കൃഷ്ണന്. മണിജാലം ച (സം) = രത്നസമൂഹവും. സംപ്രതസ്ഥേ (സം) = പുറപ്പെട്ടു.

കാളിയൻ കൃഷ്ണന്റെ നിയോഗമനുസരിച്ചു നമസ്കരിച്ചു സന്തോഷത്തോടുകൂടി പോയി. സർപ്പസ്ത്രീകൾ കൃഷ്ണനു രത്നങ്ങളും പട്ടുകളും കൊടുത്തിട്ടാണ് പുറപ്പെട്ടത്.

ഇനി മൂന്നുശ്ലോകം സന്ധ്യാവർണ്ണനമാണ് —

തദനന്തരമർക്കനസ്തമിച്ചു
വദനാബ്ജം ബത മങ്ങി പത്മിനീനാം
പ്രിയയോടുപിരിഞ്ഞു ചക്രവാകം
പ്രിയമോദേന വിരിഞ്ഞിതാമ്പലെല്ലാം. 79

അർക്കൻ = സൂര്യൻ. വദനാബ്ജം = മുഖമായ താമരപ്പൂവ്. പത്മിനീനാം = താമരവള്ളികളാകുന്ന സ്ത്രീകളുടെ. പ്രിയയോടു = ഭാര്യയോട്. പ്രിയമോദേന (സം) = സന്തോഷത്തോടുകൂടി.

സൂര്യൻ അസ്തമിച്ചു. താമരവള്ളികളാകുന്ന ഉത്തമനായികമാരുടെ, താമരപ്പൂവാകുന്ന മുഖം മങ്ങി. ചക്രവാകപ്പക്ഷിയും അതിന്റെ പിടയും വേർപിരിഞ്ഞു. ആമ്പൽപ്പൂക്കൾ വിരിഞ്ഞു.

പത്മിനീശബ്ദത്തിനു താമരവള്ളിയെന്നും ഉത്തമനായികയെന്നും അർത്ഥമുണ്ട്. കാമശാസ്ത്രത്തിൽ നായികമാരെ പത്മിനി ശംഖിനി ചിത്രിണി ഹസ്തിനി എന്നിങ്ങനെ നാലായി തിരിക്കുന്നുണ്ട്. അവരിൽ പത്മിനിയത്രെ ഉത്തമ നായിക. പത്മിനിയുടെ നിശ്വാസത്തിനു താമരപ്പൂവിന്റെ ഗന്ധമുണ്ടാവും. താമരപ്പൊയ്കകളുടെ പക്ഷത്തിൽ താമരപ്പൂവാകുന്ന മുഖമെന്നാണ് സാധാരണ പറയുക പതിവ്. മുഖമാകുന്ന താമരപ്പൂവെന്നു പറഞ്ഞാലും താമരപ്പൂവാകുന്ന മുഖമെന്നു പറഞ്ഞാലും അർത്ഥം കിട്ടുന്നതുകൊണ്ട് വിപരീതം പ്രയോഗിച്ചതാണ്.

നായകൻ ദേശാന്തരത്തിലേക്കു പോകുമ്പോൾ നായികമാരുടെ മുഖം മങ്ങുന്ന അപ്രസ്തുത വൃത്താന്തം സൂര്യനസ്തമിച്ചപ്പോൾ മങ്ങിയ താമരവള്ളികളിൽ ആരോപിക്കയാൽ സമാസോക്തി അലങ്കാരം. വദനാബ്ജം എന്നതിലെ രൂപകവും പത്മിനീനാം എന്നതിലെ ശ്ലേഷവും ആ സമാസോക്തിയെ പോഷിപ്പിക്കുന്നു.

സന്ധ്യക്ക് ചക്രവാകനും ചക്രവാകിയും തമ്മിൽ പിരിയുന്നവരെന്നാണ് കവിസങ്കേതം. സന്ധ്യക്കു ചന്ദ്രനുദിക്കുമെന്നുള്ളതും ആമ്പൽ വിരിയുമെന്നുള്ളതും കവിസങ്കേതം തന്നെ.

ഭുവനേഷു നിറഞ്ഞിതന്ധകാരം
ഭവനം പുക്കു വസിച്ചു ഭീരുലോകം
അഭിസാരികമാരനംഗതാപാ-
ലഭിതോ ഗൂഢഗതാഗതം തുടങ്ങി. 80

ഭുവനേഷു (സം) = ലോകങ്ങളിൽ. അന്ധകാരം = ഇരുട്ട്. ഭീരുലോകം = ഭയമുള്ള ആളുകൾ. അഭിസാരികമാർ = കാമുകന്മാരെ തേടിപ്പോകുന്ന സ്ത്രീകൾ. അനംഗതാപാൽ (സം) = കാമപാരവശ്യത്താൽ. അഭിതഃ (സം) = നാലുപാടും. ഗൂഢഗതാഗതം = ഒളിവിൽ പോക്കുവരവ്.

ലോകങ്ങളിൽ ഇരുട്ടുനിറഞ്ഞു. പേടിയുള്ളവർ അവരവരുടെ വീട്ടിൽ അടച്ചിരുന്നു. അഭിസാരികമാർ കാമസന്താപത്താൽ എങ്ങും ഒളിവിൽ പോവാനും വരാനും തുടങ്ങി.

സ്മരനും തരസാ കുലച്ചു വില്ലും
ശരവും കൈക്കലെടുത്തു കോപ്പുകൂട്ടി
വരവാണികളാത്മവല്ലഭന്റെ
വരവും നോക്കി വസിച്ചു വാസഗേഹേ. 81

സ്മരൻ = കാമദേവൻ. കോപ്പുകൂട്ടി = (യുദ്ധത്തിന്) ഒരുങ്ങി. വരവാണികൾ = മധുരഭാഷിണികളായ സുന്ദരിമാർ. ആത്മവല്ലഭന്റെ = തന്റെ പ്രിയതമന്റെ. വാസഗേഹേ (സം) = പാർപ്പിടത്തിൽ.

കാമൻ വില്ലുകുലച്ച് അമ്പെടുത്ത് യുദ്ധത്തിനൊരുങ്ങി. സ്ത്രീകൾ തങ്ങളുടെ കാമുകന്മാർ വരുന്നതും നോക്കിയിരുന്നു. എല്ലാവർക്കും കാമവികാരം വർദ്ധിച്ചുവെന്നു താൽപര്യം.

കൃഷ്ണൻ കാളിന്ദീതീരത്തിൽനിന്നു മടങ്ങുന്നു—

ഇതി രമ്യതരം ദിനാവസാനേ
മതിമാനാകിയ ബാലവാസുദേവൻ
ജനനീ ജനകാഗ്രജാദി വൃന്ദം
കനിവോടങ്ങിട കൂടി യാത്രയായി. 82

ഇതി (സം) = ഇപ്രകാരം. രമ്യം = മനോഹരം. ദിനാവസാനേ (സം) = പകലറുതിയിൽ — സന്ധ്യാസമയത്ത്. മതിമാൻ = ബുദ്ധിയുള്ളവൻ. ബാലവാസുദേവൻ = ഉണ്ണികൃഷ്ണൻ. ജനനീ ജനകാഗ്രജാദി വൃന്ദം = അമ്മ അച്ഛൻ ജ്യേഷ്ഠൻ തുടങ്ങിയ ഗോപസംഘത്തിൽ. ഇടകൂടി = ചേർന്ന്. യാത്രയായി = മടങ്ങി.

ഇപ്രകാരം സുഖകരമായ സന്ധ്യാസമയത്തു് കൃഷ്ണൻ, യശോദ, നന്ദഗോപൻ, ബലഭദ്രൻ മുതലായവരോടുകൂടി അമ്പാടിയിലേക്കു മടങ്ങി.

രാത്രിയിൽ എല്ലാവരും വഴിക്കു കാട്ടിൽ കിടന്നുറങ്ങുന്നു—

'ഇവിടെ സ്ഥിതിചെയ്ക നാമിദാനീം
വേശ്മനി ചെൽവതിനിന്നു നേരമില്ല'
ഇതി കൃഷ്ണഗിരാ വനാന്തരാളേ
ഹിതമോടങ്ങു ശയിച്ചു വല്ലവന്മാർ. 83

സ്ഥിതിചെയ്ക = പാർക്ക. ഇദാനീം (സം) = ഇപ്പോൾ. വേശ്മനി (സം) = ഗൃഹത്തിൽ. ചെൽവതിനു് = എത്തുവാൻ. ഇതി (സം) = ഇപ്രകാരം. കൃഷ്ണഗിരാ (സം) = കൃഷ്ണന്റെ വാക്കനിമിത്തം. വനാന്തരാളേ (സം) = കാട്ടിന്നടുവിൽ. ഹിതമോടു് = സന്തോഷത്തോടുകൂടി. ശയിച്ചു = കിടന്നുറങ്ങി. വല്ലവന്മാർ = ഗോപന്മാർ.

'നമുക്കിന്നു ഗൃഹത്തിലേക്കു എത്തിച്ചേരാൻ സമയമില്ല. രാത്രിയായി. ഇവിടെ പാർക്കാം. എന്നുള്ള കൃഷ്ണന്റെ വാക്കനുസരിച്ചു് ഗോപന്മാർ കാട്ടിൽ കിടന്നുറങ്ങി.'

കാട്ടുതീ വന്നു വളയുന്നു—

തൽക്കാലം നാലുഭാഗങ്ങളിലളിപടല—
ശ്യാമധൂമങ്ങളോടേ
പൊക്കത്തിൽക്കത്തിയെത്തീ സ്ഫുടമടവിതടേ
കാട്ടുതീ കാറ്റുമായി
വ്യാഘ്രം സിംഹം വരാഹം മഹിഷമിതി മഹാ—
ജന്തുജാലങ്ങൾ വെന്തു
ശീഘ്രം നന്ദാദിഗോപാലക സവിധമടു—
ത്തുച്ചകൈരുജ്ജ്വലിച്ചു. 84

തൽക്കാലം = ആ സമയത്തു് — രാത്രിയിൽ എല്ലാവരും ഉറങ്ങിക്കിടക്കുമ്പോൾ. അളിപടലശ്യാമധൂമങ്ങളോടേ = വണ്ടിൻ പറ്റംപോലെ കറുത്ത പുകകളോടുകൂടി. സ്ഫുടം = പ്രകാശത്തോടുകൂടി. അടവിതടേ (സം) = കാട്ടുപ്രദേശത്തു്. കാറ്റുമായി = കാറ്റോടു കൂടി. വ്യാഘ്രം = പുലി. വരാഹം = പന്നി. മഹിഷം = പോത്തു്. ഇതി (സം) = ഇങ്ങനെയുള്ള. ജന്തുജാലങ്ങൾ = പ്രാണിവർഗ്ഗങ്ങൾ. ശീഘ്രം = വേഗത്തിൽ. നന്ദാദിഗോപാലകസവിധം = നന്ദൻ മുതലായ ഗോപന്മാരുടെ അടുക്കൽ. അടുത്തു് = എത്തീട്ടു്. ഉച്ചകൈഃ (സം) = ഉയരത്തിൽ. ഉജ്ജ്വലിച്ചു = കത്തി.

ഗോപന്മാർ ഉറങ്ങിക്കിടക്കുമ്പോൾ നാലുപുറത്തും കാറ്റും പുകയുമായി കാട്ടുതീ ആളിക്കത്താൻ തുടങ്ങി. കാട്ടുജന്തുക്കൾ വളരെ വളരെ ആ തീയിൽപ്പെട്ടുവെന്തു. ഗോപന്മാരുടെ അടുത്തും ആ തീ പാഞ്ഞെത്തി. വൃത്തം സ്രഗ്ദ്ധര.

കൃഷ്ണൻ ആ കാട്ടുതീയാകെ വിഴുങ്ങുന്നു —

ഹാഹാ കഷ്ടം ശിവശിവ മഹാ —
വഹ്നിവന്നീജ്ജനാനാം
ദേഹാപായം വിരവൊടു വരു —
ത്തീടുമെന്നാത്തലോടേ
മോഹാലസ്യം പശുപനികരേ
തത്ര വർദ്ധിച്ചനേരം
സ്നേഹാധീശൻ മധുരിപു വിഴു —
ങ്ങീടിനാനാശ്രയാശം 85

മഹാവഹ്നി = വലിയ തീയ്. ഇജ്ജനാനാം (സം) = ഈ ജനങ്ങളുടെ. ഞങ്ങളുടെ എന്നർത്ഥം. ദേഹാപായം = ദേഹനാശം - മരണം. ആത്തലോടേ = ദുഃഖത്തോടുകൂടി. മോഹാലസ്യം = ബോധക്ഷയം. പശുപനികരേ (സം) = ഗോപസമൂഹത്തിൽ. തത്ര (സം) = അവിടെ. സ്നേഹാധീശൻ = സ്നേഹത്തിന്റെ അധിപതിയായ. സ്നേഹമുള്ളവനെന്നർത്ഥം. സ്നേഹാധീനൻ എന്നാവണം പാഠം. മധുരിപു = കൃഷ്ണൻ. ആശ്രയാശം (സം) = അഗ്നിയെ.

കാട്ടുതീ വന്ന് തങ്ങളെക്കൊല്ലുകയല്ലോ എന്ന് വിചാരിച്ച് ഗോപന്മാർ മോഹാലസ്യപ്പെട്ടപ്പോൾ സ്നേഹവാനായ കൃഷ്ണൻ ആ കാട്ടുതീ വിഴുങ്ങി എന്നർത്ഥം. വൃത്തം മന്ദാക്രാന്ത. 'മന്ദാക്രാന്താ മഭന തതഗം നാലുമാറേഴുമായ്ഗം' എന്നു ലക്ഷണം.

തദനു വിപിനവഹ്നിക്ലേശനാശേ വിവസ്വാ —
നുദയഗിരി കരേറി പ്രൌഢമാവിർഭവിച്ചു.
മുദിതമതി മുകുന്ദൻ നന്ദവൃന്ദേനസാകം
സദനമനുഗമിച്ചാനത്രരേമേ. 86

തദനു (സം) = അനന്തരം. വിപിനവഹ്നിക്ലേശനാശേ (സം) = കാട്ടുതീ നിമിത്തമുണ്ടായ ദുഃഖം തീർന്നപ്പോൾ. വിവസ്വാൻ = സൂര്യൻ. ഉദയഗിരി = ഉദയപർവ്വതം. പ്രൌഢം = ശക്തിയോടുകൂടി. ആവിർഭവിച്ചു = പ്രത്യക്ഷപ്പെട്ടു. മുദിതമതി = സന്തുഷ്ടചിത്തൻ. മുകുന്ദൻ = കൃഷ്ണൻ. നന്ദവൃന്ദേനസാകം (സം) = നന്ദന്റെ സംഘത്തോടുകൂടി. സദനം അനു (സം) = ഗൃഹത്തിലേക്ക്. ഗമിച്ചാൻ = പോയി. തത്രരേമേ (സം) = അവിടെ സുഖിച്ചു.

കാട്ടുതീയിൽ നിന്നും രക്ഷപ്പെട്ടപ്പോഴേക്കും സൂര്യനുദിച്ചു. കൃഷ്ണൻ സന്തോഷിച്ച് നന്ദഗോപൻ തുടങ്ങിയ ഗോപന്മാരോടുകൂടി ഉത്തമമായ സ്വഗൃഹത്തിൽച്ചെന്ന് അവിടെ സുഖിച്ചു പാർത്തു.
വൃത്തം മാലിനി. 'നനമയയുതമെട്ടിൽത്തട്ടണം മാലിനിക്ക്' എന്നു ലക്ഷണം.

നാലാം സർഗ്ഗം കഴിഞ്ഞു.

# അഞ്ചാം സർഗ്ഗം

അഞ്ചുശ്ലോകംകൊണ്ട് പ്രലംബാസുരവധം വർണ്ണിക്കുന്നു —

കാലക്രമേണ മുസലായുധമാധവന്മാർ
ബാല്യത്വമാകിന ദശാന്തമതിക്രമിച്ചു
ബാലാംഗനാജന മനോഹര ബാലലീലാ–
ലോലാന്തരംഗരസകാലമലങ്കരിച്ചു. 1

കാലക്രമേണ (സം) = കാലം കഴിയുന്ന ക്രമമനുസരിച്ച് = പതുക്കെ പ്പതുക്കെയെന്നർത്ഥം. മുസലായുധമാധവന്മാർ = ബലഭദ്രനും കൃഷ്ണനും. ബാല്യത്വം = ബാല്യം. ദശാന്തം = അവസ്ഥയുടെ അവസാനം. അതിക്രമിച്ചു = കടന്നുപോയി. ബാല്യം കഴിഞ്ഞുവെന്നർത്ഥം. ബാലാംഗനാജന മനോഹര ബാലലീലാലോലാന്തരംഗരസകാലം = ബാലികമാരായ സ്ത്രീജനങ്ങളുടെ മനസ്സിനെ വശീകരിക്കുന്ന കുട്ടിക്കളികളിൽ താൽപര്യം മനസ്സിനു തോന്നി രസിക്കുന്ന കാലം. അലങ്കരിച്ചു = ബലഭദ്രകൃഷ്ണന്മാർക്ക് അതും വശപ്പിച്ചു. കൗമാരപ്രായം വന്നുചേർന്നുവെന്നർത്ഥം. അഞ്ചുവയസ്സുവരെ ബാല്യം. പത്തു വയസ്സുവരെ കൗമാരം. അല്ലെങ്കിൽ പൌഗണ്ഡം. ഈ സർഗ്ഗത്തിൽ വൃത്തം വസന്തതിലകം.

കാണ്ഡീരകാനുഗതരാകിന രാമകൃഷ്ണൗ
ഭാണ്ഡീരകാഖ്യ വടവൃക്ഷതടം ഗമിച്ചാർ
അന്യോന്യമൻപൊടു കളിച്ചവരിപ്രകാരം
ജന്യം തുടങ്ങി ജഗതീപതി സേവകന്മാർ 2

കാണ്ഡം = വടി. കാണ്ഡീരകന്മാർ = വടിയെടുത്തവർ. കാണ്ഡീരകാനുഗതർ = വടിയെടുത്ത ഗോപന്മാരാൽ പിന്തുടരപ്പെട്ടവർ. ഗോപകുമാരന്മാരുടെ കയ്യിൽ പശുക്കളെ മേക്കാൻ ഓരോ കോലുകളുണ്ടായിരുന്നുവെന്നർത്ഥം. രാമകൃഷ്ണൗ (സം) = ബലഭദ്രനും കൃഷ്ണനും. ഭാണ്ഡീരകാഖ്യവടവൃക്ഷതടം = ഭാണ്ഡീരകം എന്ന പേരുള്ള പേരാൽമരത്തിന്റെ സമീപം. ഗമിച്ചാർ = ചെന്നുചേർന്നു. ജന്യം = യുദ്ധം. ദ്വന്ദ്വയുദ്ധമെന്നർത്ഥം. ജഗതീപതിസേവകന്മാർ = ലോകനാഥനായ കൃഷ്ണന്റെ ഇഷ്ടമനുസരിക്കുന്ന ഗോപന്മാർ.

ഒരു ദിവസം എല്ലാ ഗോപന്മാരും രാമകൃഷ്ണന്മാരോടൊപ്പം പശുക്കളെ മേക്കാൻ കാട്ടിലേക്കുപോയി. അവർ ഭാണ്ഡീരകപ്പേരാലിന്റെ അടുക്കൽ ചെന്ന് അവിടെ കൃഷ്ണന്റെ അഭിപ്രായമനുസരിച്ച് ഒരു തരം ദ്വന്ദ്വയു

(സം) = ആകാശത്തിൽ. സീരായുധൻ = കലപ്പ ആയുധമായിട്ടുള്ള ബലഭദ്രൻ. മുഷ്ടികൾകൊണ്ട് കത്തി = തണ്ടുകയും മടക്കി ഇടിച്ച്. അവനെയും = ആ പ്രലംബാസുരനെയും. ശമനന്ന നൽകി = യമന്ന കൊടുത്തു = കൊന്നു എന്നർത്ഥം.

പ്രലംബൻ ബലഭദ്രന്റെ കനം താങ്ങാനാവാതെ ഗോപവേഷം വെടിഞ്ഞ് സ്വന്തം വേഷം ധരിച്ച് ആകാശത്തേക്കുയർന്ന് പൊങ്ങുന്നതു കണ്ടപ്പോൾ ബലഭദ്രൻ പ്രലംബനെ മുഷ്ടി ചുരുട്ടി ഇടിച്ചുകൊന്നു.

പശുക്കൾ വഴിതെറ്റിപ്പോകുന്നു—

അക്കാലമപ്പശുകുലം ബഹുദൂരദൂരെ
ദിക്കും മറന്നഥ വിശന്നു തളർന്നു നിന്നു.
പുല്ലില്ല തത്ര, ജലമില്ല, മരങ്ങളില്ല,
വല്ലാത്ത വേദനയുമങ്ങു വലഞ്ഞു പാരം. 6

ഭാണ്ഡീരകപ്പേരാലിൻചോട്ടിൽ ഗോപന്മാർ യുദ്ധം ചെയ്തു കളിച്ചു കഴിയുമ്പോൾ, പശുക്കളെല്ലാം പുല്ലുതേടിപ്പോയി വഴിതെറ്റി വളരെ ദൂരത്തെ കാട്ടിൽച്ചെന്നുപെട്ടു. അവിടെ പുല്ലും വെള്ളവും മരങ്ങളും ഒന്നുമില്ല. പൊരിഞ്ഞ വെയിലും. അങ്ങനെ പശുക്കൾ വിശന്നും ദാഹിച്ചും തളർന്നു നില്പായി.

കൃഷ്ണൻ അവിടെ തിരഞ്ഞു ചെല്ലുന്നു—

നീളെത്തിരഞ്ഞു ഭഗവാനവിടേക്കു ചെന്നു
കാളാംബുജാളി കമനീയ കടാക്ഷശാലി
ചീളെന്നു വല്ലവജനങ്ങളുമത്ര ചെന്നു
കാളുന്ന വഹ്നി സമമാതപമത്ര ഘോരം. 7

നീളെ = പലദിക്കിലും. ഭഗവാൻ = കൃഷ്ണൻ. കാളാംബുജാളി കമനീയ കടാക്ഷശാലി = കരിങ്കൂവളപ്പൂവുകളുടെ നിരപോലെ മനോഹരമായ കടാക്ഷമുള്ളവൻ. ചീളെന്നു = വേഗത്തിൽ. വല്ലവജനങ്ങൾ = ഗോപന്മാർ. അത്ര (സം) = അവിടെ. കാളുന്ന = കത്തിജ്വലിക്കുന്ന. വഹ്നിസമം = തീ പോലെ. ആതപം = വെയിൽ. ഘോരം = ഭയങ്കരം.

പല ദിക്കിലും തിരഞ്ഞ് കൃഷ്ണൻ പശുക്കളെ കണ്ടെത്തി. ഗോപന്മാരും അവിടെ ചെന്നുചേർന്നു. അവിടെ സഹിക്കാനാവാത്ത പൊരിവെയിലായിരുന്നു.

കഞ്ജായതാക്ഷനതുനേരമടുത്തു കണ്ടു
മുഞ്ജാടവീപടലമമ്പൊടു ശീതശീതം
അക്കാട്ടിലാക്കി ബത ഗോക്കളെ വേഗമോടെ
തൽക്കാലമഗ്നി പിടിപെട്ടിതു കാട്ടുതീയും. 8

കഞ്ജം = താമരപ്പൂവ്. കഞ്ജായതാക്ഷൻ = താമരപ്പൂപോലെ നീണ്ട കണ്ണുകളുള്ളവൻ – കൃഷ്ണൻ. മുഞ്ജാടവീപടലം = മുഞ്ഞപ്പുൽക്കാട്ടിന്റെ കൂട്ടം. ശീതശീതം = നല്ല കുളിർമ്മയുള്ളത്. ഗോക്കളെ = പശുക്കളെ.

കൃഷ്ണൻ അപ്പോൾ അടുത്ത് നല്ല തണുപ്പുള്ള ഒരു മുഞ്ഞക്കാട് കണ്ടു. പശുക്കളെ ആ മുഞ്ഞക്കാട്ടിലേക്ക തെളിച്ചാക്കി. പെട്ടെന്ന് ആ കാട്ടിൽ കാട്ടുതീ കത്തിപ്പടർന്നു.

ഇതു മൂലവിരുദ്ധമാണ്. പശുക്കൾ വഴിതെറ്റി തീരെ തണലില്ലാത്ത മുഞ്ഞപ്പുൽക്കാട്ടിലെത്തിയെന്നും കൃഷ്ണനും മറ്റും അവിടെ തിരഞ്ഞെത്തിയപ്പോഴേക്കും അവിടെ കാട്ടുതീ പടർന്നുപിടിച്ചു എന്നുമാണ് ഭാഗവതത്തിലുള്ളത്.

എല്ലാവരും കൃഷ്ണനെ ശരണംപ്രാപിക്കുന്നു—

''അയ്യോ! മഹാഗ്നി പിടിപെട്ടു ദഹിച്ചു ദേഹം
പൊയ്യല്ല കൃഷ്ണ! ശരണം ശരണം ത്വമേകൻ
ഏവം വിളിച്ചു കരയുന്ന ജനത്തെ നോക്കി-
ദ്ദേവൻ മുകുന്ദനരുൾചെയ്തിതു മന്ദഹാസി,'' 9

മഹാഗ്നി = വലിയ തീയ്. പൊയ്യ് = വ്യാജം. ശരണം = രക്ഷകൻ. ത്വം (സം) = നീ. ഏകൻ = ഒരാൾ മാത്രം. മുകുന്ദൻ = കൃഷ്ണൻ. മന്ദഹാസി (സം) = പുഞ്ചിരി തൂകുന്നവൻ.

“അയ്യോ! തീതട്ടി ദേഹം പൊള്ളി. നുണയല്ല. നീ മാത്രമേ ഞങ്ങൾക്ക തുണയുള്ളൂ” എന്നു പറയുന്ന ഗോപന്മാരോട് കൃഷ്ണൻ ചിരിച്ചുകൊണ്ട് താഴെ പറയുംപ്രകാരം പറഞ്ഞു.

താപം വെടിഞ്ഞു നിജനേത്രമടച്ചു നില്പിൻ
ഗോപാലരേ! വിരവിലെന്നരുൾചെയ്യുന്നേരം
ഗോപാലരക്ഷികളടച്ചു മിഴിക്കുമപ്പോ-
ളാവന്ന തീയുമടവീതടവും ന ദൃഷ്ടം. 10

താപം = ദുഃഖം. വെടിഞ്ഞ് — ഉപേക്ഷിച്ച്. നിജനേത്രം = തന്റെ കണ്ണ്. ഗോപാലരേ = ഗോപന്മാരേ! അരുൾചെയ്യുന്നേരം = പറഞ്ഞപ്പോൾ. അക്ഷികൾ = കണ്ണുകൾ. അടവീതടം = കാട്ടുപ്രദേശം. ന ദൃഷ്ടം (സം) = കാണപ്പെട്ടില്ല.

“നിങ്ങൾ സങ്കടപ്പെടേണ്ട, കണ്ണടച്ചു നില്പുവിൻ” എന്നു കൃഷ്ണൻ പറഞ്ഞതനുസരിച്ച് ഗോപന്മാർ കണ്ണടച്ചുനിന്നു. പിന്നെ കണ്ണു തുറന്നുനോക്കിയപ്പോൾ കാട്ടുതീയും കാടും അവിടെ കാണപ്പെട്ടില്ല.

മുഞ്ജാടവീപടലവും ബത കാട്ടുതീയും
സഞ്ജാതമായൊരു ദൈത്യമതന്റെ മായ

തന്മായയും തദനു താന്തമഹോ നശിച്ചു,
ദുർമ്മോഹമീശ്വരജനേഷു ഫലിക്കമോ താൻ. 11

മുഞ്ജാടവീപടലം = മുഞ്ഞക്കാട്ടിൻ സമൂഹം. സമുജ്ജാതമായത് = ഉണ്ടായത്. ദൈത്യകന്റെ = അസുരപ്രമാണിയുടെ. മായ = ഇല്ലാത്തതുണ്ടെന്നു തോന്നിക്കുന്ന ഒരു മായാവിദ്യ. തന്മായ = അവന്റെ മായ. ഈശ്വരജനേഷു (സം) = ഈശ്വരന്മാരിൽ. ഫലിക്കമോ = ഫലിക്കയില്ല.

അവിടെ മുഞ്ഞക്കാടുകൾ ഉണ്ടെന്നു തോന്നിയതും കാട്ടുതീയിൽപ്പെട്ടുവെന്നു തോന്നിയതും ഒരു അസുരന്റെ മായാപ്രയോഗമായിരുന്നു. അതു കൃഷ്ണനിൽ ഫലിച്ചില്ല. കൃഷ്ണനെപ്പോലുള്ള ദിവ്യന്മാരിൽ ദുർമ്മോഹമൊന്നും ഫലിക്കയില്ല.

നാലാം പാദത്തിലെ സാമാന്യവൃത്താന്തംകൊണ്ട് ആ അസുരനെസ്സംബന്ധിച്ച വിശേഷവൃത്താന്തം സമർത്ഥിക്കയാൽ അർത്ഥാന്തരന്യാസം അലങ്കാരം.

ചൂടുകാലത്ത് കാളിന്ദീതീരവനങ്ങളിൽ കഴിച്ചുകൂട്ടുന്നു—

പ്രാപിച്ചു ഗോപഗണഗോഗണയുക്തനാകും
ഗോപാലനാശു യമുനാ വിപിനാവകാശം
താപിഞ്ഛവഞ്ജുള കദംബവനേ വസിച്ചു
താപം പെരുത്ത സമയം ഗമയാഞ്ചകാര 12

ഗോപഗണഗോഗണയുക്തൻ = ഗോപന്മാരോടും പശുക്കളോടും കൂടിയവൻ. ഗോപാലൻ = പശുക്കളെ മേയ്ക്കുന്ന കൃഷ്ണൻ. യമുനാ വിപിനാവകാശം = കാളിന്ദീവനപ്രദേശം. താപിഞ്ഛവഞ്ജുളകദംബവനേ (സം) = പച്ചിലമരം, വഞ്ഞി, കടമ്പ് എന്നിവയുടെ കാട്ടിൽ. വസിച്ച് = പാർത്ത്. താപം പെരുത്ത സമയം = ചൂടു വർദ്ധിച്ച കാലം – ഉഷ്ണകാലമായ ഗ്രീഷ്മർത്തുവെന്നർത്ഥം. ഗമയാഞ്ചകാര (സം) = കഴിച്ചുകൂട്ടി.

കൃഷ്ണൻ ഗോപന്മാരോടും പശുക്കളോടും കൂടി കാളിന്ദീതീരത്തിലുള്ള വനപ്രദേശത്തു ചെന്ന് ഉഷ്ണകാലം പച്ചിലമരക്കാട്ടിലും വഞ്ഞിക്കാട്ടിലും കടമ്പിൻ കാട്ടിലുമായി കഴിച്ചുകൂട്ടി.

മഴക്കാലത്ത് ഗോവർദ്ധനഗുഹകളിൽ കഴിച്ചുകൂട്ടുന്നു—

ഗോവർദ്ധനാചലഗുഹാസു മഹാനുഭാവൻ
ഗോവിന്ദനും ബലനുമിഷ്ടജനങ്ങളോടെ
അംഭോദമാരി ചൊരിയുന്നൊരു കാലമെല്ലാ-
മിമ്പം കലർന്നു കഴിച്ചു സുഖിച്ചു വാണു. 13

ഗോവർദ്ധനാചലഗുഹാസു (സം) = ഗോവർദ്ധനപർവ്വതത്തിലെ ഗുഹകളിൽ. മഹാനുഭാവൻ = വലിയ മഹിമയുള്ളവൻ. ഗോവിന്ദൻ = കൃഷ്ണൻ.

ബലൻ = ബലഭദ്രൻ. ഇഷ്ടജനങ്ങളോടെ = സ്നേഹിതന്മാരായ ഗോപന്മാരോടുകൂടി. ഘനഭോഗമാരി = മേഘങ്ങളുടെ ഉപദ്രവം. ഇമ്പംകലർന്ന് = സന്തോഷത്തോടുകൂടി. അഥ (സം) = അനന്തരം.

കൃഷ്ണനും ബലഭദ്രനും ഗോപന്മാരോടുകൂടി ഗോവർദ്ധനത്തിലെ ഗുഹകളിലാണ് മഴക്കാലം സുഖമായി കഴിച്ചുകൂട്ടിയത് എന്നു സാരം.

സുഖമായ ശരൽക്കാലം വരുന്നു—

വന്നൂ ശരത്സമയ,മംബുദമൊന്നകന്നു
നന്നായ്ത്തെളിഞ്ഞു ജല,മിന്ദുകരം പരന്നു
ഇന്ദീവരം കമലമെന്നിവ വന്നുപൊങ്ങീ
നന്ദിച്ചു നന്ദസുതവൃന്ദ മമന്ദമോദം. 14

ശരത്സമയം = ശരത്തു. അംബുദം = മേഘം. ജലം = വെള്ളം. ഇന്ദുകരം = ചന്ദ്രരശ്മി - നിലാവ്. ഇന്ദീവരം = കരിങ്കൂവളം. കമലം = താമര. നന്ദിച്ചു = സുഖിച്ചു. നന്ദസുതവൃന്ദം = കൃഷ്ണന്റെ ഗോപസംഘം. അമന്ദമോദം = അനല്പസന്തോഷത്തോടെ.

ശരൽക്കാലം വന്നു. മേഘങ്ങളകന്നു. ജലാശയങ്ങൾ തെളിഞ്ഞു. നിലാവുപരന്നു. കരിങ്കൂവളപ്പൂവും താമരപ്പൂവും നിറഞ്ഞു. അക്കാലം കൃഷ്ണനും കൂട്ടുകാരും വളരെ സുഖമായി കഴിഞ്ഞുകൂടി.

കൃഷ്ണന്റെ വിനയവും സൌന്ദര്യവും ക്രമത്തിൽ വർദ്ധിച്ചുവന്നുവെന്നു പറയുന്നു—

ചെന്നങ്ങു നന്ദസദനേ മദനാഭിരാമൻ
വന്ദിച്ചു നന്ദനുടെ പാദസരോജയുഗ്മം
ഇന്ദീവരാക്ഷികളിവന്റെ ഗുണങ്ങളെല്ലാ-
മന്നന്നു കേട്ടു മദനാർത്തി മുഴുത്തു മേവി. 15

നന്ദസദനേ (സം) = നന്ദഗോപന്റെ ഗൃഹത്തിൽ. മദനാഭിരാമൻ = കാമസുന്ദരൻ. പാദസരോജയുഗ്മം = താമരപ്പൂപോലുള്ള രണ്ടുകാലും. യുഗ്മം = ഇണ. ഇന്ദീവരാക്ഷികൾ = കരിങ്കൂവളപ്പൂപോലെ കണ്ണുകളുള്ളവർ - സുന്ദരിമാർ. ഇവന്റെ = കൃഷ്ണന്റെ. ഗുണങ്ങൾ = സൌന്ദര്യസൌശീല്യസൌകുമാര്യാദികൾ. അന്നന്ന് = ഓരോ ദിവസവും. മദനാർത്തി = കാമതാപം. അനുരാഗമെന്നർത്ഥം. മുഴുത്ത് = വർദ്ധിച്ച്.

പതിവായും കൃഷ്ണൻ കാട്ടിൽനിന്നു വന്നു ഉടനെ അച്ഛനെച്ചെന്നു വന്ദിച്ചിരുന്നു. ഗോപബാലികമാർക്ക് കൃഷ്ണന്റെ സൽഗുണങ്ങൾ കേട്ട് പ്രേമം തോന്നാനും വർദ്ധിക്കാനും തുടങ്ങി.

ഇനി മൂന്നു ശ്ലോകംകൊണ്ടു് കൃഷ്ണന്റെ കേശാദിപാദസൌന്ദര്യം വൎണ്ണിക്കുന്നു—

കാർകൊണ്ടെഴുന്ന ഘനസന്തതികാന്തിവെല്ലും
വാർകുന്തളം, മിളിതചാരുമയൂരപിഞ്ഛം
ആ കുഞ്ചിതാളകമരാളകടാക്ഷമോക്ഷം
വൈകുണ്ഠഗാത്രമിദമെത്ര മനോഭിരാമം. 16

കാർ = വെള്ളം. എഴുന്ന = പൊങ്ങുന്ന. ഘനസന്തതികാന്തി = മേഘനിരയുടെ ശോഭ. വെല്ലും = ജയിക്കുന്ന. വാർകുന്തളം = അഴകാൎന്ന മുടി. മിളിതചാരുമയൂരപിഞ്ഛം = മനോഹരമായ മയിൽപ്പീലി ചേൎത്തുകെട്ടിയതു്. ആ കുഞ്ചിതാളകം = ചുരുണ്ട കുറുനിരയുള്ളതു്. അരാളകടാക്ഷമോക്ഷം = ചെരിഞ്ഞുകൊണ്ടുള്ള കടക്കൺ നോട്ടത്തോടുകൂടിയതു്. വൈകുണ്ഠഗാത്രം = കൃഷ്ണന്റെ ദേഹം. ഇദം (സം) = ഇതു്. മനോഭിരാമം = മനോഹരം.

കാർനിറംപോലെ കറുത്തതും മയിൽപ്പീലിചേൎത്തു കെട്ടിയതുമായ തലമുടി, ചുരുണ്ട കുറുനിര, കുടിലമായ കടക്കൺ നോട്ടം ഇതെല്ലാം ചേൎന്ന കൃഷ്ണന്റെ ശരീരം ഗോപബാലകന്മാൎക്കു് വളരെ സുന്ദരമായിത്തോന്നിത്തുടങ്ങി.

ശ്രീവാസചാരുതരമാം തിരുമാറിടത്തിൽ
ശ്രീവത്സകൌസ്തുഭമണീ വനമാലഹാരം
ആവീത പീതവസനാഞ്ചിത കാഞ്ചിജാലം
ശ്രീവാസുദേവനുടെ ദേഹമതീവരമ്യം 17

ശ്രീവാസചാരുതരം = ലക്ഷ്മീദേവി വസിക്കുന്നതുകൊണ്ടു് അധികം സുന്ദരം. തിരുമാറിടത്തിൽ = ആദരണീയമായ മാറിൽ. ആരാധ്യന്മാരുടെ പേരിന്റെ ആദ്യത്തിൽ ശ്രീരാമൻ ശ്രീകൃഷ്ണൻ ശ്രീപാൎവ്വതി ശ്രീപരമേശ്വരൻ എന്നിങ്ങനെ ശ്രീ ചേൎത്തു പറയുന്നതുപോലെ അവരുടെ അവയവങ്ങളെപ്പറയുമ്പോൾ തിരുമുടി, തിരുമേനി, തിരുമാറു്, തൃക്കണ്ണു്, തൃക്കാലു് എന്നിങ്ങനെ തിരു എന്നോ തൃ എന്നോ ആദ്യത്തിൽചേൎത്തു പറയുന്നു. ക ച ട ത പ എന്ന വൎഗ്ഗാക്ഷരങ്ങൾക്കു മുമ്പാണെങ്കിൽ തിരു എന്നാണു് വ്യവസ്ഥ. ഇടം = വിരിവു്. മാറിടം വിരിവുള്ള മാറു്. ലക്ഷ്മീദേവി വിഷ്ണുവിന്റെ മാറിടത്തിലും സരസ്വതി ബ്രഹ്മാവിന്റെ മുഖത്തിലും പാൎവ്വതി പരമേശ്വരന്റെ ഇടത്തെ അൎദ്ധശരീരത്തിലും ഗംഗ പരമേശ്വര ശിരസ്സിലും വസിക്കുന്നുവെന്നു പുരാണങ്ങൾ. ശ്രീവത്സകൌസ്തുഭമണി = ശ്രീവത്സമെന്ന മറുവും കൌസ്തുഭരത്നവും. ഹാരം = മുത്തുമാല. ആവീതപീതവസനാഞ്ചിത കാഞ്ചിജാലം = ഉടുത്ത മഞ്ഞപ്പട്ടിനു മീതെ അണിഞ്ഞ അരഞ്ഞാണുകൾ. അരഞ്ഞാണിനു അഞ്ചാറിഴയുള്ളതുകൊണ്ടാണു് കാഞ്ചിജാലം എന്നു പറഞ്ഞിട്ടുള്ളതു്. അതീവ (സം) = ഏറ്റവും. രമ്യം = മനോഹരം.

മാറിടത്തിൽ ലക്ഷ്മീദേവി, ശ്രീവത്സചിഹ്നം, കൌസ്തുഭരത്നം, വനമാല, മുത്തുമാല, അരയിൽ മഞ്ഞപ്പട്ടു്, പൊന്നരഞ്ഞാണ് ഇവയെല്ലാമുള്ള കൃഷ്ണന്റെ ശരീരം അതിസുന്ദരമാണു്.

മാണിക്യകങ്കണകലാപ മലങ്കരിഷ്ണം
പാണിദ്വയം, മുഖരനൂപുരപാദയുഗ്മം
വേണുസ്വനാദിമധുരം മധുവൈരിവേഷം
കാണുന്ന കാമിനികൾ കാമവശം ഗമിക്കും. 18

മാണിക്യകങ്കണകലാപം = മാണിക്യക്കല്ലുപതിച്ചിട്ടുള്ള വളകളുടെ സമൂഹം. അലങ്കരിഷ്ണം = അണിഞ്ഞിട്ടുള്ള. പാണിദ്വയം = രണ്ടു കയ്യുകൾ. മുഖരം = ശബ്ദിച്ചുകൊണ്ടിരിക്കുന്നതു് — കിലുങ്ങുന്നതു്. നൂപുരം = തള. മുഖരനൂപുരപാദയുഗ്മം = തളകൾ കിലുങ്ങുന്ന രണ്ടു കാലുകൾ. വേണുസ്വനാദിമധുരം = വേണുനാദംകൊണ്ടും മററും കൌതുകമുളവാക്കുന്നതു്. മധുവൈരിവേഷം = കൃഷ്ണന്റെ രൂപം. കാമിനികൾ = സ്ത്രീകൾ. കാമവശം ഗമിക്കും = കാമവികാരത്തിന്നധീനരാവും.

കൈകളിൽ വളകൾ, കാലുകളിൽ തളകൾ, മുരളി വേണുനാദം ഇങ്ങനെയുള്ള കൃഷ്ണന്റെ രൂപം സ്ത്രീകൾക്കു കാമവികാരം ജനിപ്പിക്കുന്നതായിരുന്നു.

കൃഷ്ണന്റെ വേർപാടു് ഗോപസ്ത്രീകൾക്കു് അസഹ്യമായിത്തീരുന്നു—

വൈകുണ്ഠദേവനിഹ ഗോക്കളെ മേപ്പതിന്നായ്
പോകുന്നതിന്നു ബഹു സങ്കടമംഗനാനാം.
കൃഷ്ണൻ വരുന്ന വഴിനോക്കി വസിക്കുമോരോ
തൃഷ്ണാവശേന വിവശാ ദിവസാവസാനേ. 19

വൈകുണ്ഠദേവൻ = കൃഷ്ണൻ. ഗോക്കളെ = പശുക്കളെ. മേക്കുവാനായ് = നോക്കി രക്ഷിക്കാൻ വേണ്ടി. ബഹു = വളരെ. അംഗനാനാം (സം) = സ്ത്രീകൾക്കു്. തൃഷ്ണാവശേന (സം) = മോഹത്താൽ. കാണാനുള്ള ആഗ്രഹത്താൽ എന്നർത്ഥം. വിവശാ (സം) = ദുഃഖിതകളായിട്ടു്. ദിവസാവസാനേ = പകലിന്റെ അവസാനത്തിൽ.

രാവിലെ കൃഷ്ണൻ കാട്ടിലേക്കു പശുക്കളെ മേക്കുവാൻ പോകുന്നതു് ഗോപബാലികമാർക്കു് സങ്കടം ജനിപ്പിച്ചു. അവർ സന്ധ്യക്കു കാണാൻ കൊതിച്ചിട്ടു് കൃഷ്ണൻ വരുന്നവഴി നോക്കിനില്ക്കുക പതിവായി.

കർണ്ണാമൃതം മുരളിനാദരവങ്ങൾ കേൾപ്പാൻ
കർണ്ണം കൊടുത്തവരുമൊക്കെ മറന്നിരിക്കും
വർണ്ണിക്കുമച്യുതഗുണങ്ങളുമംഗനാപാ–
ലർണ്ണോജനേർമിഴികളിങ്ങനെ തത്ര വാണു. 20

കർണ്ണാമൃതം = കാതുകൾക്ക് അമൃതായ. മുരളീനാദരവങ്ങൾ = ഓടക്കുഴലിന്റെ നാദരൂപങ്ങളായ ശബ്ദങ്ങൾ. വേണുനാദധാരകളെന്നർത്ഥം. കർണ്ണം = ചെവി. മറ്റും = മറ്റുകാര്യങ്ങളെല്ലാം. അച്യുതഗുണങ്ങൾ കൃഷ്ണന്റെ സൗന്ദര്യാദിഗുണങ്ങൾ. അനംഗതാപാൽ (സം) = കാമതാപത്താൽ. അബ്ജാക്ഷനേർമിഴികൾ = താമരപ്പൂപോലെയുള്ള മിഴികളോടു കൂടിയവർ. തത്ര (സം) = അവിടെ - അമ്പാടിയിൽ.

കാട്ടിൽനിന്നുള്ള കൃഷ്ണന്റെ മധുരമധുരമായ വേണുനാദം കേൾക്കാൻ ഗോപബാലികമാർ മറ്റെല്ലാം മറന്ന് ചെവി കൂർപ്പിച്ചു കാത്തിരിക്കും. കൃഷ്ണന്റെ ഗുണങ്ങൾ വർണ്ണിച്ചുപറയും. അങ്ങനെയായിരുന്നു അവർ പകൽ കഴിച്ചുകൂട്ടിയിരുന്നത്.

ഗോപബാലികമാർ, കൃഷ്ണൻ വരനായിവരണമെന്നു കരുതി കാത്യായനീഭജനം തുടങ്ങുന്നു—

ഗോപീജനങ്ങളൊരുനാളനുരാഗയോഗാൽ
'ഗോപാലസുന്ദരനിവൻ വരനായ് വരേണം'
ഏവം നിതാന്തമകതാരിലുറച്ചു ഭക്ത്യാ
ഭാവം തെളിഞ്ഞു യമുനാപുളിനം ഗമിച്ചാർ. 21

ഗോപീജനങ്ങൾ = ഗോപസ്ത്രീകൾ. അനുരാഗയോഗാൽ (സം) = അനുരാഗമുണ്ടാവുകയാൽ. ഗോപാലസുന്ദരൻ ഇവൻ = ഗോപാലന്മാരിൽ വെച്ച സുന്ദരനായ ഇദ്ദേഹം. വരൻ = ഭർത്താവ്. ഏവം (സം) = ഇപ്രകാരം. നിതാന്തം = ഏററവും. അകതാരിൽ = പൂപോലുള്ള മനസ്സിൽ. ഭക്ത്യാ (സം) = ഭക്തിയോടുകൂടി. ഭാവം = വിചാരം. യമുനാപുളിനം = കാളിന്ദിയുടെ മണൽത്തിട്ടിലേക്ക. ഗമിച്ചാർ = പോയി.

ഗോപസ്ത്രീകൾ ഒരു ദിവസം, അനുരാഗം ജനിക്കകയാൽ 'ഈ സുന്ദരനായ കൃഷ്ണൻ ഞങ്ങളുടെ ഭർത്താവായി വരേണമേ' എന്നു വിചാരിച്ച് മനസ്സിൽ ഏററവും ഉറച്ച ഭക്തിയോടുകൂടി സന്തോഷത്തോടെ കാളിന്ദിയുടെ മണൽത്തിട്ടിലേക്ക പോയി.

അവർ അവിടെ കാത്യായനീഭജനം തുടങ്ങുന്നു—

ഉണ്ടാക്കി തത്ര മണൽകൊണ്ടു മനോഭിരാമം
തണ്ടാർശരാന്തകകുടുംബിനി തന്റെ രൂപം
കൊണ്ടന്നു പുഷ്പജലഗന്ധനിവേദ്യമെല്ലാം
വേണ്ടും വിധം വിവിധമർച്ചനയും തുടങ്ങി. 22

തത്ര (സം) = അവിടെ. മനോഭിരാമം = മനോഹരം. തണ്ടാർശരൻ = താമരപ്പൂവ് ശരമായിട്ടുള്ള കാമൻ. തണ്ടാർശരാന്തകൻ = കാമനെ ദഹിപ്പിച്ച ശിവൻ. ശിവന്റെ കുടുംബിനി = പാർവ്വതി - കാത്യായനീദേവി.

കൊണ്ടന്ന് = കൊണ്ടുവന്ന്. പുഷ്പജലഗന്ധനിവേദ്യം = പൂവ്, ജലം, ചന്ദനം, നിവേദ്യം എന്നിവ. അച്ചനം = പൂജ.

കാളിന്ദിയുടെ മണൽത്തിട്ടിൽ ഗോപസ്ത്രീകൾ മണൽകൊണ്ട് ഒരു പാർവ്വതീവിഗ്രഹം നിർമ്മിച്ച് പുഷ്പജലഗന്ധാദികൾ കൊണ്ടുവന്ന് പൂജ തുടങ്ങി.

കീർത്ത്യാ വിളങ്ങിന മുകുന്ദപദാരവിന്ദം
മൂർത്ത്യാ വണങ്ങി വചസാ മനസാ ച സാകം
കാർത്ത്യായനീചരണസേവനമാചരിച്ചാ—
രാർത്ത്യാദിശാന്തിവരുവാൻ വരവാണിമാരും. 23

കീർത്ത്യാ (സം) = കീർത്തിയോടുകൂടി. മുകുന്ദപദാരവിന്ദം = കൃഷ്ണന്റെ താമരപ്പൂപോലുള്ള തൃക്കാൽ. മൂർത്ത്യാ (സം) = ശരീരത്തിനോടും. വചസാ (സം) = വാക്കിനോടും. മനസാ ച സാകം (സം) = മനസ്സിനോടുംകൂടെ. കാർത്ത്യായനീചരണസേവനം = കാർത്ത്യായനീദേവിയുടെ പാദഭജനം. ആചരിച്ചാർ = ചെയ്തു. ആർത്ത്യാദിശാന്തി = സങ്കടത്തിന്റെ ശമനം. വരവാണിമാർ = സുന്ദരിമാർ.

ഗോപസ്ത്രീകൾ കൃഷ്ണന്റെ തൃക്കാൽ, ദേഹം വാക്ക് മനസ്സ് എന്ന ത്രിവിധകരണങ്ങളോടുകൂടെയും വന്ദിച്ച്, തങ്ങളുടെ സങ്കടം തീർക്കാൻവേണ്ടി കാർത്ത്യായനീദേവിയെ ഭജിക്കാൻ തുടങ്ങി.

ഇനി ഏഴ് ശ്ലോകംകൊണ്ട് ഗോപീവസ്ത്രാപഹരണ കഥ വിവരിക്കുന്നു—

ഏവം വ്രതങ്ങളൊരു മാസമുടൻ കഴിഞ്ഞു
ദേവീപ്രസാദവു മവർക്കു ലഭിച്ചിതപ്പോൾ
കർമ്മാവസാനദിവസേ സരസം കളിപ്പാൻ
നൈർമ്മല്യമുള്ള യമുനാംഭസി ചെന്നിറങ്ങി. 24

കർമ്മാവസാനദിവസേ (സം) = ഭജനം അവസാനിച്ച ദിവസം. സരസം = ഉത്സാഹത്തോടുകൂടി. നൈർമ്മല്യം = തെളിവ്. യമുനാംഭസി (സം) = കാളിന്ദീജലത്തിൽ.

ഇങ്ങനെ ഒരു മാസം ഗോപസ്ത്രീകൾ വ്രതമനുഷ്ഠിച്ചു. ദേവിയുടെ അനുഗ്രഹവും കിട്ടി. വ്രതം അവസാനിച്ച ദിവസം അവരെല്ലാവരും ഒന്നിച്ച് ഉത്സാഹത്തോടുകൂടി കാളിന്ദീജലത്തിൽ ചെന്നിറങ്ങി.

വസ്ത്രങ്ങളങ്ങു തടസീമനി വെച്ചു ഗോപാ—
ലസ്ത്രീജനം സലിലകേളി തുടർന്ന നേരം
അത്രാ ഗമിച്ചു വസുദേവകുമാരനപ്പോൾ
വസ്ത്രം ഹരിച്ചു തരുഭൂപമതേറി നിന്നാൻ, 25

തടസീമനി (സം) = കരയ്ക്ക്. അസ്ത്രീജനം = ആ സ്ത്രീകൾ. സലിലകേളി = ജലക്രീഡ. നീന്തിയും തുടിച്ചും തമ്മിൽ വെള്ളമൊഴിച്ചും ഉള്ള കളിയെന്നർത്ഥം. തത്ര (സം) = അവിടെ. ആഗമിച്ചു = വന്നു. വസുദേവകുമാരൻ = കൃഷ്ണൻ. ഹരിച്ച് = കാണാതെ എടുത്ത്. അരശുപാദപം = അരശുമരം.

ഗോപസ്ത്രീകൾ വസ്ത്രങ്ങൾ കരയ്ക്കഴിച്ചുവെച്ച് വെള്ളത്തിലിറങ്ങി നീന്തിക്കളിക്കാൻ തുടങ്ങിയ സമയത്ത് കൃഷ്ണൻ അവിടെ വന്ന് വസ്ത്രങ്ങളെടുത്ത് അരശുമരത്തിന്റെ മുകളിൽ കയറിയിരുന്നു. കടമ്പുമരത്തിന്മേലെന്നു ഭാഗവതം.

പൊൽക്കൊണ്ട വേണുമധുരധ്വനി കേട്ടുദാരം
നോക്കുംവിധൌ കമലനേത്രനെയങ്ങുകണ്ടാർ
ലജ്ജിച്ചുനിന്നു പുനരിന്ദുമുഖീസമൂഹം
'മജ്ജീവനാഥനിവ'നെന്നു മദം വഹിച്ചു. 26

പൊൽക്കൊണ്ട = പ്രസിദ്ധമായ. വേണുമധുരധ്വനി = ഓടക്കുഴലിന്റെ മധുരമായ ശബ്ദം. ഉദാരം = ഉൽകൃഷ്ടമായ. നോക്കുംവിധൌ (സം) = നോക്കുന്നസമയത്ത്. കമലനേത്രനെ = കൃഷ്ണനെ. പുനഃ (സം) = പിന്നെ. ഇന്ദുമുഖീസമൂഹം = ചന്ദ്രമുഖികളായ ഗോപസ്ത്രീകളുടെ സമൂഹം. മജ്ജീവനാഥൻ = എന്റെ പ്രാണനാഥൻ = ഭർത്താവ്. മദം = ഗർവ്വം.

പ്രസിദ്ധവും ഉൽകൃഷ്ടവുമായ വേണുനാദം കേട്ടുനോക്കിയപ്പോഴാണ് ആ ഗോപസ്ത്രീകൾ കൃഷ്ണനെ കണ്ടത്. ഉടനെ അവർ ലജ്ജിച്ചു തല താഴ്ത്തി. ഇത് എന്റെ പ്രാണനാഥനാണെന്നു വിചാരിച്ച് അഹങ്കരിക്കുകയും ചെയ്തു.

കാർത്ത്യായനീവ്രതത്തിന്റെ ഫലമായിട്ടെന്നപോലെ കൃഷ്ണൻ തങ്ങളെ തേടിവന്നതിൽ അവർ സന്തോഷിക്കുകയും അഹങ്കരിക്കുകയും ചെയ്തുവെന്നു ഭാവം.

'വസ്ത്രം ഹരേ! തരിക'യെന്നവർ ചൊന്നനേരം
''വസ്ത്രം തരാമിവിടെ വന്നു കരങ്ങൾ കൂപ്പി
വന്ദിച്ചുനിന്നു ബത മന്ദമിരന്നതാകി''
ലെന്നംബുജാക്ഷനരുൾചെയ്തിതു മന്ദഹാസി. 27

ഹരേ = കൃഷ്ണാ! കരങ്ങൾ = കൈകൾ. ഇരന്നതാകിൽ = ചോദിക്കുന്നപക്ഷം. അംബുജാക്ഷൻ = കൃഷ്ണൻ. മന്ദഹാസി = മന്ദഹാസമുള്ളവൻ. പുഞ്ചിരിതൂകിക്കൊണ്ടെന്നർത്ഥം.

'കൃഷ്ണാ! വസ്ത്രം തരൂ! എന്നു ഗോപസ്ത്രീകൾ പറഞ്ഞപ്പോൾ കൃഷ്ണൻ പുഞ്ചിരിതൂകിക്കൊണ്ടു പറഞ്ഞു— "ഇവിടെ കയറിവന്നു കൈകൂപ്പി വന്ദിച്ച് ചോദിച്ചാൽ വസ്ത്രം തരാം" എന്ന്. പുടവ കൊടുക്കുക എന്നതിന് മല

യാളത്തിൽ വിവാഹം ചെയ്യുക എന്നർത്ഥമുണ്ട്. അതുകൊണ്ട് ഗോപസ്ത്രീകളുടെ ''വസ്ത്രം തരൂ എന്ന വാക്കിന് 'ഞങ്ങളെ വിവാഹം ചെയ്യൂ' എന്നും ''വസ്ത്രം തരാം'' എന്ന വാക്കിന് 'ഞാൻ നിങ്ങളെ വിവാഹം ചെയ്യാം' എന്നും വ്യംഗ്യമായ അർത്ഥവും കൂടിയുണ്ട്.

നാണിച്ചു നാഥനുടെ മുമ്പിലണഞ്ഞുനിന്നാ-
രേണാങ്കബിംബമുഖിമാരഥ പാണികൂപ്പി
അവർക്കുമാശു വസനങ്ങളെ കൊടുത്തു കൃഷ്ണൻ
മന്ദസ്മിതാർദ്രവദനൻ പുനരേവമൂചേ. 28

ഏണാങ്കബിംബമുഖിമാർ = ചന്ദ്രബിംബംപോലെ തെളിഞ്ഞ മുഖമുള്ളവർ. പാണി = കയ്യ്. വസനങ്ങൾ = വസ്ത്രങ്ങൾ. മന്ദസ്മിതാർദ്രവദനൻ = മന്ദഹാസംകൊണ്ട് കനിഞ്ഞ മുഖമുള്ളവൻ. പുനഃ ഏവം ഊചേ (സം) = പിന്നെ ഇപ്രകാരം പറഞ്ഞു.

ലജ്ജിച്ച് പ്രാണനാഥനായ കൃഷ്ണന്റെ മുമ്പിൽ ചെന്നുനിന്ന് ഗോപസ്ത്രീകൾ കൈകൂപ്പി. അപ്പോൾ കൃഷ്ണൻ വസ്ത്രങ്ങൾ കൊടുത്തു് പുഞ്ചിരിതൂകിക്കൊണ്ട് ഇപ്രകാരം പറഞ്ഞു.

അടുത്ത ശ്ലോകം കൃഷ്ണന്റെ വാക്കാണ്—

'കാമിച്ച വസ്തു കനിവോടു വരുത്തുവൻ ഞാൻ,
പ്രേമത്തിനിന്നു കുറവില്ല കൃശാംഗിമാരേ!
കാളിന്ദി തൻ പുളിനമുണ്ടിഹ, വെൺനിലാവു
മേളിച്ച രാത്രികളുമുണ്ടിനി വേണ്ടുവോളം. 29

കാമിച്ച വസ്തു = ആഗ്രഹിച്ച കാര്യം. വരുത്തുവൻ = സാധിപ്പിച്ചുതരാം. കൃശാംഗിമാരേ = സുന്ദരിമാരേ! പുളിനം = മണൽത്തിട്ട്. മേളിച്ച = ചേർന്ന.

'നിങ്ങൾ ആഗ്രഹിച്ച കാര്യം ഞാൻ സാധിപ്പിച്ചുതരാം. എനിക്ക് പ്രേമത്തിന് കുറവില്ല. കാളിന്ദിയുടെ മണൽത്തിട്ടും നിലാവുള്ള രാത്രികളുമുണ്ടല്ലോ' എന്നർത്ഥം. നിലാവുള്ള രാത്രികളിൽ കാളിന്ദിയുടെ മണൽത്തിട്ടിൽ വെച്ച് നിങ്ങളുടെ ആഗ്രഹം ഞാൻ സാധിപ്പിച്ചുതന്നുകൊള്ളാം എന്ന ഭാവം.

എല്ലാവരും മടങ്ങുന്നു—

ഗോവിന്ദവാഗമൃതമിങ്ങനെ കേട്ടനേര-
മാനന്ദവാരിധിയിലംഗനമാർ പതിച്ചു
മന്ദം നടന്നു നിജമന്ദിരമാഗമിച്ചു
നന്ദാത്മജോഽപി തരസാ ഭവനം പ്രപേദേ. 30

ഗോവിന്ദവാഗമൃതം = അമൃതുപോലെ മധുരമായ കൃഷ്ണന്റെ വാക്ക്. ആനന്ദവാരിധിയിൽ = ആനന്ദസമുദ്രത്തിൽ. അംഗനമാർ = ഗോപസ്ത്രീകൾ. പതിച്ചു = വീണു. നിജമന്ദിരം = തന്റെ ഗൃഹത്തിലേക്ക്. ആഗമിച്ചു = മടങ്ങിപ്പോന്നു. നന്ദാത്മജഃ അപി (സം) = കൃഷ്ണനും. ഭവനം പ്രപേദേ (സം) = ഗൃഹത്തെ പ്രാപിച്ചു.

അമൃതമധുരമായ കൃഷ്ണന്റെ വാക്കു കേട്ടപ്പോൾ ഗോപസ്ത്രീകൾ ആനന്ദസമുദ്രത്തിൽ വീണുമുങ്ങി. അവർ മെല്ലെ സ്വഗൃഹത്തിലേക്കു മടങ്ങി. കൃഷ്ണനും വേഗത്തിൽ ഗൃഹത്തിലെത്തി.

ഇനി ഏഴു ശ്ലോകംകൊണ്ട് ബ്രാഹ്മണപത്നിമാരെ കൃഷ്ണൻ അനുഗ്രഹിച്ച കഥ വിവരിക്കുന്നു—

പിന്നെക്കദാചിദതി ദൂരവനപ്രദേശേ
തന്നോടു കൂടി നടകൊണ്ടു കിശോരകന്മാർ
അന്നം ഭുജിപ്പതിനഹോ ലഭിയാഞ്ഞു പാരം
ഖിന്നത്വമാർന്നു തളരുന്നതറിഞ്ഞു കൃഷ്ണൻ. 31

കദാചിൽ (സം) = ഒരിക്കൽ. അതിദൂരവനപ്രദേശേ (സം) = വളരെ അകലെയുള്ള കാട്ടുപ്രദേശത്ത്, തന്നോടുകൂടി = കൃഷ്ണനോടുകൂടി. നടകൊണ്ടു = പോയി. കിശോരകന്മാർ = ഗോപബാലന്മാർ. അന്നം = ചോറ്. ഭുജിപ്പതിന് = ഉണ്ണുവാൻ. ലഭിയാഞ്ഞു = കിട്ടാഞ്ഞിട്ട്. ഖിന്നത്വം = ക്ഷീണം. ആർന്ന് = പ്രാപിച്ച്.

പിന്നെ ഒരിക്കൽ വളരെ ദൂരെയുള്ള കാട്ടിലേക്കു കൃഷ്ണന്റെ കൂടെ ഗോപബാലന്മാർ പോയി. അവർ അവിടെ ഉണ്ണാൻ ചോറുകിട്ടാഞ്ഞതുകൊണ്ട് വിശന്ന് ഏറ്റവും തളർന്നിരിക്കുന്നു എന്ന് കൃഷ്ണൻ മനസ്സിലാക്കി.

കൃഷ്ണൻ, യാഗം ചെയ്യുന്ന ബ്രാഹ്മണരുടെ അടുക്കലേക്കു ഗോപബാലന്മാരെ അയയ്ക്കുന്നു—

'യാഗം തുടങ്ങി മരുവീടിന വിപ്രഗേഹേ
വേഗേന ചെന്നശനമിന്നു ഭുജിച്ചുകൊൾവിൻ'
എന്നുള്ള നന്ദസുതശാസന കേട്ടു ഹൃഷ്ട്യാ
ചെന്നങ്ങിരന്നിതു വിശന്നു കുമാരകന്മാർ. 32

മരുവീടിന = ഇരിക്കുന്ന. വിപ്രഗേഹേ (സം) = ബ്രാഹ്മണഗൃഹത്തിൽ. ഭുജിച്ചുകൊൾവിൻ = ഉണ്ടുകൊള്ളുവിൻ. നന്ദസുതശാസന = കൃഷ്ണന്റെ കല്പന. ഹൃഷ്ട്യാ (സം) = സന്തോഷത്തോടു കൂടി.

യാഗം നടത്തിക്കൊണ്ടിരിക്കുന്ന ഒരു ബ്രാഹ്മണ ഗൃഹത്തിൽ ചെന്നു ഭക്ഷണം ചോദിക്കാൻ കൃഷ്ണൻ പറഞ്ഞയച്ചതനുസരിച്ച് വിശപ്പുള്ള ആ ബാലന്മാർ അവിടെച്ചെന്നു ചോദിച്ചു.

ബ്രാഹ്മണർ അവരെ ചോറു കൊടുക്കാതെ തിരിച്ചയയ്ക്കുവേ ബ്രാഹ്മണപത്നിമാരുടെ അടുക്കലേക്ക കൃഷ്ണനവരെ പറഞ്ഞയയ്ക്കുന്നു —

ഇല്ലത്തിരിക്ക മവനീസുര'രന്നമേതു —
മി' ല്ലെന്നു ചൊല്ലി വിരവോടു തിരിച്ചയച്ചാർ
ക്ഷിപ്രം തദാ ഹരിഗിരാ പുനരർഭകന്മാർ
വിപ്രാംഗനാജന മുപേത്യ കനിഞ്ഞിരന്നാർ. 33

ഇല്ലത്ത് = ബ്രാഹ്മണഗൃഹത്തിൽ. ഇല്ലം മന എന്നീ വാക്കുകൾ കേരള ബ്രാഹ്മണരുടെ ഗൃഹത്തിനുള്ള സാമാന്യ നാമമാണ്. അവനീസുരർ = ബ്രാഹ്മണർ. അന്നം = ചോറ്. ക്ഷിപ്രം = വേഗത്തിൽ. തദാ (സം) = അപ്പോൾ. ഹരിഗിരാ (സം) = കൃഷ്ണന്റെ വാക്കിനാൽ. അർഭകന്മാർ = ഗോപബാലന്മാർ. വിപ്രാംഗനാജനം = ബ്രാഹ്മണസ്ത്രീകളെ. ഉപേത്യ (സം) = സമീപിച്ചിട്ട്.

ബ്രാഹ്മണർ ചോറില്ലെന്നു പറഞ്ഞു ആ കുട്ടികളെ തിരിച്ചയച്ചു. അപ്പോൾ കൃഷ്ണൻ അവരെ ബ്രാഹ്മണസ്ത്രീകളുടെ അടുക്കലേക്ക് പറഞ്ഞയച്ചു. അവർ ചെന്നു ചോദിച്ചു.

ബ്രാഹ്മണസ്ത്രീകൾ ഭക്ഷണസാധനങ്ങളെടുത്ത് കൃഷ്ണന്റെ അടുക്കലേക്കു ചെല്ലുന്നു —

അന്നേരമദ്വിജവരാംഗനമാരുദാര-
മന്നം ഘൃതം ദധി ഗുളം മധുരോപദംശം
ഇത്യാദി വസ്തു സകലം ബഹു സംഭരിച്ചു
ഭക്ത്യാ നടന്നിതു മുകുന്ദവിലോകനാർത്ഥം 34

ദ്വിജവരാംഗനമാർ = ബ്രാഹ്മണ സ്ത്രീകൾ. ഉദാരം = വിശേഷപ്പെട്ട. അന്നം = ചോറ്. ഘൃതം = നെയ്യ്. ദധി = തയിർ. ഗുളം = ശർക്കര. മധുരോപദംശം = മധുരക്കറി - പ്രഥമൻ. ഇത്യാദി = എന്നതൊട്ട്. ബഹു = വളരെ. സംഭരിച്ച് = എടുത്ത്. ഭക്ത്യാ = ഭക്തിയോടു കൂടെ. മുകുന്ദവിലോകനാർത്ഥം = കൃഷ്ണനെ കാണാൻ.

അപ്പോൾ ബ്രാഹ്മണസ്ത്രീകൾ വേഗത്തിൽ വിശേഷപ്പെട്ട ഭക്ഷണസാധനങ്ങളെല്ലാം പകർന്നെടുത്ത് കൃഷ്ണനെക്കാണാൻ പുറപ്പെട്ടു.

ഭർത്താക്കന്മാർ തടഞ്ഞിട്ടും അവർ കൃഷ്ണന്റെ അടുക്കൽ പാഞ്ഞെത്തുന്നു—

'നില്ലീൻ, കൊടുക്കരുതു ഭോജന'മെന്നു കോപാൽ
കല്പിച്ചതൽപതിവചസ്സു നിരാകരിച്ചു
ഉല്പന്നഭക്തിസമമച്യുത പാദമൂലേ
തൽപത്നിമാരതുകൊടുത്തു വണങ്ങി നിന്നാർ. 35

പതിവചസ്സ് = ഭർത്താക്കന്മാരുടെ വാക്ക്. നിരാകരിച്ച് = വകവെക്കാതെ. ഉൽപന്നഭക്തി = ഭക്തിയോടുകൂടി. സമം = ഒപ്പം. അച്യുതപാദ

മൂലേ (സം) = കൃഷ്ണന്റെ കാല്ക്കൽ. തൽപത്നിമാർ = ആ ബ്രാഹ്മണപത്നിമാർ.

"പോകരുത്", ചോറുകൊടുക്കരുതു'' എന്നു ഭർത്താക്കന്മാർ പറഞ്ഞതു വകവെക്കാതെ ബ്രാഹ്മണപത്നിമാർ ഭക്തിയോടുകൂടി ആ ഭക്ഷണസാധനങ്ങളെല്ലാം കൃഷ്ണന്റെ കാല്ക്കൽ വെച്ചുകൊടുത്തു വന്ദിച്ചു.

ഭർത്താവു തടഞ്ഞുനിർത്തിയ ഒരു ബ്രാഹ്മണസ്ത്രീ അപ്പോൾതന്നെ ദേഹത്യാഗം ചെയ്തു കൃഷ്ണനിൽ ലയിക്കുന്നു—

അന്നേരമങ്ങു നിജഭർത്തൃവിരോധശക്ത്യാ
നിന്നീടിനാളൊരുകുലാംഗന ദൂരദേശേ
ആഹന്ത! വിസ്മയമിതങ്ങവൾതന്നെയപ്പോൾ
ദേഹം ത്യജിച്ചു മധുസൂദനനോടുചേർന്നാൾ 36

നിജഭർത്തൃവിരോധശക്ത്യാ (സം) = തന്റെ ഭർത്താവിന്റെ ശക്തിയേറിയ വിരോധത്താൽ. കുലാംഗന = കുലീനയായ ബ്രാഹ്മണസ്ത്രീ. ദൂരദേശേ (സം) = അകലെ. ആഹന്ത = അത്ഭുതം. ത്യജിച്ചു = ഉപേക്ഷിച്ചു. മധുസൂദനനോടു = കൃഷ്ണനോടു.

ഭർത്താവു ബലമായി തടഞ്ഞുനിർത്തിയ ഒരു ബ്രാഹ്മണസ്ത്രീ, അകലെ കൃഷ്ണനെ ധ്യാനിച്ചുനിന്നു ദേഹം വെടിഞ്ഞു കൃഷ്ണനോടു ഐക്യം പ്രാപിച്ചു. അത്ഭുതംതന്നെ.

ബ്രാഹ്മണർക്കു വിവേകമുദിക്കുന്നു—

തൽക്കാലമാശു യജമാനമഹീസുരന്മാർ-
ക്കുൾക്കാമ്പിലല്പമൊട്ടു സുബോധവുമുത്ഭവിച്ചു.
സ്ത്രീകൾക്കുമാരണവർക്കുമനുഗ്രഹത്തെ
നൽകിസ്സുഖേന പുരിപുക്കിതു ചക്രപാണി. 37

തൽക്കാലം = ആ സമയത്തു. ഒരു ബ്രാഹ്മണപത്നി ദേഹത്യാഗംചെയ്തപ്പോളെന്നർത്ഥം. യജമാനമഹീസുരന്മാർക്കു = യാഗം ചെയ്യുന്ന ബ്രാഹ്മണർക്കു. ഉൾക്കാമ്പിൽ = മനസ്സിൽ. മനസ്സിനെ കാമ്പായി കല്പിക്കുന്നതു മലയാളത്തിലെ ശൈലിയാണു. സുബോധം = ശരിയായ അറിവു. ആരണവർക്കും = ബ്രാഹ്മണശ്രേഷ്ഠർക്കും. ചക്രപാണി = കൃഷ്ണൻ.

ഒരു ബ്രാഹ്മണസ്ത്രീക്കു മുക്തി കൈവന്നപ്പോൾ ബ്രാഹ്മണർക്കു, തങ്ങൾ ചെയ്തതു തെറ്റാണെന്നു വിവേകമുണ്ടായി. കൃഷ്ണൻ ബ്രാഹ്മണരെയും ബ്രാഹ്മണസ്ത്രീകളെയും അനുഗ്രഹിച്ചു ഗൃഹത്തിലേക്കു മടങ്ങുകയും ചെയ്തു.

ഇനി എട്ടു ശ്ലോകംകൊണ്ട് ഗോവർദ്ധനയാഗം വർണ്ണിക്കുന്നു—

അത്രാന്തരേ നിപുണനാകിയ നന്ദഗോപൻ
വൃത്രാരിയാഗവിധി ചെയ്‌വതിനും തുടർന്നാൻ
അത്രാഗമിച്ചു ഭഗവാനരുൾചെയ്തു മന്ദം–
'സത്രം തുടങ്ങുവതിനെന്തൊരു ബന്ധമിപ്പോൾ' 38

അത്രാന്തരേ (സം) = ഈ അവസരത്തിൽ. നിപുണൻ = സമർത്ഥൻ. ഗോപന്മാരിൽ പ്രധാനിയെന്നർത്ഥം. വൃത്രാരിയാഗവിധി = ദേവേന്ദ്രന് യാഗകർമ്മം. അത്ര (സം) = അവിടെ. ഭഗവാൻ = കൃഷ്ണൻ. സത്രം = യാഗം. ബന്ധം = കാരണം.

അക്കാലത്ത് ഗോപന്മാരിൽ മുഖ്യനായ നന്ദഗോപൻ ദേവേന്ദ്രന് യാഗം ചെയ്യാൻ ഒരുക്കംകൂട്ടിത്തുടങ്ങി. അപ്പോൾ കൃഷ്ണൻ ചെന്നു ചോദിച്ചു, 'ഇപ്പോൾ യാഗം ചെയ്യുന്നതിന്റെ കാരണമെന്താണ്' എന്ന്.

നന്ദഗോപൻ മറുപടി പറയുന്നു—

നന്ദൻ പറഞ്ഞിതു 'നമുക്കു സുഖങ്ങളെല്ലാ-
മിന്ദ്രന്റെ ചാരുകൃപകൊണ്ടു വരുന്നു പുത്രാ!
അന്നന്നു വൃഷ്ടിയുമശേഷമഹീതലത്തി-
ലിന്നുള്ള പുഷ്ടിയുമവന്റെ വിലാസമല്ലോ.' 39

ചാരു = മനോഹരം. കൃപ = ദയ. വൃഷ്ടി = മഴ. അശേഷമഹീതലത്തിൽ = ഭൂമിയിലെല്ലാം. പുഷ്ടി = ധനധാന്യസമൃദ്ധി. വിലാസം = മാഹാത്മ്യം. മാഹാത്മ്യംകൊണ്ടാണ് എന്നർത്ഥം.

നന്ദഗോപൻ മറുപടി പറഞ്ഞു – നമുക്കു സുഖമുണ്ടാവുന്നത് ഇന്ദ്രന്റെ ദയകൊണ്ടാണ്. മഴ പെയ്യുന്നതും ധനധാന്യപുഷ്ടിയുണ്ടാവുന്നതുമെല്ലാം ഇന്ദ്രന്റെ മാഹാത്മ്യത്താലാണ്.

'ഗോക്കൾക്കു നല്ല തൃണവും ജലവും ലഭിപ്പാ-
നോർക്കും വിധൌ ഹരി നമുക്കു വിശിഷ്ടദൈവം
തൽക്കാരണേന കനിവോടു മഹേന്ദ്രയാഗം
നീക്കം വരാതിഹ തുടർന്നിതു ഞാൻ കുമാരാ! 40

ഗോക്കൾക്ക് = പശുക്കൾക്ക്. തൃണം = പുല്ല്. ജലം = വെള്ളം. ഓർക്കും വിധൌ (സം) = വിചാരിക്കുമ്പോൾ. ഹരി = ഇന്ദ്രൻ. തൽക്കാരണേന (സം) = അക്കാരണത്താൽ. മഹേന്ദ്രയാഗം = ദേവേന്ദ്രന്റെ യാഗം. നീക്കം വരാതെ = മുടങ്ങാതെ. തുടർന്നിതു = ചെയ്തുവരുന്നു. കുമാരാ = ഉണ്ണീ!

ഉണ്ണീ! നമുക്ക് പശുക്കൾക്കു പുല്ലും വെള്ളവും കിട്ടാൻ, കാരണം ഇന്ദ്രനാണ്. അതു വിചാരിക്കുമ്പോൾ നമ്മുടെ ദൈവം ഇന്ദ്രനാണെന്നു കാണാം.

അതുകൊണ്ട് ഇവിടെ ഇന്ദ്രയാഗം എല്ലാ കൊല്ലവും മുടങ്ങാതെ ചെയ്തു വരുന്നു.

'ഇന്ദ്രനല്ല, ഗോവർദ്ധനമാണ്, നമ്മുടെ ദൈവം' എന്നു കൃഷ്ണൻ സമർത്ഥിക്കുന്നു—

അംഭോജനേത്രനതുരചെയ്തിതു സാവധാനം
'ജംഭാരിയല്ല ജനകാ! ജലപുഷ്ടിഹേതു
സംഭാവനീയമദൃഷ്ടമതിന്നു മൂലം
ദംഭോളിപാണിയുമതിന്നനുകൂലനല്ലോ.' 41

അംഭോജനേത്രൻ = താമരക്കണ്ണൻ – കൃഷ്ണൻ. അതുരചെയ്തിതു = പറഞ്ഞു. സാവധാനം = അവധാനത്തോട്–ശ്രദ്ധയോടുകൂടി. യുക്തിയോടുകൂടിയെന്നർത്ഥം. സാവധാനം എന്ന വാക്കിന് പതുക്കെ എന്നർത്ഥത്തിലാണ് ഭാഷയിൽ അധികം പ്രയോഗം. ജംഭാരി = ജംഭനെന്ന അസുരന്റെ ശത്രു – ഇന്ദ്രൻ. ജനകാ = അച്ഛാ! ജലപുഷ്ടിഹേതു = ജലത്തിനും ധാന്യപുഷ്ടിക്കും കാരണം. സംഭാവനീയം = ബഹുമാനിക്കത്തക്കതായ. അദൃഷ്ടം = കർമ്മഫലം. മൂലം = കാരണം. ദംഭോളിപാണി = കയ്യിൽ വജ്രമുള്ളവൻ – ഇന്ദ്രൻ. അതിന്ന് = അദൃഷ്ടത്തിന്. അനുകൂലൻ = അനുസരിച്ചു പ്രവൃത്തിക്കുന്നവൻ.

കൃഷ്ണൻ സാവധാനമായി അച്ഛനോട് പറഞ്ഞു. 'മഴയ്ക്കും ധാന്യപുഷ്ടിക്കും നിമിത്തം ഇന്ദ്രനല്ല. എല്ലാവർക്കും ബഹുമാന്യമായിട്ട് അദൃഷ്ടമെന്നൊന്നുണ്ടല്ലോ, അതാണ് മഴയ്ക്കും മറ്റും കാരണം. ആ അദൃഷ്ടത്തിനനുസരിച്ചേ ഇന്ദ്രനും എന്തെങ്കിലും ചെയ്യാൻ കഴികയുള്ളൂ.

'ഗോവർദ്ധനം ഗിരി നമുക്കു വിശിഷ്ടദൈവം
ഗോവൃദ്ധികാരണമിതെന്നു ധരിക്ക താതാ!
ചിന്തിക്കിലന്തണരശേഷജഗൽപ്രമോദം
സന്ധിപ്പതിന്നു സതതം പരമാർത്ഥഹേതു.' 42

ഗിരി = പർവ്വതം. വിശിഷ്ടദൈവം = വിശേഷപ്പെട്ട ദൈവം. ഗോവൃദ്ധികാരണം = പശുക്കളുടെ അഭിവൃദ്ധിക്ക് കാരണം. ഇത് = ഗോവർദ്ധനം. ധരിക്ക = മനസ്സിലാക്കുക. താതാ = അച്ഛാ! അന്തണർ = ബ്രാഹ്മണർ. അശേഷജഗൽപ്രമോദം = എല്ലാ ലോകത്തിനും സന്തോഷം. സന്ധിപ്പതിന്ന് = ഉണ്ടാകുവാൻ. സതതം (സം.) = എല്ലായ്പ്പോഴും. പരമാർത്ഥഹേതു = ശരിയായ കാരണം.

ഗോവർദ്ധനപർവ്വതമാണ് നമുക്ക് പ്രധാന ദൈവം. പശുക്കളുടെ അഭിവൃദ്ധിക്ക് അതാണ് കാരണമെന്ന് അച്ഛൻ മനസ്സിലാക്കൂ. ആലോചിച്ചു നോക്കിയാൽ ബ്രാഹ്മണരാണ് എല്ലാ ലോകത്തിലും സന്തോഷമുണ്ടാവാനുള്ള പ്രധാന കാരണം.

'പുഷ്ടിക്കു ഹന്ത ഭുവി കാരണമാരണന്മാ-
രഷ്ടിക്കു പാത്രമവരിഷ്ടിയവർക്കു വേണ്ടു
ഗോവർദ്ധനത്തിനുമശേഷമഹീസുരർക്കും
ഭാവപ്രിയായ യജനം തുടരേണമിപ്പോൾ.' 43

പുഷ്ടിക്ക് = അഭിവൃദ്ധിക്ക്. ഭുവി (സം) = ഭൂമിയിൽ. ആരണന്മാർ = ബ്രാഹ്മണർ. അഷ്ടിക്കു പാത്രം = ഭക്ഷണത്തിനു അർഹതയുള്ളവർ. അവർ = ബ്രാഹ്മണർ. ഇഷ്ടി = യാഗം. അശേഷമഹീസുരർക്കും = എല്ലാ ബ്രാഹ്മണർക്കും. ഭാവപ്രിയായ (സം) = മനസ്സന്തോഷത്തിനുവേണ്ടി. യജനം = യാഗം. തുടരേണം = തുടങ്ങണം.

ഭൂമിയിൽ അഭിവൃദ്ധിക്കു കാരണം ബ്രാഹ്മണരാണ്. ആശ്ചര്യം. അവർ ഭക്ഷണപ്രിയന്മാരാണ്. അവർക്കാണ് യാഗം ചെയ്യേണ്ടത്. ഗോവർദ്ധനത്തിനും ബ്രാഹ്മണർക്കും മനഃപ്രീതിയുണ്ടാവാൻ വേണ്ടി ഇപ്പോൾ നാം അവർക്ക് യാഗം തുടങ്ങുക.

എന്നുള്ള നന്ദസുതഭാരതി കേട്ടനേരം
നന്ദിച്ചു നന്ദകുലവൃന്ദമശേഷമപ്പോൾ
വന്ദിച്ചു ഭൂമിധരഭൂമിസുരൌഘമെല്ലാം
മന്ദേതരം മഹിതമാം മഖവും തുടങ്ങി. 44

നന്ദസുതഭാരതി = കൃഷ്ണന്റെ വാക്ക്. നന്ദിച്ച് = സന്തോഷിച്ച്. നന്ദകുലവൃന്ദം = നന്ദഗോപന്റെ വംശത്തിലുള്ള ഗോപസംഘം. ഭൂമിധര ഭൂമിസുരൌഘം = ഗോവർദ്ധനപർവ്വതത്തെയും ബ്രാഹ്മണസമൂഹത്തെയും. മഹിതം = കേമമായ. മഖം = യാഗം.

കൃഷ്ണന്റെ വാക്ക് കേട്ടപ്പോൾ നന്ദഗോപൻ തുടങ്ങിയവരെല്ലാം സന്തോഷിച്ചു. ഗോവർദ്ധനപർവ്വതത്തെയും ബ്രാഹ്മണരെയും വന്ദിച്ച് വളരെ കേമമായി യാഗവും തുടങ്ങി.

ഗോവർദ്ധനാകൃതി ചമഞ്ഞു മഖം ഭുജിച്ചു
ഗോവിന്ദനിന്ദ്രനുടെ ഹുംകൃതി പോക്കുവാനായ്
ആവർദ്ധിതാതിരുചി സുന്ദരനിന്ദ്രനായി-
ബ്ഭാവിച്ചു വസ്തു ഗിരിവിപ്രരിലാവഹിച്ചു. 45

ഗോവർദ്ധനാകൃതി = ഗോവർദ്ധനത്തിന്റെ സ്വരൂപം. ചമഞ്ഞ് = ആയിട്ട്. മഖം = യാഗം. ഭുജിച്ചു = ഭക്ഷിച്ചു. ഗോവിന്ദൻ = കൃഷ്ണൻ. ഹുംകൃതി = അഹങ്കാരം. പോക്കുവാനായ് = അകറ്റുവാൻവേണ്ടി. വർദ്ധിതാതിരുചി സുന്ദരൻ = ഏറ്റവും ശോഭ വർദ്ധിച്ച സുന്ദരനായ കൃഷ്ണൻ. ഗിരിവിപ്രരിൽ = പർവ്വതത്തിലും ബ്രാഹ്മണരിലും. ആവഹിച്ചു = സമർപ്പിച്ചു.

കൃഷ്ണൻ ഗോവർദ്ധനത്തിൽ ആവേശിച്ച് ഗോവർദ്ധനരൂപനായി ഭവിച്ച് യാഗദ്രവ്യങ്ങളെല്ലാം നേരിട്ട് സ്വീകരിച്ച് ഭക്ഷിച്ചു. ഇന്ദ്രന്റെ അഹങ്കാരം തീർക്കാൻ വേണ്ടിയാണ് അങ്ങനെ ചെയ്തത്. ഇന്ദ്രൻ യാഗഭാഗങ്ങൾ നേരിട്ട് സ്വീകരിക്കാറില്ലല്ലോ. അതിസന്തുഷ്ടനായ കൃഷ്ണൻ ഇന്ദ്രന്റെ യാഗത്തിനൊരുക്കിയ സാധനങ്ങളെല്ലാം പർവ്വതത്തിനും ബ്രാഹ്മണർക്കും കൊടുപ്പിച്ചു.

ഇനി പത്തു ശ്ലോകംകൊണ്ട് ഗോവർദ്ധനോദ്ധരണവും ഇന്ദ്രദർപ്പഹരണവും വർണ്ണിക്കുന്നു—

വൃത്രാരിതൻ മനസി കോപമുടൻ ജ്വലിച്ചു
നേത്രങ്ങളായിരവുമത്ഭുതരം കലങ്ങീ
'മാത്രാധികം മഴ ചൊരിഞ്ഞു മഖം മുടക്കി—
ധാത്രീതലം ജലധിയാക്കവെ'ന്നുരച്ചു. 46

വൃത്രാരിതൻ മനസി (സം) = വൃത്രാസുരന്റെ ശത്രുവായ ഇന്ദ്രന്റെ മനസ്സിൽ. നേത്രങ്ങൾ = കണ്ണുകൾ. മാത്രാധികം = കണക്കിലേറെ. മഖം = യാഗം. ധാത്രീതലം = ഭൂമി. ജലധി = സമുദ്രം.

തന്റെ യാഗം കൃഷ്ണൻ മുടക്കിയതായറിഞ്ഞപ്പോൾ ഇന്ദ്രന് കോപം വർദ്ധിച്ചു. ആയിരം കണ്ണും ചുവന്നു കലങ്ങി. "കണക്കിലേറെ മഴ പെയ്യിച്ച് ഭൂമിയാകെ ഞാൻ സമുദ്രമാക്കിയേക്കാമെന്നും തീർച്ചപ്പെടുത്തി.

കർഷം മുഴുത്തു കരളിൽ പ്രളയാന്തകാലേ
വർഷത്തിനുള്ള ജലദങ്ങളെയും വരുത്തി
വർഷം തുടങ്ങി ദൃഢമങ്ങിടിയും മുഴങ്ങീ
ഹർഷം കലർന്നു ബത! മൈലുകളും നൃത്തമാടീ. 47

കർഷം = വിരോധം. മുഴുത്ത് = വർദ്ധിച്ച്. കരളിൽ = മനസ്സിൽ. പ്രളയാന്തകാലേ (സം) = പ്രളയമെന്ന ലോകാവസാനകാലത്ത്. വർഷത്തിന് = മഴയ്ക്ക്. ജലദങ്ങളെ = മേഘങ്ങളെ. ദൃഢം = ശക്തിയായി. ഹർഷം = സന്തോഷം.

ഇന്ദ്രൻ കൃഷ്ണനോടുള്ള വിരോധം വർദ്ധിക്കയാൽ പ്രളയകാലത്തെ മഴയ്ക്കുള്ള മേഘങ്ങളെ വരുത്തി അമ്പാടിയിൽച്ചെന്നു മഴ പെയ്യാൻ നിയോഗിച്ചു. മഴയും ഇടിമുഴക്കവും തുടങ്ങി. ഇടിമുഴക്കം കേട്ടപ്പോൾ സന്തോഷിച്ച് മയിലുകൾ നൃത്തംവെക്കാൻ തുടങ്ങി. മഴക്കാലത്ത് പീലി വിടർത്തി നൃത്തം ചെയ്യുന്നത് മൈലുകളുടെ സ്വഭാവമാണ്.

ആലിപ്പഴം പൊഴിയുമാറതി വൃഷ്ടിഘോഷം
മേലിൽപ്പരന്നു ചൊരിയുന്ന ഘനാന്തരാളേ

കാലിക്കുലം കലുഷധാര പൊറാഞ്ഞു മെല്ലെ-
പ്പാലിക്കുമച്യുതപദേ പരിതോ നിറഞ്ഞു. 48

ആലിപ്പഴം = മഴക്കല്ല്. അതിവൃഷ്ടിവശാൽ = ഇരമ്പിയ പെരുമഴ. മേലിൽ = ദേഹത്തിന്മേൽ. സമാന്തരാളേ (സം) = അവസ്ഥയുടെ മദ്ധ്യത്തിൽ. സമയമെന്നർത്ഥം. കാലിക്കുലം = പശുക്കൂട്ടം. കലുഷധാര = പെരുമഴ. പൊറാഞ്ഞ് = സഹിക്കാനാവാതെ. പാലിക്കുമച്യുതപദേ (സം) = രക്ഷിക്കുന്ന കൃഷ്ണന്റെ കാല്ക്കൽ. പരിതഃ (സം) = ചുററും.

ആലിപ്പഴം വീണുംകൊണ്ടുള്ള ഇരമ്പിയ പെരുമഴ ശരീരത്തിൽ ഏൽക്കാൻ തുടങ്ങിയപ്പോൾ പശുക്കളെല്ലാം ആ മഴ പൊറുക്കാനാവാതെ കൃഷ്ണന്റെ ചുററും വന്നുനിറഞ്ഞു.

ഗോവിന്ദനപ്പൊഴുതു ഗോകുലപാലനാർത്ഥം
ഗോവർദ്ധനംഗിരി പറിച്ചുകരേ ധരിച്ചാൻ
ഉച്ചൈരസ ത്തിയുടനെ കുടയായ് പിടിച്ചാ-
നച്ചാരുമൂർത്തി ജഗദാർത്തിഹരസ്വരൂപി. 49

അപ്പൊഴുതു = അപ്പോൾ. ഗോകുലപാലനാർത്ഥം (സം) = പശുക്കളെ രക്ഷിക്കാൻവേണ്ടി. കരേ (സം) = കയ്യിൽ. ഉച്ചൈഃ (സം) = ഉയരത്തിൽ. ചാരുമൂർത്തി = സുന്ദരശരീരൻ - കൃഷ്ണൻ. ജഗദാർത്തിഹരസ്വരൂപി = ലോകത്തിന്റെ സങ്കടം തീർക്കുന്ന സ്വരൂപമുള്ളവൻ.

അപ്പോൾ കൃഷ്ണൻ പശുക്കളെ രക്ഷിക്കാൻവേണ്ടി ഗോവർദ്ധനം പറിച്ചെടുത്ത് ഒരു കയ്യിൽ നല്ലപോലെ ഉയർത്തി കുടയായ് പിടിച്ചു. അങ്ങനെ അവരുടെ സങ്കടം തീർക്കാൻ വേണ്ടതു ചെയ്തു.

ഗോപാലഗോപികളശേഷമതിപ്രമോദാൽ
ഗോപാലബാലനെ വണങ്ങി വസിച്ചിതപ്പോൾ
വാമേകരേ ഗിരിധരിച്ചു വലങ്കരേണ
ശ്രീമാൻ ക്രമേണ പശുലാളനമാശു ചെയ്താൻ. 50

ഗോപാലഗോപികൾ = ഗോപന്മാരും ഗോപസ്ത്രീകളും. അശേഷം = എല്ലാം. അതിപ്രമോദാൽ (സം) = അതിശയ സന്തോഷത്താൽ. ഗോപാലബാലനെ = കൃഷ്ണനെ. വസിച്ചിത് = നിന്നു. വാമേകരേ (സം) = ഇടത്തെ കയ്യിൽ. ഗിരി = ഗോവർദ്ധന പർവ്വതം. വലങ്കരേണ (സം) = വലത്തെക്കൈകൊണ്ട്. ശ്രീമാൻ = ശോഭയുള്ളവൻ. പശുലാളനം = പശുക്കൾക്ക് ചൊറിഞ്ഞുകൊടുക്കൽ. ആശു (സം) = വേഗത്തിൽ.

ഗോപന്മാരും ഗോപസ്ത്രീകളും വളരെ സന്തോഷത്തോടുകൂടി കൃഷ്ണനെ വണങ്ങി നിന്നു. ഇടത്തെ കയ്യിൽ ഗോവർദ്ധനം ധരിച്ച് വലത്തെ കൈകൊണ്ട് പശുക്കൾക്ക് ചൊറിഞ്ഞു കൊടുത്തുകൊണ്ടു നിന്നു.

സപ്താഹമിങ്ങനെ മഹാദ്രി വഹിച്ചു നിന്നാൻ
ദൃപ്താരിദർപ്പഹരനാകിയ സർപ്പശായീ
ദർപ്പം ശമിച്ചു പുരുഹൂതനുമുള്ളിലപ്പോ —
ളുൽപ്പന്നമോദജലധാര നിരാകരിച്ചു.

സപ്താഹം = ഏഴുദിവസം. മഹാദ്രി = വലിയഗോവർദ്ധനപർവ്വതം. ദൃപ്താരിദർപ്പഹരൻ = അഹങ്കാരിയായ ശത്രുവിന്റെ അഹങ്കാരം കളയുന്നവൻ. സർപ്പശായി = അനന്തസർപ്പത്തിൽ കിടന്നുറങ്ങുന്ന വിഷ്ണുവായ കൃഷ്ണൻ. പുരുഹൂതൻ = ഇന്ദ്രൻ. ഉൽപ്പന്ന മോദജലധാര = സന്തോഷത്തോടുകൂടി പെയ്യിരുന്ന പേമഴ. നിരാകരിച്ചു = ഒഴിവാക്കി.

ഏഴു ദിവസം ഇങ്ങനെ ഒരേ നില്പിൽ നിന്നു കൃഷ്ണൻ. അപ്പോൾ ഇന്ദ്രന്റെ അഹങ്കാരം ശമിച്ചു. കൃഷ്ണൻ തോൽക്കുമെന്നു വിചാരിച്ച് സന്തോഷത്തോടുകൂടി പെയ്യിച്ചിരുന്ന മഴ ഒഴിവാക്കുകയും ചെയ്തു.

ഇന്ദ്രൻ വന്നു കൃഷ്ണനെ വന്ദിക്കുന്നു —

ശൈലം ത്യജിച്ചു മധുസൂദനനാത്മഗേഹേ
ഖേലാവിലാസ സരസം മരുവും ദശായാം
ശൈലാരിതന്നമരാംഗനമാരുമെല്ലാം
നീലാംബരാനുജനെ വന്നു വണങ്ങി നിന്നാർ 52

ശൈലം = ഗോവർദ്ധന പർവ്വതം. ത്യജിച്ചു = ഉപേക്ഷിച്ചു. താഴെ വെച്ചുവെന്നർത്ഥം. മധുസൂദനൻ = കൃഷ്ണൻ. ആത്മഗേഹേ (സം) = സ്വഗൃഹത്തിൽ. ഖേലാവിലാസ സരസം = കളിച്ചു രസിച്ച്. മരുവും ദശായാം (സം) = ഇരിക്കുമ്പോൾ. ശൈലാരി = പർവ്വതങ്ങളുടെ ശത്രുവായ ഇന്ദ്രൻ. പർവ്വതങ്ങൾക്കു പണ്ടു ചിറകുണ്ടായിരുന്നുവെന്നും ഇന്ദ്രൻ വജ്രംകൊണ്ട് അവയുടെ ചിറകു മുറിച്ചുവെന്നും അതിനാൽ പർവ്വതങ്ങളുടെ ശത്രുവാണ് ഇന്ദ്രനെന്നും പുരാണങ്ങൾ. അമരാംഗനമാർ = ദേവസ്ത്രീകൾ. നീലാംബരാനുജനെ = ബലഭദ്രന്റെ അനുജനായ കൃഷ്ണനെ. വണങ്ങി = വന്ദിച്ചു.

മഴ മാറിയപ്പോൾ കൃഷ്ണൻ പർവ്വതം താഴെ വെച്ച് തന്റെ ഗൃഹത്തിലേക്കു പോന്ന് കളിച്ചു രസിച്ചിരുന്നു. അഹങ്കാരം അടങ്ങിയ ഇന്ദ്രൻ ദേവസ്ത്രീകളോടു കൂടിവന്ന് കൃഷ്ണനെ വന്ദിച്ചു. ഇങ്ങനെ ഗോവർദ്ധനോദ്ധരണം ചെയ്ത കാലത്ത് കൃഷ്ണന് ഏഴു വയസ്സാണെന്നു ഭാഗവതം.

അന്നേരമത്സുരഭിവന്നു മുകുന്ദനെത്താൻ
മന്ദം പയോഭിരഭിഷേകവുമാചരിച്ചു
ഗോവിന്ദനെന്നു പുനരന്നു തുടങ്ങിനാമം
നവീനലക്ഷണമായി മഹാജനാനാം. 53

സുരഭി = കാമധേനു. പയോഭിഃ (സം) = പാൽകൊണ്ട്. മുകുന്ദനെ = കൃഷ്ണനെ. ഗോവിന്ദൻ = ഗോക്കളുടെ ഇന്ദ്രൻ. നാമം = പേർ. മഹാജനാനാം (സം) = മഹാജനങ്ങളുടെ. "ഇന്ദ്രം നസ്ത്വാഭിഷേക്ഷ്യാമോ ബ്രഹ്മണാ നോദിതാ വയം." എന്ന് ഭാഗവതത്തിൽ കാമധേനു കൃഷ്ണനോടു പറയുന്നുണ്ട്. ബ്രഹ്മാവിന്റെ പ്രേരണയാൽ ഞങ്ങൾ അങ്ങയെ ഞങ്ങളുടെ ഇന്ദ്രനായി അഭിഷേകം ചെയ്യുന്നു എന്നർത്ഥം.

ഇന്ദ്രന്റെ കൂടെ ദേവലോകത്തു നിന്നു കാമധേനു വന്ന് തന്റെ പാൽകൊണ്ട് അഭിഷേകം ചെയ്ത് ഗോവിന്ദനെന്ന പേർ നൽകി. അന്നുമുതൽ ഗോവിന്ദനെന്ന പേർ മഹാജനങ്ങളുടെ നാവിന്ന് അലങ്കാരമായി. ജനങ്ങൾ ഗോവിന്ദനെന്നു വിളിക്കാൻ തുടങ്ങിയെന്നർത്ഥം.

ആകാശഗംഗാജലംകൊണ്ട് ഇന്ദ്രവാഹനമായ ഐരാവതവും കൃഷ്ണനെ അഭിഷേകം ചെയ്യുന്നു —

ഐരാവതം കനകകുംഭശതേ നിറച്ചു —
ങ്ങാരോമലംബരനദീസലിലം വിശുദ്ധം
നാരായണൻ മുടിയിലങ്ങു ചൊരിഞ്ഞിതപ്പോ —
ളീരേഴുലോകമതിഭൂരിതരം വിളങ്ങി. 54

ഐരാവതം = ഐരാവതമെന്ന പേരുള്ള ഇന്ദ്രവാഹനമായ ദിഗ്ഗജം. കനകകുംഭശതേ = നൂറു പൊൻകുടത്തിൽ. ആരോമൽ = വിശേഷപ്പെട്ട. അംബരനദീസലിലം = ആകാശഗംഗാജലം. വിശുദ്ധം = നിർമ്മലം. നാരായണൻ മുടിയിൽ = കൃഷ്ണന്റെ ശിരസ്സിൽ. ഈരേഴുലോകം = പതിനാലുലോകം. അതിഭൂരിതരം = വളരെയധികം.

ഐരാവതം നൂറു പൊൻകുടങ്ങളിൽ പരിശുദ്ധമായ ആകാശഗംഗാജലം കൊണ്ടുവന്ന് അതുകൊണ്ടും കൃഷ്ണന്റെ തിരുമുടിയിൽ അഭിഷേകം ചെയ്തു. ഈ ഗോവിന്ദാഭിഷേകം കഴിഞ്ഞപ്പോൾ ലോകങ്ങൾക്കെല്ലാം ശോഭ വർദ്ധിക്കയും ചെയ്തു.

ഏവം പ്രകാരമതിമാനുഷമാം ചരിത്രം
ദേവാധിരാജഗണപൂജിതമാം പവിത്രം.
നന്ദാദിവൃന്ദമഥ തത്ര മുകുന്ദവൃത്തം
നന്നായ് ഗ്രഹിച്ചു മറച്ചു സുഖിച്ചുവാണു. 55

ഏവം (സം) = ഇപ്രകാരം. അതിമാനുഷമാം = മനുഷ്യരിൽക്കവിഞ്ഞ. ദേവാധിരാജഗണപൂജിതമാം = ഇന്ദ്രനും സംഘവും പൂജിച്ചിട്ടുള്ളതാണ് - ബഹുമാനിച്ചിട്ടുള്ളതാണ്. പവിത്രം = പരിശുദ്ധി നല്കുന്നതാണ്. നന്ദാദിവൃന്ദം = നന്ദഗോപനും സംഘവും. തത്ര (സം) = അവിടെ. മുകുന്ദവൃത്തം = കൃഷ്ണന്റെ പരമാർത്ഥസ്ഥിതി. നന്നായ് ഗ്രഹിച്ചു = മുമ്പു ഗർഗ്ഗമഹർഷി പറഞ്ഞു മനസ്സിലാക്കീട്ടുള്ളതു്. മറച്ചു = പിന്നെ ആരോടും പറയാതെ.

മനുഷ്യർ ചെയ്യാൻ സാധിക്കാത്ത ഗോവർദ്ധനോദ്ധരണാദികളായ കൃഷ്ണന്റെ പുണ്യകഥകൾ ഇന്ദ്രാദികളാൽപോലും ബഹുമാനിക്കപ്പെട്ടവയാണു്. ഗോവർദ്ധനോദ്ധരണം കഴിഞ്ഞപ്പോൾ നന്ദഗോപനോടു് കൃഷ്ണന്റെ ദിവ്യത്വത്തെക്കുറിച്ചു മറ്റു ഗോപന്മാർ ചോദിക്കയും അപ്പോൾ നന്ദൻ, പണ്ടു നാമകരണസന്ദർഭത്തിൽ ഗർഗ്ഗമഹർഷി പറഞ്ഞ ജാതകഫലങ്ങളെല്ലാം വിവരിച്ചുകൊടുക്കുകയുമുണ്ടായി. പിന്നീടവർ അതു് മറ്റുള്ളവരോടു പറയാതെ സുഖിച്ചു ജീവിക്കയും ചെയ്തു.

നന്ദഗോപനെ കാളിന്ദീജലത്തിൽനിന്നു കൃഷ്ണൻ രക്ഷിച്ച കഥ ഒരു ശ്ലോകത്തിൽ സംഗ്രഹിക്കുന്നു—

അന്നാളിലാശു യമുനാസലിലേ കളിക്കും
നന്ദൻമുദാ വരുണപൂരുഷനീതനായി
ചെന്നാച്ചതുർഭുജനഗാധതലേ തദാനീം
നന്ദിച്ചുടൻ ജനകനെന്യുതകൊണ്ടുപോന്നു. 56

യമുനാസലിലേ (സം) = കാളിന്ദീജലത്തിൽ. വരുണപൂരുഷനീതനായി = വരുണഭൃത്യനാൽ കൊണ്ടുപോകപ്പെട്ടു. ചതുർഭുജൻ = നാലുകൈകളുള്ള വിഷ്ണുതന്നെയായ കൃഷ്ണൻ. അഗാധതലേ (സം) = അടിത്തട്ടിൽ. തദാനീം (സം) = അപ്പോൾ. നന്ദിച്ചു് = സന്തോഷത്തോടുകൂടി. ജനകനെ = അച്ഛനെ.

ഒരു ദിവസം പുലരാൻ കാലത്തു നന്ദഗോപൻ കുളിക്കുമ്പോൾ കാളിന്ദിയിൽ താണുപോയി. ജലാധിപതിയായ വരുണന്റെ ഒരു ഭൃത്യൻ പിടിച്ചു താഴ്ത്തുകയാണു് ചെയ്തതു്. അതു് അറിഞ്ഞ ഉടനെ കൃഷ്ണൻ അടിത്തട്ടിൽച്ചെന്നു് അച്ഛനെ തിരിച്ചുകൊണ്ടുപോരുകയും ചെയ്തു. വെള്ളത്തിൽ താണുപോയ അച്ഛനെ കൃഷ്ണനാണു് മുങ്ങിയെടുത്തതെന്നു താൽപര്യം.

ഇനി പതിനേഴുശ്ലോകംകൊണ്ടു് രാസക്രീഡയുടെ ഉപക്രമമായി കൃഷ്ണൻ നിലാവുള്ള ഒരു രാത്രിയിൽ കാളിന്ദീതീരത്തിൽ ചെന്നിട്ടു ഓടക്കുഴൽ വിളിച്ചതും അതുകേട്ടു ഗോപസ്ത്രീകളെല്ലാം അവിടേക്കു പാഞ്ഞുചെന്നതും വർണ്ണിക്കുന്നു —

ഗോപാംഗനാജനമനോരഥ പൂരണാർത്ഥം
ഗോപാലബാലനൊരുനാൾ ദിവസാവസാനേ
ചന്ദ്രപ്രഭാവിശദമാം യമുനാവനാന്തേ
ചെന്നങ്ങു നിന്നു കളവേണുരവം മുഴക്കി 57

ഗോപാംഗനാജനമനോരഥപൂരണാർത്ഥം = ഗോപസ്ത്രീകളുടെ ആഗ്രഹം സാധിപ്പിക്കുവാൻ വേണ്ടി. ഗോപാലബാലൻ = കൃഷ്ണൻ. ദിവസാവസാനേ (സം) = സന്ധ്യാസമയത്തു്. ചന്ദ്രപ്രഭാവിശദം = ചന്ദ്രന്റെ ശോഭകൊണ്ടു് – നിലാവുകൊണ്ടു് = തെളിഞ്ഞതു്. യമുനാവനാന്തേ = കാളിന്ദീതീരത്തിലെ കാട്ടിൽ. കളവേണുരവം = മധുരമായ മുരളീനാദം.

അപ്പോൾ ഗോപസ്ത്രീകൾ ഭർത്താക്കന്മാരെക്കുറിച്ചോ മക്കളെക്കുറിച്ചോ ഒന്നും ആലോചിച്ചില്ല. ഉത്ത കാമബാണങ്ങൾ ഏറ്റു വിഷമിക്കുമ്പോൾ ഏതെങ്കിലും സ്ത്രീ തെല്ലുനേരം എന്തെങ്കിലും ആലോചിച്ചു അമാന്തിക്കുമോ? സാമാന്യം കൊണ്ടു വിശേഷത്തെ സമർത്ഥിക്കുന്ന അർത്ഥാന്തരന്യാസം അലങ്കാരം.

കാടും മഹാഗിരിതടങ്ങളഗാധതോയം
തോടും കടന്നു രമണാന്തികമന്തിനേരം
ഓടുന്ന മല്ലമിഴിമാരുടെ പുണ്യവൃത്തം
പാടുന്നു കിന്നരവധൂജനമിന്നുമേപോലും. 6

മഹാഗിരിതടങ്ങൾ = വലിയ പർവ്വതപ്രദേശങ്ങൾ. അഗാധതോയം = ആഴത്തിൽ വെള്ളമുള്ള. രമണാന്തികം = കാന്തനായ കൃഷ്ണന്റെ സമീപം. അന്തിനേരം = രാത്രിയിൽ. മല്ലമിഴിമാരുടെ = കമലാക്ഷിമാരായ ഗോപസ്ത്രീകളുടെ. പുണ്യവൃത്തം = പുണ്യകഥ. കിന്നരവധൂജനം = കിന്നര സ്ത്രീകൾ.

കാടും മലയും വളരെ വെള്ളമുള്ള തോടും മറ്റും കടന്നു കൃഷ്ണന്റെ അടുക്കലേക്ക രാത്രിയിൽ ഓടിയെത്തുന്ന ഗോപസ്ത്രീകളുടെ പുണ്യകഥ കിന്നര സ്ത്രീകൾ ഇന്നും പാടുന്നുണ്ട്.

ഉൽക്കണ്ഠയാലരികിൽവന്നനതാംഗിമാരെ
തൃക്കണ്ണുകൊണ്ടു കടൽ വർണ്ണനനുഗ്രഹിച്ചു
മൈക്കണ്ണിമാരുടെ മനസ്സറിവാനൊരല്പം
സൽക്കർമ്മസാഹസമിതെന്നരുൾചെയ്തു ദേവൻ. 62

ഉൽക്കണ്ഠയാൽ = അത്യാഗ്രഹത്തോടുകൂടി. നതാംഗിമാരെ = ലജ്ജകൊണ്ടു തലകുനിച്ചു നിൽക്കുന്ന സുന്ദരിമാരായ ഗോപസ്ത്രീകളെ. നതമായ = അകത്തേക്ക് അല്പം കുനിഞ്ഞ ശരീരത്തോടുകൂടിയവർ എന്നാണ് വാക്കിന്നർത്ഥം. ഉത്തമസ്ത്രീകളുടെ ദേഹം അല്പം കുനിഞ്ഞിരിക്കും. കടൽവർണ്ണൻ = കടൽ പോലെ നീലവർണ്ണനായ കൃഷ്ണൻ. മൈക്കണ്ണിമാരുടെ = മഷിയെഴുതിയ കണ്ണുള്ള ആ ഗോപസ്ത്രീകളുടെ. മനസ്സ് = അഭിപ്രായം. സൽക്കർമ്മ (സം) = നല്ലപ്രവൃത്തി. സാഹസം = ആലോചിക്കാതെ ചെയ്യുക. ദേവൻ = കൃഷ്ണൻ.

കൃഷ്ണനെക്കാണാനുള്ള അത്യാഗ്രഹത്തോടുകൂടി വന്ന ആ സ്ത്രീകളെ കടാക്ഷിച്ചനുഗ്രഹിച്ചതിന്നുശേഷം, അവരുടെ അഭിപ്രായം അറിയുവാൻ വേണ്ടി ഭഗവാൻ കൃഷ്ണൻ, നിങ്ങൾ ഈ ചെയ്തത് അല്പം ആലോചനക്കുറവായിപ്പോയെന്നു പറഞ്ഞു.

ഇനി മൂന്നു ശ്ലോകം ഗോപസ്ത്രീകളോടുള്ള കൃഷ്ണന്റെ വാക്കാണ്—

ഇല്ലങ്ങളും ധനവുമാശു വെടിഞ്ഞിദാനീം
മല്ലാക്ഷിമാരിവിടെവന്നതു യോഗ്യമാമോ?
കല്യാണിമാർക്കു നിജവല്ലഭനേകനല്ലോ
നല്ലോരു ദൈവത,മതെന്തു വിചാരിയാഞ്ഞു? 63

ഇദാനീം (സം) = ഇപ്പോൾ. മല്ലാക്ഷിമാർ = താമരപ്പൂപോലെ കണ്ണുള്ളവർ — സ്ത്രീകൾ. കല്യാണിമാർക്ക് = നെടുമംഗല്യമുള്ള സ്ത്രീകൾക്ക്. നിജവല്ലഭൻ = തന്റെ ഭർത്താവ്. ഏകൻ = ഒരാൾ.

ഭവനങ്ങളും ധനങ്ങളുമെല്ലാം പെട്ടെന്നുപേക്ഷിച്ച് ഇപ്പോൾ സ്ത്രീകൾ ഇവിടെ വന്നതു ശരിയാണോ? സ്ത്രീകൾക്കു തങ്ങളുടെ ഭർത്താവ് ഒരാൾ മാത്രമാണല്ലോ ദൈവം. അതെന്തേ ആരും വിചാരിക്കാത്തത്?

'സ്വാതന്ത്ര്യമെന്നതു കുലാംഗനമാർക്കയോഗ്യം
ചേതസ്സിലന്യപുരുഷാഗ്രഹവും തഥൈവ
യാതൊന്നുകൊണ്ടു പരലോകസുഖം ലഭിപ്പൂ
ചെയ്യാവതേകമതുതന്നെ നമുക്കു നല്ലൂ' 64

സ്വാതന്ത്ര്യം = തന്നിഷ്ടംപോലെ നടക്കൽ. കുലാംഗനമാർക്ക് = കുലസ്ത്രീകൾക്ക്. പതിവ്രതമാർക്കെന്നർത്ഥം. അയോഗ്യം = യോജിച്ചതല്ല. ചേതസ്സിൽ = മനസ്സിൽ. അന്യപുരുഷാഗ്രഹം = അന്യപുരുഷനെക്കുറിച്ച് ആഗ്രഹം. തഥാ ഏവ (സം) = അപ്രകാരംതന്നെ.

കുലസ്ത്രീകൾ ഇഷ്ടംപോലെ നടക്കുന്നത് ശരിയല്ല. ഭർത്താവൊഴിച്ച് മറ്റൊരു പുരുഷനെ ആഗ്രഹിക്കുന്നതും അതുപോലെതന്നെ. എന്തു ചെയ്താലാണോ പരലോകത്തിൽ സുഖം ലഭിക്കുക, അതു മാത്രം ചെയ്യുന്നതാണ് നമുക്കു നല്ലത്.

'തന്നേ നടക്ക തരുണിക്കു വിധിച്ചതോ താൻ
പിന്നെദ്ദിനാന്തസമയേ പുനരൊട്ടുമാകാ
കാന്താരസഞ്ചരണമെന്നതതീവ കഷ്ടം
കാന്തജനങ്ങളറിയേണമശേഷമേവം.' 65

തന്നെ = ഒറ്റയ്ക്ക്. ദിനാന്തസമയേ (സം) = രാത്രിസമയത്ത്. കാന്താരസഞ്ചരണം = കാട്ടിൽ നടക്കൽ. അതീവ (സം) = ഏറ്റവും. കാന്തജനങ്ങൾ = പ്രിയപ്പെട്ട നിങ്ങൾ.

ഒറ്റയ്ക്കു നടക്കുന്നത് സ്ത്രീകൾക്കു വിധിച്ചിട്ടുള്ളതാണോ? രാത്രിയിൽ അത് ഒട്ടും പാടില്ല. കാട്ടിൽ നടക്കുന്നത് അതിലും കഷ്ടം. പ്രിയപ്പെട്ട നിങ്ങൾ ഇതെല്ലാം മനസ്സിലാക്കണം.

'എന്നാൽ ഗമിപ്പതിനു താമസമൊട്ടുമാകാ
ചെന്നാശു വല്ലഭജനത്തെ വണങ്ങിനില്പിൻ'
എന്നുള്ള കൃഷ്ണവചനം ബത കേട്ടനേരം
ഖിന്നതയാർന്നിഹ പറഞ്ഞിതു ഗോപിമാരും. 66

വല്ലഭജനത്തെ = ഭർത്താക്കന്മാരെ. ഖിന്നത = ദുഃഖം.

"എന്നാൽ ഇനി പോവാൻ ഒട്ടും താമസിക്കേണ്ട. വേഗം ചെന്ന് ഭർത്താക്കന്മാരെ വന്ദിക്കുവിൻ" എന്നു കൃഷ്ണൻ പറഞ്ഞതു കേട്ടപ്പോൾ ഗോപസ്ത്രീകൾ ദുഃഖംപൂണ്ടു പറഞ്ഞു.

ഇനി അഞ്ചു ശ്ലോകം ഗോപസ്ത്രീകൾ കൃഷ്ണനോടു പറയുന്ന വാക്കാണ്—

'കാമാഭിരാമതനവാം കരുണാപയോധേ'
വാമാക്ഷരങ്ങളരുൾചെയ്തതു പോരുമിപ്പോൾ
കാമാസ്ത്രമാകിന കനൽപ്പുഴ തന്നിലയ്യോ'
വാമാക്ഷിമാരിഹ പതിച്ചു ദഹിച്ചു ദേഹം. 67

കാമാഭിരാമതനോ = കാമനെപ്പോലെ സുന്ദരമായ ശരീരമുള്ളവൻ. കരുണാപയോധേ = ദയാസമുദ്രമേ! വാമാക്ഷരങ്ങൾ = പ്രതികൂലങ്ങളായ അക്ഷരങ്ങൾ. ആക്ഷേപവാക്കുകളെന്നർത്ഥം. അരുൾചെയ്തു = പറഞ്ഞു. പോരും = മതി. കാമാസ്ത്രം = കാമശരം. കനൽപ്പുഴതന്നിൽ = തീപ്പുഴയിൽ. അയ്യോ = കഷ്ടം! വാമാക്ഷിമാർ = മനോഹരങ്ങളായ കണ്ണുകളുള്ളവർ - സ്ത്രീകൾ. പതിച്ചു = വീണു. ദഹിച്ചു = വെന്തു.

അയ്യോ! കാമസുന്ദരനായ ദയാസമുദ്രമേ! ഇപ്പോൾ ഞങ്ങളെ ആക്ഷേപിച്ചുപറഞ്ഞതു മതി. കാമശരത്തീപ്പുഴയിൽ സ്ത്രീകൾ വീണിട്ട് ദേഹം വെന്തിരിക്കുന്നു." ഞങ്ങൾ ചെയ്തതു തെറ്റാണെങ്കിൽപ്പോലും കാമതാപം സഹിക്കാനാവാഞ്ഞിട്ട് പോന്നതാണ്, അതിൽ ആക്ഷേപം പറയുന്നതു കഷ്ടമാണ് എന്നർത്ഥം.

കഷ്ടം! ഹരേ! വിരഹസങ്കടമേറ്റമിപ്പോ-
ളിഷ്ടം പദാർത്ഥവുമനിഷ്ടതമാമശേഷം
പെട്ടെന്നു ചന്ദനവുമിന്ദുകരങ്ങളുംപോലും
തട്ടുന്ന ദിക്കു പൊള്ളിയും, പൊള്ളിയല്ലിതൊന്നും. 68

കഷ്ടം = ദുസ്സഹം. വിരഹസങ്കടം = അങ്ങയോടു വേർപിരിഞ്ഞതുകൊണ്ടുള്ള ദുഃഖം. പദാർത്ഥം = സാധനം. അശേഷം = സകലം. ഇന്ദുകരങ്ങൾ = ചന്ദ്രരശ്മികൾ. പൊള്ളിയും = പൊള്ളും.

'കൃഷ്ണ! ഇപ്പോൾ ഞങ്ങൾക്ക് വിരഹദുഃഖം ഏററവും ദുസ്സഹമായിരിക്കുന്നു. സുഖകരങ്ങളായ സാധനങ്ങളെല്ലാം ദുഃഖകരങ്ങളായിരിക്കുന്നു. ചന്ദ

ശൃംഗാരയോനിയുടെ = കാമൻെറ. കോമളരൂപലക്ഷ്മീ ശൃംഗാരഭംഗിയുടെ = സുകുമാരമായ ശരീരകാന്തിക്കുള്ള വശ്യശക്തിക്ക്. ഭംഗം = തോല്മ. അംഗപ്രകാശം = ശരീരസൌന്ദര്യം. ഉദയോത്ഥം = ഉള്ള. ഇദാനീം (സം) = ഇപ്പോൾ. അംഗീകരിപ്പതിൻക = സ്വീകരിക്കണമേ. വാഞ്ഛിതം = ഇഷ്ടം. അംഗനാനാം (സം) = സ്ത്രീകളുടെ. ഞങ്ങളുടെ എന്നർത്ഥം.

കാമനെക്കാൾ അധികം ദേഹസൌന്ദര്യമുള്ള അവിടുന്ന് സ്ത്രീകളായ ഞങ്ങളുടെ ആഗ്രഹം സാധിപ്പിച്ചു തരണേ എന്നു സാരം.

ഇതിയുവതീജനാനാം ദീനവാക്യങ്ങൾ കേട്ടു —
ട്ടതിശയകരുണാവാനഞ്ജസാ കഞ്ജനാഭൻ
മതിയുളിരിളകീടും ചാരുവാചാ മനോജ്ഞാ
മതിമുഖികളുമായി ക്രീഡചെയ്‌വാൻ തുടർന്നാൻ. 72

ഇതി (സം) = ഇപ്രകാരം. യുവതിജനാനാം = ഗോപസ്ത്രീകളുടെ. ദീനവാക്യങ്ങൾ = സങ്കടവാക്കുകൾ. അതിശയകരുണാവാൻ = ഏറ്റവും ദയയുള്ള. അഞ്ജസാ (സം) = ഉടനെ. കഞ്ജനാഭൻ = പത്മനാഭൻ- കൃഷ്ണൻ. മതിയുളിർ = മനക്കുരുന്ന്. ഇളകീടും = സന്തോഷിക്കുന്ന. ചാരുവാചാ (സം) = നല്ലവാക്കുകൊണ്ട്. മതിമുഖികളുമായി ചന്ദ്രമുഖിമാരായ ഗോപസ്ത്രീകളോടുകൂടി. ക്രീഡചെയ്‌വാൻ = കളിക്കാൻ. തുടർന്നാൻ = തുടങ്ങി.

ഇപ്രകാരം ഗോപസ്ത്രീകളുടെ സങ്കടവാക്കുകൾ കേട്ടപ്പോൾ ഏറ്റവും ദയതോന്നിയ കൃഷ്ണൻ നല്ലവാക്കുപറഞ്ഞു സന്തോഷിപ്പിച്ച് ആ ഗോപസ്ത്രീകളുമായി രാസക്രീഡതുടങ്ങി. വൃത്തം മാലിനി.

ഭാസാ ചന്ദ്രാഭിരാമൻ മുഴുസകലകലാകേളിലാളിത്യശാലീ
വ്യാസശ്രീനാരദാദിദ്വിജമുനിജനതാ സേവിതൻ ദേവദേവൻ
ഹാസശ്രീ ഭാസമാനാനനസരസിരുഹൻ ആനന്ദമൂർത്തി
രാസക്രീഡയ്ക്കൊരുമ്പെട്ടിതു രസികവധൂസങ്കുലൻ പങ്കജാക്ഷൻ. 73

ഭാസാ (സം) = കാന്തികൊണ്ട്. ചന്ദ്രാഭിരാമൻ = ചന്ദ്രസുന്ദരൻ. മുഴുസകലകലാകേളിലാളിത്യശാലീ = എല്ലാ കോമളകലകളിലും നൈപുണ്യമുള്ളവൻ. വ്യാസശ്രീനാരദാദിദ്വിജമുനിജനതാസേവിതൻ = വ്യാസൻ നാരദൻ തുടങ്ങിയ ബ്രാഹ്മണരാലും മഹർഷിമാരാലും സേവിക്കപ്പെടുന്നവൻ. ദേവദേവൻ = ദേവന്മാർക്കും ദേവനായിട്ടുള്ളവൻ. ഹാസശ്രീഭാസമാനാനനസരസിരുഹൻ = പുഞ്ചിരികൊണ്ടു ശോഭിക്കുന്ന മുഖാരവിന്ദത്തോടുകൂടിയവൻ. ആനന്ദമൂർത്തി = ആനന്ദസ്വരൂപൻ. രസികവധൂസങ്കുലൻ = രസികത്തികളായ ഗോപസ്ത്രീകളോടിടകലർന്നവൻ. പങ്കജാക്ഷൻ = കൃഷ്ണൻ.

സകലകലാവല്ലഭനും ദ്വിജമുനിസേവിതനുമായ കൃഷ്ണൻ പുഞ്ചിരിതൂകിക്കൊണ്ട് ഗോപസ്ത്രീകളുമായി ചേർന്ന് രാസക്രീഡതുടങ്ങി എന്നു സാരം.

വൃത്തം സ്രഗ്ദ്ധര.

അഞ്ചാം സർഗ്ഗം കഴിഞ്ഞു.

# ആറാം സർഗ്ഗം

രാസക്രീഡയുടെ തുടക്കം.

കാളിന്ദീതടഭുവി കാമിനീസമൂഹേ
കേളിക്കങ്ങെഴകൊടു കേശവൻ തുടർന്നാൻ
താളത്തിൻ കഴൽവിളിയോടു ചേർന്നുകൂടും
മേളത്തിൽ ബ്ബലഹരിതോടി പാടിയാടി. 1

കാളിന്ദീതടഭുവി (സം) = കാളിന്ദിയുടെ തീരപ്രദേശത്ത്. കാമിനീസമൂഹേ (സം) = ഗോപസ്ത്രീകളുടെ കൂട്ടത്തിൽ. കേളിക്ക് = കളിക്കുവാൻ. രാസക്രീഡയ്ക്കെന്നർത്ഥം. കേശവൻ = കൃഷ്ണൻ. തുടർന്നാൻ = തുടങ്ങി. ബലഹരി, തോടി ഇവ രാഗങ്ങളാണ്.

കാളിന്ദീതീരത്തിൽ കൃഷ്ണൻ ഗോപസ്ത്രീകളോടുകൂടി രാസക്രീഡ തുടങ്ങി. താളത്തിനും കഴൽ വിളിക്കും യോജിക്കുമാറ് ബലഹരി തോടി മുതലായ രാഗങ്ങൾ പാടാനും ആടാനും തുടങ്ങി.

ഈ സർഗ്ഗത്തിൽ രാസക്രീഡ കഴിയുന്നതുവരെ അമ്പത്തേഴ്ശ്ലോകത്തിൽ പ്രഹർഷിണിയാണ് വൃത്തം. ത്രിച്ഛിന്നം മനജരഗം പ്രഹർഷിണിക്ക് എന്ന ലക്ഷണം.

സംഗീതം പരിചൊടു വീണയോടുകൂടി
ശൃംഗാരപ്രണയിനിമാരുടൻ തുടങ്ങി.
അംഗങ്ങൾക്കനുഗുണമായ ഭൂഷണത്താൽ
മംഗല്യപ്രതിനവവേഷഭംഗിയോടെ. 2

സംഗീതം = നൃത്തഗീതവാദ്യങ്ങൾ. വീണയോടു = വീണവായനയോട്. ശൃംഗാരപ്രണയിനിമാർ = പ്രേമമുള്ള ഗോപസ്ത്രീകൾ. അംഗങ്ങൾക്ക് = കയ്യ്, കാല് മുതലായ അവയവങ്ങൾക്ക്. അനുഗുണം = യോജിപ്പുള്ള. ഭൂഷണത്താൽ = അലങ്കാരത്താൽ. മംഗല്യപ്രതിനവവേഷഭംഗിയോടെ = അഴകേറുന്ന പുതിയ വേഷഭംഗിയോടുകൂടി.

പ്രേമം നിറച്ച ആ ഗോപസ്ത്രീകൾ ഉടനെ ചന്തംചേർന്ന യോജിപ്പുള്ള പണ്ടങ്ങൾ ഓരോ അവയവങ്ങളിലും അണിഞ്ഞ് ഭംഗിയിൽ വീണവായിക്കാനും പാട്ടു പാടുവാനും തുടങ്ങി.

കൃഷ്ണൻ അനേകം രൂപം ധരിക്കുന്നു—

രാധാദി പ്രതിനവകാമിനീജനങ്ങൾ—
ക്കാധാരം മുരഹരനേകനാകിലും താൻ

ഓരോരോ തന്വണികളോടു ചേർന്നു നിന്നാ-
നോരോരോ തനുയുതനായനേകരൂപീ. 3

രാധാദി പ്രതിനവകാമിനീജനങ്ങൾക്ക് = രാധ തുടങ്ങിയ യൌവനവതികളായ ഗോപസ്ത്രീകൾക്ക്. ആധാരം = ആശ്രയം. കളിക്കാനുള്ള കൂട്ടുകാരനെന്നർത്ഥം. മുരഹരൻ = കൃഷ്ണൻ. ഏകൻ = ഒരുവൻ. തന്വണികളോട് = ഗോപയുവതികളോട്. ഓരോരോ തനുയുതനായ് = പ്രത്യേകം ശരീരത്തോടുകൂടിയവനായിട്ട്. അനേകരൂപി = അനേകം ശരീരം ധരിച്ചവൻ.

രാധ മുതലായ ഗോപസ്ത്രീകൾ വളരെപ്പേരുണ്ട്. അവരോടു ചേർന്നു കളിക്കാൻ കൃഷ്ണൻ ഒരാളേ ഉള്ളൂ. എങ്കിലും, എത്ര ഗോപസ്ത്രീകളുണ്ടോ അത്ര ശരീരം ധരിച്ച് എല്ലാ ഗോപസ്ത്രീകളോടും ചേർന്നുനിന്നു കൃഷ്ണൻ രാസക്രീഡചെയ്തു.

ഗോപസ്ത്രീകുചകലശം ഭുജാന്തരാളേ
ഗോവിന്ദൻ പരിചൊടു ചേർത്തുടൻ പുണർന്നും
ആനന്ദിച്ചധരസുധാരസം നുകർന്നും
മന്നിച്ചാനസമശരോത്സവം തദാനീം. 4

ഗോപസ്ത്രീകുചകലശം = ഗോപസ്ത്രീകളുടെ കുടംപോലുള്ള സ്തനം. ഭുജാന്തരാളേ = കൈകളുടെ മധ്യത്തിൽ - മാറിടത്തിൽ. ഗോവിന്ദൻ = കൃഷ്ണൻ. പുണർന്നും = ആലിംഗനംചെയ്തും. അധരസുധാരസം = അധരാമൃതത്തിന്റെ സ്വാദ്. നുകർന്നും = ആസ്വദിച്ചും. അസമശരൻ = വിഷമസംഖ്യയായ അമ്പുകളുള്ളവൻ - കാമൻ. അസമശരോത്സവം = കാമകേളി. തദാനീം (സം) = അപ്പോൾ.

കൃഷ്ണൻ, ഗോപസ്ത്രീകളുടെ കൊങ്കകളെ മാറിടത്തിൽ ചേർത്ത് മുറുകെ ആലിംഗനം ചെയ്തു. ആനന്ദത്തോടുകൂടി അധരാമൃതം പാനം ചെയ്തു. അങ്ങനെ കാമക്രീഡ ചെയ്തു.

താംബൂലക്രമുകസുഖോപയോഗയോഗാൽ
താമ്രത്വം പെരുകിന പാടലാധരീണാം
സമ്പൂർണ്ണപ്രണയരസേന വാസുദേവൻ
സമ്പ്രീതി ക്രമസുഭഗം സുഖേന സേവി. 5

താംബൂലം = വെററില. ക്രമുകം = അടയ്ക്ക. താംബൂലക്രമുകസുഖോപയോഗയോഗാൽ (സം) = വെററിലയും അടയ്ക്കയും സുഖമായി ഉപയോഗിക്കയാൽ. താമ്രത്വം = ചുവപ്പ്. പാടലാധരീണാം (സം) = ഇളംചുവപ്പുള്ള ചുണ്ടോടുകൂടിയ ഗോപസ്ത്രീകളുടെ. സമ്പൂർണ്ണപ്രണയരസേന (സം) = നിറഞ്ഞ പ്രേമരസത്താൽ. വാസുദേവൻ = കൃഷ്ണൻ. സമ്പ്രീതിക്രമസുഭഗം =

സന്തോഷം ക്രമത്തിൽ വർദ്ധിച്ചു മനോഹരമായി. സുഖേന (സം) = സുഖമായി. മേവി = വസിച്ചു.

ഗോപസ്ത്രീകളുടെ ചുണ്ടുകൾ പാടലങ്ങളാണ് – വെളുപ്പും ചുവപ്പും ചേർന്നനിറമാണ്. അവയ്ക്കു് വെററിലയും അടയ്ക്കയും ഉപയോഗിച്ചു മുറുക്കിയപ്പോൾ നല്ല ചുവപ്പുണ്ടായി. അങ്ങനെയുള്ള ഗോപസ്ത്രീകളുടെ പരിപൂർണ്ണപ്രേമത്താൽ കൃഷ്ണൻ പരമാനന്ദം ക്രമത്തിൽ വർദ്ധിച്ചു സുഖമനുഭവിച്ചു.

കസ്തൂരീമലയജകുങ്കുമാദി നാനാ-
വസ്തുംകൊണ്ടതിസുരഭീകൃത പ്രദേശേ
ഉത്തുംഗസ്തനപരിരംഭമെന്നുവേണ്ടാ
ചിത്തത്തിൽക്കരുതിയതൊക്കവേ തുടർന്നാൻ. 6

മലയജം = മലയപർവ്വതത്തിലുണ്ടായതു് – ചന്ദനം. അതിസുരഭീകൃത പ്രദേശേ (സം) = ഏററവും സൌരഭ്യമുള്ളതാക്കിത്തീർത്ത പ്രദേശത്തു്. ഗോപസ്ത്രീകൾ, കസ്തൂരി ചന്ദനം കുങ്കുമം മുതലായ പല സുഗന്ധദ്രവ്യങ്ങളും ചേർത്തരച്ചുണ്ടാക്കിയ കളഭം സ്തനങ്ങളിലും മററും പൂശിയിരുന്നതുകൊണ്ടു് ആ പ്രദേശം മുഴുവനും സൌരഭ്യം പരന്നിരുന്നുവെന്നു സാരം. ഉത്തുംഗസ്തനപരിരംഭം = ഉയർന്ന കൊങ്കകളുടെ ആലിംഗനം. ചിത്തത്തിൽ = മനസ്സിൽ.

സ്തനങ്ങളിൽ പൂശിയിരുന്ന കുറിക്കൂട്ടിന്റെ പരിമളം പരന്നിരുന്ന ആ വൃന്ദാവനപ്രദേശത്തുവെച്ചു് കൃഷ്ണൻ, ഗോപസ്ത്രീകളെ ആലിംഗനം ചെയ്യുക മാത്രമല്ല, മനസ്സിൽത്തോന്നിയ കാമലീലകളെല്ലാം ചെയ്തു.

സിദ്ധന്മാരതികുതുകേന കിന്നരന്മാർ
സാദ്ധ്യന്മാരപി ച സുരാംഗനാ സമൂഹം
ചന്ദ്രൻതാനമരഗണങ്ങളോ നാരദൻ താ-
നന്നേരം ഗഗനതലേ നിറഞ്ഞുനിന്നു. 7

അതികുതുകേന (സം) = വളരെ കൌതുകത്തോടുകൂടി. സുരാംഗനാസമൂഹം = ദേവസ്ത്രീവർഗ്ഗം. അമരഗണങ്ങൾ = ദേവസമൂഹങ്ങൾ. ഗഗനതലേ = ആകാശപ്രദേശത്തു്.

സിദ്ധന്മാർ, കിന്നരന്മാർ, സാദ്ധ്യന്മാർ മുതലായ ഉപദേവന്മാരും ദേവസ്ത്രീകളും ദേവന്മാരും നാരദൻ മുതലായ ദേവർഷിമാരും ചന്ദ്രനും അപ്പോൾ ഏററം കൌതുകത്തോടുകൂടി രാസക്രീഡ കാണാൻ ആകാശത്തുവന്നു നിറഞ്ഞു.

ദിവ്യന്മാരനവധി കല്പവൃക്ഷപുഷ്പം
നിർവ്യാജം മധുരിപുമസ്തകേ ചൊരിഞ്ഞാർ
സുവ്യക്തം സുരപുരവാരനാരിമാരും
വൈദഗ്ദ്ധ്യാൽ നടനമഹോത്സവം തുടങ്ങി. 8

ദിവ്യന്മാർ = ദേവലോകത്തിലുള്ളവർ. അനവധി = അവസാനമില്ലാതെ – വളരെ വളരെ. മധുരിപുമസ്തകേ (സം) = കൃഷ്ണന്റെ ശിരസ്സിൽ. സുരപുരവാരനാരിമാർ = ഉർവ്വശി മേനക മുതലായ സ്വർഗ്ഗത്തിലെ വേശ്യാസ്ത്രീകൾ. നടനമഹോത്സവം = ആനന്ദനൃത്തം.

ദേവന്മാർ കൃഷ്ണന്റെ ശിരസ്സിൽ വീണ്ടും വീണ്ടും പുഷ്പവർഷം ചെയ്തു. ഉർവ്വശി തുടങ്ങിയ ദേവസ്ത്രീകൾ ആനന്ദനൃത്തം ചെയ്യാനും തുടങ്ങി എന്നു സാരം.

'എന്നോളം സുഭഗതയില്ല മറ്റൊരുത്തി'–
ക്കെന്നല്ലാ യുവതികളും നിനച്ചുറച്ചു.
'ഞാനത്രേ പശുപകമാരനിഷ്ടമേറ്റം
ഞാനത്രേ സുകൃതിനി'യെന്നു നിർണ്ണയിച്ചു. 9

സുഭഗത = സൌന്ദര്യം. യുവതികൾ = യൌവനമുള്ള ഗോപസ്ത്രീകൾ. നിനച്ചുറച്ചു = ദൃഢമായി വിശ്വസിച്ചു. പശുപകമാരൻ = ഗോപബാലൻ – കൃഷ്ണൻ. സുകൃതിനി = പുണ്യം ചെയ്തവൾ. നിർണ്ണയിച്ചു = തീർച്ചപ്പെടുത്തി. വിചാരിച്ചുവെന്നർത്ഥം.

"എന്നോളം സൌന്ദര്യം മറ്റാർക്കുമില്ല. എന്നെയാണ് കൃഷ്ണനു് അധികം ഇഷ്ടം, ഞാനാണ് പുണ്യം ചെയ്തവൾ" എന്നും മറ്റും ഓരോ ഗോപസ്ത്രീയും വിചാരിക്കാൻ തുടങ്ങി.

'അന്യസ്ത്രീവിമുഖനിവൻ മനോജ്ഞരൂപൻ
ധന്യം മേ ജനനമഹോ, മഹോത്സവം മേ,
എന്നോടങ്ങവിരതമിന്നു ചേർന്നുകൂടി
ധന്യാത്മാ സുപുരുഷ'നെന്നുമാശ്വസിച്ചു. 10

അന്യസ്ത്രീവിമുഖൻ = മറ്റു സ്ത്രീകളോട് ഇഷ്ടമില്ലാത്തവൻ. മനോജ്ഞരൂപൻ = സുന്ദരാകൃതി. ധന്യം = ഭാഗ്യം നിറഞ്ഞതു്. മേ (സം) = എന്റെ. ജനനം = ജന്മം. മഹോത്സവം = വളരെ സന്തോഷം. അവിരതം = എല്ലാസമയവും. ധന്യാത്മാ (സം) = നിർമ്മലഹൃദയൻ. സുപുരുഷൻ = നല്ല മനുഷ്യൻ.

"ഈ സുന്ദരനു് മറ്റു സ്ത്രീകളെ ഇഷ്ടമില്ല. എന്റെ ജന്മം സഫലമായി. എനിക്കു വളരെ സന്തോഷമായി. ഇന്നെല്ലാസമയവും നിർമ്മലഹൃദയനായ സൽപുരുഷൻ – കൃഷ്ണൻ എന്റെ കൂടെയായിരുന്നു" എന്നു വിചാരിച്ചു് ഓരോ ഗോപസ്ത്രീയും ആശ്വാസം പൂണ്ടു.

'സാരസ്യം രസികതയും ശരീരശോഭ
ചാരുത്വം ചതുരതയും ഗുണങ്ങളെല്ലാം
ഇക്കാലം നിയതമെനിക്കെനിക്കി'തെന്നാ–
ണ്ടാരംക്കമ്പിൽസ്സുദൃഢമുറച്ചു സുന്ദരീണാം. 11

സാരസ്യം = വാക്കിലും പെരുമാററത്തിലുമുള്ള സരസത. രസികത = മററുള്ളവരുടെ രസം - ഇഷ്ടം അറിയാനുള്ള കഴിവ്. ശരീരശോഭാ(സം) = ദേഹസൌന്ദര്യം. ചാതുര്യം = മനോഹരത. ചതുരത = സാമർത്ഥ്യം. ഉൾക്കാമ്പിൽ = മനസ്സിൽ. സ്ഫുടം = നിസ്സംശയമായി. സുന്ദരീണാം (സം) = സുന്ദരിമാരുടെ.

'സരസത, രസികത, സൌന്ദര്യം, വശ്യശക്തി, സാമർത്ഥ്യം മുതലായ ഗുണങ്ങളെല്ലാം ഉള്ളത് എനിക്കാണ്, എനിക്കാണ്' എന്ന് ഓരോ ഗോപസ്ത്രീയും മനസ്സിൽ അതിദൃഢമായി വിശ്വസിച്ചു.

'ഉർവ്വശ്യാദികളുമടുക്കയില്ല നമ്മോ-
ടുർവ്വീവാസിനികളഹോ! നിനയ്ക്കവേണ്ടാ
സർവ്വേശന്നഭിമതമേവമെങ്ക'ലിത്ഥം
ഗർവ്വിച്ചാരധികമശേഷഗോപിമാരും. 12

ഉർവ്വശ്യാദികൾ = ഉർവ്വശി മുതലായ ദേവസ്ത്രീകൾ. നമ്മോട് അടുക്കയില്ല = നമ്മെക്കാൾ വളരെ താഴെയാണ്. ഉർവ്വീവാസിനികൾ = ഭൂമിയിൽ പാർക്കുന്ന മനുഷ്യസ്ത്രീകൾ. നിനയ്ക്കവേണ്ടാ = വിചാരിക്കുകയേ വേണ്ട. സർവ്വേശന്ന് = സർവ്വേശ്വരനായ കൃഷ്ണന്. അഭിമതം = ഇഷ്ടം. ഗർവ്വിച്ചാർ = അഹങ്കരിച്ചു. അധികം = ഏററവും. അശേഷഗോപിമാരും = എല്ലാ ഗോപസ്ത്രീകളും.

'ഉർവ്വശി മുതലായ ദേവസ്ത്രീകൾപോലും നമ്മെപ്പോലെ ഭാഗ്യമുള്ളവരല്ല. മനുഷ്യസ്ത്രീകളുടെ കാര്യം വിചാരിക്കുകയേ വേണ്ട. കൃഷ്ണന് എന്റെ പേരിൽ അത്രമാത്രം ഇഷ്ടമുണ്ട്' എന്നിങ്ങനെ എല്ലാ ഗോപസ്ത്രീകളും വളരെയേറെ അഹങ്കരിച്ചു.

ഈ വണ്ണം കളമൊഴിമാർക്കു ചിത്തരംഗേ
മേവുന്നോരതിമദദോഷമാശു തീർപ്പാൻ
ഗോവിന്ദൻ വിനയമിയന്ന രാധയോടേ
കൈവല്യ പ്രകൃതിമനോഹരൻ മറഞ്ഞാൻ, 13

കളമൊഴിമാർക്ക് = മധുരഭാഷിണിമാരായ ഗോപസ്ത്രീകൾക്ക്. ചിത്തരംഗേ = വികാരങ്ങളുടെ നൃത്തരംഗമായ മനസ്സിൽ. മേവുന്നോര = ഉള്ള. അതിമദദോഷം = വർദ്ധിച്ച അഹങ്കാരമാകുന്ന ദോഷം. ഗോവിന്ദൻ = കൃഷ്ണൻ. വിനയമിയന്ന = അടക്കമുള്ള. അഹങ്കാരമില്ലാത്ത എന്നർത്ഥം. രാധയോടേ = രാധയോടുകൂടി. കൈവല്യപ്രകൃതിമനോഹരൻ = മോക്ഷസ്വഭാവത്താൽ സുന്ദരൻ. കൃഷ്ണൻ മുക്തിസ്വരൂപനാകയാൽ - നിർഗ്ഗുണസ്വരൂപനാകയാൽ - മായാരൂപം വെടിഞ്ഞു മറയുവാൻ പ്രയാസമില്ലെന്നു സാരം.

ഇങ്ങനെ ഗോപസ്ത്രീകൾക്കു മനസ്സിലുണ്ടായ അഹങ്കാരം ഉടനെ അകററണമെന്നു കരുതി കൃഷ്ണൻ അഹങ്കാരം ബാധിച്ചിട്ടില്ലാത്ത രാധയെയും കൂട്ടി ഗോപസ്ത്രീകളുടെ മുമ്പിൽനിന്നു മറഞ്ഞു.

ഇതുമുതൽ എട്ടു ശ്ലോകം ഗോപസ്ത്രീകളുടെ വിലാപമാണ്.

അന്നേരം തരുണികളത്തൽ പൂണ്ടുനന്നാ-
യന്വേഷിച്ചഖിലവനാന്തരേ നടന്നാർ
'അയ്യയ്യോ സുപുരുഷ! വഞ്ചനം വൃഥാ നീ
ചെയ്യൊല്ലാ, പിഴപുനരെന്തഹോ വധൂനാം.' 14

തരുണികൾ = യുവതികളായ ഗോപസ്ത്രീകൾ. അത്തൽ = സങ്കടം. അന്വേഷിച്ച് = കൃഷ്ണനെ തിരഞ്ഞുകൊണ്ട്. അഖിലവനാന്തരേ = കാട്ടിനുള്ളിലെല്ലാം. ഉത്തരാർദ്ധം മുതൽ വിലാപം തുടങ്ങുന്നു. സുപുരുഷ = ഉത്തമമനുഷ്യ! വൃഥാ (സം) = വെറുതെ. വധൂനാം (സം) = സ്ത്രീകൾക്ക്.

അപ്പോൾ ഗോപസ്ത്രീകൾ സങ്കടപ്പെട്ട് അലഞ്ഞു. കൃഷ്ണനെ കാട്ടിലെല്ലാം അന്വേഷിച്ച് നടന്നു. അവർ വിലപിക്കാൻ തുടങ്ങി. പുരുഷോത്തമ! വെറുതെ ഞങ്ങളെ ചതിക്കരുതേ. സ്ത്രീകളായ ഞങ്ങൾക്ക് എന്താണൊരു തെറ്റ്. കഷ്ടം!

'നീയല്ലാതൊരു ഗതിയില്ല വല്ലവീനാം
പൊയ്യല്ലെന്നറിക വിഭോ! ദയാംബുരാശേ!
നിയ്യിപ്പോളകരുണനായതെന്തു കൃഷ്ണാ
ഉദ്യോഗം ശിവ ശിവ! കഷ്ടമെന്തുചെയ്യാം.' 15

നിയ്യ് = നീ. പണ്ട് നീ എന്ന അർത്ഥത്തിൽ നിയ്യ് എന്നും പ്രയോഗിച്ചിരുന്നു. ഇവിടെ ദ്വിതീയാക്ഷരപ്രാസം നിയ്യ് എന്നാകിലേ യോജിക്കയുള്ളൂ. ഗതി = ആശ്രയം. രക്ഷകനെന്നർത്ഥം. വല്ലവീനാം (സം) = ഗോപസ്ത്രീകൾക്ക്. പൊയ്യ് = കളവ്. വിഭോ (സം) = സർവ്വവ്യാപിയായ ഭഗവാനേ! ദയാംബുരാശേ (സം) = ദയാസമുദ്രമേ! അകരുണൻ = ദയയില്ലാത്തവൻ. ഉദ്യോഗം = ചീത്തയോഗം. ഗ്രഹപ്പിഴയെന്നർത്ഥം. ശിവശിവ! കഷ്ടംകഷ്ടം.

ഗോപസ്ത്രീകൾക്ക് നിയ്യ് അല്ലാതെ രക്ഷിക്കാൻ ആരുമില്ല. ഇപ്പറയുന്നത് അസത്യമല്ല ഭഗവാനേ! കരുണാസമുദ്രമേ! കൃഷ്ണാ! അവിടുന്ന് ഇപ്പോൾ ദയാഹീനനായതിനെന്താണ് കാരണം? ഞങ്ങളുടെ ഗ്രഹപ്പിഴ മഹാകഷ്ടം തന്നെ. എന്തുചെയ്യും?

'ഹാ കഷ്ടം ജനധനമൊക്കവേ വെടിഞ്ഞു
ലോകർക്കങ്ങൊരു പരിഹാസമായ്ച്ചമഞ്ഞു
ശോകത്തിന്നൊരു വഴിവന്നു സംഭവിച്ചു
ഹേ കൃഷ്ണാ യുവതികളെബ്ഭവാൻ ചതിച്ചു.' 16

ഹാകഷ്ടം = അയ്യോകഷ്ടം. (ഞങ്ങൾ) ജനധനം = ജനങ്ങളെയും ധനങ്ങളെയും. വെടിഞ്ഞു = ഉപേക്ഷിച്ചു. ലോകർക്ക് = ജനങ്ങൾക്ക്. പരിഹാസം = പരിഹാസപാത്രം. ശോകത്തിന് = ദുഃഖത്തിന്. യുവതികളെ = സ്ത്രീകളെ.

ഞങ്ങൾ, ഞങ്ങളുടെ ബന്ധുജനങ്ങളെയും ധനത്തെയും ഉപേക്ഷിച്ചുപോന്നു മഹാ കഷ്ടമായിപ്പോയി. ഇക്കാര്യത്തിൽ ജനങ്ങൾ ഞങ്ങളെ പരിഹ

സ്വീക്കം. ഇതു ഞങ്ങൾക്കു സങ്കടത്തിനു കാരണമായിത്തീരുന്നു. അല്ലയോ കൃഷ്ണ! അങ്ങു സ്ത്രീകളായ ഞങ്ങളെ ചതിച്ചു.

'രാധയ്ക്കെന്തൊരു ഗുണമേറ്റ,മിജ്ജനത്തെ —
ബ്ബാധിച്ചും പുനരവളെപ്പരിഗ്രഹിച്ചു.
ബോധിച്ചീലിഹ കപടം ത്വദീയ, മിപ്പോ —
ളാധിക്കും പദമിതു ദുര്യശസ്സിനും കേടാം.' 17

ഇജ്ജനത്തെ = ഇങ്ങനെയുള്ളവരെ. ഗോപസ്ത്രീകളെയെന്നർത്ഥം. ബാധിച്ചും = വേദനിപ്പിച്ചിട്ടും. ഉപേക്ഷിച്ചിട്ടുമെന്നർത്ഥം. അവളെ = രാധയെ. പരിഗ്രഹിച്ചു = സ്വീകരിച്ചു. ബോധിച്ചീല = അറിഞ്ഞില്ല. ത്വദീയം കപടം = അങ്ങയുടെ കളവ്. ആധി = മനോവേദന. പദം = സ്ഥാനം. കാരണമെന്നർത്ഥം. ദുര്യശസ്സിന് = ദുഷ്കീർത്തിക്ക്.

'രാധയ്ക്കെന്താണ് അധികം ഒരു ഗുണമുള്ളത്? ഞങ്ങളെ ഉപേക്ഷിച്ചിട്ടും സ്വീകരിച്ചുവല്ലോ. അങ്ങയുടെ കളവ് ഞങ്ങൾക്കു മനസ്സിലായില്ല. ഇപ്പോൾ മനോവേദനയ്ക്കും ദുഷ്കീർത്തിക്കും കാരണമായിത്തീർന്നു!

ത്വൽപാദം ശരണമതായ ദാസിമാരോ —
ടിപ്പോളിക്കപടമയോഗ്യമേവ ശൌരേ!
ഇപ്പാരിൽപ്പരപരിതാപഹാരി നീയെ —
ന്നെപ്പോഴും മുനികളും പറഞ്ഞു കേൾപ്പിതല്ലോ! 18

ത്വൽപാദം = അങ്ങയുടെ തൃക്കാൽ. ശരണം = രക്ഷിതാവ്. ആശ്രയമെന്നർത്ഥം. ദാസിമാരോട് = പരിചാരികമാരോട്. അയോഗ്യം = യുക്തമായിട്ടുള്ളതല്ല. ഏവ (സം) = തന്നെ. ശൌരേ! ശൂരനെന്ന രാജാവിന്റെ വംശത്തിൽ ജനിച്ച കൃഷ്ണ! ഇപ്പാരിൽ = ഈ ലോകത്തിൽ. പരപരിതാപഹാരി = അന്യരുടെ സങ്കടങ്ങൾ തീർക്കുന്നവൻ. മുനികൾ = മഹർഷിമാർ. കേൾപ്പിതല്ലോ = കേൾക്കാറുണ്ടല്ലോ.

'അവിടത്തെ തൃക്കാൽ മാത്രമേ രക്ഷയുള്ളൂ എന്നു വിചാരിച്ചു കഴിയുന്ന ഈ ദാസിമാരോട്, അല്ലയോ കൃഷ്ണ! അങ്ങ് ഇപ്പോൾ ഈ കപടം പ്രവൃത്തിച്ചതു തീരെ ശരിയായില്ല. ഈ ലോകത്തിൽ മറ്റുള്ളവരുടെ സങ്കടങ്ങളെല്ലാം തീർക്കുന്നവനാണ് അങ്ങ് എന്നാണല്ലോ മഹർഷിമാർ എപ്പോഴും പറഞ്ഞുകേട്ടിട്ടുള്ളത്!

'എന്തയ്യോ! ശശധരശീത ശീലനാം നീ
സന്താപത്തിനു ബത ഹേതുവായതിപ്പോഴാം,
ചിന്തിപ്പാനൊരുവഴിയില്ല വാസുദേവാ!
ചെന്തീയോടെതിർ പൊങ്ങുന്നു ഹന്ത! താപം.' 19

ശശധരശീതശീലൻ = ചന്ദ്രനെപ്പോലെ തണുത്ത സ്വഭാവമുള്ളവൻ. സന്താപത്തിന് = ചൂടിന്. ദുഃഖത്തിനെന്നർത്ഥം. ഹേതു = കാരണം. വാസുദേവ = വസുദേവപുത്രനായ കൃഷ്ണ! എതിർപൊരുതുന്നു = എതിരിട്ടു യുദ്ധം ചെയ്യുന്നു. സദൃശമായിരിക്കുന്നുവെന്നർത്ഥം. താപം = ചൂട്.

ചന്ദ്രനെപ്പോലെ സുഖം തരുന്ന അവിടുന്ന് ഇപ്പോൾ ദുഃഖത്തിനു കാരണമായതെന്തെന്നോ? കൃഷ്ണ! അങ്ങ് ഇങ്ങനെയാവുമെന്നു വിചാരിക്കാൻ ഒരു വഴിയും കാണുന്നില്ല. ചെന്തീയുപോലെ ചുട്ടുപൊള്ളിക്കുന്നല്ലോ. കഷ്ടം!'

'പണ്ടേ നീ യുവതികളെച്ചതിച്ചു പോരു
കണ്ടേടം, ശിവശിവ സാരമിന്നു തോന്നീ
മുന്നം നീ മുലതരുവാൻ കനിഞ്ഞണഞ്ഞോരു –
ന്നതസ്തനിയെ വധിച്ചു പോലൊരുന്നാൾ.' 20

യുവതികളെ = സ്ത്രീകളെ. ചതിച്ചു പോരു = ചതിച്ചു പോരുന്നു. ചതിക്കുക പതിവാണെന്നർത്ഥം. കണ്ടേടം = കണ്ടസ്ഥലത്തുവെച്ച്. പലപ്പോഴുമെന്നർത്ഥം. ശിവശിവ = കഷ്ടം കഷ്ടം. സാരം = വാസ്തവം. സത്യാവസ്ഥയെന്നർത്ഥം. ഇന്നു = ഇപ്പോൾ. കനിഞ്ഞണഞ്ഞോരു = ദയവിചാരിച്ചു വന്ന പെൺ. ഉന്നതസ്തനിയെ = ഉയർന്ന കൊങ്കകളോടു കൂടിയ സ്ത്രീയെ. പൂതനയെ എന്നു താൽപര്യം. വധിച്ചുപോൽ = കൊന്നിട്ടുണ്ടത്രേ.

പണ്ടുതന്നെ നീ പലപ്പോഴും സ്ത്രീകളെ ചതിച്ചിട്ടുള്ള ആളാണ്. ഇപ്പോഴാണ് ആ വാസ്തവം ഓർമ വന്നത്. മുമ്പൊരിക്കൽ ദയ വിചാരിച്ചു മുലതരുവാൻ വന്ന ഒരു സ്ത്രീയെ പൂതനയെ – കൊന്നുവെന്നുകേട്ടിട്ടുണ്ട്.

'കൊന്നാകിൽക്കരളിലെനിക്കു ഖേദമില്ലാ,
നന്നായി, പുനരപി നിൻകഴൽക്കു ചേരാം.
ഇന്നിപ്പോളിതു പുനരെത്ര ഖേദമയ്യോ!
നിന്ദിച്ചങ്ങൊരു ദിശി പോയൊളിച്ചു വാസം.' 21

കരളിൽ = മനസ്സിൽ. കഴൽക്കു = കാൽക്കൽ. ദിശി (സം) = ദിക്കിൽ. വാസം = ഇരിപ്പ്.

കൊന്നാൽ നന്നായിരുന്നു. എനിക്കു മനസ്സിൽ ഒട്ടും സങ്കടമില്ല. നിന്റെ പാദങ്ങളോടു ചേരാമല്ലോ. ഇന്നിപ്പോൾ ഇപ്പെട്ടത് എത്രമാത്രം സങ്കടമാണ്. എന്നെ അപമാനിച്ച് ഒരു ദിക്കിൽപോയി ഒളിച്ചിരിക്കയാണല്ലോ.

ഭഗവാന്റെ കയ്യുകൊണ്ടു മരിക്കാനിടവന്നാൽ ഭഗവാനിൽ ചേരാം, മോക്ഷം കിട്ടും, എന്നാണ് ഭക്തന്മാരുടെ വിശ്വാസം.

എന്നെല്ലാം പല പല വാക്കുമെന്നുവേണ്ടാ
ഖിന്നത്വം ബഹുതരമെന്നു മാത്രമോതാം.

പിന്നെപ്പ്രായശവീതടേ നടന്നു വൃക്ഷം
തന്നോടും ലതകളോടും പറഞ്ഞു നിന്നാർ. 22

ഖിന്നതാപം = സങ്കടം. ബഹുതരം = വളരെയധികം. ഓതാം = പറയാം. അടവിതടേ (സം) = വനപ്രദേശത്തിൽ. വൃക്ഷം തന്നോടും = മരത്തിനോടും. ലതകളോടും = വള്ളികളോടും.

ഗോപസ്ത്രീകൾ ഇപ്പറഞ്ഞതും മറ്റുവിധത്തിലുമായി പല പല വാക്കും പറഞ്ഞു. അതൊക്കെ എടുത്തുപറഞ്ഞിട്ട് ആവശ്യമില്ല. അവർ വളരെയേറെ സങ്കടത്തിലായി എന്നു മാത്രം ചുരുക്കത്തിൽ പറയാം. അതിനുശേഷം അവർ കാട്ടിൽ പോയി മരങ്ങളോടും വള്ളികളോടും ചോദിക്കാൻ തുടങ്ങി. ഗോപസ്ത്രീകൾ കൃഷ്ണവിരഹദുഃഖത്താൽ ഉന്മാദാവസ്ഥയിൽ എത്തിച്ചേർന്നു എന്നു താൽപര്യം.

ഇനി പതിനാലു ശ്ലോകം മരങ്ങളോടും വള്ളികളോടും പക്ഷികളോടും മൃഗങ്ങളോടുമുള്ള ഗോപസ്ത്രീകളുടെ കൃഷ്ണാന്വേഷണമാണ്.

തേന്മാവിനോടു ചോദിക്കുന്നു—

'കണ്ടായോ കനിവൊടു ചൂതവൃക്ഷമേ! നീ
കണ്ടാലങ്ങഴകുടയോരു ചാരുരൂപം
തണ്ടാർബാണനുമവനോടു തുല്യനല്ലെ-
ന്നുണ്ടാകും മനസി തവാപി കണ്ടതാകിൽ.' 23

കണ്ടായോ = കാണുകയുണ്ടായോ? കനിവൊടു = ദയയുള്ള. ചൂതവൃക്ഷമേ = തേന്മാവേ! അഴക് = സൗന്ദര്യം. ഉടയോരു = ഉള്ള. ചാരുരൂപം (സം) = മനോജ്ഞമായ ശരീരത്തോടുകൂടിയവനെ. ബഹുവ്രീഹിസമാസം. തണ്ടാർബാണൻ = താമരപ്പൂവാകുന്ന ശരത്തോടുകൂടിയവൻ – കാമദേവൻ. അവനോടു = ആ സുന്ദരനോട്. എന്ന് = എന്ന തോന്നൽ. മനസി (സം) = മനസ്സിൽ. തവ അപി (സം) = നിനക്കും. കണ്ടതാകിൽ = കണ്ടുവെങ്കിൽ. ഇതു പഴയ കാലത്തെ ഒരു പ്രയോഗമാണ്.

'അല്ലയോ ദയയുള്ള തേന്മാവേ! ഭാഗ്യത്തിൽ വളരെ സൗന്ദര്യമുള്ള ഒരു സുന്ദരശരീരനെ നീ കാണുകയുണ്ടായോ? കണ്ടെങ്കിൽ നിനക്കും, കാമദേവൻപോലും ആ സുന്ദരനോടു തുല്യനല്ല എന്ന തോന്നൽ മനസ്സിലുണ്ടാകും.' കാമദേവനെക്കാൾ സുന്ദരനായ ഒരാളെ നീ കാണുകയുണ്ടായോ? ഉണ്ടായെങ്കിൽ ദയ വിചാരിച്ചു പറഞ്ഞുതരണമേ എന്നു താൽപര്യം.

മല്ലികയോടു ചോദിക്കുന്നു—

'പൊല്ലേന്നോരവനുടെ വാർത്ത പെറ്റു പോർത്ത-
ന്നെല്ലാം ഞാൻ ഒരു ഏടീ കേട്ടതാകിലുണ്ടാം
ഇല്ലിപ്പാരിലൊരു സുഖ,മീശരൻ വെടിഞ്ഞാ-
ലെല്ലാർക്കും ഗതിയിതു മല്ലികേ! ധരിക്ക.' 24

വാർത്ത = വർത്തമാനം. പെരുത്തുപെരുത്ത് = വീണ്ടും വീണ്ടും. ഉല്ലാസം = സന്തോഷം. മമ ഹൃദി (സം) = എന്റെ മനസ്സിൽ. കേട്ടതാകിൽ = കേട്ടാൽ.

'മല്ലികേ.' ആ കൃഷ്ണന്റെ കഥ വീണ്ടും വീണ്ടും എന്നോടു പറയൂ. അതു കേട്ടാൽ എന്റെ മനസ്സിൽ സന്തോഷമുണ്ടാവും. ഇപ്പോൾ ഒരു സുഖവുമില്ല. ഈശ്വരൻ ഉപേക്ഷിച്ചാൽ എല്ലാവരുടെയും സ്ഥിതി ഇതുതന്നെയാണ്. മനസ്സിലാക്കിക്കൊള്ളൂ.

അശോകത്തിനോടു സങ്കടം പറയുന്നു—

'ശോകം കേളവികലമിന്നശോകമേ! നീ
ലോകങ്ങൾക്കഭിനവചന്ദ്രനാം മുകുന്ദൻ
ഹാ ഹാ കഷ്ടം! തരുണികളെ ത്യജിച്ചു പോയവ–
നേകാന്തേ നിവസതി രാധയോടുകൂടെ.' 25

ശോകം = ദുഃഖം. അവികലം = കുറവില്ലാത്തതു്. വലിയതെന്നർത്ഥം. അഭിനവചന്ദ്രൻ = പുതിയ ചന്ദ്രൻ. ത്യജിച്ചുപോയവൻ = ഉപേക്ഷിച്ചുപോയി. ഏകാന്തേ (സം) = ഒരു സ്ഥലത്ത്. ഒളിവിൽ എന്നർത്ഥം. നിവസതി (സം) = പാർക്കുന്നു.

'അശോകമേ! നീ, ഞങ്ങളുടെ വലിയസങ്കടം കേൾക്കൂ. പുതിയ ചന്ദ്രനെപ്പോലെ ലോകം മുഴുവൻ സന്തോഷിപ്പിക്കുന്ന കൃഷ്ണൻ സ്ത്രീകളായ ഞങ്ങളെ ഉപേക്ഷിച്ചു പോയി. അയ്യോ കഷ്ടം! രാധയോടുകൂടി ഒളിവിൽ പാർക്കുകയാണ്.'

പ്ലാശിനോടും സങ്കടം പറയുന്നു—

'കേട്ടാലും ചപലമിദം പലാശമേ! നീ
കേട്ടാലും മനസി നിനക്കു ഖേദമുണ്ടാം.
നാട്ടാരെന്നതിനു സമം മഹാപുമാനി–
ക്കൂട്ടത്തെ ഝടിതി വെടിഞ്ഞുപോയ് മറഞ്ഞാൻ.' 26

കേട്ടാലും = കേൾക്കേണമേ. ഇദം ചാപലം (സം) = ഈ ചാപല്യം. ഈ സങ്കടമെന്നു ഭാവം. പലാശം = പ്ലാശ്. കേട്ടാലും = കേട്ടാൽപ്പോലും. മനസി (സം) = മനസ്സിൽ. നാട്ടാർ എന്നതിനു സമം = നാട്ടിലുള്ളവർ എന്നതിൽക്കവിഞ്ഞ് ഒരു ബന്ധവുമില്ലാത്ത ആളുകളെയെന്നപോലെ. മഹാപുമാൻ = മഹാപുരുഷനായ കൃഷ്ണൻ. ഇക്കൂട്ടത്തെ = ഈ ഗോപസ്ത്രീവർഗ്ഗത്തെ.

'പ്ലാശേ! നീ ഞങ്ങളുടെ ഈ സങ്കടം കേൾക്കണമേ. കേട്ടാൽപ്പോലും നിനക്കു മനസ്സിൽ സങ്കടം തോന്നും. മഹാപുരുഷനായ കൃഷ്ണൻ ബന്ധമൊന്നുമില്ലാത്ത വെറും നാട്ടുകാരെയെന്നപോലെ ഞങ്ങളെയൊക്കെ ഉപേക്ഷിച്ചുപോയി ഒളിവിൽക്കൂടിയിരിക്കുന്നു.

ചെങ്കുറിഞ്ഞിയോടു ചോദിക്കുന്നു —

'ചൊല്ലേണം കുരവകമേ! വിശേഷമെല്ലാം
ചൊല്ലേറും മധുരിപു മുന്നിൽ വന്നതോ തേ.
നല്ലാരിൻമണികളിലുള്ള ബന്ധഭാവം
വല്ലാതെ വനഭുവി നിന്നവൻ വെടിഞ്ഞാൻ, 27

കുരവകം = ചെങ്കുറിഞ്ഞി. വിശേഷം = അപൂർവ്വസംഭവം. മധുരിപു = കൃഷ്ണൻ. തേ (സം) = നിന്റെ. നല്ലാർ = സ്ത്രീ. നല്ലാരിൻമണികളിൽ = സുന്ദരിമാരിൽ. ഗോപസ്ത്രീകളുടെ പേരിൽ എന്നർത്ഥം. ബന്ധഭാവം = സ്നേഹം. വല്ലാതെ = തീരെ. വനഭുവി = കാട്ടുപ്രദേശത്ത്.

'അല്ലയോ ചെങ്കുറിഞ്ഞി, പുതിയ വർത്തമാനം വല്ലതും ഉണ്ടായിട്ടുണ്ടെങ്കിൽ പറയൂ. പേരുകേട്ട കൃഷ്ണൻ നിന്റെ മുമ്പിൽ വരികയുണ്ടായോ? സ്ത്രീകളായ ഞങ്ങളുടെ പേരിലുള്ള സ്നേഹബന്ധം, ഈ കാട്ടിൽവെച്ച്' അദ്ദേഹം തീരെ ഉപേക്ഷിച്ചിരിക്കുന്നു.' സ്നേഹമുണ്ടെങ്കിൽ ഞങ്ങളെ ഉപേക്ഷിച്ചു പോകയില്ലായിരുന്നുവെന്ന ഭാവം.

മുല്ലയോടു പറയുന്നു—

കേൾപ്പിക്കാം വിരവൊടു കുന്ദമേ! മുകുന്ദൻ
തോല്പിച്ചാനകരുണമിജ്ജനത്തെയെല്ലാം.
പാർപ്പിച്ചാനൊരു ദിശി, താനുടൻ മറഞ്ഞാ —
നോർപ്പിച്ചാ,നഖില മഹോ! കഴിഞ്ഞു സൌഖ്യം. 28

കുന്ദം = മുല്ല. തോല്പിച്ചാൻ = ചതിച്ചു. അകരുണം = ദയകൂടാതെ. ഇജ്ജനത്തെ = ഞങ്ങളെ. ദിശി (സം) = ദിക്കിൽ.

'മുല്ലേ! ഞങ്ങൾ പറഞ്ഞുകേൾപ്പിക്കാം. കൃഷ്ണൻ ഞങ്ങളെയൊക്കെ ദയകൂടാതെ ചതിച്ചു. ഞങ്ങളെ കാട്ടിൽ ഒരു ദിക്കിൽ കൊണ്ടുവന്നു നിർത്തി ഉടനെ എവിടെക്കോ പോവുകയും ചെയ്തു. ഞങ്ങളെ ചിന്തയിലാഴ്ത്തി. കഷ്ടം! ഞങ്ങളുടെ സുഖമെല്ലാം അവസാനിച്ചു.'

കിളിയോടു ചോദിക്കുന്നു —

'എങ്കിൽ ത്വം വദവദ പൈങ്കിളിക്കിടാവേ?
ശങ്കിച്ചീട്ടില്ല പറവാൻ മടിക്കൊലാ നീ.
എൻ കൃഷ്ണൻ സുലളിതനത്ര ദൃഷ്ടനായോ
സ്വക്രീഡാചതുര വിലാസഭാസമാനൻ.' 29

ത്വം (സം) = നീ. വദ വദ (സം) = പറയൂ പറയൂ. പൈങ്കിളിക്കിടാവേ! = പച്ചക്കിളിക്കുഞ്ഞേ! സുലളിതൻ = സുന്ദരൻ. അത്ര (സം) = ഇ

വിടെ. ദൃഷ്ടൻ = കാണപ്പെട്ടവൻ. സുരക്രീഡാചതുരവിലാസരസമാനൻ = കളികളിൽ സമർത്ഥനും ശൃംഗാരരസികൻമാരുമായ ശോഭിക്കുന്നവനും.

'എന്നാൽ പച്ചക്കിളിപ്പൈതലേ! നീ പറയു പറയു. സംശയിച്ചു പറയാൻ മടിക്കരുതു്'. സുന്ദരനും കളികളിൽ സമർത്ഥനും ശൃംഗാരരസികനുമായ എന്റെ കൃഷ്ണനെ ഇവിടെയെങ്ങാനും കണ്ടുവോ?

പൈങ്കിളിക്കു് കൃഷ്ണന്റെ ലക്ഷണം പറഞ്ഞുകൊടുക്കുന്നു —

'പീലിക്കാറണികഴലും കളായമാലാ —
നീലതം കലിതമൊരംഗകാന്തിയും കേൾ
നീലക്കണ്ണിണയുമുദാരഹാസഭാസ്സും
ബാലശ്രീപതിയുടെ ലക്ഷണം വിശേഷാൽ.' 30

പീലിക്കാറണികഴൽ = പീലിചേർത്തുകെട്ടിയ, മഴക്കാറുപോലെ കറുത്ത, ഭംഗിയുള്ള മുടി. കാറ് എന്ന വാക്കിന് മഴക്കാറെന്നും കറുത്ത എന്നും അർത്ഥമുണ്ടു്. ഇവിടെ രണ്ടർത്ഥവും യോജിക്കും. കളായമാലാനീലതം = കായാമ്പൂമാലയുടെ നീലനിറം. കലിതം = ഉള്ള. അംഗകാന്തി = ശരീരശോഭ. നീലക്കണ്ണിണ = കറുത്ത രണ്ടുകണ്ണുകൾ. ഉദാരഹാസഭാസ്സു് = ഉൽകൃഷ്ടമായ പുഞ്ചിരിയുടെ പ്രകാശം. തെളിഞ്ഞ പുഞ്ചിരിയെന്നർത്ഥം. ബാലശ്രീപതിയുടെ = ഉണ്ണിക്കൃഷ്ണന്റെ. വിശേഷാൽ ലക്ഷണം = പ്രത്യേകം അടയാളം.

'പീലത്തിരുമുടി, കായാമ്പൂവർണ്ണം, കറുത്ത കണ്ണുകൾ, പുഞ്ചിരിപ്പൂമ്പാൽ ഇതൊക്കെയാണു് കൃഷ്ണന്റെ വിശേഷലക്ഷണം.'

വണ്ടിനോടു്, അതു് കൃഷ്ണനെക്കണ്ടിട്ടുണ്ടാവില്ലെന്ന് താങ്കൾ ഉദ്ദേശിക്കുന്നതായി പ്രസ്താവിക്കുന്നു —

'വണ്ടേ! നീ വിരവൊടു വാസുദേവരൂപം
കണ്ടീലെന്നതു നിയതം കളിച്ചുചൊല്ലാം.
കണ്ടാകിൽത്തിരുമുഖപത്മസൌരഭത്തെ
കൊണ്ടാടിപ്പുനരവനെ ത്യജിക്കുമോ നീ.' 31

വാസുദേവരൂപം = കൃഷ്ണശരീരം. കൃഷ്ണനെയെന്നർത്ഥം. കളിച്ചുചൊല്ലാം = സത്യം ചെയ്യാം. തീർത്തുപറയാമെന്നർത്ഥം. സത്യം തെളിയിക്കാൻ വേണ്ടി, കളിച്ചു് ക്ഷേത്രനടക്കൽ ചെന്നു സത്യം പറയുന്ന ഒരു സമ്പ്രദായമുണ്ടായിരുന്നു. അതിൽ നിന്നുളവായ ഒരു ശൈലിയാണിതു്. തിരുമുഖപത്മസൌരഭത്തെ = താമരപ്പൂപോലുള്ള തിരുമുഖത്തിന്റെ സുഗന്ധത്തെ. കൊണ്ടാടി = പ്രശംസിച്ചു്. സൌരഭ്യത്താൽ ആകൃഷ്ടനായിട്ടുണ്ടാവും. അവനെ = കൃഷ്ണനെ. ത്യജിക്കുമോ = ഉപേക്ഷിക്കുമോ?

'വത്സേ! നീ കൃഷ്ണനെക്കണ്ടിട്ടില്ലെന്നു തീർച്ചയാണു്. കണ്ടുവെങ്കിൽ അദ്ദേഹത്തിന്റെ മുഖപങ്കജത്തിന്റെ സൌന്ദര്യത്താൽ ആകൃഷ്ടനായിട്ടു് കൃഷ്ണനെ വിട്ടുപോരാനിടയില്ല.'

മയിലുകളോടുപറയുന്നു —

'വർണ്ണിപ്പിൻ മയിലുകളേ! കുമാരകന്റെ
വർണ്ണശ്രീ മധുരതരമായ വേണുനാദം.
കർണ്ണങ്ങൾക്കമൃതമതെന്നറിഞ്ഞു കൊൾവിൻ
നിർണ്ണീതം സുകൃതികളേ! ശ്രവിപ്പതാനും.' 32

വർണ്ണിപ്പിൻ = പുകഴ്ത്തിപ്പാടുവിൻ. കുമാരകന്റെ = ബാലന്റെ. ബാലകൃഷ്ണന്റെയെന്നർത്ഥം. വർണ്ണശ്രീമധുരം = സംഗീതശാസ്ത്രപ്രസിദ്ധമായ വർണ്ണഭംഗികൊണ്ടു മാധുര്യംകൂടിയ. വേണുനാദം = ഓടക്കുഴൽ വിളി. കർണ്ണങ്ങൾക്കു് = കാതുകൾക്കു്. നിർണ്ണീതം = തീർച്ച. സുകൃതികളേ = പുണ്യം ചെയ്തവർ മാത്രമേ. ശ്രവിപ്പതാനും = കേൾക്കുകയുള്ളുതാനും.

'മയിലുകളേ! നിങ്ങൾ ഉണ്ണിക്കൃഷ്ണന്റെ വർണ്ണഭംഗികൊണ്ടു മധുരമായ വേണുഗാനത്തെ പുകഴ്ത്തിപ്പാടുവിൻ. അതു കാതുകൾക്കു് അമൃതമാണു്. പുണ്യം ചെയ്തവർക്കേ അതു കേൾക്കാൻ ഭാഗ്യമുണ്ടാവുകയുള്ളു എന്ന കാര്യം തീർച്ചയാണു്.' നിങ്ങൾ അതുകേട്ടിട്ടില്ലെങ്കിൽ പുണ്യം ചെയ്യാത്തതുകൊണ്ടാണെന്നഭാവം.

മയിലുകളോടു പറയുന്നു —

'ആടീടും മയിലുകളേ! മനോജ്ഞരാഗം
പാടീടും മധുരിപുരൂപകാന്തി കണ്ടാൽ
വാടീടും ഗളതലകാന്തിയുഷ്മദീയം
കൂടീടും മനസിഭവാദൃശാമസൂയ. 33

ആടീടും = നൃത്തം ചെയ്യുന്ന. മനോജ്ഞരാഗം = സംഗീതശാസ്ത്ര പ്രസിദ്ധങ്ങളായ നല്ലരാഗങ്ങൾ. മധുരിപുരൂപകാന്തി = കൃഷ്ണന്റെ ശരീരത്തിന്റെ നിറം. വാടീടും = മങ്ങും. മയിൽക്കഴുത്തിനേക്കാൾ നിറമുണ്ടെന്നർത്ഥം. യുഷ്മദീയം ഗളതലകാന്തി = നിങ്ങളുടെ കഴുത്തിന്റെ നീലനിറം. കൂടീടും = വർദ്ധിക്കും. മനസി (സം) = മനസ്സിൽ. ഭവാദൃശാം (സം) = നിങ്ങളെപ്പോലുള്ളവർക്കു്.

'നൃത്തം ചെയ്യുന്ന മയിലുകളേ! കൃഷ്ണന്റെ ദേഹത്തിന്റെ നിറംകണ്ടാൽ നിങ്ങളുടെ കഴുത്തിന്റെ നിറം മങ്ങും. നിങ്ങൾക്കു് മനസ്സിൽ ആ നിറത്തിന്റെ നേരെ അസൂയയും തോന്നും.'

അരയന്നത്തോടു ചോദിക്കുന്നു—

'രാസക്രീഡനരതനായ പുരുഷന്റെ
ഹാസശ്രീസമഗുണ! രാജഹംസമേ! നീ
രാധായാരമണനെയിന്നു കണ്ടിതോവാ-
നാധാരം പുനരവനുണ്ടു കേട്ടുകൊൾക.' 34

രാസക്രീഡനരതനായ = രാസക്രീഡയിൽ തൽപരനായ. പുരുഷന്റെ = ആളുടെ. കൃഷ്ണന്റെയെന്നർത്ഥം. ഹാസശ്രീസമഗുണ = മന്ദസ്മിതത്തിന്റെ കാന്തിയോടു തുല്യമായ ഗുണമുള്ളവനേ! പുഞ്ചിരിപോലെ വെളുത്തവനേ! എന്നർത്ഥം. രാജഹംസമേ = അരയന്നമേ! രാധായാഃ (സം) = രാധയുടെ. രമണനെ = കാമുകനെ. കൃഷ്ണനെയെന്നർത്ഥം. കണ്ടിതോവാൻ = കാണുകയുണ്ടായോ. വാൻ ചോദ്യത്തിൽച്ചേർക്കുന്ന ഒരു വാക്യാലങ്കാരം. ആധാരം = പ്രമാണപത്രം. ലക്ഷണമെന്നുമാവാം.

രാസക്രീഡയിലുത്സുകനായ കൃഷ്ണന്റെ മന്ദഹാസംപോലെ വെളുത്ത അരയന്നമേ! രാധാകാമുകനായ കൃഷ്ണനെ നീ കാണുകയുണ്ടായോ? കൃഷ്ണനെ കണ്ടറിയാൻ ചില ലക്ഷണമുണ്ട്. അതു പറഞ്ഞുതരാം. കേട്ടുകൊള്ളൂ.

കൃഷ്ണന്റെ ലക്ഷണങ്ങൾ വിവരിക്കുന്നു—

'ശ്രീവക്ഷസ്സുഭുവി കൌസ്തുഭാഖ്യരത്നം
ശ്രീവത്സം മറുവുമിദം വിശേഷചിഹ്നം
ഗോവിന്ദന്നപി ച ദുകൂലമുണ്ടു പീതം
ഗോവൃന്ദങ്ങളിലവനുണ്ടൊരാനുകൂല്യം.' 35

ശ്രീവക്ഷസ്സുഭുവി (സം) = തിരുമാറിടത്തിൽ. കൌസ്തുഭാഖ്യരത്നം = കൌസ്തുഭമെന്ന പേരുള്ള രത്നം. ശ്രീവത്സം മറുവും = ശ്രീവത്സമെന്ന പേരുള്ള അടയാളവും. ഇദം (സം) = ഇത്. കൌസ്തുഭവും ശ്രീവത്സവുമെന്നർത്ഥം. വിശേഷചിഹ്നം = പ്രത്യേക ലക്ഷണമാണ്. ഗോവിന്ദന്ന് = കൃഷ്ണന്. പീതംദുകൂലം = മഞ്ഞപ്പട്ട്. ഗോവൃന്ദങ്ങളിൽ = പശുക്കൂട്ടങ്ങളിൽ. ആനുകൂല്യം = അനുകൂലമനസ്ഥിതി. സ്നേഹമെന്നർത്ഥം.

'തിരുമാറിടത്തിൽ കൌസ്തുഭരത്നവും ശ്രീവത്സചിഹ്നവും കൃഷ്ണന്റെ വിശേഷലക്ഷണമാണ്. അതിനു പുറമെ മഞ്ഞപ്പട്ടുമുണ്ട്. പശുക്കളെ കുറിച്ച് പ്രത്യേകം മമതയും കാണാം.'

കാട്ടാനയോടു ചോദിക്കുന്നു—

'വന്നാലും വനഗജമേ! വനപ്രദേശേ
വന്നാനോ വരഗുണനായ വാസുദേവൻ

മന്ദം തൽഗമനവിലാസഭംഗികണ്ടാൽ
മന്ദാക്ഷം മനസി നിനക്കു സംഭവിക്കും.' 36

വന്നാല്യം = വല്ലോ. വനഗജമേ = കാട്ടാനേ! വനപ്രദേശേ (സം) = കാട്ടുപ്രദേശത്തു്. വന്നാരോ = വന്നുവോ? വരഗുണൻ = ശ്രേഷ്ഠങ്ങളായ ഗുണങ്ങളുള്ളവൻ. വാസുദേവൻ = കൃഷ്ണൻ. തൽഗമനവിലാസഭംഗി = അദ്ദേഹത്തിന്റെ ചന്തംചേർന്ന നടത്തം. മന്ദാക്ഷം = ലജ്ജ. മനസി (സം) = മനസ്സിൽ.

'കാട്ടാനേ! വല്ലോ. ഉൽകൃഷ്ടഗുണങ്ങളുള്ള കൃഷ്ണൻ കാട്ടിൽ വരികയുണ്ടായോ? ആ കൃഷ്ണന്റെ അഴകാർന്ന നടത്തംകണ്ടാൽ നിനക്കു മനസ്സിൽ ലജ്ജ തോന്നും.' ആനയുടെ മന്ദഗമനത്തിന്റെ ഭംഗി പ്രസിദ്ധമാണു്. അതിനെക്കാൾ ഭംഗിയുണ്ടു് കൃഷ്ണന്റെ നടത്തത്തിനെന്നർത്ഥം.

രാധയും മറ്റു ഗോപസ്ത്രീകളുടെ കൂട്ടത്തിൽ വന്നുചേരുന്നു—

ഇത്യേവം ബഹുവിലപിച്ചു ഗോപിമാര-
ത്യന്തം വിവശതയാ നടക്കുമപ്പോൾ
സന്ത്യക്താ മുരമഥനേന രാധ താനും
സന്താപാൽ ദ്രുതമവരോടു വന്നുകൂടി. 37

ഇത്യേവം (സം) = എന്നിപ്രകാരം. ബഹു = വളരെ. വിലപിച്ചു = കരഞ്ഞു. അത്യന്തം = ഏറ്റവും. വിവശതയാ (സം) = ദുഃഖത്തോടുകൂടി. നടക്കുമപ്പോൾ = നടക്കുമ്പോൾ. മുരമഥനേന സന്ത്യക്താ (സം) = കൃഷ്ണനാൽ ഉപേക്ഷിക്കപ്പെട്ട. സന്താപാൽ (സം) = സങ്കടത്തോടുകൂടി. ദ്രുതം = ഉടനെ. അവരോടു = ആ ഗോപസ്ത്രീകളുടെ കൂട്ടത്തിൽ.

ഇങ്ങനെ വളരെ കരഞ്ഞും പറഞ്ഞും ഗോപസ്ത്രീകൾ ദുഃഖിച്ചു നടക്കുമ്പോൾ കൃഷ്ണൻ ഉപേക്ഷിച്ച രാധയും പെട്ടെന്ന് അവരുടെ കൂട്ടത്തിൽ വന്നു ചേർന്നു.

ദുഃഖിതകളായ ഗോപസ്ത്രീകളുടെ മുമ്പിൽ കൃഷ്ണൻ പ്രത്യക്ഷപ്പെടുന്നു —

ഖേദിച്ചും വനഭുവി തദ്വിശേഷമെല്ലാം
ചോദിച്ചും തരുമൃഗപക്ഷിജാതിയോടേ
രോദിച്ചും നയനജലങ്ങൾ വാർത്തു വാർത്തും
ഭേദിച്ചും മദനശരേണ ചിത്തരംഗം 38

ഇവ്വണ്ണം പെരുകിന താപമംഗനാനാം
ദേവൻ താനഖിലമറിഞ്ഞു വാസുദേവൻ
കാരുണ്യം മനസി മുഴുത്തു കാമരൂപീ
പാരാതങ്ങവരുടെ മുമ്പിലാവിരാസീൽ. 39

തണൽത്തു്. കാന്താരസന്താപിതവനാളി = സൂര്യന്റെ വെയിലേററു കരിഞ്ഞ വനസമൂഹം. കാളമേഘച്ഛായത്തിന്റെ = കാർമുകിൽനിരയുടെ.

വിരഹദുഃഖത്താൽ ചുട്ടുനീറുന്ന ഗോപസ്ത്രീകൾക്കു് കൃഷ്ണന്റെ കടാക്ഷമേററപ്പോൾ ഏററവും കുളിർമ തോന്നി. വെയിലേററു കരിഞ്ഞുനില്ക്കുന്ന വനപ്രദേശങ്ങൾക്കു് കാർമേഘത്തിന്റെ പുതുമഴയേല്ക്കുമ്പോഴെന്നപോലെ, നല്ലൊരു ഉപമ. വിരഹദുഃഖംപൂണ്ട ഗോപസ്ത്രീകൾക്കും വേനൽക്കാലത്തു് ഉണങ്ങി നില്ക്കുന്ന കാടുകൾക്കും തമ്മിലും കൃഷ്ണനും കാർമേഘത്തിനും തമ്മിലും കടാക്ഷങ്ങൾക്കും ജലധാരകൾക്കും തമ്മിലും സാദൃശ്യം.

അന്നേരമത്തൊരു വനിതാ നിതാന്തരാഗാ-
ലന്യസ്ത്രീ പരിഷകളും നോക്കിനില്ക്കവേ താൻ
കാന്തന്റെ കരകമലം പിടിച്ചു വേഗാൽ
താൻ തന്നെ മുലകളിലങ്ങു ചേർത്തുകൊണ്ടാൾ. 42

വനിതാ (സം) = സ്ത്രീ. നിതാന്തരാഗാൽ (സം) = അതിയായ അനുരാഗത്താൽ. അന്യസ്ത്രീപരിഷകൾ = മറ്റുള്ള സ്ത്രീകൾ. പരിഷ എന്ന വാക്കിനു് സമുദായം എന്നർത്ഥം. കാന്തന്റെ = പ്രിയതമനായ കൃഷ്ണന്റെ. കരകമലം = ചെന്താമരപ്പൂവുപോലുള്ള കയ്യ്. താൻതന്നെ = സ്വയം.

അപ്പോൾ ഒരു ഗോപസ്ത്രീ അനുരാഗത്തള്ളിച്ചനിമിത്തം മറ്റുള്ള സ്ത്രീകളുടെ മുമ്പിൽവെച്ചു തന്നെ കൃഷ്ണന്റെ കൈപിടിച്ചു് തന്റെ കൊങ്കകളിൽ ചേർത്തു വെച്ചു.

അന്യസ്ത്രീസപദി തദാ മുരാരിതന്റെ
വന്യശ്രീഗുണമണിയും ഭുജാന്തരാളെ
ഉത്തുംഗസ്തനകലശങ്ങൾ ചേർത്തുകൊണ്ട-
ങ്ങത്യന്തപ്രണയമനോഹരം പുണർന്നാൾ. 43

മുരാരിതന്റെ = കൃഷ്ണന്റെ. വന്യശ്രീഗുണം = കാട്ടിലുണ്ടാവുന്ന പൂക്കളെക്കൊണ്ടും തളിരുകളെക്കൊണ്ടും ഉണ്ടാക്കിയ അഴകുള്ള മാല. ഗുണമെന്ന വാക്കിനു മാലയെന്നർത്ഥം. വനമാലയെന്ന ഭാവം. ഭുജാന്തരാളേ (സം) = കൈകളുടെ മദ്ധ്യത്തിൽ. മാറിടത്തിലെന്നർത്ഥം. ഉത്തുംഗസ്തനകലശങ്ങൾ = ഉയർന്ന കൊങ്കക്കുടങ്ങൾ. അത്യന്തപ്രണയമനോഹരം = ഏററവും അനുരാഗത്തോടുകൂടി. പുണർന്നാൾ = ആലിംഗനം ചെയ്തു.

മറെറാരു ഗോപസ്ത്രീ അപ്പോൾ പെട്ടെന്നു, വനമാലയണിഞ്ഞ കൃഷ്ണന്റെ മാറിടത്തിൽ തന്റെ ഉയർന്ന കൊങ്കക്കുടങ്ങൾ ചേർത്തു ഏററവും അനുരാഗത്തോടുകൂടി ആലിംഗനം ചെയ്തു.

മോദംകൊണ്ടവശതയായ മറെറാരുത്തി
സ്വേദം കൊണ്ടണിമുല മേലണിഞ്ഞ ഹാരം
വേദാന്തപ്രകടിതമാകുമീശനന്റെ
പാദാബ്ജം മടിയിലെടുത്തു വെച്ചിരുന്നാൾ 44

മോദംകൊണ്ട് = സന്തോഷംകൊണ്ട്. അവശയായ = വലഞ്ഞ. സ്വേദംകൊണ്ട് = വിയർപ്പുകൊണ്ട്. അണികുചമേൽ = ഭംഗിയുള്ള കൊങ്കയിന്മേൽ. ഉദാരം = ഏററവും. വേദാന്തപ്രകഥിതം = വേദാന്തങ്ങളിൽ വർണ്ണിക്കപ്പെട്ടത്. പാദാബ്ജം = താമരപ്പൂപോലുള്ള കാൽ.

സന്തോഷപാരവശ്യം പൂണ്ട മററൊരു ഗോപസ്ത്രീ നല്ലപോലെ വിയർത്ത മുലകളുമായി വേദാന്തങ്ങളിൽ വിവരിക്കപ്പെട്ട കൃഷ്ണന്റെ പാദാരവിന്ദം മടിയിൽ എടുത്തുവെച്ച് ഇരുന്നു.

ഇനി മേലു ശ്ലോകംകൊണ്ട് ഗോപസ്ത്രീകൾ ചെയ്ത കൃഷ്ണപരിചരണം വർണ്ണിക്കുന്നു —

പുഷ്പംകൊണ്ടണിശയനം ചമച്ചതിന്മേൽ
പുഷ്പാസ്ത്രപ്രതിമശരീരനാം മുകുന്ദൻ
അന്നപ്പോളതിസുഖമേ ശയിച്ചനേരം
സാനന്ദം തരുണികളന്തികേ വസിച്ചു 45

അണിശയനം = ഭംഗിയുള്ള മെത്ത. പുഷ്പാസ്ത്രപ്രതിമശരീരൻ = കാമദേവനോടു തുല്യമായ ശരീരത്തോടുകൂടിയവൻ. ശയിച്ചനേരം = കിടന്നപ്പോൾ. സാനന്ദം = സന്തോഷത്തോടുകൂടി. അന്തികേ (സം) = സമീപത്തിൽ.

ഗോപസ്ത്രീകൾ പൂവുകൊണ്ടൊരു മെത്തയുണ്ടാക്കി. അപ്പോൾ കാമസുന്ദരനായ കൃഷ്ണൻ അതിൽ കിടന്നു. അനന്തരം ഗോപസ്ത്രീകൾ സന്തോഷത്തോടുകൂടി അടുത്തു ചെന്നിരുന്നു.

തന്വംഗീകുലമണിയാമൊരുത്തി വേഗാൽ
തന്നങ്കേ തിരുമുടിയങ്ങെടുത്തു വെച്ചു
മന്ദാരപ്രസവസുഗന്ധകേശബന്ധം
മന്ദം തൻ നഖശിഖരേണ വേർപെടുത്താൾ. 46

തന്വംഗീകുലമണി = സുന്ദരിരത്നം. അങ്കേ (സം) = മടിയിൽ. തിരുമുടി = തല. മന്ദാരപ്രസവസുഗന്ധകേശബന്ധം = മന്ദാരപുഷ്പത്തിന്റെ സുഗന്ധമുള്ള മുടിക്കെട്ട്. മന്ദം = മെല്ലെ. നഖശിഖരേണ (സം) = നഖത്തുമ്പുകൊണ്ട്.

സുന്ദരിരത്നമായ ഒരു ഗോപസ്ത്രീ വേഗത്തിൽ തന്റെ മടിയിൽ കൃഷ്ണന്റെ തലയെടുത്തുവെച്ച് മന്ദാരപുഷ്പത്തിന്റെ മണമുള്ള മുടിക്കെട്ടഴിച്ച് നഖത്തുമ്പുകൊണ്ട് മെല്ലെ മെല്ലെ വേർപ്പെടുത്തു.

ഗോപാലപ്രണയിനിതാനൊരുത്തി മെല്ലെ
ശ്രീപാദം കനകമലേ ധരിച്ചിരുന്നാൾ

ആജിഹീർഷം സുകൃതവശേന ദുർല്ലഭ്യം
മജ്ജിച്ചാളവൾ പുനരസ്യ തൽപരാഗം. 47

ഗോപാലപ്രണയിനി = കൃഷ്ണനിൽ പ്രേമമുള്ളവൾ. ഗോപസ്ത്രീ എന്നും അർത്ഥം പറയാം. ശ്രീപാദം = തൃക്കാൽ. കമലകല്പേ (സം) = താമരപ്പൂപോലുള്ള കണ്ണിൽ. ആജിഹീർഷം = സമ്പാദിക്കുന്ന. സുകൃതവശേന (സം) = പുണ്യത്താൽ. ദുർല്ലഭ്യം = കിട്ടാൻ പ്രയാസമുള്ള. മജ്ജിച്ചാൾ = ഇട്ടു. തൽപരാഗം = കാലിന്മേലുള്ള പൊടി.

കൃഷ്ണനിൽ പ്രേമമുള്ള ഒരു ഗോപസ്ത്രീ കൃഷ്ണന്റെ തൃക്കാൽ കണ്ണിലെടുത്തിരുന്നു. സുകൃതം സമ്പാദിച്ചവർക്കുമാത്രം ലഭിക്കാവുന്ന ആ കാലിലെ പൊടി ഇട്ടു.

തക്കത്തിൽപ്പരിചരണായ താലവൃന്തം
കൈക്കൊണ്ടങ്ങരികിലിരുന്ന മറ്റൊരുത്തി
സാനന്ദം തിരുമുഖശോഭകണ്ടു കണ്ടും
താനപ്പോളതി മൃദുവീജനം തുടർന്നാൾ.

തക്കത്തിൽ = വേണ്ടവിധത്തിൽ. പരിചരണായ (സം) = ശുശ്രൂഷിക്കാൻ. താലവൃന്തം = വിശറി. തിരുമുഖശോഭ = തിരുമുഖത്തിന്റെ കാന്തി. അതിമൃദുവീജനം = മെല്ലെ മെല്ലെ വീശൽ.

മറ്റൊരു ഗോപസ്ത്രീ വേണ്ടുംവിധം പരിചരിക്കുവാൻ വേണ്ടി വിശറിയെടുത്ത് അടുത്തിരുന്ന് സന്തോഷത്തോടുകൂടി സുന്ദരമായ തിരുമുഖത്തെ നോക്കിക്കൊണ്ട് മെല്ലെ മെല്ലെ വീശാൻ തുടങ്ങി.

സൌരഭ്യം പെരുകിന ചന്ദനാംബുകുംഭം
പാർശ്വത്തിലുപഹിതമാക്കി വന്നിരുന്നാൾ
ചാതുര്യം തടവിന പാണികൊണ്ടു മന്ദം
പൌരസ്ത്രീ ഹരിതിരുമേനിമേൽ തളിച്ചാൾ. 49

ചന്ദനാംബുകുംഭം = ചന്ദനച്ചാറിൻ കുടം. ഉപഹിതമാക്കി = വെച്ചു. ചാതുര്യം = സൌന്ദര്യം. തടവിന = ഉള്ള. പാണികൊണ്ട് = കൈകൊണ്ട്. പൌരസ്ത്രീ = നാഗരികതയുള്ള ഗോപസ്ത്രീ. ഹരിതിരുമേനിയിൽ = കൃഷ്ണന്റെ ശരീരത്തിൽ.

ഏറ്റവും സൌരഭ്യമുള്ള ചന്ദനച്ചാറിൻകുടം അടുക്കൽ കൊണ്ടുചെന്നു വെച്ച് അവിടെ ഇരുന്ന് അഴകേറിയ കൈകൊണ്ട് നാഗരികതയുള്ള മറ്റൊരു ഗോപസ്ത്രീ കൃഷ്ണന്റെ ശരീരത്തിൽ ആ ചന്ദനച്ചാറു മെല്ലെ തളിച്ചു.

സേവിച്ചാളൊരു തരുണീ മനോജ്ഞമാകും
ഭാവത്തിന്നനുഗുണമാം കടാക്ഷമോടെ
ദേവസ്ത്രീ ഹൃദയഹരേണ താണ്ഡവേന
സ്ത്രീവർഗ്ഗപ്രിയതമനാം മുകുന്ദനെത്താൻ. 50

തരുണീ (സം) = യുവതി. ഭാവം = അനുരാഗം. അനുഗുണം = യോജിച്ചത്. ദേവസ്ത്രീ ഹൃദയഹരേണ(സം) = ദേവസ്ത്രീകൾക്കപോലും മനോഹരമായി തോന്നുന്ന. താണ്ഡവേന (സം) = നൃത്തംകൊണ്ട്. സ്ത്രീവർഗ്ഗപ്രിയതമൻ = സ്ത്രീസമുദായത്തിന്നാകെ ഏററവും ഇഷ്ടപ്പെട്ട.

ഒരു ഗോപസ്ത്രീ മനോജ്ഞമായ അനുരാഗത്തിന്ന യോജിച്ച കടാക്ഷത്തോടുകൂടി ദേവസ്ത്രീകൾക്കപോലും മനോഹരമായി തോന്നുന്ന നൃത്തം ചെയ്ത് സ്ത്രീജനപ്രിയതമനായ കൃഷ്ണനെ സേവിച്ചു.

കാപിസ്ത്രീ കലഹരസം നടിച്ചു കിഞ്ചിൽ
കോപംകൊണ്ടരുണമുഖീ തിരിഞ്ഞിരുന്നാൾ
ആളീനാം ചടുവചനേ ചെവിക്കൊടാതെ
നാളീകേ നയനജലങ്ങൾ വാർത്തുകൊണ്ടാൾ 51

കാപിസ്ത്രീ (സം) = ഒരു സ്ത്രീ. കലഹരസം = വിരോധഭാവം. കിഞ്ചിൽ (സം) = കുറച്ച്. അരുണമുഖീ (സം) = മുഖം ചുവന്നവൾ. ആളീനാം ചടുവചനേ (സം) തോഴിമാരുടെ കളിവാക്കുകളിൽ. ചെവിക്കൊടാതെ = ശ്രദ്ധിക്കാതെ. നാളീകേ (സം) = താമരപ്പൂവിൽ. കയ്യിലുള്ള കളിത്താമരപ്പൂവിലെന്നർത്ഥം. നയനജലങ്ങൾ = കണ്ണീരുകൾ.

ഒരു ഗോപസ്ത്രീ കുറച്ചു വിരോധഭാവം നടിച്ചു കോപിച്ചു മുഖം ചുവന്ന് തിരിഞ്ഞിരുന്നു. തോഴിമാരുടെ കളിവാക്കുകളിൽ ശ്രദ്ധിക്കാതെ കയ്യിലുള്ള കളിത്താമരപ്പൂവിലേക്ക നോക്കി കണ്ണീർ വാർക്കുകയും ചെയ്തു.

ഏകസ്ത്രീ വിരഹദശാ വിശേഷമെല്ലാം
ശോകംപൂണ്ടരികിലിരുന്നു പെരുത്തുചൊന്നാൾ
അന്യസ്ത്രീ 'പുനരപി നീ പിരിഞ്ഞുപോയാൽ
നിന്നാണെന്മരണമുറച്ചി'തെന്നു ചൊന്നാൾ. 52

ഏകസ്ത്രീ = ഒരു സ്ത്രീ. വിരഹദശാവിശേഷം = വിരഹാവസ്ഥയിലെ വർത്തമാനം. അന്യസ്ത്രീ = മറെറാരു സ്ത്രീ. നിന്നാണ് = നിന്നെ തൊട്ടാണയിടുന്നു.

ഒരു ഗോപസ്ത്രീ കൃഷ്ണൻ പിരിഞ്ഞുപോയ അവസരത്തിൽ നടന്ന കാര്യങ്ങളെല്ലാം സങ്കടത്തോടുകൂടി അടുത്തിരുന്ന് ആവർത്തിച്ചു പറഞ്ഞു. മറെറാരു ഗോപസ്ത്രീ 'ഇനിയും അവിടുന്ന പിരിഞ്ഞുപോവുകയാണെങ്കിൽ

എന്റെ മരണം തീർച്ചയാണ്. അവിടത്തെ തൊട്ട് ഞാൻ സത്യം ചെയ്യുന്നു' എന്നു പറഞ്ഞു.

പുന്നാഗപ്പുതുമലർകൊണ്ടു മാലകെട്ടി
തന്വംഗീ ഹരിചരണേ വളച്ചുകെട്ടി
എന്നാണെങ്ങൊരു പദമെങ്കിലും ഗമിപ്പാ —
നുന്നിച്ചീടരുതിനി നാഥനെന്നു ചൊന്നാൾ. 53

പുന്നാഗപ്പുതുമലർകൊണ്ടു = പുതിയ പുന്നപ്പൂവുകൊണ്ട്. തന്വംഗീ (സം) = സുന്ദരി. ഹരിചരണേ (സം) = കൃഷ്ണന്റെ കാലിന്മേൽ. പദം = അടി. ഉന്നിച്ചീടരുത് = ഒരുങ്ങരുത്. നാഥൻ = പ്രാണനാഥൻ. കൃഷ്ണനെന്നർത്ഥം.

മറ്റൊരു ഗോപസ്ത്രീ പുന്നപ്പൂവുകൊണ്ടൊരു മാലകെട്ടി കൃഷ്ണന്റെ കാലിന്മേൽ ചുററികെട്ടീട്ടു പറഞ്ഞു – 'ഞാൻ എന്നെ തൊട്ടാണയിടുന്നു, അവിടുന്ന് ഇവിടെ നിന്ന് ഒരടിപോലും വെക്കാൻ ഒരുങ്ങരുത്' എന്ന്.

ഈ വണ്ണം പലരസകേളി മേളമോടേ
ഗോവിന്ദൻ കമനികളോടു കൂടി വാണാൻ
രാവപ്പോളവസിതമായിതസ്തമിപ്പാൻ
മേവീച്ചാനമൃതമയൂഖനസ്തശൈലേ. 54

പലരസകേളിമേളമോടേ = പലവികാരങ്ങളോടുകൂടിയ വിനോദവിശേഷത്തോടുകൂടി. അവസിതമായിത് = അവസാനിച്ചു. അമൃതമയൂഖൻ = അമൃതരശ്മി — ചന്ദ്രൻ. അസ്തശൈലേ (സം) = അസ്തമന പർവ്വതത്തിൽ.

ഇങ്ങനെ പല വികാരങ്ങളോടുകൂടി വിനോദിച്ചുകൊണ്ട് കൃഷ്ണൻ ഗോപസ്ത്രീകളുമൊന്നിച്ചിരുന്നു. അപ്പോഴേക്കും രാത്രി കഴിഞ്ഞു. ചന്ദ്രൻ അസ്തമന പർവ്വതത്തിൽ അസ്തമിക്കാൻ ഭാവിച്ചു.

ഇനി മൂന്നു ശ്ലോകം കൊണ്ട് പുലർകാലത്തിന്റെ വർണ്ണനമാണ് —

താരകങ്ങൾക്കു സമയേ നിറം കുറഞ്ഞു
ദൂരത്തങ്ങൊരു ദിശി കുക്കുടം കരഞ്ഞു
മാരന്റെ മലർമയവില്ലുമൊന്നുലഞ്ഞു
പാരമന്നേസ്സുരപതി ദിങ്മുഖം തെളിഞ്ഞു 55

താരകങ്ങൾക്ക് = നക്ഷത്രങ്ങൾക്ക്. സമയേ (സം) = സമയത്തിൽ. ദിശി (സം) = ദിക്കിൽ. കുക്കുടം = കോഴി. മാരന്റെ = കാമദേവന്റെ. മലർമയവില്ല് = പൂവുകൊണ്ടുള്ള വില്ല്. കാമദേവന്റെ വില്ലും അമ്പുകളും പൂക്കൾ തന്നെ. സുരപതിദിങ്മുഖം = ഇന്ദ്രന്റെ ദിക്കിന്റെ ആരംഭഭാഗം, കിഴക്കെ ദിക്കെന്നർത്ഥം.

ആ സമയത്ത് – പ്രഭാതത്തിൽ – നക്ഷത്രങ്ങളുടെ നിറം കുറഞ്ഞു. [illegible] ദിക്കിൽ കോഴി കൂകി. കാമന്റെ പൂവില്ല് ദുർബ്ബലമായി. (രാത്രിയാണല്ലോ കാമന്റെ യുദ്ധം.) കിഴക്കേ ദിക്ക് തെളിഞ്ഞു.

കാന്തൻതൻ നികടമണഞ്ഞു ചക്രവാകീ
കാന്താരേ കിമപി കുറഞ്ഞിതന്ധകാരം
അംഭോജങ്ങളുമളവേ തദാ വിരിഞ്ഞു
ഗംഭീരം ദിനമുഖവാദ്യവും മുഴങ്ങീ. 56

കാന്തൻതൻ നികടം = പ്രിയന്റെ സമീപം. ചക്രവാകത്തിന്റെ അടുക്കലെന്നർത്ഥം. ചക്രവാകീ (സം) = ചക്രവാകപ്പിട. ചക്രവാകവും ചക്രവാകിയും രാത്രി ഒന്നിച്ചിരിക്കരുതെന്ന് ഒരു പ്രകൃതി നിയമമുണ്ടെന്ന കവിസങ്കേതം. പകലെയത്രെ അവരുടെ ദാമ്പത്യജീവിതം. കാന്താരേ (സം) = കാട്ടിൽ. കിമപി (സം) = കുറച്ച്. അന്ധകാരം = ഇരുട്ട്. അംഭോജങ്ങൾ = താമരപ്പൂക്കൾ. അളവേ = സമയത്ത്. തദാ (സം) = അപ്പോൾ. ദിനമുഖവാദ്യം = പ്രഭാതത്തിലെ വാദ്യം.

ചക്രവാകപ്പിട തന്റെ കാന്തന്റെ അടുക്കലേക്ക് ചെന്നു. കാട്ടിൽ ഇരുട്ട് കുറച്ചു കുറഞ്ഞു. ആ സമയത്തു താമരപ്പൂക്കളും വിരിഞ്ഞു. പ്രഭാതവാദ്യം ക്ഷേത്രങ്ങളിലും മറ്റും മുഴങ്ങിത്തുടങ്ങി.

അപ്പോളുദയഗിരൌ ദിനേശബിംബം
കെല്പോടരുണപുരസ്സരം വിളങ്ങീ
തല്പാന്തം സപദി വെടിഞ്ഞു വാസുദേവൻ
തൽപാർശ്വേ തരുണികളും ഗൃഹം ഗമിച്ചു. 57

ഉദയഗിരൌ (സം) = ഉദയപർവ്വതത്തിൽ. ദിനേശബിംബം = സൂര്യമണ്ഡലം. അരുണപുരസ്സരം = മുമ്പിൽ അരുണനോടുകൂടി. അരുണൻ സൂര്യസാരഥിയാണല്ലോ. തല്പാന്തം = മെത്തയുടെ സമീപം. സപദി (സം) = ഉടനെ. തൽപാർശ്വേ = കൃഷ്ണന്റെ അരികിലുള്ള. ഗൃഹം = ഭവനം.

അപ്പോൾ ഉദയപർവ്വതത്തിൽ സൂര്യൻ അരുണനോടുകൂടി ഉദിച്ചുയർന്നു പ്രകാശിച്ചു. കൃഷ്ണൻ ആ പൂമെത്തയിൽ നിന്ന് എഴുന്നേറ്റുപോയി. കൃഷ്ണന്റെ അടുക്കലുണ്ടായിരുന്ന ഗോപസ്ത്രീകളും തങ്ങളുടെ ഗൃഹങ്ങളിലേക്ക് മടങ്ങി.

ഇനി നാലുശ്ലോകം കൊണ്ടു സുദർശനശാപമോക്ഷം വർണ്ണിക്കുന്നു —

അംബികാവനപുരേ മഹോത്സവം
കാണ്മതിന്നൊരു ദിനം കുതൂഹലാൽ
അംബുജാക്ഷനുമശേഷവൃന്ദവും
സമ്മുദാ കില ഗമിച്ചു സാദരം 58

അംബികാവനപുരേ (സം) = അംബികാവനത്തിലെ ക്ഷേത്രത്തിൽ. ദിനം = ദിവസം. കുതുഹലാൽ (സം) = കൌതുകത്താൽ. ആഗ്രഹത്താലെന്നർത്ഥം. അംബുജാക്ഷൻ = കൃഷ്ണൻ. അശേഷവൃന്ദവും = എല്ലാ ഗോപസമൂഹവും. സമുദാ (സം) = വളരെ സന്തോഷത്തോടുകൂടി. കില = പോൽ.

ഒരു ദിവസം അംബികാവനക്ഷേത്രത്തിലെ ഉത്സവം കാണ്മാനുള്ള ആഗ്രഹത്താൽ കൃഷ്ണനും ഗോപന്മാരും വലിയ സന്തോഷത്തോടുകൂടി അവിടേക്ക പോയി.

വൃത്തം രഥോദ്ധത. 'രംനരംലഗുരുവും രഥോദ്ധത' എന്നു ലക്ഷണം.

വ്രജകുലപതിയെ കടിച്ചിതപ്പോൾ
ഭുജഗമതീവ ഭയങ്കരം ജനാനാം
മധുരിപുസമുപേത്യ വേർപെടുത്തു
മധുരശരീരമവൻ ധരിച്ചു നിന്നാൻ. 59

വ്രജകുലപതിയെ = അമ്പാടിയിലെ ഗോപകുലത്തിന്റെ നാഥനായ നന്ദഗോപനെ. ഭുജഗം = പാമ്പ്. അതീവ (സം) = ഏററവും. ജനാനാം (സം) = ജനങ്ങൾക്ക്. മധുരിപു = കൃഷ്ണൻ. സമുപേത്യ (സം) = അടുത്തു ചെന്നിട്ട്. മധുരശരീരം = സുന്ദരശരീരം. അവൻ = ആ പാമ്പ്.

അപ്പോൾ ജനങ്ങൾക്ക് ഏററവും ഭയമുളവാക്കുന്ന ഒരു പെരുമ്പാമ്പ് നന്ദഗോപരെ പിടികൂടി വിഴുങ്ങാൻ തുടങ്ങി. ഉടനെ കൃഷ്ണൻ ചെന്ന് അച്ഛനെ ആ പാമ്പിൽനിന്നു മോചിപ്പിച്ചു. പാമ്പാകട്ടെ ഒരു സുന്ദരാകൃതിയായി മാറി.

വൃത്തം = പുഷ്പിതാഗ്ര. 'നനരയ വിഷമത്തിലും സമത്തിൽ പ്പനരി ഹിനം നജജരഗപുഷ്പിതാഗ്ര' എന്നു ലക്ഷണം.

'സുദർശനോ നാമ നഭശ്ചരൻ ഞാൻ
സുദർശനാംഭോരുഹശംഖപാണേ!
ത്വത്പാദസമ്പർക്കവശേന ശാപം
കെല്പോടു വേർപ്പെട്ടിതു സാമ്പ്രതം മേ.' 60

സുദർശനഃ നാമ (സം) = സുദർശനനെന്നു പേരായ. നഭശ്ചരൻ = ആകാശസഞ്ചാരി. വിദ്യാധരനെന്നർത്ഥം. സുദർശനാംഭോരുഹശംഖപാണേ (സം) = സുദർശനമെന്ന ചക്രം, താമരപ്പൂവ്, പാഞ്ചജന്യമെന്ന ശംഖ് ഇവ കൈകളിലുള്ളവൻ. മൂന്നായുധവും പറഞ്ഞതുകൊണ്ട് നാലാമത്തേതായ കൌമോദകിയെന്ന ഗദയുമുണ്ടെന്നു കിട്ടുന്നു. ത്വത്പാദസമ്പർക്കവശേന (സം) = അവിടുത്തെ തൃക്കാൽ തൊട്ടതുകൊണ്ട്. ശാപം = സൌന്ദര്യഗർവ്വത്താൽ ഞാൻ വിരൂപന്മാരായ അംഗിരസ്സുകളെന്ന മഹർഷിമാരെ പരിഹസിച്ചപ്പോൾ അവർ നൽകിയ 'നീ പെരുമ്പാമ്പായിത്തീരട്ടെ' എന്ന ശാപം. വേർപെട്ടിതു = തീർന്നു. സാമ്പ്രതം (സം) = ഇപ്പോൾ. മേ (സം) = എന്റെ.

ശംഖചക്രഗദാപത്മങ്ങൾ ധരിച്ച ദേവാ! ഞാൻ സുദർശനനെന്ന പേരായ ഒരു വിദ്യാധരനാണ്. എനിക്കുണ്ടായിരുന്ന മഹർഷിമാരുടെ ശാപം അവിടത്തെ പാദത്തിന്റെ സ്പർശത്താൽ ഇപ്പോൾ തീരെ തീർന്നു. വൃത്തം ഉപജാതി. ലക്ഷണം മുമ്പു പറഞ്ഞിട്ടുണ്ട്.

ഇത്ഥം പറഞ്ഞാശു ഗമിച്ചു ദിവ്യൻ
ബദ്ധപ്രമോദപ്രസരേണ ഭവ്യൻ
ഗോപാലവൃന്ദങ്ങളുമാശു ഗത്വാ
ഗോപാലയം പ്രാപ്യ സുഖിച്ചു വാണു. 61

ദിവ്യൻ = സ്വർഗ്ഗവാസി. ബദ്ധപ്രമോദ പ്രസരേണ = വർദ്ധിച്ച സന്തോഷാധിക്യത്തോടുകൂടി. ഭവ്യൻ = ശാപംതീന്ന നന്നായവൻ. ഗോപാലവൃന്ദങ്ങൾ = ഗോപസമൂഹങ്ങൾ. ഗത്വാ (സം) = പോയിട്ട്. ഗോപാലയം പ്രാപ്യ (സം) = ഗോപന്മാരുടെ പാർപ്പിടമായ അമ്പാടിയിൽ ചെന്ന്. സുഖേന (സം) = സുഖമായി.

ശാപംതീന്ന ആ വിദ്യാധരൻ വലിയ സന്തോഷത്തോടുകൂടി പോയി. ഗോപന്മാർ വേഗം മടങ്ങി അമ്പാടിയിൽ ചെന്നു സുഖമായി പാർത്തു. വൃത്തം ഇന്ദ്രവജ്ര. ലക്ഷണം മുമ്പുപറഞ്ഞിട്ടുണ്ട്.

ഇനി രണ്ടു ശ്ലോകംകൊണ്ടു ശംഖചൂഡവധം വർണ്ണിക്കുന്നു—

ഒരുദിനമരവിന്ദലോചനൻ താൻ
തരുണികളും ബലഭദ്രനും വനാന്തേ
ഘനരതി മരുവുന്നതാശു കണ്ടാൻ
ധനപതി കിങ്കരനായ ശംഖചൂഡൻ. 62

അരവിന്ദലോചനൻ = കൃഷ്ണൻ. വനാന്തേ (സം) = കാട്ടിൽ. ഘനരതി = കനത്ത അനുരാഗത്തോടുകൂടി. ശൃംഗാരലീലകളിൽ തൽപരനായിരുന്നെന്നർത്ഥം. ധനപതി കിങ്കരൻ = വൈശ്രവണന്റെ ഭൃത്യൻ.

ഒരു ദിവസം കൃഷ്ണനും ബലഭദ്രനും ഗോപസ്ത്രീകളോടുകൂടി കാട്ടിൽ ശൃംഗാരലീലകൾ ചെയ്തുവാഴുന്നതു വൈശ്രവണഭൃത്യനായ ശംഖചൂഡൻ കണ്ടു. വൃത്തം പുഷ്പിതാഗ്ര.

തരുണികളെയവൻ പുണന്നനേരം
ത്വരിതമടുത്തു തടുത്തു വാസുദേവൻ
ശിരസിമണി പറിച്ചു നിഗ്രഹിച്ചാൻ
പരിചൊടു രത്നമതഗ്രജന്നു നൽകി. 63

പുണന്നനേരം = പിടികൂടിയപ്പോൾ. ശിരസിമണി = തലയിലുണ്ടായിരുന്ന രത്നം. നിഗ്രഹിച്ചാൻ = കൊന്നു. അഗ്രജന്ന് = ജ്യേഷ്ഠന്ന്. ബലഭദ്രനെന്നർത്ഥം.

ആ ശംഖചൂഡൻ ഗോപസ്ത്രീകളെ ബലാൽക്കാരമായി അപഹരിച്ചു. അപ്പോൾ കൃഷ്ണൻ പാഞ്ഞുചെന്നു് തട്ടത്തു് ശിരസ്സിലുണ്ടായിരുന്ന രത്നം പറിച്ചെടുത്തു് ശംഖചൂഡനെ കൊന്നു. ആ രത്നം ബലഭദ്രന്‌ കൊടുക്കുകയും ചെയ്തു. വൃത്തം പുഷ്പിതാഗ്ര.

ഇനി രണ്ടു ശ്ലോകംകൊണ്ടു് അരിഷ്ടാസുരവധം വർണ്ണിക്കുന്നു—

അരിഷ്ടനെന്നുള്ളൊരു ദുഷ്ടദൈത്യൻ
ഗരിഷ്ഠമായാവൃഷവേഷധാരീ
ഗോഷ്ഠത്തിലുൾപ്പുക്ക ബഹുപ്രകാരം
ഗോഷ്ഠികൾ ചെയ്‌വിച്ചണയും ദശായാം. 64

വിഷമം ബഹുവിക്രമങ്ങളാം കാട്ടും
വൃഷത്തെക്കൊലചെയ്തു വാസുദേവൻ
സകലംകില ഗോപബാല വൃദ്ധ-
പ്രകരത്തെപ്പരിതോഷയാഞ്ചകാര. 65

ദൈത്യൻ = അസുരൻ. ഗരിഷ്ഠമായാവൃഷവേഷധാരീ = ഏറ്റവും വലിയ ഒരു കൃത്രിമക്കാളയുടെ രൂപം ധരിച്ചവനായിട്ടു്. ഗോഷ്ഠത്തിൽ = അമ്പാടിയിൽ. ഗോഷ്ഠികൾ = വികൃതികൾ. ദശായാം (സം) = അവസ്ഥയിൽ. സമയത്തെന്നർത്ഥം. വിഷമം = സമമല്ലാത്ത. പലവിധത്തിലുമെന്നർത്ഥം. ബഹുവിക്രമങ്ങൾ = വളരെ പരാക്രമങ്ങൾ. വൃഷത്തെ = കാളയെ. ഗോപബാലവൃദ്ധപ്രകരത്തെ = ഗോപന്മാരായ ബാലന്മാരുടെയും വൃദ്ധന്മാരുടെയും സമൂഹത്തെ. ബാലന്മാരും വൃദ്ധന്മാരുമായ ഗോപന്മാരെയെന്നർത്ഥം. പരിതോഷയാഞ്ചകാര (സം) = സന്തോഷിപ്പിച്ചു.

ദുഷ്ടനായ അരിഷ്ടാസുരൻ മായകൊണ്ടു വലിയ ഒരു കാളയുടെ രൂപം ധരിച്ചു് അമ്പാടിയിൽ കടന്നുചെന്നു് പലതരം പരാക്രമങ്ങൾ കാണിക്കാൻ തുടങ്ങിയപ്പോൾ ആ കാളയെ കൊന്നിട്ടു് കൃഷ്ണൻ കുട്ടികളും വയസ്സന്മാരുമായ എല്ലാ ഗോപന്മാരെയും സന്തോഷിപ്പിച്ചു.

വൃത്തം ആദ്യത്തെ ശ്ലോകത്തിൽ ഉപജാതി, രണ്ടാമത്തേതിൽ വിയോഗിനി. ലക്ഷണങ്ങൾ മുമ്പു പറഞ്ഞിട്ടുണ്ടു്.

അടുത്ത ശ്ലോകത്തിൽ കേശിവധം വർണ്ണിക്കുന്നു—

വമ്പേറീടിന കേശിദാനവവരൻ
    തുരഗവേഷം ചമ–
ഞ്ഞമ്പാടിക്കകമേ കടന്നു വിളയാ–
    ടീടും വിധൌ മാധവൻ
ക്ഷിപ്രം തച്ചരണൌ പിടിച്ചു ധരണൌ
    താഡിച്ചു കൊന്നീടിനാ–
നപ്പോഴക്കേശവനെന്ന പേശലതരം
    നാമം ലഭിച്ചീടിനാൻ. 66

വൻപ് = വലിപ്പം. കേശിദാനവവരൻ = കേശിയെന്ന അസുരശ്രേഷ്ഠൻ. അശ്വവേഷം = കുതിരയുടെ രൂപം. ധിയാ (സം) = സാമർത്ഥ്യ്. മായാവാൻ = കൃഷ്ണൻ. ക്ഷിപ്രം = വേഗത്തിൽ. തച്ചരണൌ (സം) = അവന്റെ കാലുകളെ. ധരണ്യാം (സം) = ഭൂമിയിൽ. നിലത്തെന്നർത്ഥം. താഡിച്ചു = അടിച്ചു. കേശവൻ = കേശിയെക്കൊന്നവൻ. പേശലതരം = അതിമനോഹരം. നാമം = പേർ.

ഏറ്റവും വലിയ കേശിയെന്ന അസുരൻ ഒരു കുതിരയുടെ രൂപം ധരിച്ചു വന്ന് അമ്പാടിയിൽക്കടന്ന് പല പരാക്രമങ്ങളും കാണിക്കാൻ തുടങ്ങി. അപ്പോൾ കൃഷ്ണൻ അതിന്റെ രണ്ടു കാലും പിടിച്ചു നിലത്തടിച്ചുകൊന്നു. അതുകൊണ്ട് കേശിയെക്കൊന്നവൻ എന്ന അർത്ഥത്തിൽ കേശവനെന്നൊരു പേരും കിട്ടി. വൃത്തം ശാർദ്ദൂലവിക്രീഡിതം.

അടുത്ത ശ്ലോകത്തിൽ വ്യോമാസുരവധം നിർദ്ദേശിക്കുന്നു —

വ്യോമാഖ്യനാം മയസുതൻ പശുഗോപവൃന്ദം
വ്യാമോഹയൻ ഗുഹയിലാക്കിയടച്ചനേരം
ദാമോദരൻ പുനരറിഞ്ഞവനെ പ്രഹത്യ
ക്ഷേമം ജഗത്തിനു വരുത്തി വസിച്ചു മോദാൽ. 67

വ്യോമാഖ്യൻ = വ്യോമൻ എന്നു പേരുള്ളവൻ. മയസുതൻ = മയാസുരന്റെ പുത്രൻ. പശുഗോപവൃന്ദം = പശുക്കളുടെയും ഗോപന്മാരുടെയും സമൂഹത്തെ. വ്യാമോഹയൻ (സം) = വ്യാമോഹിപ്പിക്കുന്നവനായിട്ട്. തെറ്റിദ്ധരിപ്പിച്ചിട്ട് എന്നർത്ഥം. ഒളിച്ചുകളിക്കുന്നതിനിടയിൽ ഒളിപ്പിരിക്കാൻ നല്ല സ്ഥലം കാണിച്ചുകൊടുക്കുകയാണെന്നു തെറ്റിദ്ധരിപ്പിച്ചിട്ടെന്നു താൽപര്യം. ദാമോദരൻ = കൃഷ്ണൻ. പ്രഹത്യ (സം) = കൊന്നിട്ട്. ക്ഷേമം = സുഖം. ജഗത്തിന് = ലോകത്തിന്. മോദാൽ (സം) = സന്തോഷത്തോടുകൂടി.

മയന്റെ മകനായ വ്യോമാസുരൻ പശുക്കളെയും ഗോപന്മാരെയും തെറ്റിദ്ധരിപ്പിച്ചു കൂട്ടിക്കൊണ്ടു ഒരു ഗുഹയിലിട്ടടച്ചു. അതറിഞ്ഞ് കൃഷ്ണൻ അവനെച്ചെന്നു കൊന്ന് ലോകത്തിനു സുഖം വരുത്തി സുഖമായി വസിച്ചു.
വൃത്തം വസന്തതിലകം.

കവിപ്രാർത്ഥനാപൂർവ്വം സർഗ്ഗം അവസാനിപ്പിക്കുന്നു —

ഇതി വിമതജനാനാം നിഗ്രഹം ചെയ്തുലോക-
സ്ഥിതിയുമതിശയേന പ്രാപയൻ ഗോപബാലഃ
സതതസുഖനിവാസീ സജ്ജനാന്തർന്നിവാസീ
ദിശതു സുകൃതം മേ സുന്ദരാനന്ദധാമാ. 68

ഇതി (സം) = ഇപ്രകാരം. വിമതജനാനാം (സം) = ശത്രുഭൃത്യന്മാരുടെ. കംസകിങ്കരന്മാരുടെയെന്നർത്ഥം. നിഗ്രഹം = വധം. ലോകസ്ഥിതി = ലോകത്തിൽ മര്യാദ. അതിശയേന (സം) = ഏററവും. പ്രാപയൻ = ഉളവാക്കിക്കൊണ്ട്. ഗോപവാടേ (സം) = അമ്പാടിയിൽ. സതതസുഖനിവാസീ (സം) = നിത്യസുഖത്തിന്റെ ഇരിപ്പിടമായിട്ടുള്ളവൻ. സജ്ജനാന്തർന്നിവാസീ (സം) = സജ്ജനങ്ങളുടെ മനസ്സിൽ ഇരിക്കുന്നവൻ. വിതരതു (സം) = തരേണമേ. സുകൃതം = പുണ്യം. മേ (സം) = എനിക്ക്. സുന്ദരഃ നന്ദജന്മാ (സം) = സുന്ദരനായ നന്ദപുത്രൻ = കൃഷ്ണൻ.

ഇങ്ങനെ ശത്രുക്കളുടെ കിങ്കരന്മാരെ കൊന്ന ലോകത്തിന് മര്യാദപഠിപ്പിച്ചുകൊണ്ട്, നിത്യാനന്ദത്തിന്റെ ഇരിപ്പിടവും സജ്ജനങ്ങളുടെ മനസ്സിൽ വസിക്കുന്നവനും സുന്ദരനുമായ അമ്പാടിയിലെ നന്ദപുത്രൻ കൃഷ്ണൻ എനിക്കു സുകൃതം നൽകേണമേ. വൃത്തം സ്രഗ്ദ്ധര.

ശ്രീകൃഷ്ണചരിതം ആറാം സർഗ്ഗം കഴിഞ്ഞു.



# ഏഴാം സർഗ്ഗം

നാരദൻ ഒരു ദിവസം കംസഗൃഹത്തിൽ ചെല്ലുന്നു —

ശാരദാംബുധരചാരുശരീരൻ
നാരദൻ മുനികുലേന്ദ്രനൊരുന്നാൾ
വീരമൗലിമണി ഭോജനൃപന്റെ
സ്വൈരവാസഭവനം പ്രതിപേദേ. 1

ശാരദാംബുധരചാരുശരീരൻ = ശരൽക്കാലത്തെ മേഘംപോലെ മനോഹരമായ ശരീരമുള്ളവൻ. വെളുത്തവനെന്നർത്ഥം. നാരദന്റെ ദേഹം വെളുത്തിട്ടാണെന്നു പുരാണങ്ങൾ. മാഘകാവ്യത്തിന്റെ ആരംഭത്തിൽ അങ്ങനെ വർണ്ണിച്ചിട്ടുണ്ട്. മുനികുലേന്ദ്രൻ = മഹർഷിവർഗ്ഗത്തിൽ ശ്രേഷ്ഠൻ. വീരമൗലിമണി = വീരന്മാരുടെ കിരീടരത്നം. വീരാഗ്രേസരനെന്നർത്ഥം. ഭോജനൃപന്റെ = കംസന്റെ. സ്വൈരവാസഭവനം = സുഖമായി പാർക്കുന്ന ഗൃഹം. പ്രതിപേദേ (സം) = പ്രാപിച്ചു.

വെളുത്ത ദേഹമുള്ള നാരദമഹർഷി ഒരു ദിവസം വീര്യശാലിയായ കംസന്റെ വാസഗൃഹത്തിൽ ചെന്നു.

ഈ സർഗ്ഗത്തിൽ വൃത്തം സ്വാഗത. സ്വാഗതയ്ക്കു രനഭം ഗുരു രണ്ടും എന്നു ലക്ഷണം.

സ്വാഗതംചെയ്തു കംസനോടു നാരദൻ പറയുന്നു —

അർഘ്യപാദ്യമണിപീഠമിതെല്ലാം
സൽക്കരിച്ചരികിൽ വന്നു വണങ്ങും
കംസനോടഥ കനിഞ്ഞരുളം ചെയ്തു
ഹംസവാഹനതനൂജമുനീന്ദ്രൻ. 2

അർഘ്യപാദ്യമണിപീഠം = അർഘ്യവും പാദ്യവും മണിപീഠവും. അർഘ്യം = മുഖം കഴുകുവാനും ആചമിക്കുവാനുമുള്ള വെള്ളം. പാദ്യം = കാൽ കഴുകുവാനുള്ള വെള്ളം. മണിപീഠം = രത്നപീഠം. ഹംസവാഹനതനൂജമുനീന്ദ്രൻ = അരയന്നം വാഹനമായിട്ടുള്ള ബ്രഹ്മാവിന്റെ പുത്രനായ മഹർഷി. നാരദനെന്നർത്ഥം.

കംസൻ നാരദന് അർഘ്യപാദ്യങ്ങൾ നല്കി പീഠം കൊടുത്തിരുത്തി വന്ദിച്ച് അടുത്തിരുന്നു. അപ്പോൾ നാരദൻ കംസനോടു പറഞ്ഞു.

ഇനി എട്ടുശ്ലോകം നാരദന്റെ വാക്കാണു്—

'ഭൂമിപാലകുലമൌലിമണേ! നീ
ഭീമമാം നിജഭുജാവിഭവത്താൽ
ഭൂമിമാത്രമിതല്ല ജയിച്ചു
ധീമതാം വര! ജഗത്ത്രയമെല്ലാം.' 3

ഭൂമിപാലകുലമൌലിമണേ (സം) = രാജവംശത്തിന്റെ കിരീടരത്നമേ!. രാജശ്രേഷ്ഠ! എന്നർത്ഥം. ഭീമം = ഭയങ്കരം. നിജഭുജാവിഭവത്താൽ = തന്റെ കൈകളുടെ ശക്തിയാൽ. പരാക്രമത്താലെന്നർത്ഥം. ഇദം ഭൂമിമാത്രം (സം) = ഈ ഭൂമി മാത്രം. ധീമതാം വര (സം) = ബുദ്ധിമാന്മാരിൽ വെച്ചു ശ്രേഷ്ഠ!. ജഗത്ത്രയം = മൂന്നു ലോകം.

അല്ലയോ അതിബുദ്ധിമാനായ രാജശ്രേഷ്ഠ! അങ്ങു് പരാക്രമംകൊണ്ടു ഈ ഭൂമി മാത്രമല്ല, മൂന്നു ലോകവും ജയിച്ചു കഴിഞ്ഞു.

'ഹന്ത! വിശ്വമപി നിന്നുടെ കീർത്ത്യാ
സന്തതം വെളുവെളുത്തു ചമഞ്ഞു.
അന്തകാരി നിജപർവ്വതമേതെ-
ന്നന്തരംഗഭുവി ചിന്തതുടങ്ങി.' 4

വിശ്വം അപി (സം) = സകലലോകവും. കീർത്ത്യാ (സം) = കീർത്തികൊണ്ടു്. സന്തതം = എല്ലാസമയത്തും. അന്തകാരി = യമന്റെ ശത്രു. ശിവനെന്നർത്ഥം. മാർക്കണ്ഡേയനെ പിടിപ്പാൻ ചെന്ന യമനെ ശിവൻ കൊന്നു എന്നു മാർക്കണ്ഡേയപുരാണം. നിജപർവ്വതം = തന്റെ പർവ്വതം. കൈലാസമെന്നർത്ഥം. അന്തരംഗഭുവി (സം) = മനസ്സിൽ. ചിന്ത = വിചാരം.

അങ്ങയുടെ കീർത്തികൊണ്ടു് ലോകം മുഴുവനും നല്ലപോലെ വെളുത്തിരിക്കുന്നു. ശിവൻ കൈലാസമേതെന്നു തിരിച്ചറിയാൻ സാധിക്കാതെ വിചാരപ്പെടാൻ തുടങ്ങിയിരിക്കുന്നു. മുമ്പു കൈലാസം മാത്രമേ വെളുത്ത പർവ്വതമായിട്ടുണ്ടായിരുന്നുള്ളു. ഇപ്പോൾ കീർത്തികൊണ്ടു് എല്ലാ പർവ്വതവും വെളുത്തതിനാൽ ശിവനു കൈലാസം കണ്ടുപിടിക്കാൻ പ്രയാസപ്പെടേണ്ടിവരുന്നു എന്നു ഭാവം. കീർത്തി വെളുത്തിട്ടാണെന്നു കവിസങ്കേതം.

അലങ്കാരം മീലിതം. 'മീലിതം ഗുണസാമ്യത്താൽ ഭേദം തോന്നാതിരിക്കുക' എന്നു ലക്ഷണം. എല്ലാ പർവ്വതങ്ങളും വെളുക്കുകയാൽ ശിവനു് കൈലാസം മറ്റു പർവ്വതങ്ങളിൽനിന്നു തിരിച്ചറിയാൻ സാധിക്കാതായല്ലോ.

ത്വൽ പരാക്രമവിശേഷമിതോർത്താ-
ലല്പമല്ലറിക മനുജേന്ദ്ര!
കല്പവൃക്ഷവിപിനേഷു സുരാണാ-
മല്പലാക്ഷികളും പുകഴ്ത്തുമിതെല്ലാം. 5

ത്വൽപരാക്രമവിശേഷം = അങ്ങയുടെ വിശേഷപ്പെട്ട പരാക്രമം. ഭോജനരേന്ദ്ര! = ഭോജരാജ്യത്തെ രാജാവായ കംസ! കല്പവൃക്ഷവിപിനേഷു (സം) = കല്പവൃക്ഷക്കാടുകളിൽ. നന്ദനോദ്യാനത്തിലെന്നർഥം. സുരാണാം (സം) = ദേവന്മാരുടെ. ഉൽപലാക്ഷികൾ = കരിങ്കൂവളപ്പൂപോലുള്ള കണ്ണുള്ള സ്ത്രീകൾ. സുന്ദരിമാരെന്നർഥം. പുകഴ്"ത്തും = പുകഴ്"ത്തുന്നുണ്ട്" എന്ന വർത്തമാനാർഥത്തിലാണ്" പ്രയോഗം.

മഹാരാജാവേ! അങ്ങയുടെ പരാക്രമം ഒട്ടും ചെറുതല്ല എന്ന്" അങ്ങ്" മനസ്സിലാക്കുക. ഇതെല്ലാം ദേവസ്ത്രീകൾ സ്വർഗ്ഗത്തിലെ നന്ദനോദ്യാനത്തിൽ പാടിപ്പുകഴ്"ത്തുന്നുണ്ട്".

അത്രമാത്രമൊരു ശത്രു നിനക്കു —
ണ്ടെത്ര കഷ്ടമൊരുപേക്ഷ നിനച്ചാൽ.
ഇത്രിലോകവിജയിക്കതു തീർപ്പാൻ
മാത്രമില്ല ബലമെന്നു വരാമോ? 6

അത്രമാത്രം = അല്പം മാത്രം. ചെറിയ എന്നർഥം. ത്രിലോകവിജയിക്ക്" = മൂന്നു ലോകവും ജയിച്ചിട്ടുള്ള ആൾക്ക്".

അങ്ങേക്ക്" ചെറിയൊരു ശത്രുവുണ്ട്". ആ ശത്രുവിനെക്കുറിച്ച്" ഉപേക്ഷ കാണിക്കുന്നതു വിചാരിച്ചാൽ മഹാ കഷ്ടം തോന്നുന്നു. ഈ മൂന്നു ലോകവും ജയിച്ചിട്ടുള്ള ആൾക്ക്" ആ ശത്രുവിനെ നശിപ്പിക്കാൻ മാത്രം ശക്തിയില്ലെന്നു വരാൻ പാടുണ്ടോ?

ആ ശത്രു ആരാണെന്നു പറയുന്നു —

'ഗോപവാടമതിലുണ്ടൊരു ബാലൻ
ഗോപികാജനമനോഹരശീലൻ
നന്ദഗോപതനയൻ നയനങ്ങൾ —
ക്കിന്ദുസുന്ദരനുദാരശരീരൻ.' 7

ഗോപവാടം = അമ്പാടി. ഗോപികാജനമനോഹരശീലൻ = ഗോപസ്ത്രീകളുടെ മനസ്സിനെ വശീകരിക്കുന്ന സ്വഭാവത്തോടുകൂടിയവൻ. നയനങ്ങൾക്ക്" = കണ്ണുകൾക്ക്". ഇന്ദുസുന്ദരൻ = ചന്ദ്രനെപ്പോലെ അഴകുള്ളവൻ. ഉദാരശരീരൻ = ഉൽകൃഷ്ടമായ ദേഹമുള്ളവൻ.

അമ്പാടിയിൽ ഒരു ബാലനുണ്ട്". ഗോപസ്ത്രീകൾക്ക്" അയാളെ വളരെ ഇഷ്ടമാണ്". നന്ദഗോപരുടെ മകനാണ്". കണ്ടാൽ ചന്ദ്രനെപ്പോലെ ആഹ്ലാദം ജനിപ്പിക്കുന്നവനാണ്". ദേഹത്തിനു നല്ല ഭംഗിയുണ്ട്".

'കൃഷ്"ണനെന്നു ബത നാമമിതെല്ലാം
വൃഷ്"ണികൾക്കു പരമാത്മമിദാനീം.

അഗ്രജൻ പുനരവന്നിഹ രാമൻ
വിഗ്രഹം പുനരവന്നതിശുഭ്രം.' 8

വൃഷ്ണികൾക്ക് = യാദവന്മാർക്ക്. പരമാർത്ഥം = അറിവുള്ളത്. ഇദാനീം (സം) = ഇപ്പോൾ. അഗ്രജൻ = ജ്യേഷ്ഠൻ. വിഗ്രഹം = ശരീരം. അതിശുഭ്രം = ഏറ്റവും വെളുത്തത്.

കൃഷ്ണൻ എന്നാണ് പേർ. ഇതെല്ലാം ഇപ്പോൾ (ഈ മധുരാപുരിയിലുള്ള) യാദവന്മാർക്ക് അറിവുള്ളതാണ്. ആ കൃഷ്ണന്റെ ജ്യേഷ്ഠനാണ് രാമൻ – ബലരാമൻ. അദ്ദേഹത്തിന്റെ ശരീരം വളരെ വെളുപ്പുള്ളതാണ്.

'പൂതനാദി തവ സൈന്യമശേഷം
പ്രേതരാജപുരിതന്നിലയച്ചാർ
പീതനീലവസനങ്ങളും ധരിക്കും
പ്രീതിയുള്ള വസുദേവസുതന്മാർ.' 9

പൂതനാദി = പൂതന മുതലായ. തവ (സം) = നിന്റെ. അശേഷം = സകലം. പ്രേതരാജപുരി = യമരാജധാനി. പീതനീലവസനങ്ങൾ = മഞ്ഞപ്പട്ടും നീലപ്പട്ടും. വസുദേവസുതന്മാർ = വസുദേവപുത്രന്മാരായ രാമകൃഷ്ണന്മാർ.

പൂതന മുതലായ അങ്ങയുടെ സൈന്യവും മുഴുവനും യമരാജധാനിയിലേക്കയച്ചത്, കൊന്നത് – മഞ്ഞപ്പട്ടും നീലപ്പട്ടും ധരിക്കുന്നവരും സന്തുഷ്ടന്മാരുമായ രാമകൃഷ്ണന്മാരാണ്.

'ദേവകീതനയനായതു കൃഷ്ണൻ
ദേവകൾക്കു ജയമൊടു പുഷ്ണൻ
രോഹിണീതനയനായതു രാമൻ
മോഹനാംഗരുചികൊണ്ടൊരു കാമൻ.' 10

പുഷ്ണൻ = പുഷ്ടിപ്പെടുത്തുന്നവൻ – വർദ്ധിപ്പിക്കുന്നവൻ. മോഹനാംഗരുചി = സുന്ദരമായ ശരീരത്തിന്റെ ശോഭ.

ദേവകൾക്ക് ജയമുണ്ടാക്കിക്കൊടുക്കുന്ന കൃഷ്ണൻ ദേവകിയുടെ പുത്രനാണ്. കാമനെപ്പോലെ ദേഹസൗന്ദര്യമുള്ള രാമൻ രോഹിണിയുടെ പുത്രനാണ്.

'അങ്ങയ്ക്കുള്ള ചെറിയ ശത്രുവുണ്ട്, അത് അമ്പാടിയിൽ വളരുന്ന ഒരു ബാലനാണ്. നന്ദഗോപന്റെ മകൻ. കൃഷ്ണൻ എന്നാണ് പേര്, കൃഷ്ണന്റെ ജ്യേഷ്ഠനാണ് രാമൻ. ഇതെല്ലാം യാദവന്മാർക്കറിയാം. പൂതന മുതലായ അങ്ങയുടെ പടയാളികളെയൊക്കെക്കൊന്നത് അവരാണ്. ആ പീതാംബരനും നീലാംബരനും വസുദേവന്റെ മക്കളാണ്. അങ്ങയുടെ പെങ്ങളായ ദേ

വകിയുടെ മകനാണ് കൃഷ്ണൻ. രോഹിണിയുടെ മകൻ രാമനും! എന്നിങ്ങനെ നാരദൻ കംസന് കോപം ക്രമത്തിൽ വർദ്ധിപ്പിച്ചു വരുന്ന വിധത്തിൽ വിഷയം അവതരിപ്പിച്ചിട്ടുള്ളത് പ്രത്യേകം ശ്രദ്ധേയമാണ്.

ഇത്ഥമാദി മുനിവാക്കുകൾ കേട്ടു
ഉദ്ധതപ്രകടകോപകരാളൻ
കംസനാശു വസുദേവകുടുംബം
ഹിംസചെയ്‌വതിനണഞ്ഞ ദശായാം 11

'കഷ്ടകർമ്മമിതു ചെയ്‌വതിനോ നീ
വിഷ്ടപാധിപതിയായ് മരുവുന്നു!
ദുഷ്ടമേവമതു' എന്നു മുനീന്ദ്രൻ
ക്ലിഷ്ടമാർഗ്ഗഗതി മാററി കഥഞ്ചിൽ. 12

ഇത്ഥമാദി = ഇപ്രകാരം തുടങ്ങിയുള്ള. ഉദ്ധതപ്രകടകോപകരാളൻ = വർദ്ധിച്ച വലിയ കോപത്താൽ ഭയങ്കരൻ. ദശായാം (സം) = അവസ്ഥയിൽ. സമയത്ത്. വിഷ്ടപാധിപതി = ലോകങ്ങളുടെ നാഥൻ. ക്ലിഷ്ടമാർഗ്ഗഗതി = ചീത്തവഴിയിലൂടെയുള്ള നടത്തം. വസുദേവകുടുംബവധോദ്യമമെന്നർത്ഥം. മാററി = ഒഴിവാക്കി. കഥഞ്ചിൽ (സം) = പ്രയാസപ്പെട്ട്.

ഈ വിധത്തിലും മററുമുള്ള നാരദന്റെ വാക്കുകൾ കേട്ടു വല്ലാതെ കോപിച്ചു ഭയങ്കരനായി ഭവിച്ച കംസൻ ഉടനെ വസുദേവനെയും ദേവകിയെയും രാമകൃഷ്ണന്മാരെയും വധിക്കാനൊരുങ്ങിപ്പുറപ്പെടുന്നതു കണ്ടപ്പോൾ നാരദൻ ഈ ദുഷ്പ്രവൃത്തി ചെയ്യരുതെന്നും മററും പറഞ്ഞു കംസനെ ആ വസുദേവാദിവധോദ്യമത്തിൽനിന്ന് എങ്ങനെയോ പിന്മാററി.

കംസൻ രാമകൃഷ്ണന്മാരെ കപടതന്ത്രം കൊണ്ടു വധിക്കുവാൻ പരിശ്രമമാരംഭിക്കുന്നു —

നാരദൻമുനി നടന്നിതു മന്ദം,
നീരജാസന നികേതമണഞ്ഞു.
ക്രൂരനാമസുരഭൂപതിതാനാ —
ക്രൂരനോടു സരസം പുനരൂചേ. 13

നീരജാസനനികേതം = ബ്രഹ്മാവിന്റെ വാസഗൃഹം. സത്യലോകമെന്നർത്ഥം. അച്ഛന്റെ അടുക്കലേക്കെന്ന ഭാവം. ബ്രഹ്മാവിന്റെ പുത്രനത്രെ നാരദൻ. ക്രൂരൻ = കഠിനഹൃദയൻ. അസുരഭൂപതി = അസുരനായ രാജാവ്. കാലനേമിയെന്ന അസുരനാണ് കംസനെന്ന രാജാവായി ജനിച്ചിട്ടുള്ളത്. അക്രൂരനോട് = അക്രൂരനെന്നയാളവനോട്. സരസം = രസം തോന്നുന്നവിധത്തിൽ. ഊചേ (സം) = പറഞ്ഞു.

നാരദൻ സത്യലോകത്തിലേക്ക് മടങ്ങി. കംസൻ അക്രൂരനെ വിളിച്ചുവരുത്തി താഴെ പറയും പ്രകാരം പറഞ്ഞു.

ഇനി മൂന്ന് ശ്ലോകം കംസന്റെ വാക്കാണ് —

'ഗാന്ദിനീതനയ! ഹേ വിനയാബ്ധേ!
നന്ദഗോപനുടെ മന്ദിരദേശേ
ചെന്നു നീയനുസരിച്ചു പറഞ്ഞി –
ട്ടിന്നുതന്നെ പുനരിങ്ങു വരേണം.' 14

ഗാന്ദിനീതനയ! = ഗാന്ദിനിയുടെ പുത്ര = അക്രൂര! ഗാന്ദിനിയെന്നാണ് അക്രൂരന്റെ അമ്മയുടെ പേര്. വിനയാബ്ധേ = വിനയസമുദ്രമേ! സമുദ്രത്തിൽ ജലമെന്നപോലെ അത്യധികം വിനയഗുണമുള്ളവനാണ് അക്രൂരനെന്നു ഭാവം. മന്ദിരദേശേ (സം) = ഗൃഹമുള്ളദിക്കിൽ അമ്പാടിയിലെന്നർഥം.

അല്ലയോ വിനയനിധിയായ അക്രൂര! അങ്ങ് അമ്പാടിയിൽ നന്ദഗോപനുടെ ഗൃഹത്തിൽച്ചെന്നു ഒരു വിവരം അറിയിച്ചു വരണമെന്നർഥം.

'രാമനും സപദി കൃഷ്ണനുമിപ്പോൾ
മാമകീനനഗരത്തിൽ വരേണം
സാവധാനമിഹ കാർമുകയാഗം
ഭാവമുണ്ടു മമ വീരവിനോദം.' 15

മാമകീനനഗരത്തിൽ = എന്റെ നഗരത്തിൽ. സാവധാനം = അവധാനത്തോടുകൂടെ – ശ്രദ്ധയോടുകൂടെ. കാർമുകയാഗം = വില്ലിനെ ആരാധിക്കുന്ന ഒരു യാഗം. ഭാവമുണ്ട് = നടത്താൻ ഭാവിക്കുന്നുണ്ട്. വീരവിനോദം = വീരന്മാർക്ക് സന്തോഷമാകുന്നത്.

'രാമനും കൃഷ്ണനും ഇപ്പോൾ എന്റെ നഗരമായ മധുരയിലേക്ക് വരണം. അവിടെ നടപ്പാത ധനുര്യാഗം തുടങ്ങാൻ ഭാവിക്കുന്നുണ്ട്. വീരന്മാർക്ക് രസിക്കാൻ വകയുള്ളതാണത്.

'കാണ്മതിന്നു മമ ബാലകരിപ്പോൾ
താമസിക്കരുതു പോരണമിത്ഥം
രണ്ടുപേരൊടുമുരച്ചഥ കൂട്ടി –
ക്കൊണ്ടുപോരിക വിനാവിളംബം. 16

മമ (സം) = എന്റെ. ബാലകർ = കുട്ടികൾ. ഇത്ഥം (സം) = ഇപ്രകാരം. അവിളംബം = താമസം കൂടാതെ.

'ആ ധനുര്യാഗം കാണാൻ എന്റെ കുട്ടികൾ വേഗം പോരണം', എന്നു രണ്ടുപേരോടും പറഞ്ഞ് അങ്ങ് അവരെ രണ്ടാളെയും വേഗത്തിൽ കൂട്ടിക്കൊണ്ടുപോരുക.

കഴിഞ്ഞ ശ്ലോകവും ഈ ശ്ലോകത്തിലെ പൂർവ്വാർദ്ധവും അക്രൂരൻ അവിടെച്ചെന്നു പറയേണ്ടതായിട്ടു കംസൻ പറയുന്നതാണ്.

ഗാന്ദിനേയനതുകേട്ടു ഗമിച്ചാൻ
മാന്ദ്യഹീനമവനാദരവോടേ.
നന്ദനന്ദനമുഖേന്ദുവിലോകേ
വന്ന സംഗതി നമുക്കിതിമോദാൽ. 17

ഗാന്ദിനേയൻ = അക്രൂരൻ. മാന്ദ്യഹീനം = അമാന്തം കൂടാതെ. നന്ദനന്ദനമുഖേന്ദുവിലോകേ = നന്ദപുത്രനായ കൃഷ്ണന്റെ ചന്ദ്രനെപ്പോലുള്ള മുഖം കാണുന്നതിൽ. സംഗതി = കാരണം. ഇതിമോദാൽ(സം) = എന്നു വിചാരിച്ചു സന്തോഷത്തോടുകൂടി.

കംസന്റെ വാക്കു കേട്ടപ്പോൾ അക്രൂരൻ, 'കൃഷ്ണന്റെ മുഖം ഒന്നു കാണാൻ കാരണമുണ്ടായല്ലോ' എന്നു വിചാരിച്ച് ഏററവും സന്തോഷിച്ച് ബഹുമാനത്തോടുകൂടി പോയി.

അക്രൂരന്റെ യാത്ര രണ്ടുശ്ലോകം കൊണ്ടുവർണ്ണിക്കുന്നു —

തേരിലേറി വിരവോടു നടന്നാൻ
ഭൂരിശൈലവിപിനങ്ങളും കടന്നാൻ
വാരിജാക്ഷപദസംഗമപൂതം
ചാരു യാമുനവനം ബത കണ്ടാൻ 18

ഭൂരിശൈലവിപിനങ്ങൾ = വളരെ മലകളും കാടുകളും. വാരിജാക്ഷപദസംഗമപൂതം = കൃഷ്ണന്റെ തൃക്കാൽ പതിഞ്ഞതിനാൽ പരിശുദ്ധം. ചാരു = മനോഹരം. യാമുനവനം = കാളിന്ദിതീരത്തിലുള്ള വൃന്ദാവനം.

അക്രൂരൻ വേഗത്തിൽ തേരിലേറിപ്പുറപ്പെട്ടു. അനേകം പർവ്വതങ്ങളും കാടുകളും കടന്നു പോയി. കൃഷ്ണന്റെ തൃക്കാൽ പതിഞ്ഞതുകൊണ്ടു പരിശുദ്ധവും മനോഹരവുമായ വൃന്ദാവനം കണ്ടു.

പങ്കജാക്ഷപദപങ്കജമുദ്രാ —
സങ്കുലം പൊടി ശിരസ്സിലണിഞ്ഞാൻ
സങ്കടം കളയുമച്യുതനാമം
സംഖ്യയാ സഹ മുഖേന ജപിച്ചാൻ. 19

പങ്കജാക്ഷപദപങ്കജമുദ്രാസങ്കുലം = താമരക്കണ്ണനായ കൃഷ്ണന്റെ ചെന്താമരടിപ്പാടുകൾ നിറയെ പതിഞ്ഞിട്ടുള്ള. സങ്കുലം = തിങ്ങിയതു്. പൊടി = പൂഴിമണ്ണ്. ശിരസ്സിൽ = തലയിൽ. സങ്കടം = ദുഃഖം. അച്യുതനാമം = കൃഷ്ണന്റെ തിരുനാമം. 'കൃഷ്ണ' എന്ന നാമമെന്നർത്ഥം. സംഖ്യയാ സഹ (സം) = സംഖ്യയോടുകൂടി. എണ്ണംപിടിച്ചുകൊണ്ടെന്നർത്ഥം. നാമം

ചൊല്ലുമ്പോൾ കൈവിരലുകൾകൊണ്ടോ മണിമാലകൊണ്ടോ കണക്കപിടിക്കണമെന്നാണ് നിയമം. മുഖേന (സം) = വായ്കൊണ്ട്.

അക്രൂരൻ, കൃഷ്ണന്റെ തൃക്കാലടിപ്പാടുകൾ പൂഴിമണ്ണിൽ നിരക്കെ പതിഞ്ഞിട്ടുള്ളതുകണ്ടപ്പോൾ ആ പൂഴി വാരി തലയിലിട്ടു. ദുഃഖം തീക്കുന്ന കൃഷ്ണനാമം കൈവിരലുകളാൽ കണക്കപിടിച്ചുകൊണ്ടു വായാൽ ജപിച്ചു. ഇതെല്ലാം അക്രൂരന്റെ അതിയായ കൃഷ്ണഭക്തിയെ പ്രകാശിപ്പിക്കുന്നു.

അക്രൂരൻ സന്ധ്യക്കു അമ്പാടിയിലെത്തി കൃഷ്ണനെക്കാണുന്നു—

വാസരാന്തസമയേ കില ചെന്നാൻ
വാസുദേവനുടെ വാസനികേതേ
ഹാസചാരുമുഖനായ മുകുന്ദം
ഭാസമാനമചിരാദിഹ കണ്ടാൻ. 20

വാസരാന്തസമയേ (സം) = പകലിന്റെ അവസാനസമയത്ത്. സന്ധ്യക്കെന്നർത്ഥം. വാസനികേതേ (സം) = വാസഗൃഹത്തിൽ. ഹാസചാരുമുഖൻ = മന്ദഹാസംകൊണ്ടു മനോഹരമായ മുഖത്തോടുകൂടിയവൻ. മുകുന്ദം (സം) = കൃഷ്ണനെ. ഭാസമാനം (സം) = ശോഭിക്കുന്ന. അചിരാൽ = താമസംകൂടാതെ.

അക്രൂരൻ സന്ധ്യയായപ്പോഴേക്കും കൃഷ്ണന്റെ വാസഗൃഹത്തിലെത്തി. മനോഹരമാംവണ്ണം പുഞ്ചിരിതൂകിനിന്നു വിളങ്ങുന്ന കൃഷ്ണനെ താമസിക്കാതെ കാണുകയും ചെയ്തു.

ഇനി രണ്ടു ശ്ലോകം അക്രൂരൻകണ്ട കൃഷ്ണന്റെ വർണ്ണനമാണ്—

ക്ഷീരദോഹസമയേ മുകിൽവർണ്ണൻ
ക്ഷീരഭാജനമെടുത്തു കരാബ്ജേ
പൂരിതം ബത കുടിച്ചു സുഖിച്ചു,
ഭൂരികേളി വിലസുന്നതു കണ്ടാൻ. 21

ക്ഷീരദോഹസമയേ (സം) = പാൽ കറക്കുന്ന സമയത്ത്. പശുക്കളെ കറക്കുന്ന സമയത്തെന്നർത്ഥം. മുകിൽവർണ്ണൻ = കാർവർണ്ണൻ - കൃഷ്ണൻ. ക്ഷീരഭാജനം = പാൽപ്പാത്രം. കരാബ്ജേ (സം) = ചെന്താമരപ്പൂപോലുള്ള കയ്യിൽ. പൂരിതം = നിറയെ. മതിവരവോളമെന്നർത്ഥം. ഭൂരികേളി = വളരെ കളിയോടുകൂടി. ഏററവും സന്തോഷത്തോടുകൂടിയെന്നർത്ഥം. വിലസുന്നതു = ശോഭിക്കുന്നതു്.

പശുക്കളെക്കറക്കുന്ന സമയത്ത് പാൽപ്പാത്രവുമായി അടുത്തുചെന്ന് മതിയാവോളം പാൽ വാങ്ങിക്കുടിച്ചു വളരെ രസിച്ചുനിൽക്കുന്ന കൃഷ്ണനെ ആണ് അക്രൂരൻ കണ്ടതു്.

മേഖലാകലിതപീതദുകൂലം
ശേഖരീകൃത മയൂരകലാപം
നീലമേഘനിറമായതനേത്രം
ബാലരൂപമവനമ്പൊടു കണ്ടാൻ. 22

മേഖലാകലിതപീതദുകൂലം = അരഞ്ഞാണംകൊണ്ടു ബന്ധിക്കപ്പെട്ട മഞ്ഞപ്പട്ടോടുകൂടിയതു്. ശേഖരീകൃതമയൂരകലാപം = ശിരോലങ്കാരമാക്കപ്പെട്ട മയിൽപ്പീലിയോടുകൂടിയതു്. മുടിയിൽ പീലിയണിഞ്ഞതെന്നർത്ഥം. നീലമേഘനിറം = കാർമേഘത്തിന്റെ നിറമുള്ളതു്. ആയതനേത്രം = നീണ്ട കണ്ണുകളോടുകൂടിയതു്. ബാലരൂപം = ഉണ്ണിയുടെ രൂപം.

മഞ്ഞപ്പട്ടിനു മീതെ അരഞ്ഞാൺ കെട്ടി മുടിയിൽ മയിൽപ്പീലിയണിഞ്ഞുനില്ക്കുന്ന കാർവർണ്ണനും നീണ്ട കണ്ണുകളുള്ള ഉണ്ണിയുടെ രൂപമാണു് അക്രൂരൻ കണ്ടു്.

അക്രൂരൻ രാമകൃഷ്ണന്മാരെച്ചെന്നു വന്ദിക്കുന്നു—

രമണീയകഗുണങ്ങളിണങ്ങും
രാമനേയുമഥ മാധവനേയും
ചെന്നവൻ തൊഴുതുനിന്നു വിനീതൻ
നന്ദനന്ദനനുമേവമവാദീൽ. 23

രമണീയഗുണങ്ങൾ = സൗന്ദര്യവിശേഷങ്ങൾ. മാധവനെ = കൃഷ്ണനെ. നന്ദനന്ദനൻ = കൃഷ്ണൻ. ഏവം അവാദീൽ (സം) = ഇപ്രകാരം പറഞ്ഞു.

സുന്ദരനായ രാമനെയും കൃഷ്ണനെയും ചെന്നു വന്ദിച്ചു വിനീതനായി നിന്നു. അപ്പോൾ കൃഷ്ണൻ ഇപ്രകാരം പറഞ്ഞു.

അടുത്ത ശ്ലോകം കൃഷ്ണന്റെ വാക്കാണു്—

'ഗാന്ദിനീസുത സഖേ! കുശലം കിം
പോന്നതെത്രയുമെനിക്കു ഹിതം കേൾ
നിങ്ങളാരുമിവിടേക്കു വരാഞ്ഞി–
ട്ടിങ്ങു ഖേദമിയലുന്നു ഹൃദന്തേ.' 24

ഗാന്ദിനീസുത = അക്രൂര! കുശലം കിം (സം) = സുഖമാണോ! ഹിതം = ഇഷ്ടം. ഖേദം = ദുഃഖം. ഹൃദന്തേ (സം) = മനസ്സിൽ.

സുഹൃത്തേ അക്രൂര! സുഖമാണല്ലോ. വന്നതു് എനിക്കു് ഏറ്റവും സന്തോഷമായി. നിങ്ങളാരും ഇവിടേക്കു വരാഞ്ഞിട്ടു് ഇവിടെ മനസ്സിൽ ഖേദം തോന്നുന്നുണ്ടു്.

എന്നുമാത്രമുരചെയ്തു മുകുന്ദൻ
മന്ദമങ്ങവനെയൊന്നു പുണർന്നു
അച്യുതാവയവസംഗനിമിത്തം
സച്ചിദുത്സവമവന്നു ലഭിച്ചു. 25

അച്യുതാവയവസംഗനിമിത്തം = കൃഷ്ണന്റെ ശരീരം ചേർന്നതിനാൽ. സച്ചിദുത്സവം = ബ്രഹ്മാനന്ദം.

ഇത്രമാത്രം പറഞ്ഞിട്ട് കൃഷ്ണൻ മെല്ലെയൊന്ന് ആലിംഗനം ചെയ്തു. കൃഷ്ണന്റെ ശരീരം തന്റെ ശരീരത്തിൽ സ്പർശിച്ചപ്പോൾ ഈശ്വരസാക്ഷാൽക്കാരത്തിലുണ്ടാവുന്ന ആനന്ദം അക്രൂരന് അനുഭവപ്പെട്ടു.

ഭോജനാദികളും കഴിഞ്ഞു നിശായാം
രാജമാനഭവനേ നിവസിച്ചു.
ഭോജരാജവചനങ്ങളശേഷം
യോജനാനുഗുണമമ്പൊടു കേട്ടു. 26

ഭോജനാദികൾ = ഊണും മറ്റും. നിശായാം (സം) = രാത്രിയിൽ. രാജമാനഭവനേ (സം) = ശോഭിക്കുന്ന ഗൃഹത്തിൽ. നിവസിച്ചു = പാർത്തു. ഭോജരാജവചനങ്ങൾ = കംസന്റെ വാക്കുകൾ. യോജനാനുഗുണം = യുക്തിക്കു ചേർന്നതാണ്.

രാത്രി ഊണും മറ്റും കഴിഞ്ഞ് കൃഷ്ണൻ അക്രൂരനോടുകൂടി തന്റെ മനോഹരമായ ഗൃഹത്തിൽ പാർത്തു. യുക്തിയുക്തമായി കംസൻ പറഞ്ഞയച്ച വാക്കുകൾ കേട്ടു.

മന്ദമിത്ഥമരുൾചെയ്തു മുകുന്ദൻ
'നന്നു കംസനുടെ കല്പിതമിപ്പോൾ
ചാപയാഗകപടം പുനരിപ്പോൾ
ഭൂപനങ്ങു തുടരുന്നതു കൊള്ളാം.' 27

മന്ദം = പതുക്കെ. ഇത്ഥം (സം) = ഇപ്രകാരം. കല്പിതം = കല്പന. ചാപയാഗകപടം = ധനുര്യാഗമെന്ന വ്യാജം. ഭൂപൻ = രാജാവുകംസൻ.

കൃഷ്ണൻ സാവധാനത്തിൽ ഇങ്ങനെ പറഞ്ഞു— 'കംസന്റെ കല്പന നന്നായി. ധനുര്യാഗം എന്നൊരു കപടതന്ത്രം കംസൻ ആരംഭിച്ചതു യുക്തം തന്നെ.'

ഇനി മൂന്നു ശ്ലോകവുംകൂടി കൃഷ്ണന്റെ വാക്കാണ്—

'മാതുലൻ മമ മഹീതലപാലൻ
കൗതുകാലിഹ ഭവാനെയയച്ചു.

കൈതവാത്ഥകമിതെന്നു വരാമോ
ഹേതുവെന്തിനു ചിന്തയ സാധോ!' 28

മാതുലൻ = അമ്മാമൻ. മമ (സം) = എന്റെ. മഹീതലപാലൻ = ഭൂമി സംരക്ഷിക്കുന്ന രാജാവ്. കൌതുകാൽ = സന്തോഷത്താൽ. കൈതവാത്ഥകം = കപടത്തിനുവേണ്ടി. ഹേതു = കാരണം. ചിന്തയ (സം) = ആലോചിച്ചു നോക്കൂ. സാധോ (സം) = സൽപുരുഷ!

എന്റെ അമ്മാമനായ രാജാവ് സന്തോഷംകൊണ്ട് അങ്ങയെ ഇങ്ങോട്ടു പറഞ്ഞയച്ചതാണ്. അതു എന്തെങ്കിലും കളവു കരുതീട്ടാണെന്നു വരുമോ? ഇതിനു കാരണമെന്തായിരിക്കും. ഒന്നാലോചിച്ചു നോക്കൂ.

'നാളെ രാവിലെ നമുക്കു ഗമിക്കാം
നീളവേ മമ നടന്നുവരേണം
കേളെനിക്കിതു കുതൂഹലമേറും
കേളിയുള്ള ധനുരധ്വര കാണ്മാൻ.' 29

കേളി = പ്രസിദ്ധി. ധനുരധ്വര = ചാപപൂജ.

നാളെ രാവിലെ നമുക്കു പോകാം. എനിക്ക് എല്ലാ ദിക്കിലും ഒന്നു നടന്നുവരാമല്ലോ. പ്രസിദ്ധമായ ധനുര്യാഗം കാണ്മാൻ എനിക്കു വളരെ മോഹമുണ്ട്.

'മാതുലേന ഹൃദി നിശ്ചിതമാകും
കൈതവം മയി ഫലിക്കയുമില്ല.
ഏതുമൊന്നിഹ കലുങ്ങുക വേണ്ടാ
ഭീതി വേണ്ട ഹൃദയേപി സഖേ! തേ.' 30

മാതുലേന (സം) = അമ്മാമനാൽ. ഹൃദി (സം) = മനസ്സിൽ. നിശ്ചിതം = വിചാരിച്ചിട്ടുള്ള. കൈതവം = കപടം. മയി (സം) = എന്നിൽ. സഖേ! തേ ഹൃദയേ അപി (സം) = സുഹൃത്തേ! അങ്ങയുടെ മനസ്സിലും.

അമ്മാമൻ മനസ്സിൽ കരുതീട്ടുള്ള ആ കളവ് എനിക്കു ഫലിക്കില്ല. ഒട്ടും സംശയിക്കേണ്ട. സുഹൃത്തേ! അങ്ങേക്കും മനസ്സിൽ ഭയം വേണ്ട.

ഇത്യുദാരതരംചൊല്ലി മുകുന്ദൻ
സുപ്തനായി സഖിയാമവനോടേ
സുസ്ഥനങ്ങുണർന്നിച്ചു ഉഷയാം
തേരിലേറി ബലഭദ്രസമേതൻ. 31

ഇതി = ഇപ്രകാരം. ഉദാരം = ഭംഗിയിൽ. സുപ്തനായി = ഉറങ്ങി.

കൃഷ്ണൻ ഇങ്ങനെ ഭംഗിയിൽ പറഞ്ഞ് സത്കൃതനായ ആ അക്രൂരനോടുകൂടി കിടന്നുറങ്ങി. പിറ്റേ ദിവസം സൂര്യനുദിച്ചപ്പോൾ ബലഭദ്രനോടുകൂടി തേരിൽ കയറി. തേരിലാണല്ലോ അക്രൂരൻ വന്നിരുന്നത്.

കൃഷ്ണൻ പോകുന്ന വർത്തമാനം കേട്ടപ്പോൾ ഗോപസ്ത്രീകൾക്കുണ്ടായ സങ്കടാവസ്ഥ ആറു ശ്ലോകംകൊണ്ടു വർണ്ണിക്കുന്നു—

ഗോപബാലഗമനം ബത കേട്ട്
ഗോപിമാരധികതാപമിയന്നു
മന്ദിരങ്ങളിലിരുന്നവരെല്ലാം
ഗാന്ദിനേയദൂഷിവാക്ക തുടങ്ങി. 32

ഗോപബാലഗമനം = കൃഷ്ണന്റെ യാത്ര. അധികതാപം = വലിയ ദുഃഖം. മന്ദിരങ്ങളിൽ = ഗൃഹങ്ങളിൽ. ഗാന്ദിനേയദൂഷിവാക്ക = അക്രൂരനെ ദൂഷണം ചെയ്തുകൊണ്ടുള്ള വാക്ക്.

കൃഷ്ണന്റെ യാത്രയെക്കുറിച്ചു കേട്ടപ്പോൾ ഗോപസ്ത്രീകൾക്കു വളരെ സങ്കടം തോന്നി. അവർ ഗൃഹങ്ങളിലിരുന്ന് അക്രൂരനെ കുറ്റം പറയുവാൻ തുടങ്ങി.

അടുത്ത അഞ്ചു ശ്ലോകവും ഗോപസ്ത്രീകളുടെ വാക്കാണ്—

'വന്നുപോലൊരു മഹാശഠനിപ്പോ-
ളെന്നു കേട്ടു, കഠിനം സഖിമാരേ!
എന്തൊരുത്തനിവ,നിങ്ങനെ ചെയ്‌വാ-
നെന്തുബന്ധ,മതിദുഷ്ടനവൻ താൻ.' 33

മഹാശഠൻ = വലിയ ദ്രോഹി. കഠിനം = കഷ്ടം. ബന്ധം = കാരണം.

വലിയൊരു ദ്രോഹി ഇപ്പോൾ വന്നിട്ടുണ്ടത്രേ. അങ്ങനെ കേട്ടു. തോഴിമാരേ! ഇതു കഷ്ടം തന്നെ. എന്തൊരുത്തനാണിവൻ. ഇങ്ങനെ ചെയ്യാനെന്തായിരിക്കും കാരണം. അവൻ മഹാദുഷ്ടൻതന്നെയാണ്.

'ക്രൂരനാമവനഹോ! വിപരീതം
പേരുനൽകിയവനേതൊരു മൂഢൻ.
ചേരുമെങ്കിലതുതാനവനേക്കാൾ
ക്രൂരനില്ലൊരുവ,നർത്ഥമതാക്കാം.' 34

അവനേക്കാൾ അതുതാനക്രൂരൻ ഒരുവനില്ല = അവനേക്കാൾ പൊറുക്കാനാവാത്ത ഒരു ക്രൂരൻ ഇല്ല. അക്രൂരൻ എന്ന വാക്കിന് ക്രൂരനല്ലാത്തവനെന്നല്ല, ഇവനേക്കാൾ ക്രൂരൻ ഇല്ല എന്നാണ് അർത്ഥം. എന്നു പറഞ്ഞ് സമാസഭേദംകൊണ്ട് പേരിന്റെ അനാർത്ഥത സമർത്ഥിക്കുന്നു. അന്യാൽ

ക്രൂരോ നാസ്തീത്യക്രൂരഃ എന്നാണ് അക്രൂരപദത്തിന്റെ വിഗ്രഹം എന്ന താൽപര്യം.

കഷ്ടം! ക്രൂരനായ അവന് അക്രൂരൻ എന്ന വിപരീതാർത്ഥമായ പേരിട്ടത് ഏതൊരു ബുദ്ധിഹീനനാണ്? ഇവനെക്കാൾ വലിയ ക്രൂരനില്ല എന്നാണ് അർത്ഥമെങ്കിൽ യോജിക്കും. അതാകാം ആ വാക്കിനർത്ഥം.

'നാരിമാർക്കു നയനോത്സവമാകും
വാരിജാക്ഷനെ വശീകൃതനാക്കി
തേരിലേററിയതു ഹന്ത! നിനച്ചാൽ
പാരിലാർക്കു ഹിതമാമവനെന്ന്യേ.' 35

വശീകൃതൻ = പാട്ടിലാക്കപ്പെട്ടവൻ. അവനെന്യേ = അവനല്ലാതെ.

സ്ത്രീകൾക്കു കണ്ണിന്നാനന്ദം നൽകുന്ന കൃഷ്ണനെ പാട്ടിലാക്കി തേരിൽ കയററിയതു്, ആ അക്രൂരനല്ലാതെ വേറെ ആർക്കാണ് ഇഷ്ടപ്പെടുക? കഷ്ടം!

'ദേവകീതനയനോടു പിരിഞ്ഞാൽ
ജീവധാരണമെനിക്കിഹ വേണ്ട
ജീവലംഘനവിധിക്കുമുപായം
കേവലം കരുതി ഞാൻ വിഷപാനം.' 36

ദേവകീതനയനോട് = കൃഷ്ണനോട്. ജീവധാരണം = ജീവനോടു കൂടിയിരിക്കൽ. ജീവലംഘനവിധിക്ക് = പ്രാണത്യാഗം ചെയ്യുന്നതിന്. വിഷപാനം = വിഷം കുടിക്കൽ.

കൃഷ്ണനോടു പിരിഞ്ഞാൽ പിന്നെ എനിക്കു ജീവിച്ചിരിക്കേണ്ട. ജീവനെക്കളയാൻ ഞാൻ വിഷം കുടിക്കുക മാത്രമാണ് ഒരു ഉപായമായി വിചാരിക്കുന്നതു്. കൃഷ്ണൻ പോയാൽ ഞാൻ വിഷം കുടിച്ച് ജീവനെക്കളയുമെന്നർത്ഥം.

'തന്മുഖേന്ദുവിരഹേ സഖിമാരേ!
ജന്മലാഭമിതു നിഷ്ഫലമല്ലോ
മന്മഥാ! വരികെടോ,ശരജാലം
മർമ്മണി പ്രഹര മേ മരണാർത്ഥം.' 37

തന്മുഖേന്ദുവിരഹേ (സം) = ആ കൃഷ്ണന്റെ മുഖചന്ദ്രൻ വേർപിരിഞ്ഞുപോയാൽ. മന്മഥാ! = കാമദേവാ! മർമ്മണി (സം) = മർമ്മത്തിൽ. പ്രഹര (സം) = പ്രഹരിക്കു - തറയ്ക്കു. മേ (സം) = എന്റെ. മരണാർത്ഥം = മരണത്തിനുവേണ്ടി.

അല്ലയോ സഖിമാരേ! ആ കൃഷ്ണന്റെ മുഖചന്ദ്രനെ കാണാതായാൽ പിന്നെ ഈ മനുഷ്യജന്മം കിട്ടിയതു വ്യർത്ഥമായാണ്. കാമദേവാ! വരൂ. എന്റെ മരണത്തിനു മർമ്മത്തിൽ അമ്പുകൾ തറയ്ക്കു.

ഇത്ഥമത്ര വിലപിച്ചു വസിക്കും
മത്തകാശിനികളിൽക്കനിവോടേ
ചിത്തഖേദപരിശാന്തിവരുത്താ-
നുത്തമം പ്രിയസഖം തമയച്ചു. 38

ഇത്ഥം = ഇപ്രകാരം. മത്തകാശിനികളിൽ = സുന്ദരിമാരിൽ. കനിവോടെ = ദയയോടുകൂടി. ചിത്തഖേദപരിശാന്തി - മനോദുഃഖത്തിന്റെ ശമനം. ഉത്തമം തം പ്രിയസഖം (സം) = ഉത്തമനായ ആ പ്രിയസുഹൃത്തിനെ. അക്രൂരനെയെന്നർത്ഥം.

ഇങ്ങനെ കരഞ്ഞും പറഞ്ഞുമിരിക്കുന്ന സ്ത്രീകളുടെ പേരിൽ ദയ തോന്നുകയാൽ അവരുടെ ദുഃഖം ശമിപ്പിക്കാൻ ആ അക്രൂരനെ പറഞ്ഞയച്ചു.

ഗാന്ദിനേയമൃദുവാക്കുകളാലേ
സുന്ദരീജനവിഷാദമകന്നു
നന്ദസൂനു ബഹുഗോപസമേതൻ
സ്യന്ദനേന ഗമനോത്സുകനായി. 39

ഗാന്ദിനേയമൃദുവാക്കുകളാൽ = അക്രൂരന്റെ മധുരമുള്ള വാക്കുകൾ നിമിത്തം. സുന്ദരീജനവിഷാദം = ഗോപസ്ത്രീകളുടെ ദുഃഖം. നന്ദസൂനു = കൃഷ്ണൻ. ബഹുഗോപസമേതൻ = വളരെ ഗോപന്മാരോടുകൂടിയവൻ. സ്യന്ദനേന (സം) = തേരുകൊണ്ട്. ഗമനോത്സുകൻ = പോവാനൊരുങ്ങിയവൻ.

അക്രൂരന്റെ നല്ല വാക്കുകൾ കേട്ടപ്പോൾ ഗോപസ്ത്രീകളുടെ സങ്കടം തീർന്നു. കൃഷ്ണൻ വളരെ ഗോപന്മാരോടുകൂടി തേരിൽ കയറിപ്പോവാൻ പുറപ്പെട്ടു.

ഉദ്ധവനെ അയച്ചു ഗോപസ്ത്രീകളെ സമാധാനിപ്പിച്ചു എന്നാണ് ഭാഗവതത്തിൽ. കൃഷ്ണൻ തന്നെ ചെന്നു പറഞ്ഞു സമാധാനിപ്പിച്ചു എന്നു കൃഷ്ണഗാഥയിൽ. അക്രൂരനെത്തന്നെ പറഞ്ഞയച്ചു സമാധാനിപ്പിച്ചു എന്ന് ഇതിൽ. ഇതിന്റെ മൂലമെന്തെന്നറിയുന്നില്ല.

സീരപാണി ഹരി സാരഥിയാമ-
ക്രൂരനും പുരുഷകാരവുമെല്ലാം
സൂര്യജാതടിനിതൻ തടഭാഗേ
ചാരുമാരുതസുഖേ ബത ചെന്നാർ. 40

സീരപാണി = കലപ്പ കയ്യിലുള്ളവൻ - ബലഭദ്രൻ. ഹരി = കൃഷ്ണൻ. സാരഥി = തേർ തെളിക്കുന്നവൻ - സൂതൻ. അക്രൂരൻ തന്നെയാണത്രെ തേർ തെളിച്ചിരുന്നത്. പുരുഷകാരം = ആൾക്കൂട്ടം. പുരുഷാരം എന്ന നാടൻ ഭാഷ. സൂര്യജാതടിനി = സൂര്യപുത്രിയായ നദി - കാളിന്ദി. തടഭാഗേ (സം) = കരയിൽ. ചാരുമാരുതസുഖേ (സം) = നല്ല കാറ്റുകൊണ്ട് സുഖകരമായിട്ടുള്ളതിൽ.

ബലഭദ്രൻ, കൃഷ്ണൻ, സൂതനായ അക്രൂരൻ, ഗോപന്മാർ ഇവരെല്ലാം നല്ല സുഖമായ കാറ്റുള്ള കാളിന്ദിയുടെ തീരത്തിലെത്തി.

ഗാന്ദിനീതനയനംഭസി മുങ്ങി —
പ്പൊങ്ങുമങ്ങിടയിലത്ഭുതമേകം.
ശേഷതല്പശയനാം ഭഗവാനെ
ത്തോഷമോടു സലിലേ കില കണ്ടാൻ. 41

ഗാന്ദിനീതനയൻ = അക്രൂരൻ. അംഭസി (സം) = വെള്ളത്തിൽ. ശേഷതല്പശയൻ = അനന്തമെത്തയിൽ കിടക്കുന്നവൻ. സലിലേ (സം) = വെള്ളത്തിൽ.

അക്രൂരൻ സന്ധ്യാവന്ദനം ചെയ്യാൻവേണ്ടി കാളിന്ദിയിലിറങ്ങി മുങ്ങി. അതിൽനിന്നു പൊങ്ങുന്നതിനിടയിൽ ഒരത്ഭുതമുണ്ടായി. വെള്ളത്തിൽ അനന്തമെത്തയിൽ കിടക്കുന്ന വിഷ്ണുഭഗവാനെ സന്തോഷത്തോടെ കണ്ടു.

അക്രൂരൻ വന്നു കൃഷ്ണനെ സ്തുതിക്കുന്നു—

'കൃഷ്ണ കൃഷ്ണ ബഹുവിസ്മയനീയം
വിഷ്ണുരൂപമഹമംഭസി കണ്ടേൻ
ത്വച്ചരിത്രമതിമാത്രവിചിത്രം
സച്ചിദച്ഛിദുരശീല! നമസ്തേ.' 42

ബഹുവിസ്മയനീയം = വളരെ അത്ഭുതകരം. അഹം = ഞാൻ. അംഭസി (സം) = വെള്ളത്തിൽ ത്വച്ചരിത്രം = അങ്ങയുടെ പ്രവൃത്തി. അതിമാത്രവിചിത്രം = ഏറ്റവും അത്ഭുതകരം. സച്ചിദച്ഛിദുരശീല = സത്യജ്ഞാനസ്വരൂപനായ വിഷ്ണുവിനെപ്പോലെ ശാശ്വതസ്വഭാവമുള്ള ഭഗവാനേ! തേ നമഃ (സം) = അവിടത്തേക്കു നമസ്കാരം.

കൃഷ്ണാ! വളരെ അത്ഭുതകരമായ ഒരു കാര്യമുണ്ടായി. ഞാൻ വെള്ളത്തിൽ മഹാവിഷ്ണുവിനെ കണ്ടു. അവിടത്തെ പ്രവൃത്തി അത്യാശ്ചര്യകരമാണ്. വിഷ്ണുവിനെപ്പോലെ സനാതനസ്വഭാവമുള്ള ഭഗവാനേ! അവിടത്തേക്കു നമസ്കാരം.

എല്ലാവരും മധുരയിലെത്തുന്നു—

വ്യക്തവർണ്ണമധുരസ്തുതിചെയ്യും
ഭക്തനാകുമവനോടു സമേതൻ
പ്രാപ്തലോകശരണൻ കരുണാവാൻ
പ്രാപ്തനായി മഥുരാം മധുവൈരി. 43

വ്യക്തവർണ്ണമധുരസ്തുതി = അക്ഷരവ്യക്തതയോടുകൂടിയ മധുരമായ സ്തുതി. സമേതൻ = കൂടിയവൻ. പ്രാപ്തലോകശരണൻ = ശരണം പ്രാപിച്ച

ജനങ്ങൾക്ക രക്ഷനൽകുന്നവൻ. കരുണാവാൻ = ദയയുള്ളവൻ. മധുരാം (സം) = മധുരാപുരിയെ. മധുവൈരി = കൃഷ്ണൻ.

അക്ഷരശ്രുതിയോടുകൂടി മധുരമായി സ്തുതിക്കുന്ന ഭക്തനായ ആ അക്രൂരനോടുകൂടി ശരണാഗതവത്സലനും ദയാലുവുമായ കൃഷ്ണൻ മധുരാപുരിയിലെത്തിച്ചേർന്നു.

ഏകരാത്രമഥ മിത്രനികേതേ
ലോകനായകനിരുന്നു രമിച്ചാൻ
അന്യവാസരമഹോദയകാലേ
ധന്യശീലനഥ യാത്രതുടങ്ങി. 44

ഏകരാത്രം = ഒരു രാത്രി. മിത്രനികേതേ (സം) = സുഹൃത്തിന്റെ ഗൃഹത്തിൽ. അക്രൂരഗൃഹത്തിലെന്നായിരിക്കും വിവക്ഷ. ലോകനായകൻ = ലോകനാഥൻ = കൃഷ്ണൻ. രമിച്ചാൻ = വിനോദിച്ചു. വിശ്രമിച്ചുവെന്നർത്ഥം. അന്യവാസരമഹോദയകാലേ (സം) = പിറ്റേദിവസം സൂര്യോദയസമയത്ത്. ധന്യശീലൻ = നല്ലസ്വഭാവമുള്ള കൃഷ്ണൻ. യാത്രതുടങ്ങി = പുറപ്പെട്ടു.

കൃഷ്ണൻ മധുരയിൽ എത്തിയ ദിവസം രാത്രി അക്രൂരന്റെ ഗൃഹത്തിൽ താമസിച്ചു. പിറ്റേ ദിവസം സൂര്യനുദിച്ചപ്പോൾ മധുരാപുരി ആകെയൊന്നു നടന്നുകാണുവാൻ പുറപ്പെട്ടു.

ഉച്ചതിരിഞ്ഞ സമയത്താണ് അക്രൂരാദികൾ മധുരയിലെത്തിയതെന്നും അക്രൂരൻ കൃഷ്ണാദികളെ തന്റെ ഗൃഹത്തിലേക്ക ക്ഷണിച്ചുവെങ്കിലും പിന്നെ വരാമെന്നു പറഞ്ഞ് കൃഷ്ണാദികൾ അക്രൂരനെ പറഞ്ഞയച്ച് അവിടെ ഒരു ഉദ്യാനത്തിൽ വിശ്രമിച്ചുവെന്നും അനന്തരം വെയിലാറിയപ്പോൾ രാജധാനി കാണാൻ പുറപ്പെട്ടുവെന്നുമാണ് ഭാഗവതത്തിൽകാണുന്നത്. അന്നുരാത്രി അക്രൂരഗൃഹത്തിൽതാമസിച്ച് പിറ്റേന്നാൾ രാവിലെയാണ് നഗരം കാണാൻ കൃഷ്ണനും മറ്റും പുറപ്പെട്ടതെന്നു ഇതിൽ പറഞ്ഞതിന്റെ അടിസ്ഥാനമെന്തെന്നു മനസ്സിലാവുന്നില്ല.

ഇനി നാലുശ്ലോകംകൊണ്ടു കൃഷ്ണൻ കംസന്റെ വെളുത്തേടനെ കൊന്ന കഥ വിവരിക്കുന്നു —

രാജവീഥിയിലനാകുലഗാമീ
വ്യാജപൂരുഷനടൻ നടകൊണ്ടാൻ
വസ്ത്രഭാണ്ഡവുമെടുത്തതുനേരം
തത്രകോപി രജകൻ പ്രതിപേദേ. 45

രാജവീഥിയിൽ = രാജമാർഗ്ഗത്തിൽ. അനാകുലഗാമീ (സം) = ദുഃഖം കൂടാതെ-സന്തോഷത്തോടുകൂടി നടക്കുന്നവൻ. വ്യാജപൂരുഷൻ = മായാമനുഷ്യൻ - കൃഷ്ണൻ. നടകൊണ്ടാൻ = നടന്നു. വസ്ത്രഭാണ്ഡം = വസ്ത്രങ്ങളുടെ വലിയകെട്ട്. തത്ര (സം) അവിടെ. കോപി (സം) = ഒരു. രജകൻ = വെളുത്തേടൻ. പ്രതിപേദേ (സം) = വന്നു.

കൃഷ്ണൻ രാജമാർഗ്ഗത്തിലൂടെ സന്തോഷംപൂണ്ടു നടന്നു. അപ്പോൾ ഒരു വെളുത്തേടൻ അവിടെ വസ്ത്രഭാണ്ഡവുമായി വന്നുചേർന്നു.

'വസ്ത്രമിങ്ങുതരി'കെന്നതും ചൊല്ലി
ഹസ്തപങ്കജമുയർത്തി മുകുന്ദൻ.
സത്വരം കുപിതനായവനപ്പോ —
ളുത്തരം പരുഷഭാഷണമൂചേ. 46

ഹസ്തപങ്കജം = താമരപ്പൂപോലുള്ള കയ്യ്. സത്വരം = ഉടനെ. പരുഷഭാഷണം = കടുത്തവാക്ക്. ഊചേ (സം) = പറഞ്ഞു.

വസ്ത്രം ഇങ്ങോട്ടുതരൂ എന്നുപറഞ്ഞ് കൃഷ്ണൻ കൈ പൊക്കി നീട്ടി. അപ്പോൾ ആ വെളുത്തേടൻ കോപിച്ച് മറുപടിയായി കടുത്ത വാക്ക് പറഞ്ഞു.

അടുത്ത ശ്ലോകം വെളുത്തേടന്റെ വാക്കാണ് —

'വസ്തുസാരമറിയാതെ പറഞ്ഞാ —
ലസ്തു താഡനമിനിത്തവ മൂഢ!
വസ്ത്രഭാണ്ഡമിതു രാജധനം കേൾ,
നിസ്ത്രപ! പുനരനർത്ഥമുണ്ടാം.' 47

വസ്തുസാരം = കാര്യഗൌരവം. അസ്തു (സം) = ഭവിക്കട്ടെ. താഡനം = അടി. തവ (സം) = നിനക്ക്. രാജധനം = രാജാവിന്റെ ധനം. നിസ്ത്രപാ = ലജ്ജയില്ലാത്തവനേ! അനർത്ഥം = ആപത്ത്.

കാര്യഗൌരവം മനസ്സിലാക്കാതെ സംസാരിച്ചാൽ മൂഢാ! നിനക്ക് അടിയാണ് കിട്ടുക. ഈ വസ്ത്രക്കെട്ട് രാജാവിന്റെയാണ്. നാണമില്ലാത്തവനേ! നിനക്ക് ആപത്തുണ്ടാവും.

കൃഷ്ണൻ ആ വെളുത്തേടനെ വധിക്കുന്നു —

ഇത്ഥമുദ്ധതമുരച്ചു തിരിച്ചാൻ
ബദ്ധകോപമവനീപതിഭൃത്യൻ.
വസ്ത്രഭാണ്ഡമപഹൃത്യ തദീയം
മസ്തകം ദ്രുതമറുത്തു മുകുന്ദൻ.

ഇത്ഥം (സം) = ഇപ്രകാരം. ഉദ്ധതം = അഹങ്കാരത്തോടുകൂടി. ബദ്ധകോപം = വർദ്ധിച്ചകോപത്തോടുകൂടി. അവനീപതിഭൃത്യൻ = രാജഭൃത്യനായ വെളുത്തേടൻ. അപഹൃത്യ (സം) = പിടിച്ചുപറിച്ച്. തദീയം മസ്തകം (സം) = അവന്റെ തല. ദ്രുതം = വേഗത്തിൽ.

ഇങ്ങനെ പറഞ്ഞ് ആ വെളുത്തേടൻ കോപിച്ചു കടന്നുപോയി. അവന്റെ കയ്യിൽനിന്നു കൃഷ്ണൻ വസ്ത്രഭാണ്ഡം പിടിച്ചുപറിച്ച് അവന്റെ തലയറുത്തുകൊന്നു.

കൃഷ്ണൻ ഒരു മാലാകാരനെ അനുഗ്രഹിക്കുന്നു —

മുക്തിനൽകി രജകായ തദാനീം
മുക്തസംശയമതോ നടകൊണ്ടാൻ
പാത്രമാലിക കൊടുത്തൊരു മാലാ —
കാരകന്നടനനുഗ്രഹമേകി. 49

മുക്തി = മോക്ഷം. രജകായ (സം) = വെളുത്തേടന്ന്. തദാനീം = അപ്പോൾ. മുക്തസംശയം = സംശയം കൂടാതെ. അതഃ = അവിടെ നിന്ന്. പാത്രമാലിക = നല്ലപൂമാല. മാലാകാരകൻ = മാലകെട്ടുന്നവൻ.

അപ്പോൾ (കൃഷ്ണൻ) ആ വെളുത്തേടനു മോക്ഷം നൽകിയതിന്നുശേഷം അവിടെനിന്നു നടന്നു. വഴിക്കു കണ്ട ഒരു മാലാകാരകൻ നല്ലൊരു മാല കൊടുത്തപ്പോൾ അവനു കൃഷ്ണൻ അനുഗ്രഹം കൊടുത്തു.

കുബ്ജയുടെ കൂനു തീർക്കുന്നു —

അബ്ജപത്രനയനന്റെ പുരസ്താൽ
കുബ്ജയായൊരു കുമാരികവന്നാൾ
ദീനബന്ധു സരസം തരസാ തൽ
ക്കൂനു തീർത്തിതു കരേണ ഗൃഹീതാം. 50

അബ്ജപത്രനയനന്റെ = താമരയിതളുകൾപോലുള്ള കണ്ണുകളോടുകൂടിയവന്റെ - കൃഷ്ണന്റെ. പുരസ്താൽ (സം) = മുമ്പിൽ. കുബ്ജ = കൂനി. കുമാരിക = ബാലിക. ദീനബന്ധു = ദുഃഖിതന്മാരുടെബന്ധു = കൃഷ്ണൻ. സരസം = സന്തോഷത്തോടുകൂടി. തൽക്കൂന് = അവളുടെകൂന്. കരേണഗൃഹീതാം (സം) = കൈകൊണ്ടുപിടിച്ചിട്ട്.

കൃഷ്ണന്റെ മുമ്പിൽ കൂനിയായ ഒരു പെൺകുട്ടി വന്നു. ഉടനെ കൃഷ്ണൻ കൈകൊണ്ടു പിടിച്ചു നിവർത്തി അവളുടെ കൂന് ഇല്ലാതാക്കി.

പങ്കജാക്ഷഭഗവാനു കൊടുത്തു
കുങ്കുമം സുരഭിഗന്ധമനോജ്ഞം
പങ്കജാസ്ത്രശരമേറ്റു തദാനീം
മങ്കമാർമണിമനസ്സുമയങ്ങീ. 51

പങ്കജാക്ഷഭഗവാന് = കൃഷ്ണന്. കുങ്കുമം = കുറിക്കൂട്ട്. സുരഭിഗന്ധമനോജ്ഞം = സൌരഭ്യംകൊണ്ടു മനോഹരം. പങ്കജാസ്ത്രശരം = കാമബാണം. തദാനീം = അപ്പോൾ. മങ്കമാർമണിമനസ്സ് = സുന്ദരീരത്നത്തിന്റെ മനസ്സ്.

ആ കൂനുപോയി, സുന്ദരിയായിത്തീർന്ന ബാലിക കൃഷ്ണനു നല്ല സുഗന്ധമുള്ള കുറിക്കൂട്ടുകൊടുത്തു. അവൾ കാമപരവശയായിത്തീരുകയും ചെയ്തു.

കംസനു കുറിക്കൂട്ടുണ്ടാക്കി കൊണ്ടുപോകുന്ന ആ കൂനിയായ ബാലികയെക്കണ്ടപ്പോൾ കൃഷ്ണൻ കുറിക്കൂട്ടു ചോദിച്ചു. അവൾ അതു കൊടുത്തു. കൃഷ്ണൻ സന്തോഷിച്ച് അവളുടെ കൂനു തീർത്തുകൊടുത്തു. അവൾ കാമപരവശയായിത്തീരുകയും ചെയ്തു എന്നു ഭാഗവതം. ഇതിൽ നമ്പ്യാർ ക്രമമൊന്നു മാറ്റിയിരിക്കുന്നു.

കുബ്ജ തന്റെ കാമതാപം കൃഷ്ണനെ അറിയിക്കുന്നു.

മാരസുന്ദര! മദീയമുദാരം
മാരമാലുടനകറ്റുക കൃഷ്ണാ!
പാരമുണ്ടു കുതുകം, പുനരിത്ഥം
സാരസേക്ഷണ കുനിഞ്ഞുപറഞ്ഞാൾ. 52

മാരസുന്ദര = കാമസുന്ദര! മദീയം = എന്റെ. ഉദാരം = വർദ്ധിച്ചത്. മാരമാൽ = കാമതാപം. പാരം = ഏറ്റവും. ഇത്ഥം = ഇപ്രകാരം. സാരസേക്ഷണ = താമരക്കണ്ണാളായകുബ്ജ. കുനിഞ്ഞ് = ലജ്ജിച്ചു തലതാഴ്ത്തി.

'കാമസുന്ദര! കൃഷ്ണ! എന്റെ വർദ്ധിച്ചകാമതാപം തീർത്തുതരണേ. എനിക്ക് ഏറ്റവും ആഗ്രഹംതോന്നുന്നു' എന്ന് ആ കുബ്ജ കൃഷ്ണനോടു ലജ്ജിച്ചു തലതാഴ്ത്തിക്കൊണ്ടു പറഞ്ഞു.

കൃഷ്ണൻ മറുപടി പറയുന്നു—

കീരവാണി! തവ സങ്കടമെല്ലാം
തീരുമല്പസമയം ക്ഷമവേണം
അഞ്ചുനാലുദിവസത്തിനകം ഞാൻ
ചഞ്ചലാക്ഷി! വരു'മെന്നരുൾചെയ്താൻ. 53

കീരവാണി = കിളിമൊഴി! ചഞ്ചലാക്ഷി = ഇളകുന്ന കണ്ണുകളോടു കൂടിയവളേ!

'അല്ലയോ കിളിമൊഴി! നിന്റെ ദുഃഖം തീരും. കുറച്ചു ക്ഷമിക്കൂ. നാലഞ്ചു ദിവസത്തിനകത്തു ഞാൻ വരാം' എന്നു കൃഷ്ണൻ പറഞ്ഞു.

കൃഷ്ണാദികൾ രാജധാനിക്കകത്തു പ്രവേശിക്കുന്നു—

കാമപാലപശുപാലസമേതൻ
താമസേനരഹിതം പുരിപുക്കാൻ
കാമിനീജനകടാക്ഷമതാകും
ദാമഭൂഷിത മനോഹരരൂപീ. 54

കാമപാല പശുപാലസമേതൻ = ബലഭദ്രനോടും ഗോപന്മാരോടും കൂടിയവൻ. താമസേന രഹിതം(സം) = താമസം കൂടാതെ. പുരിപുക്കാൻ =

രാജധാനിയിൽ പ്രവേശിച്ചു. കാമിനീജനകടാക്ഷം = സ്ത്രീകളുടെ കടക്കൺനോട്ടം. മാല്യഭൂഷിതമനോഹരരൂപി = മാലകൊണ്ടലങ്കരിച്ച സുന്ദരരൂപത്തോടുകൂടിയവൻ.

കൃഷ്ണൻ ഉടനെ ബലഭദ്രനോടും ഗോപന്മാരോടും കൂടി മധുരാപുരിയിൽ പ്രവേശിച്ചു. അപ്പോൾ സ്ത്രീകൾ കൃഷ്ണന്റെ മനോഹരശരീരത്തിൽ കടാക്ഷങ്ങളാകുന്ന മാലകൾ അണിഞ്ഞുകൊണ്ടിരുന്നു.

കൃഷ്ണൻ യാഗശാലയിൽക്കടന്നു വില്ലെടുത്തു വലിച്ചുപൊട്ടിക്കുന്നു—

ചാപമണ്ഡപമുപേത്യ ധീരം
ചാപമൻപൊടു കരത്തിലെടുത്താൻ
തൽക്ഷണം കില കുലച്ചു വലിച്ചാൻ
പക്ഷികേതു തരസൈവ മുറിച്ചാൻ 55

ചാപമണ്ഡപം = വില്ലുവെച്ചുപൂജിച്ചുവരുന്ന മണ്ഡപം. ഉപേത്യ (സം) = പ്രാപിച്ചിട്ട്. ധീരം = ധൈര്യത്തോടുകൂടി. ചാപം = വില്ല്. കരത്തിൽ = കയ്യിൽ. പക്ഷികേതു = ഗരുഡൻ കൊടിയടയാളമായിട്ടുള്ള കൃഷ്ണൻ. തരസാ ഏവ (സം) = ഉടനെതന്നെ.

കൃഷ്ണൻ വില്ലിരിക്കുന്ന മണ്ഡപത്തിൽ ധൈര്യത്തോടുകൂടി കടന്നുചെന്ന് വില്ല് കയ്യിലെടുത്ത് പെട്ടെന്നു കുലച്ചു വലിച്ചുപൊട്ടിച്ചു.

എതിർത്തുവന്ന കാവൽക്കാരെ കൃഷ്ണൻ വില്ലിൻതണ്ടുകൊണ്ടു തച്ചുകൊല്ലുന്നു —

ചാപരക്ഷിഭടലക്ഷമതപ്പോൾ
കോപരൂക്ഷതരരാവമടുത്തു
ചാപഖണ്ഡമതെടുത്തു ഹനിച്ചാൻ
ഗോപബാലനവരെക്കൊലചെയ്താൻ. 56

ചാപരക്ഷിഭടലക്ഷം = വില്ലുകാക്കുന്ന പടയാളികളുടെ സമൂഹം. കോപരൂക്ഷതരരാവം = കോപത്താൽ കടുത്ത ശബ്ദത്തോടെ. ചാപഖണ്ഡം = വില്ലിന്റെ കഷണം. ഹനിച്ചാൻ = അടിച്ചു. ഗോപബാലൻ = കൃഷ്ണൻ.

വില്ലിനു കാവൽനിന്നിരുന്ന പടയാളികൾ അസംഖ്യംപേർ കോപിച്ചുവന്നു. അപ്പോൾ കൃഷ്ണൻ ആ വില്ലിന്റെ മുറിഞ്ഞ തണ്ടുകൾ എടുത്ത് അവരെ തച്ചുകൊന്നു.

പൊട്ടിവീണൊരു ധനുർദ്ധ്വനികൊണ്ടേ —
ഞെട്ടമിക്കവരുമൊന്നു കലുങ്ങി.
ഞെട്ടിവീണുഴറി കംസനുമപ്പോൾ
ഇഷ്ടരായി ദിവി ദേവസമൂഹം. 57

ധനുർധ്വനി = വില്ലിന്റെ ശബ്ദം. ഭുവി (സം) = ഭൂമിയിൽ. ഹൃഷ്ടം = സന്തോഷിച്ചതു്. ദിവി (സം) = സ്വർഗ്ഗത്തിൽ.

വില്ലുപൊട്ടിയ ശബ്ദംകൊണ്ടു് എട്ടുദിക്കും കലുങ്ങി. കംസൻ മെത്തപ്പെട്ടു നിലത്തു ഞെട്ടലോടെ വീണു. അപ്പോൾ സ്വർഗ്ഗത്തിൽ ദേവന്മാർ സന്തോഷിച്ചു.

കണ്ടുകണ്ടു മധുരാപുരമെല്ലാം
രണ്ടുനാഴിക നടന്നു മുകുന്ദൻ
പണ്ടുതാനവതരിച്ച വിശേഷം
കൊണ്ടുകിഞ്ചന കുതൂഹലശാലീ. 58

കിഞ്ചന = കുറച്ചു്. കുതൂഹലശാലീ = കൌതുകമുള്ളവനായിട്ടു്.

കൃഷ്ണൻ മധുരാപുരം ആകെ നോക്കിക്കണ്ടുകൊണ്ടു് രണ്ടുനാഴിക ദൂരം നടന്നു. താൻ പണ്ടു കാരാഗൃഹത്തിൽ ദേവകീപുത്രനായി ജനിച്ചതു് ഈ മധുരാപുരിയിലാണല്ലോ എന്നോർത്തപ്പോൾ കൃഷ്ണനു് അതു കാണാൻ കുറച്ചൊരു കൌതുകം തോന്നി.

ആപണം മണിനികേതസഹസ്രം
ഗോപുരം വളഭി സൌധമലിന്ദം
ചാപശാല നൃപശാലയുമെല്ലാം
ഗോപസേനകൾ നടന്നഥ കണ്ടാർ. 59

ആപണം = അങ്ങാടി. മണിനികേതസഹസ്രം = മണിഗൃഹസമൂഹം. വളഭി = വരാന്ത. സൌധം = വെണ്മാടം. അലിന്ദം = പുറന്തിണ്ണ. ചാപശാല = ആയുധശാല. നൃപശാല = രാജഗൃഹം. ഗോപസേനകൾ = ഗോപന്മാർ.

അങ്ങാടികൾ, മണിഗൃഹങ്ങൾ, ഗോപുരങ്ങൾ, വരാന്തകൾ, വെണ്മാടങ്ങൾ, പുറന്തിണ്ണകൾ, ആയുധശാലകൾ, രാജഗൃഹങ്ങൾ ഇവയെല്ലാം ഗോപന്മാർ നടന്നുകണ്ടു.

കൈതവേന മധുസൂദനനപ്പോൾ
താതമാതൃഭവനേ ബത ചെന്നു
സാദരം തൊഴുതു കല്പിതമുക്ത്വാ
ഖേദജാതമപഹായ ഗമിച്ചാൻ. 60

കൈതവേന (സം) = വ്യാജത്തോടുകൂടി. മധുസൂദനൻ = കൃഷ്ണൻ. താതമാതൃഭവനേ (സം) = അച്ഛനമ്മമാരുടെ ഗൃഹത്തിൽ. കല്പിതം = സങ്കല്പം = ഉദ്ദേശ്യം. ഉക്ത്വാ (സം) = പറഞ്ഞിട്ടു്. ഖേദജാതം = ഖേദസമൂഹം. അപഹായ (സം) = കളഞ്ഞിട്ടു്.

അപ്പോൾ കൃഷ്ണൻ ആരുമറിയാതെ അപ്പനമ്മമാരുടെ ഭവനത്തിൽ ചെന്നു തൊഴുതുവന്ദിച്ച് വന്നതിന്റെ ഉദ്ദേശ്യം പറഞ്ഞു സങ്കടം തീർത്തു മടങ്ങി. ഇക്കാര്യം ഭാഗവതത്തിലില്ല.

സന്ധ്യയോളമവനീപതിഗേഹേ
സഞ്ചരിച്ചു ബത നന്ദസുതന്മാർ
ബന്ധുലോകമിടകൂടി നടന്നാ-
രന്തിനേരമൊരു ഗേഹമണഞ്ഞാർ 61

അവനീപതിഗേഹേ = രാജഗൃഹത്തിൽ. മധുരാപുരിയിലെന്നർത്ഥം. നന്ദസുതന്മാർ = നന്ദന്റെ പുത്രന്മാരായ രാമകൃഷ്ണന്മാർ. ബന്ധുലോകം = ബന്ധുജനങ്ങളായ ഗോപന്മാർ. ഗേഹേ = ഭവനം.

സന്ധ്യയാവുന്നതുവരെ രാമകൃഷ്ണന്മാർ ഗോപന്മാരോടുകൂടി മധുരാപുരിയിൽ നടന്നു കണ്ടു. സന്ധ്യയ്ക്കു ഒരു ഗൃഹത്തിൽ ചെന്നുചേർന്നു.

ചൊല്ലേറും കംസഭൂപാലകനുഷസി മഹാ-
സൌധമാരുഹ്യ തിഷ്ഠൻ
മല്ലന്മാരെപ്പറഞ്ഞമ്പൊടു പടഹമടി-
പ്പിച്ചു യുദ്ധായനിർത്തി
സംബന്ധിക്ഷോണിപന്മാരുപരി പരിലസ-
ന്മഞ്ചജാലേ വസിച്ചാ-
രംബഷ്ഠൻ താനുറപ്പിച്ചിതു മദകളമാം
വാരണം ദ്വാരദേശേ. 62

ഉഷസി = പ്രഭാതത്തിൽ. മഹാസൌധം = വലിയ മണിമാടം. ആരുഹ്യ (സം) = കയറിയിട്ട്. തിഷ്ഠൻ (സം) = നിൽക്കുന്നവൻ. പടഹം = പറ. യുദ്ധായ (സം) = യുദ്ധത്തിന്. സംബന്ധിക്ഷോണിപന്മാർ = ബന്ധുക്കളായ രാജാക്കന്മാർ. ഉപരി = മുകളിൽ. പരിലസന്മഞ്ചജാലേ = ശോഭിക്കുന്ന ഇരിപ്പിടങ്ങളിൽ. അംബഷ്ഠൻ = ആനപ്പാപ്പാൻ. മദകളം = മദിച്ചത്. വാരണം (സം) = ആനയെ. ദ്വാരദേശേ (സം) = പടിക്കൽ.

കീർത്തിമാനായ കംസരാജാവ് രാവിലെ ഉയർന്ന മണിമാടത്തിൽക്കയറിനിന്ന് പെരുമ്പറയടിപ്പിച്ച് മല്ലന്മാരെ യുദ്ധത്തിനു പറഞ്ഞൊരുക്കി നിറുത്തി. ബന്ധുരാജാക്കന്മാർ മുകളിൽ മഞ്ചങ്ങളിൽ കയറിയിരുന്നു. ആനപ്പാപ്പാൻ കുവലയാപീഡമെന്ന മദിച്ച ആനയെ മല്ലരംഗത്തിലേക്കുള്ള പ്രവേശദ്വാരത്തിൽ ഉറപ്പിച്ചുനിർത്തി. വൃത്തം സ്രഗ്ദ്ധര.

ഗോപാലൻ ബലനാപാദിതഘനവനമാ-
ലാദി ഭൂഷാഭിരാമൻ
ഗോപന്മാരും പ്രലംബാരിയുമരിപടല-
ധ്വംസനാർത്ഥം നടന്നാർ

ദ്വാരേ നേരിട്ടുനില്ക്കും കുപിതകുവലയാ-
പീഡമങ്ങർദ്ദയിത്വാ
പാരന്തംബഷ്ഠദുഷ്ടം തമപി ത്രുടിതവാ-
നഞ്ജസാ കഞ്ജനാഭൻ. 63

ഗോപാലൻ ബാലൻ = ഉണ്ണിക്കൃഷ്ണൻ. ആപാദിതഘനവനമാലാദി ഭൂഷാഭിരാമൻ = കനത്ത വനമാല മുതലായ അലങ്കാരങ്ങളണിഞ്ഞു സുന്ദരനായിട്ടുള്ളവൻ. പ്രലംബാരി = പ്രലംബാസുരന്റെ ശത്രുവായ ബലഭദ്രൻ. അരിപടലധ്വംസനാർത്ഥം = ശത്രുസമൂഹത്തെ നശിപ്പിക്കുവാൻ വേണ്ടി. ദ്വാരേ (സം) = പ്രവേശനദ്വാരത്തിൽ - പടിക്കൽ. കുപിതകുവലയാപീഡം (സം) = കോപിച്ച കുവലയാപീഡമെന്ന ആനയെ. അർദ്ദയിത്വാ (സം) = കൊന്നിട്ട്. തം അപി അംബഷ്ഠദുഷ്ടം (സം) = ആ ദുഷ്ടനായ ആനക്കാരനെയും. ത്രുടിതവാൻ (സം) = മുറിച്ചു - കൊന്നു. അഞ്ജസാ = ഉടനെ. കഞ്ജനാഭൻ = പത്മനാഭൻ - കൃഷ്ണൻ.

വനമാല മുതലായ അലങ്കാരങ്ങളണിഞ്ഞു സുന്ദരനായ കൃഷ്ണനും ഗോപന്മാരും ബലഭദ്രനും ശത്രുക്കളെ നശിപ്പിക്കുവാൻ നടന്നു. പടിക്കൽ നേരിട്ടുനില്ക്കുന്ന കുപിതനായ കുവലയാപീഡമെന്ന ആനയെക്കൊന്നതിനു ശേഷം ദുഷ്ടനായ ആനക്കാരനെയും കൃഷ്ണൻ ഉടനെ കൊന്നു. വൃത്തം സ്രഗ്ദ്ധര.

മല്ലയുദ്ധം തുടങ്ങുന്നു—

ചാണൂരൻ മല്ലനേകൻ പുനരപരനഹോ
ദുഷ്ടനാം മുഷ്ടികാഖ്യൻ
ക്ഷോണീഭാഗം കുലുക്കി ജ്ഝടിതി പടതുട-
ങ്ങീടിനാർ മൂഢരപ്പോൾ
ഉൽകൃഷ്ടം മുഷ്ടിയുദ്ധം ചടചടരടിത-
സ്ഫോടിതാശാവകാശം
തൽക്കാലം ബാലഗോപാലകമുസലധരാ-
ന്മാരുമാരഭന്ത. 64

ക്ഷോണി = ഭൂമി. പട തുടങ്ങീടിനാർ = യുദ്ധം തുടങ്ങി. ചടചടരടിതസ്ഫോടിതാശാവകാശം = ചടചട എന്ന ശബ്ദംകൊണ്ട് ദിക്കുകളെല്ലാം പിളർന്നുകൊണ്ട്. തൽക്കാലം = ആ സമയത്ത്. ബാലഗോപാലകമുസലധരന്മാർ = ഉണ്ണിക്കൃഷ്ണനും ബലഭദ്രനും. ആരഭന്ത (സം) = തുടങ്ങി.

അപ്പോൾ മൂഢന്മാരായ ചാണൂരനെന്ന ഒരു മല്ലനും ദുഷ്ടനായ മുഷ്ടികനെന്ന മറ്റൊരു മല്ലനും വേഗത്തിൽ ഭൂമി കുലുക്കി യുദ്ധം തുടങ്ങി. ആ സമയത്ത് കൃഷ്ണനും ബലഭദ്രനും ചടചടശബ്ദത്താൽ ദിക്കുകളെല്ലാം പിളർന്നുകൊണ്ട് ഉൽകൃഷ്ടമായ മുഷ്ടിയുദ്ധം ആരംഭിച്ചു. ചാണൂരനും കൃഷ്ണനും തമ്മിലും മുഷ്ടികനും ബലഭദ്രനും തമ്മിലും ഏറ്റുമുട്ടി മുഷ്ടിയുദ്ധം തുടങ്ങിയെന്നർത്ഥം. വൃത്തം സ്രഗ്ദ്ധര.

ഉപരി പരിഭ്രാജിതം മഞ്ചരാജം (സം) = മുകളിൽ ശോഭിക്കുന്ന കംസനെ. അതിബഹളക്രോധം = വളരെ വർദ്ധിച്ച ക്രോധത്തോടുകൂടുംവണ്ണം. സൌധമൌലൌ = വെണ്മാടത്തിൽ. കണ്ഠേ (സം) = കഴുത്തിൽ. ഗാഢം = മുറുകെ. കുടിലരൂപം = ദുഷ്ടരാജാവായ കംസനെ. ഭൂതലേ (സം) = നിലത്ത്. പാതയിത്വാ (സം) = വീഴ്ത്തിയിട്ട്. ഖൾഗേന = വാൾകൊണ്ട്. ഖണ്ഡിച്ചിതു = മുറിച്ചു. ചിരം = വളരെനേരം. ഉരസി (സം) = മാറിടത്തിൽ. സുഖവാസി (സം) = സുഖമായി വസിക്കുന്നവൻ. വ്യലാസീൽ (സം) = ശോഭിച്ചു.

കൃഷ്ണൻ പിന്നെ വെണ്മാടത്തിൻമുകളിൽ ശോഭിക്കുന്ന കംസനെ കണ്ടു. ഉടനെ ഏറ്റവും കോപിച്ച് പാഞ്ഞുചെന്നു വെണ്മാടത്തിൻ മുകളിൽ ചാടികയറി ദുഷ്ടരാജാവായകംസന്റെ കഴുത്തിൽ മുറുകെപ്പിടിച്ചു ഭൂമിയിൽ വീഴ്ത്തി വാൾകൊണ്ടു കഴുത്തുമുറിച്ചു. കംസന്റെ മാറിടത്തിൽ കുറെനേരം സുഖമായി കയറിയിരുന്നു. വൃത്തം സ്രഗ്ദ്ധര.

കംസൻ താഴെയും കൃഷ്ണൻ മീതെയുമായി വെണ്മാടത്തിൻ മുകളിൽ നിന്നു മല്ലരംഗത്തിൽ വീഴുകയെന്നും അപ്പോഴേക്കും കംസന്റെ ജീവൻ പോയെന്നുമാണ് ഭാഗവതത്തിൽ. വാൾകൊണ്ടു കഴുത്തറുത്തുവെന്നു പറഞ്ഞതിനു അടിസ്ഥാനം കാണുന്നില്ല.

ഓജസ്സുകൊണ്ടധികനാകിന മന്നവന്റെ
തേജസ്സുചെന്നു മധുസൂദനനോടുചേർന്നു
ഭോജാനുജാഷ്ടകമപി ദ്രുതമേവ ഹത്വാ
രേജേ, മുദാനിപതിതാസുര പുഷ്പവൃഷ്ടി: 67

ഓജസ്സുകൊണ്ട് = ബലംകൊണ്ട്. മന്നവന്റെ രാജാവിന്റെ = കംസന്റെ. മധുസൂദനനോട് = കൃഷ്ണനോട്. ഭോജാനുജാഷ്ടകം (സം) = കംസന്റെ എട്ടനുജന്മാരെയും. ദ്രുതംഏവ (സം) = വേഗത്തിൽതന്നെ. ഹത്വാ (സം) = കൊന്നിട്ട്. രേജേ (സം) = ശോഭിച്ചു. നിപതിതാ (സം) = വീണു. സുരപുഷ്പവൃഷ്ടി: = ദേവന്മാരുടെ പുഷ്പവർഷം.

വലിയ ഓജസ്സുള്ള കംസന്റെ തേജസ്സ് കൃഷ്ണനിൽ ചേർന്നു. കംസന്റെ എട്ടനുജന്മാരെയും = സുനാമാവ്, ന്യഗ്രോധൻ, കങ്കൻ, ശങ്കു, സുഹു, രാഷ്ട്രപാലൻ, സൃഷ്ടി, തുഷ്ടിമാൻ എന്നിവരെ = കൊന്നു സന്തോഷത്തോടുകൂടി കൃഷ്ണൻ ശോഭിച്ചു. ദേവന്മാരുടെ പുഷ്പവർഷം കൃഷ്ണനിൽ പൊഴിഞ്ഞു. വൃത്തം വസന്തതിലകം.

ജനകജനനിമാരെച്ചെന്നു വന്ദിച്ചുനിന്നു
കനിവൊടവരുമേനം ഗാഢഗാഢം പുണർന്നാർ.
പുനരനുപമമത്തൻ ബുദ്ധിമാനാപ്തവാക്യൻ
ഘനതരപരിതോഷം ദേവനെക്കൈവണങ്ങി. 68

ജനകജനനിമാരെ = അച്ഛനമ്മമാരെ. ദേവകീവസുദേവന്മാരെയെന്നർത്ഥം. ഏനം (സം) = ഇവനെ. കൃഷ്ണനെയെന്നർത്ഥം. ഗാഢഗാഢം = മുറുകെ മുറുകെ. പുണർന്നാർ = ആലിംഗനം ചെയ്തു. അനുപമഭക്തൻ = അനുപമനായ ഭക്തൻ. വലിയ ഭക്തനെന്നർത്ഥം. ബുദ്ധിമാൻ = ഏറ്റവും ബുദ്ധിയുള്ളവൻ. ഉദ്ധവാഖ്യൻ = ഉദ്ധവനെന്ന പേരുള്ളവൻ. ഘനതരപരിതോഷം = വളരെ സന്തോഷത്തോടുകൂടി.

കൃഷ്ണൻ അച്ഛനമ്മമാരെ ചെന്നു വന്ദിച്ചു. അവർ കൃഷ്ണനെ ഏറ്റവും ഗാഢമായി ആലിംഗനം ചെയ്തു. പിന്നെ വലിയ ഭക്തനും ബുദ്ധിമാനുമായ ഉദ്ധവൻ വളരെ സന്തോഷത്തോടുകൂടി വന്നു കൃഷ്ണനെ വന്ദിച്ചു.

ഈ ശ്ലോകത്തിലും അടുത്ത ശ്ലോകത്തിലും വൃത്തം മാലിനി.

സകലഗുണവിധാനവ്യഗ്രനാമുഗ്രസേനം
സപദി നൃപതിയാക്കി സ്ഥാപയാമാസ രാജ്യേ
പുരജനപരിതോഷം വർദ്ധയൻ ബുദ്ധിശാലീ
ചിരമഥ മധുരായാം മേവിനാൻ കേവലാത്മാ. 69

സകലഗുണവിധാനവ്യഗ്രൻ = എല്ലാവർക്കും ഗുണങ്ങൾ ചെയ്യുന്നതിനു ഏറ്റവും താല്പര്യമുള്ളവൻ. ഉഗ്രസേനം (സം) = ഉഗ്രസേനനെ - കംസന്റെ അച്ഛനെ. നൃപതി = രാജാവ്. രാജ്യേ സ്ഥാപയാമാസ (സം) = രാജ്യത്തിൽ വാഴിച്ചു. പുരജനപരിതോഷം = നഗരവാസികൾക്കു സന്തോഷം. വർദ്ധയൻ = വർദ്ധിപ്പിക്കുന്നവൻ. ബുദ്ധിശാലീ (സം) = ബുദ്ധിയുള്ളവൻ. ചിരം = വളരെക്കാലം. മധുരായാം (സം) = മധുരാപുരിയിൽ. കേവലാത്മാ (സം) = ഒരേ ഒരു സ്വരൂപത്തോടുകൂടിയവൻ.

ബുദ്ധിമാനും അദ്വിതീയനുമായ കൃഷ്ണൻ, എല്ലാവർക്കും ഗുണം ചെയ്വാൻ ആഗ്രഹമുള്ള ഉഗ്രസേനനെ ഉടനെ രാജാവാക്കി രാജ്യത്തിൽ വാഴിച്ചു. എന്നിട്ട് പൌരജനങ്ങൾക്കു സന്തോഷം വർദ്ധിപ്പിച്ചുകൊണ്ട് മധുരാപുരിയിൽ വളരെക്കാലം പാർത്തു.

ഏഴാം സർഗ്ഗം കഴിഞ്ഞു.

# എട്ടാം സർഗ്ഗം

രാമകൃഷ്ണന്മാരുടെ വിദ്യാഭ്യാസാദികൾ വർണ്ണിക്കാൻ തുടങ്ങുന്നു —

ഏകദാ രാമകൃഷ്ണന്മാരേകദേവേന സാദരം
വിദ്യാഭ്യാസവിധാനാർത്ഥമുദ്യോഗിച്ചാരനാകുലം. 1

ഏകദാ (സം) = ഒരിക്കൽ. ഏകദേവേന (സം) = ഐകമത്യത്തോടുകൂടി. ഒരുമിച്ചെന്നർത്ഥം. സാദരം = ശ്രദ്ധയോടുകൂടി. വിദ്യാഭ്യാസവിധാനാർത്ഥം = വിദ്യാഭ്യാസം ചെയ്യുവാൻ. ഉദ്യോഗിച്ചാർ = ഉത്സാഹിച്ചു. അനാകുലം = ദുഃഖം കൂടാതെ. മടികൂടാതെയെന്നർത്ഥം.

അടുത്തൊരു ദിവസം രാമനും കൃഷ്ണനും ഒരുമിച്ച് ശ്രദ്ധയോടുകൂടി വിദ്യാഭ്യാസം ചെയ്യുവാൻ മടികൂടാതെ ഉത്സാഹിച്ചു. ഈ സർഗ്ഗത്തിൽ അനുഷ്ടുപ്പാണ് വൃത്തം. ഒരു പാദത്തിൽ എട്ടക്ഷരമെന്നതാണ് അതിന്റെ പ്രധാന ലക്ഷണം.

സാന്ദീപനിമുനിം ഗത്വാ വന്ദിച്ചാരവരഞ്ജസാ
തത്പ്രസാദേന ശാസ്ത്രങ്ങളഭ്യസിച്ചാരശേഷതഃ. 2

സാന്ദീപനിമുനിം (സം) = സാന്ദീപനിമഹർഷിയെ. ഗത്വാ (സം) = പ്രാപിച്ചിട്ട്. അവർ = രാമകൃഷ്ണന്മാർ. തത്പ്രസാദേന (സം) = ആ സാന്ദീപനിയുടെ അനുഗ്രഹത്താൽ.

രാമകൃഷ്ണന്മാർ വേഗത്തിൽ സാന്ദീപനിമഹർഷിയുടെ അടുക്കൽ ചെന്നു വന്ദിച്ചു. ആ മഹർഷിയുടെ അനുഗ്രഹത്താൽ ശാസ്ത്രങ്ങളെല്ലാം പഠിക്കുകയും ചെയ്തു.

തരസാ സർവ്വ വിദ്യാനാം പരിജ്ഞാനമുപാഗതൗ
ഗുരുദക്ഷിണ ചെയ്‌വാനമൊരുമ്പെട്ടാരനന്തരം. 3

തരസാ (സം) = ഉടനെ. സർവ്വവിദ്യാനാം (സം) = എല്ലാ വിദ്യകളുടെയും. പരിജ്ഞാനം (സം) = അറിവിനെ. ഉപാഗതൗ (സം) = പ്രാപിച്ചു.

ഉടനെ അവർ എല്ലാ വിദ്യകളുടെയും അറിവു സമ്പാദിച്ചു. അനന്തരം ഗുരുദക്ഷിണ ചെയ്യാനും തുടങ്ങി.

ഗുരുവാചാ ഗുരുസുതം പുരാതീർത്ഥജലേ മൃതം
തിരഞ്ഞു ജലധിം ഗത്വാ വരുണാവാസമായയൗ. 4

ഇതിൽ തിരഞ്ഞു എന്ന ഒരു വാക്കൊഴികെ മറ്റെല്ലാം സംസ്കൃതമാണ്. ഗുരുവാചാ = ഗുരുവിന്റെ വാക്കിനാൽ. ഗുരുസുതം = ഗുരുപുത്രനെ. പുരാ = പണ്ട്. തീർത്ഥജലേ = തീർത്ഥജലത്തിൽ. മൃതം = മരിച്ചുപോയ. ജലധിം = സമുദ്രത്തെ. ഗത്വാ = പ്രാപിച്ചിട്ട്. വരുണാവാസം = വരുണന്റെ ഗൃഹത്തെ. ആയയൗ = പ്രാപിച്ചു.

പണ്ട് ഒരു പുണ്യതീർത്ഥത്തിൽ മുങ്ങിമരിച്ചുപോയ തന്റെ പുത്രനെ കൊണ്ടുവന്നുതന്നാൽ വേണ്ടില്ലെന്നുള്ള സാന്ദീപനിയുടെ വാക്കനുസരിച്ച് ആ ഗുരുപുത്രനെ തിരഞ്ഞ് സമുദ്രത്തിൽച്ചെന്ന് വരുണന്റെ വാസസ്ഥലത്തെത്തി.

ഹത്വാ പഞ്ചജനം തത്ര പാഞ്ചജന്യം ഹരിച്ചുടൻ
ഗത്വാ യമപുരം വേഗാൽ ലഭിച്ചു ഗുരുനന്ദനം. 5

ഹത്വാ (സം) = കൊന്നിട്ട്. പഞ്ചജനം (സം) = പഞ്ചജനനെന്ന അസുരനെ. തത്ര (സം) = അവിടെ = സമുദ്രത്തിൽ. പാഞ്ചജന്യം = പഞ്ചജനന്റെ ഉടലാകുന്ന പാഞ്ചജന്യമെന്ന ശംഖ്. ഹരിച്ച് = കൈവശപ്പെടുത്തിയതിനു ശേഷം. യമപുരം ഗത്വാ (സം) = യമപുരിയിൽ ചെന്നപ്പോൾ. ഗുരുനന്ദനം (സം) = ഗുരുപുത്രനെ.

കൃഷ്ണൻ, വരുണന്റെ വാക്കനുസരിച്ച് സമുദ്രത്തിലുള്ള പഞ്ചജനനെന്ന അസുരനെക്കൊന്ന് പാഞ്ചജന്യമെന്ന ശംഖ് കൈവശപ്പെടുത്തി യമന്റെ രാജധാനിയിൽ ചെന്നപ്പോൾ യമനിൽനിന്ന് ഗുരുപുത്രനെ ലഭിച്ചു.

ഗുരുദക്ഷിണയുംചെയ്തു ഗുരുപുത്രേണ സാദരം
തദനുഗ്രഹവും ലബ്ധ്വാ ഗമിച്ചു മധുരാപുരം. 6

ഗുരുപുത്രേണ (സം) = ഗുരുപുത്രനെക്കൊണ്ട്. ലബ്ധ്വാ (സം) = ലഭിച്ചിട്ട്.

കൃഷ്ണൻ ഗുരുപുത്രനെക്കൊണ്ടുവന്നു ഗുരുവിനു കൊടുത്തു. അങ്ങനെ ഗുരുദക്ഷിണചെയ്തു ഗുരുവിന്റെ അനുഗ്രഹം നേടിയതിനു ശേഷം മധുരാപുരിയിലേക്കു മടങ്ങി.

ഒരുനാളഥ ഗോവിന്ദൻ കരുണാമൃതവാരിധി
ഗോകുലായ നിയോഗിച്ചാനാകുലേതരമുദ്ധവം. 7

കരുണാമൃതവാരിധി = ദയയാകുന്ന അമൃതത്തിന്റെ ഉത്ഭവസ്ഥാനമായ സമുദ്രം. ഗോകുലായ (സം) = അമ്പാടിയിലേക്കു. നിയോഗിച്ചാൻ = പറഞ്ഞയച്ചു. ആകുലേതരം (സം) = ദുഃഖിതനല്ലാതെ. സന്തോഷവാനായ എന്നർത്ഥം. ഉദ്ധവം (സം) = ഉദ്ധവനെ.

പിന്നെ ഒരു ദിവസം ദയാസമുദ്രമായ കൃഷ്ണൻ അച്ഛനമ്മമാരായ യശോദാ നന്ദഗോപന്മാരെയും ഗോപസ്ത്രീകളെയും പേരിൽത്തോന്നിയ

ദയനിമിത്തം അമ്പാടിയിലേക്ക ഉദ്ധവനെ പറഞ്ഞയച്ചു. ഉദ്ധവന അങ്ങോട്ടു പോവാൻ വളരെ സന്തോഷമായിരുന്നു.

ഗോപിമാരുടെ സന്താപം പറഞ്ഞഥ കളഞ്ഞുടൻ
ഗോവിന്ദസവിധം തന്നിൽ പ്രാപിച്ചാൻ പുനരുദ്ധവൻ. 8

സവിധം = സമീപം.

ഉദ്ധവൻ കൃഷ്ണന്റെ സന്ദേശവാക്കുകൾ പറഞ്ഞ് ഗോപസ്ത്രീകളുടെ സങ്കടംതീർത്തു കൃഷ്ണന്റെ അടുക്കൽ മടങ്ങിയെത്തി.

സൈരന്ധ്രിതൻ ഗൃഹം തന്നിൽ സൈരം ചെന്നു ജനാർദ്ദനൻ
മദനക്രീഡാമഹാനന്ദമാരംഭിച്ചാൻ നിശാന്തരേ. 9

സൈരന്ധ്രി = കംസനു കുറിക്കൂട്ടുണ്ടാക്കിക്കൊടുത്തു ജീവിച്ചിരുന്നവളും കൃഷ്ണനാൽ കൂനുതീർത്തു അനുഗ്രഹിക്കപ്പെട്ടവളുമായ ശില്പകാരിക. ജനാർദ്ദനൻ = കൃഷ്ണൻ. മദനക്രീഡാമഹാനന്ദം = കാമലീലകൾകൊണ്ടുള്ള പരമാനന്ദം. ആരംഭിച്ചാൻ = അനുഭവിച്ചുതുടങ്ങി. നിശാന്തരേ (സം) = രാത്രികളിൽ.

കൃഷ്ണൻ, കൂനുതീർത്തുകൊടുത്ത സൈരന്ധ്രിയുടെ ഗൃഹത്തിൽ രാത്രികാലങ്ങളിൽച്ചെന്നു യഥേഷ്ടം കാമലീലാസുഖം അനുഭവിക്കാൻ തുടങ്ങി.

പുത്രനെജ്ജനയാമാസ തത്ര സാ കമലേക്ഷണാ
അവനു പേരുപശ്ലോകനെന്നു ലോകേഷു വിശ്രുതം. 10

ജനയാമാസ (സം) = ജനിപ്പിച്ചു. തത്ര (സം) = അവിടെ. സാ (സം) = ആ. കമലേക്ഷണാ (സം) = താമരപ്പൂപോലുള്ള കണ്ണുകളോടുകൂടിയവൾ. സുന്ദരിയെന്നർത്ഥം. ലോകേഷു (സം) = ലോകങ്ങളിൽ. വിശ്രുതം = പ്രസിദ്ധം.

അവിടെ ആ സൈരന്ധ്രി പുത്രനെ പ്രസവിച്ചു. അവന്റെ ഉപശ്ലോകൻ എന്ന പേർ ലോകപ്രസിദ്ധമാണ്.

ഉദ്ധവേന സമം താവൽബദ്ധസ്നേഹമനോഹരം
ചക്രപാണിയൊരുനാളിലക്രൂരഭവനം യയൌ 11

ഉദ്ധവേനസമം (സം) = ഉദ്ധവനോടുകൂടെ. താവൽ (സം) = അപ്പോൾ. ബദ്ധസ്നേഹമനോഹരം = വർദ്ധിച്ച സ്നേഹത്താൽ മനോഹരമാംവണ്ണം. ചക്രപാണി = കൃഷ്ണൻ. അക്രൂരഭവനം = അക്രൂരന്റെ ഗൃഹത്തിലേക്ക്. യയൌ (സം) = പോയി.

പിന്നെ ഒരു ദിവസം കൃഷ്ണൻ ഉദ്ധവനോടുകൂടി സ്നേഹംനിമിത്തം അക്രൂരന്റെ ഗൃഹത്തിലേക്കു പോയി.

കുന്തീസുതാനാം വൃത്താന്തമെന്തെന്നറിവതിന്നുടൻ
അക്രൂരനെ നിയോഗിച്ചാനക്കാലം ദേവകീസുതൻ. 12

കുന്തീസുതാനാം (സം) = കുന്തീദേവിയുടെപുത്രന്മാരായ പാണ്ഡവന്മാരുടെ. വൃത്താന്തം = വർത്തമാനം. നിയോഗിച്ചാൻ = പറഞ്ഞയച്ചു. ദേവകീസുതൻ = കൃഷ്ണൻ.

അക്കാലത്തു കൃഷ്ണൻ പാണ്ഡവന്മാരുടെ വർത്തമാനമെന്തെന്നറിഞ്ഞുവരാൻ അക്രൂരനെ പറഞ്ഞയച്ചു.

ഭോജരാജവധം കേട്ടു കോപിച്ചു മഗധേശ്വരൻ
പോരിനായിപ്പുറപ്പെട്ടു ജരാസന്ധൻ മഹാബലൻ. 13

ഭോജരാജവധം = കംസവധം. മഗധേശ്വരൻ = മഗധരാജ്യത്തെ രാജാവ്. മഹാബലൻ = വലിയ സൈന്യങ്ങളോടുകൂടിയവൻ.

കൃഷ്ണൻ കംസനെ കൊന്നുവെന്നു കേട്ടപ്പോൾ മഗധരാജാവായ ജരാസന്ധൻ വലിയ സൈന്യങ്ങളോടുകൂടി കൃഷ്ണന്റെനേരെ യുദ്ധത്തിനു പുറപ്പെട്ടു.

കംസന്റെ പത്നിമാരായ അസ്തി, പ്രാപ്തി എന്നിവരുടെ അച്ഛനാണ് ജരാസന്ധൻ. അതാണ് കംസനെക്കൊന്ന കൃഷ്ണന്റെ നേരെ ജരാസന്ധൻ കോപിച്ചു യുദ്ധത്തിനു പുറപ്പെടാൻ കാരണം.

മഥുരാപുരമാസാദ്യ വളഞ്ഞാൻ ബഹുസേനയാ
മധുസൂദനനന്നേരം പോരിന്നായിസ്സമായയൌ. 14

ആസാദ്യ (സം) = പ്രാപിച്ചിട്ട്. ബഹുസേനയാ (സം) = വളരെ സൈന്യത്തെക്കൊണ്ട്. സമായയൌ (സം) = വന്നു.

ജരാസന്ധൻ മഥുരാനഗരിയിൽച്ചെന്ന് വളരെ സൈന്യങ്ങളെക്കൊണ്ട് ആ നഗരിയാകെ വളഞ്ഞു. അപ്പോൾ കൃഷ്ണൻ ജരാസന്ധനോടു യുദ്ധത്തിനൊരുങ്ങിവന്നു.

രണ്ടു തേരു കൊടുത്തുവിട്ടാനമരർകോനതികൗതുകാൽ
ഒന്നിൽക്കരേറി താലാങ്കനന്യത്ര മധുസൂദനൻ. 15

അമരർകോൻ = ദേവരാജാവ് - ഇന്ദ്രൻ. താലാങ്കൻ = താലം - കരിമ്പന - കൊടിയടയാളമായിട്ടുള്ള ബലഭദ്രൻ. അന്യത്ര (സം) = മറ്റേതിൽ. മധുസൂദനൻ = കൃഷ്ണൻ.

ദേവേന്ദ്രൻ രണ്ടു തേർ കൊടുത്തയച്ചു. വളരെ സന്തോഷത്തോടുകൂടി ഒന്നിൽ ബലഭദ്രനും മറ്റതിൽ കൃഷ്ണനും കയറി.

വൃഷ്ണിസേനാപരിവൃതൻ കൃഷ്ണനും ബലഭദ്രനും
പരാക്രമം തുടർന്നപ്പോൾ ജരാസന്ധനമോടിനാൻ 16

വൃഷ്ണിസേനാപരിവൃതൻ = യാദവസൈന്യത്താൽ ചുഴപ്പെട്ടവൻ. പരാക്രമം = എതിരിടയുദ്ധം.

യാദവസൈന്യങ്ങളോടുകൂടി കൃഷ്ണനും ബലഭദ്രനും എതിരിട്ടുയുദ്ധം ചെയ്വാൻ തുടങ്ങിയപ്പോൾ ജരാസന്ധൻ തോറ്റു.

പിടിച്ചുകൊല്ലുവാനായിത്തുടങ്ങീ രോഹിണീസുതൻ
അച്യുതാനനയം കൊണ്ടങ്ങയച്ചാനവനെ ക്ഷണാൽ. 17

രോഹിണീസുതൻ = ബലഭദ്രൻ. അച്യുതാനനയം = കൃഷ്ണന്റെ സമാശ്വാസനം.

ബലഭദ്രൻ ജരാസന്ധനെ പിടിച്ചു കൊല്ലാൻ ഭാവിച്ചു. അപ്പോൾ കൃഷ്ണൻ പറഞ്ഞു സമാധാനിപ്പിക്കയാൽ ജരാസന്ധനെ വിട്ടയയ്ക്കുകയും ചെയ്തു.

പിന്നെയും സമ്പ്രഹാരാർത്ഥം വന്നു മാഗധമന്നവൻ
പിന്നെയും തോല്ലുമവ്വണ്ണം കഴിഞ്ഞു പലവട്ടവും 18

സമ്പ്രഹാരാർത്ഥം = യുദ്ധത്തിന്. മാഗധമന്നവൻ = മഗധരാജാവായ ജരാസന്ധൻ.

ജരാസന്ധൻ പിന്നെയും കൃഷ്ണനോടു യുദ്ധത്തിനു മധുരാപുരിയിലേക്ക വന്നു. പിന്നെയും തോററു. ഇങ്ങനെ പല തവണയുമുണ്ടായി.

മൂന്നുറുമഥ തൊണ്ണൂറുമക്ഷൗഹിണി പടജ്ജനം
കൊന്നൊടുക്കീടു ഗോവിന്ദനന്നനായിട്ടു മാഗധം. 19

അക്ഷൗഹിണി - സൈന്യത്തിന്റെ വലിയൊരു സംഖ്യ. 21870 ആനകൾ, അത്രതന്നെ തേരുകൾ, അതിന്റെ മൂന്നിരട്ടി -65610 - കുതിരകൾ, അഞ്ചിരട്ടി - 109350 കാലാളുകൾ ഇത്രയും ചേർന്ന സൈന്യസംഖ്യക്ക് അക്ഷൗഹിണിയെന്നുപേർ. അതിൽ ആകെ സംഖ്യ രണ്ടുലക്ഷത്തിപ്പതിനെണ്ണായിരത്തി എഴുന്നൂറ്. ഇത്തരം അക്ഷൗഹിണി സൈന്യത്തോടുകൂടിയാണ് ജരാസന്ധൻ ഓരോ പ്രാവശ്യവും കൃഷ്ണനോടു യുദ്ധത്തിനുചെന്നത്. അങ്ങിനെ പതിനേഴുപ്രാവശ്യം ചെന്നു തോററുമടങ്ങി ജരാസന്ധൻ. എല്ലാം കൂടി ജരാസന്ധന് മുന്നൂററി തൊണ്ണൂറെറാന്ന് അക്ഷൗഹിണി നശിച്ചു എന്നാണ് ഭാഗവതത്തിന്റെ അടിസ്ഥാനത്തിൽ നാരായണീയത്തിൽ മേപ്പത്തൂർ പറയുന്നത്. മുന്നൂററിത്തൊണ്ണൂറ് എന്ന് ഇവിടെപ്പറഞ്ഞതിൽ ഒരക്ഷൗഹിണിയുടെ കുറവുണ്ട്. മാഗധം = മഗധരാജാവിന്റെത് - ജരാസന്ധന്റേത്.

പതിനേഴു പ്രാവശ്യം ചെയ്ത യുദ്ധത്തിൽ കൃഷ്ണൻ ജരാസന്ധന്റെ മുന്നൂററിത്തൊണ്ണൂറെറാന്ന് അക്ഷൗഹിണി സൈന്യം കൊന്നൊടുക്കി.

പതിനെട്ടാമത്തും കൃഷ്ണൻ വട്ടംകൂട്ടിവരും വിധൌ
മൂന്നുകോടിമ്ലേച്ഛബലത്തോടെ യവനൻ താനുമായയൌ. 20

വട്ടംകൂട്ടി = ഒരുങ്ങി. ബലത്തോടെ = സൈന്യത്തോടുകൂടി. യവനൻ = യവനരാജാവു്.

പതിനെട്ടാമത്തെ പ്രാവശ്യം ജരാസന്ധൻ യുദ്ധത്തിനു വന്നപ്പോൾ സഹായത്തിനു മൂന്നുകോടി യവനസൈന്യവുമുണ്ടായിരുന്നു.

മ്ലേച്ഛസൈന്യം വരുന്നേരമച്യുതൻ നിജവൈഭവാൽ
സ്വേച്ഛയാ പശ്ചിമാംഭോധൌ തീർപ്പിച്ചാൻ ദ്വാരകാപുരം 21

മ്ലേച്ഛസൈന്യം = യവനസൈന്യം. അച്യുതൻ = കൃഷ്ണൻ. നിജവൈഭവാൽ (സം) = തന്റെ യോഗപ്രഭാവംകൊണ്ടു്. സ്വേച്ഛയാ (സം) = തന്റിഷ്ടപ്രകാരം. പശ്ചിമാംഭോധൌ (സം) = പടിഞ്ഞാറെ സമുദ്രത്തിൽ. തീർപ്പിച്ചാൻ = ഉണ്ടാക്കിച്ചു.

യവനസൈന്യം വരുന്നതെന്നറിഞ്ഞപ്പോൾ കൃഷ്ണൻ തന്റെ ദിവ്യപ്രഭാവത്താൽ പടിഞ്ഞാറെ സമുദ്രത്തിൽ താൻ ആഗ്രഹിക്കുന്ന വിധത്തിൽ ദ്വാരകാപുരം എന്നൊരു പുരം നിർമ്മിച്ചു.

വിശ്വകർമ്മമഹാശില്പി കല്പിതം ബത തൽപുരം
വിശ്വമോഹനമായ്‌വന്നു വിശ്വനായകപൌരുഷാൽ. 22

വിശ്വകർമ്മമഹാശില്പികല്പിതം = വിശ്വകർമ്മാവെന്ന ദേവശില്പിയാൽ നിർമ്മിക്കപ്പെട്ടതു്. തൽപുരം (സം) = ആ ദ്വാരകാപുരം. വിശ്വമോഹനം = ലോകത്തിൽവെച്ചു് ഏറ്റവും മനോഹരം. വിശ്വനായകപൌരുഷാൽ (സം) = കൃഷ്ണന്റെ മാഹാത്മ്യത്താൽ.

വിശ്വകർമ്മാവെന്ന പേരായ ദേവശില്പിയാൽ നിർമ്മിക്കപ്പെട്ട ആ ദ്വാരകാപുരം കൃഷ്ണന്റെ മാഹാത്മ്യത്താൽ ലോകത്തിലുള്ള നഗരങ്ങളിൽവെച്ചു ഏറ്റവും മനോഹരമായി വന്നു.

മധുരാപുരവാസ്തവ്യ മഹാവൃന്ദങ്ങളൊക്കവേ
ദ്വാരകാനഗരം തന്നിലാക്കിനാൻ മധുസൂദനൻ. 23

മധുരാപുരവാസ്തവ്യമഹാവൃന്ദങ്ങൾ ഒക്കവേ = മധുരാപുരിയിൽ പാർക്കുന്ന വലിയ ജനസംഘങ്ങളെ മുഴുവൻ. മധുസൂദനൻ = കൃഷ്ണൻ.

മധുരാപുരിയിൽ പാർക്കുന്ന സകല ജനങ്ങളേയും അവരുടെ സകല സാമഗ്രികളോടുംകൂടി കൃഷ്ണൻ ദ്വാരകാപുരിയിലേക്ക മാറ്റിത്താമസിപ്പിച്ചു.

താനൊരുത്തൻ പുറപ്പെട്ടു ചെന്നു യവനസന്നിധൌ
പേടിഭാവിച്ചു ഗോവിന്ദനോടിനാനടവീതടേ. 24

യവനസന്നിധൌ (സം) = യവനന്റെ അടുക്കൽ. ഭാവിച്ചു് = നടിച്ചു്. അടവീതടേ = കാട്ടിലേക്ക.

കൃഷ്ണൻ ഒറ്റക്ക യവനന്റെ അടുക്കലേക്ക പുറപ്പെട്ടു ചെന്നു. പേടി നടിച്ചു് കാട്ടിലേക്ക ഓടുകയും ചെയ്തു.

കൊണ്ടൽവർണ്ണന്റെ പിന്നാലെ മണ്ടിനാനാശു ബൌദ്ധനും
കളിച്ചു കഹ്വരം തന്നിലൊളിച്ചു മധുസൂദനൻ. 25

കൊണ്ടൽവർണ്ണന്റെ = കൃഷ്ണന്റെ. ബൌദ്ധൻ = യവനൻ. കഹ്വരം തന്നിൽ = ഗുഹയിൽ.

യവനൻ കൃഷ്ണന്റെ പിന്നാലെ കാട്ടിലേക്ക ഓടിച്ചെന്നു. അപ്പോഴേക്കും കൃഷ്ണൻ അവിടെ ഒരു ഗുഹയിൽക്കടന്നു് ഒളിച്ചിരുന്നു.

യവനൻ വിപിനം തന്നിലവനെത്തിരയും വിധൌ
ക്വാപിൽ കിടന്നുറങ്ങുന്ന മുചുകുന്ദനരേശ്വരൻ. 26

വിപിനം തന്നിൽ = കാട്ടിൽ. അവനെ = കൃഷ്ണനെ. തിരയും വിധൌ (സം) = തിരയുന്ന സമയത്തു്. ക്വാപിൽ (സം) = ഒരേടത്തു്. മുചുകുന്ദനരേശ്വരൻ = മുചുകുന്ദരാജാവു്.

യവനൻ കാട്ടിൽ കൃഷ്ണനെ തിരഞ്ഞു നടക്കുമ്പോൾ മുചുകുന്ദരാജാവു് ഒരു ദിക്കിൽ കിടന്നുറങ്ങുന്നുണ്ടായിരുന്നു.

മുകുന്ദനെന്നു കല്പിച്ചു ചവിട്ടീ മുചുകുന്ദനെ.
അവനും യവനൻ തന്നെത്തരസാ ഭസ്മമാക്കിനാൻ. 27

കല്പിച്ചു് = വിചാരിച്ചു്. തരസാ (സം) = ഉടനെ.

യവനൻ മുകുന്ദനെ കണ്ടപ്പോൾ കൃഷ്ണൻ കളവായി ഉറക്കം നടിച്ചു കിടക്കുകയാണെന്നു വിചാരിച്ചു് ആ മുചുകുന്ദനെ ചവിട്ടി. അപ്പോൾ ആ മുചുകുന്ദൻ ആ യവനനെ ഭസ്മമാക്കുകയും ചെയ്തു.

മുചുകുന്ദനെ ഉറങ്ങുന്ന സമയത്തു് ആരെങ്കിലും ഉണർത്തുന്നപക്ഷം മുചുകുന്ദൻ ഒന്നു നോക്കിയാൽ ഉണർത്തിയവൻ ഭസ്മമാവട്ടെ എന്നു് ദേവന്മാർ മുചുകുന്ദനു് ഒരു വരം കൊടുത്തിട്ടുണ്ടു്.

നിദ്രാവസാനേ ഭൂപാലനദ്രിസാനുസമുത്ഥിതം
ഭദ്രമാം വൈഷ്ണവം രൂപമദ്രാക്ഷീദഗ്രതലേ. 28

നിദ്രാവസാനേ (സം) = ഉറക്കത്തിന്റെ അവസാനത്തിൽ ഉണർന്നപ്പോൾ എന്നർത്ഥം. ഭൂപാലൻ = രാജാവു്. മുചുകുന്ദനെന്നർത്ഥം. അദ്രിസാനുസമുത്ഥിതം (സം) = പർവ്വതത്തിന്റെ താഴ്വരയിൽ നില്ക്കുന്ന. ഭദ്രം = മംഗളകരം. വൈഷ്ണവരൂപം = വിഷ്ണുസ്വരൂപം. അദ്രാക്ഷീൽ (സം) = കണ്ടു. അഗ്രതലേ (സം) = മുൻഭാഗത്തു്.

ഉറക്കമുണർന്നപ്പോൾ മുചുകുന്ദൻ പർവ്വതത്തിന്റെ താഴ്‌വരയിൽ മുൻഭാഗത്തായി വിഷ്ണുസ്വരൂപം നിൽക്കുന്നതായി കണ്ടു.

അടുത്ത ശ്ലോകം കൊണ്ട് ആ വിഷ്ണുസ്വരൂപം വർണ്ണിക്കുന്നു —

ശംഖചക്രം ഗദാ പത്മശോഭമാന ചതുർഭുജം
ശ്രീവത്സ കൌസ്തുഭോദാര വനമാലാ വിരാജിതം 29

ശംഖചക്രഗദാപത്മ ശോഭമാന ചതുർഭുജം (സം) = ശംഖ്, ചക്രം, ഗദ, പത്മം എന്നിവകൊണ്ട് ശോഭിക്കുന്ന നാലു കൈകളോടു കൂടിയത്. ശ്രീവത്സ കൌസ്തുഭോദാര വനമാലാ വിരാജിതം (സം) = ശ്രീവത്സചിഹ്നം, കൌസ്തുഭരത്നം, വിശേഷപ്പെട്ട വനമാല, ഇവയാൽ ശോഭിക്കുന്നത്. മുചുകുന്ദൻ കണ്ട വിഷ്ണുരൂപം ശംഖ്, ചക്രം, ഗദ, പത്മം എന്നിവകൊണ്ട് ശോഭിക്കുന്ന നാലു കൈകളോടു കൂടിയതും ശ്രീവത്സചിഹ്നം, കൌസ്തുഭരത്നം, വനമാല എന്നിവകൊണ്ട് ശോഭിക്കുന്നതുമായിരുന്നു.

ഇതി ചിദ്രൂപമാലോക്യ സ്തുതിച്ചു മുചുകുന്ദനും
'ലോകൈക ബീജഭൂതായ വൈകുണ്ഠായ നമോസ്തുതേ.' 30

ഇതി (സം) = ഇപ്രകാരമുള്ള. ചിദ്രൂപം (സം) = ജ്ഞാനസ്വരൂപനായ വിഷ്ണുവിന്റെ രൂപത്തെ. ആലോക്യ (സം) = കണ്ടിട്ട്. ലോകൈക ബീജഭൂതായ (സം) = ലോകത്തിന്റെ മൂലകാരണമായ. വൈകുണ്ഠായ = വൈകുണ്ഠമൂർത്തിയായ. തേ (സം) = നിന്തിരുവടിക്ക. നമഃ = നമസ്കാരം. അസ്തു (സം) = ഭവിക്കട്ടെ.

ഇപ്രകാരമുള്ള വിഷ്ണുരൂപം കണ്ടപ്പോൾ മുചുകുന്ദൻ സ്തുതിച്ചു. 'ലോകത്തിന്റെ മൂലകാരണഭൂതനും വൈകുണ്ഠമൂർത്തിയുമായ നിന്തിരുവടിക്ക നമസ്കാരം!

മുചുകുന്ദൻ തന്റെ ചരിത്രം വിവരിക്കുന്നു —

'ഇക്ഷ്വാകു കുലജാതൻ ഞാൻ ഭൂപാലൻ കമലാപതേ!
രക്ഷാശിക്ഷാദി ദുഃഖങ്ങൾക്കെളുതല്ലെന്നുറച്ചു ഞാൻ.' 31

ഇക്ഷ്വാകു കുലജാതൻ = ഇക്ഷ്വാകു രാജാവിന്റെ വംശത്തിൽ ജനിച്ചവൻ. ഭൂപാലൻ = രാജാവ്. കമലാപതേ = ലക്ഷ്മീവല്ലഭ. രക്ഷാശിക്ഷാദി ദുഃഖങ്ങൾക്ക് = രാജ്യം രക്ഷിക്കാനും ദുഷ്ടന്മാരെ ശിക്ഷിക്കാനും മറ്റും. എളുതല്ല = എളുപ്പമല്ല-പ്രയാസമാണ്.

അല്ലയോ ലക്ഷ്മീപതേ! ഞാൻ ഇക്ഷ്വാകു വംശത്തിൽ ജനിച്ച ഒരു രാജാവാണ്. രാജാവിന്റെ ചുമതലയായ രക്ഷാശിക്ഷാദികൾ നടത്താൻ പ്രയാസമാണെന്ന് ഞാൻ തീർച്ചപ്പെടുത്തിയിരിക്കുന്നു.

'അത്രവന്നു ശയിക്കുന്നേനെത്രനാളുണ്ടഹം, വിഭോ!
പുത്രമിത്ര കളത്രാദി വിഷയഗ്രഹമില്ലമേ! 32

അത്ര (സം) = ഇവിടെ. ശയിക്കുന്നേൻ = കിടക്കുന്നു. അഹം (സം) = ഞാൻ. വിഭോ! (സം) = ഭഗവാനേ! പുത്രമിത്രകളത്രാദി വിഷയാഗ്രഹം = പുത്രന്മാർ, ബന്ധുക്കൾ, ഭാര്യ മുതലായ സുഖവിഷയങ്ങളിലുള്ള ആഗ്രഹം. മേ = എനിക്ക്.

ഞാൻ വളരെ നാളുകളായി ഇവിടെ വന്നു കിടക്കുന്നു. എനിക്ക് പുത്രകളത്രാദി വിഷയങ്ങളിൽ ആഗ്രഹമില്ല.

'നിങ്കൽബ്ഭക്തി ഭവിക്കേണം സങ്കടം മമ തീരുവാൻ
നിൻകഴൽക്കു വണങ്ങുന്നേൻ ശങ്കരാദി നിഷേവിതം 33

ശങ്കരാദി നിഷേവിതം = ശിവൻ, ബ്രഹ്മാവ് തുടങ്ങിയവരാൽ സേവിക്കപ്പെടുന്നത്.

എന്റെ സങ്കടമെല്ലാം തീരുവാൻ വേണ്ടി നിന്തിരുവടിയുടെ പേരിൽ ഭക്തിയുണ്ടാകേണമേ. ശിവൻ, ബ്രഹ്മാവ് മുതലായ ദേവന്മാരാൽ ഭജിക്കപ്പെടുന്ന നിന്തിരുവടിയുടെ തൃക്കാലിനെ ഞാൻ നമസ്കരിക്കുന്നു.

'ഭക്തിനിങ്കൽബ്ഭവിക്കുമ്പോൾ മുക്തിതാനേവരും വിഭോ!
ഭക്തികൂടാതെ വാഞ്ഛിച്ചാൽ മുക്തിമാർഗ്ഗം വരുന്നതോ?' 34

മുക്തി = മോക്ഷം. വാഞ്ഛിച്ചാൽ = ആഗ്രഹിച്ചാൽ. മുക്തിമാർഗ്ഗം = മോക്ഷത്തിനുള്ള വഴി. വരുന്നതോ = കിട്ടുമോ?

നിന്തിരുവടിയിൽ ഭക്തിയുണ്ടായാൽ മോക്ഷം തന്നത്താനെ വന്നുചേരും. ഭക്തികൂടാതെ ആഗ്രഹിച്ചാൽ മോക്ഷത്തിനുള്ള വഴി കിട്ടുകയില്ല.

'ത്വദ്ഭക്തജനഭക്തിം മേ കല്പിച്ചാകിലതും മതി
ത്വൽ പാദസ്മരണം കൊണ്ടു മൽപാപം ശാന്തമായ്‌വരും.' 35

ത്വൽഭക്തജനഭക്തിം (സം) = അവിടുത്തെ ഭക്തന്മാരുടെ നേരെ ഭക്തിയെ. മേ (സം) = എനിക്ക്. കല്പിച്ചാകിൽ = ഉണ്ടാക്കിത്തന്നാൽ. മൽപാപം = എന്റെ പാപം. ശാന്തം = ശമിച്ചത്.

നിന്തിരുവടി എനിക്ക്, അവിടുത്തെ ഭക്തന്മാരെക്കുറിച്ച് ഭക്തിയുണ്ടാക്കിത്തന്നാലും മതി. അവിടുത്തെ തൃക്കാൽ സ്മരിച്ചാൽ എന്റെ പാപം തീർന്നുകൊള്ളും.

കൃഷ്ണൻ മുചുകുന്ദനെ അനുഗ്രഹിച്ച് മഥുരയിൽച്ചെന്ന് യവനസൈന്യത്തെ നശിപ്പിക്കുന്നു —

മുകുന്ദൻ മുചുകുന്ദന്നായ് മുക്തിദാം ഭക്തിമേകിനാൻ
മധുരാപുരി പുക്കാശു വധിച്ചു യവനസൈന്യവും 36

മുക്തിദാം ഗതിം (സം) = മോക്ഷം നൽകുന്ന ഗതിയെ. യവനസൈന്യം = യവനപ്പട.

കൃഷ്ണൻ മുചുകുന്ദന് മോക്ഷം നൽകുന്ന ഗതിയുണ്ടാവാനനുഗ്രഹിച്ചു മഥുരാപുരിയിൽച്ചെന്നു യവനസൈന്യത്തെ കൊല്ലുകയും ചെയ്തു.

മാഗധൻ വന്നു യുദ്ധായ സന്നാഹം തുടരും വിധൌ
ജയമന്ത്യമവന്നേകി ഭയം ഭാവിച്ചു മാധവൻ. 37

മാഗധൻ = ജരാസന്ധൻ. യുദ്ധായ = യുദ്ധത്തിന്. സന്നാഹം = ഒരുക്കം. അന്ത്യം = അവസാനത്തേത്. അവന്ന് = ജരാസന്ധന്. ഭാവിച്ച് = നടിച്ച്.

ജരാസന്ധൻ വന്ന് യുദ്ധം തുടങ്ങിയപ്പോൾ കൃഷ്ണൻ പേടിനടിച്ച് അവസാനത്തെ ജയം ജരാസന്ധനുകൊടുത്ത് ഓടിപ്പോയി.

ദ്വാരകാപുരമാഗമ്യ സ്വൈരം വാണു ജനാർദ്ദനൻ
നന്ദാദിവൃന്ദവും തത്ര വന്നു വാണു യഥാസുഖം. 38

ആഗമ്യ (സം) = വന്നിട്ട്. ജനാർദ്ദനൻ = കൃഷ്ണൻ. നന്ദാദിവൃന്ദം = നന്ദഗോപൻ മുതലായ ഗോപസമൂഹം. തത്ര (സം) = അവിടെ. യഥാസുഖം = സുഖമായി.

കൃഷ്ണൻ ദ്വാരകാപുരിയിൽ വന്നു സുഖമായി പാർത്തു. നന്ദാദിഗോപന്മാരും അവിടെ വന്നു വസിച്ചു.

നന്ദാദിഗോപന്മാർ ദ്വാരകയിൽച്ചെന്നു താമസിച്ചുവെന്നു ഭാഗവതത്തിൽ കാണുന്നില്ല.

രേവതാത്മജയാകുന്ന രേവതീം നാമകന്യകാം
വിവാഹം ചെയ്തിതക്കാലം രോഹിണീനന്ദനൻമുദാ 39

രേവതാത്മജ = രേവതന്റെ പുത്രി. രേവതീം നാമകന്യകാം (സം) = രേവതിയെന്ന പേരായ കന്യകയെ. രോഹിണീനന്ദനൻ = രോഹിണിയുടെ പുത്രൻ — ബലഭദ്രൻ.

ആ കാലത്ത് ബലഭദ്രൻ രേവതരാജാവിന്റെ മകളായ രേവതിയെന്ന കന്യകയെ സന്തോഷത്തോടെ വിവാഹം ചെയ്തു.

ഭീഷ്മകോനാമ വൈദർഭൻ ഭീഷ്മബാഹു പരാക്രമൻ
പുത്രീവിവാഹസന്നാഹമത്രകാലേ തുടങ്ങിനാൻ. 40

ഭീഷ്മകഃ നാമ (സം) = ഭീഷ്മകനെന്ന പേരായ. വൈദർഭൻ = വിദർഭരാജാവ്. ഭീഷ്മബാഹുപരാക്രമൻ = ഭയങ്കരമായ കരപരാക്രമത്തോടു കൂടിയവൻ. പുത്രീവിവാഹസന്നാഹം = മകളുടെ വിവാഹത്തിനുള്ള ഒരുക്കം. അത്രകാലേ (സം) = ഈ കാലത്ത്.

വലിയ പരാക്രമിയായ ഭീഷ്മകനെന്ന പേരുള്ള വിദർഭരാജാവ് അക്കാലത്ത് മക്കളുടെ വിവാഹത്തിനുള്ള ഒരുക്കം തുടങ്ങി.

**രുഗ്മിയെന്നുള്ള പുത്രന്റെ നിർബ്ബന്ധംകൊണ്ടു മന്നവൻ**
**രുഗ്മിണീം ശിശുപാലനായ് കല്പിച്ചാനുല്പലേക്ഷണാം 41**

മന്നവൻ = ഭീഷ്മകരാജാവ്. രുഗ്മിണീം (സം) = രുഗ്മിണിയെന്ന പുത്രിയെ. കല്പിച്ചാൻ = വിവാഹം ചെയ്തു കൊടുക്കാൻ നിശ്ചയിച്ചു. ഉൽപലേക്ഷണാം (സം) = കരിങ്കുവളപ്പൂപോലുള്ള കണ്ണുകളോടു കൂടിയ — സുന്ദരിയായ.

രുഗ്മിയെന്ന പേരായ മകന്റെ നിർബ്ബന്ധം നിമിത്തം ഭീഷ്മകൻ സുന്ദരിയായ പുത്രി രുഗ്മിണിയെ ശിശുപാലനു വിവാഹം ചെയ്തുകൊടുക്കാൻ നിശ്ചയിച്ചു.

**ചേദിഭൂപനു കല്പിച്ചു തന്നെയെന്നവളും കേൾക്കയാൽ**
**ഖേദിച്ചു മനസാ ബാലാ മധുസൂദനരാഗിണീ 42**

ചേദിഭൂപന് = ചേദിരാജ്യത്തെ രാജാവായ ശിശുപാലന്. മനസാ (സം) = മനസ്സുകൊണ്ട്. മധുസൂദനരാഗിണീ ബാലാ (സം) = കൃഷ്ണനിൽ അനുരാഗമുള്ള ബാലികയായ രുഗ്മിണി.

കൃഷ്ണനിൽ അനുരാഗമുള്ള ബാലികയായ രുഗ്മിണിക്ക് തന്നെ ശിശുപാലനു കൊടുക്കാൻ നിശ്ചയിച്ചതായി കേട്ടപ്പോൾ മനസ്സിൽ വളരെ സങ്കടമുണ്ടായി.

**വാസുദേവൻ വസിക്കുന്ന മന്ദിരേ ചെന്നു പോരുവാൻ**
**ഭൂസുരം തരസാ ഗൂഢം നിയോഗിച്ചിതു രുഗ്മിണീ 43**

വാസുദേവൻ = കൃഷ്ണൻ. മന്ദിരേ (സം) = ഗൃഹത്തിൽ. ഭൂസുരം (സം) = ബ്രാഹ്മണനെ. ഗൂഢം = മറ്റാരുമറിയാതെ. നിയോഗിച്ചിതു = പറഞ്ഞയച്ചു.

കൃഷ്ണൻ പാർക്കുന്ന ദ്വാരകാപുരിയിലേക്ക് രുഗ്മിണി മറ്റാരുമറിയാതെ ഒരു ബ്രാഹ്മണനെ പറഞ്ഞയച്ചു.

**ആരണൻതാൻ പുറപ്പെട്ടു ദ്വാരകാപുരി പുക്കുടൻ**
**നാരായണായ സന്ദേശം പാരാതെ കണ്ടുണർത്തിനാൻ. 44**

ആരണൻതാൻ = ബ്രാഹ്മണൻ. നാരായണായ (സം) = കൃഷ്ണന്. സന്ദേശം = രുഗ്മിണി പറഞ്ഞയച്ച കാര്യം. ഉണർത്തിനാൻ = അറിയിച്ചു.

ബ്രാഹ്മണൻ പുറപ്പെട്ടു ദ്വാരകാപുരിയിൽച്ചെന്നു കൃഷ്ണനെ രുഗ്മിണിയുടെ സന്ദേശം അറിയിച്ചു.

ഇനി പതിനൊന്നാമശ്ലോകം ബ്രാഹ്മണന്റെ വാക്കാണ് —

'ശ്രീകൃഷ്ണ! ജയ ഗോവിന്ദ! ഭദ്രം ശൃണു മദീരിതം
ഭീഷ്മരാജസുതാബാലാചൊല്ലിവിട്ടിതു രുഗ്മിണി.' 45

ജയ(സം) = അങ്ങു സർവ്വോൽക്കർഷേണ വർത്തിച്ചാലും. ശൃണു(സം) = അങ്ങു കേട്ടാലും. മദീരിതം = എന്റെ വാക്ക്. ഭീഷ്മകസുതാബാലാ(സം) = ഭീഷ്മകരാജാവിന്റെ മകളായ ബാലിക.

അല്ലയോ ശ്രീകൃഷ്ണാ! ഗോവിന്ദ! അവിടുന്നു എന്റെ വാക്കു സാവധാനത്തിൽ കേൾക്കണം. എന്നു ഭീഷ്മകരാജാവിന്റെ മകളായ ബാലിക രുഗ്മിണി പറഞ്ഞയച്ചതാണ്.

രുഗ്മിണിയുടെ സന്ദേശം തുടരുന്നു —

'ഉപേന്ദ്ര! ജഗതീബന്ധോ! കൃപാസിന്ധോ! നമോസ്തു തേ
അപേക്ഷയുണ്ടെനിക്കേകമുപേക്ഷിച്ചീടൊലാ ഭവാൻ.' 46

ഉപേന്ദ്ര = ഇന്ദ്രാനുജ! ജഗതീബന്ധോ = ലോകബാന്ധവ! കൃപാസിന്ധോ = ദയാസമുദ്രമേ! തേ നമഃഅസ്തു(സം) = നിന്തിരുവടിക്കു നമസ്കാരം ഭവിക്കട്ടെ. ഏകം = ഒന്ന്.

ഇന്ദ്രാനുജ! ലോകബാന്ധവ! ദയാസമുദ്രമേ! നിന്തിരുവടിക്കു നമസ്കാരം. എനിക്ക് ഒരു അപേക്ഷയുണ്ട്. അത് അവിടുന്ന് ഉപേക്ഷിക്കരുതേ.

'തരുണാംബുധരശ്രീമൻ തരുണീമോഹനാകൃതേ!
അരുണം ചരണാംഭോജം ശരണം കരുണാകര!' 47

തരുണാംബുധരശ്രീമൻ = പുതുമേഘത്തിന്റെ ശോഭയുള്ളവനേ! തരുണീമോഹനാകൃതേ = യുവതികളെ മോഹിപ്പിക്കുന്ന ശരീരത്തോടുകൂടിയവനേ! അരുണം = ചുവന്നത്. ചരണാംഭോജം = കാൽത്താമരപ്പൂവ്. ശരണം = രക്ഷിതാവ്. അവലംബമെന്നർത്ഥം. കരുണാകര = ദയാനിധേ!

പുതുകൊണ്ടൽവർണ്ണ, സുന്ദരീജന മനോഹര! ദയാനിധേ! അവിടുത്തെ ചുവന്ന കാൽത്താമരകൾ മാത്രമേ എനിക്കൊരവലംബമുള്ളൂ.

'താതനും സോദരന്മാരും മാതാവും ബന്ധുവർഗ്ഗവും
എനിക്കനിഷ്ടമാംകാര്യമാരംഭിക്കുന്നു സാമ്പ്രതം.' 48

താതൻ = അച്ഛൻ ഭീഷ്മകൻ. സോദരന്മാർ = രുക്മി, രുക്മരഥൻ, രുക്മബാഹു, രുക്മകേശൻ, രുക്മമാലി എന്നീ അഞ്ചു സഹോദരന്മാർ. മാതാവ് = അമ്മ. സാമ്പ്രതം = ഇപ്പോൾ.

അച്ഛനും സഹോദരന്മാരും അമ്മയും ബന്ധുക്കളും എനിക്കിഷ്ടമില്ലാത്ത കാര്യത്തിനു ഇപ്പോൾ ആരംഭിക്കുന്നു.

'അശുഭാത്മകനായുള്ള ശിശുപാലന്നു നൽകുവാൻ
സാദരം കോപ്പുകൂട്ടുന്നു സോദരാദികളൊക്കവേ.' 49

'അശുഭാത്മകൻ = പാപഹൃദയൻ. സാദരം = ആദരവോടുകൂടി. കോപ്പുകൂട്ടുന്നു = ഒരുക്കുന്നു. സോദരാദികൾ = സോദരർ മുതലായവർ.

എന്റെ ജ്യേഷ്ഠനാതം അച്ഛനമെല്ലാം എന്നെ ദുഷ്ടനായ ശിശുപാലന്ന് കൊടുക്കാൻ വട്ടം കൂട്ടുന്നു.

ദുരഹങ്കാരിയാകുന്ന ധരണീപാലകന്നെത്തദാ
വരണം ചെയ്കയെക്കാട്ടിൽ മരണം നല്ലുമാധവ!' 50

ദുരഹങ്കാരി = ദുഷിച്ച അഹങ്കാരമുള്ള. ധരണീപാലനെ = രാജാവിനെ – ശിശുപാലനെ. തദാ (സം) = അപ്പോൾ. വരണംചെയ്കയെക്കാട്ടിൽ = ഭർത്താവായി വരിക്കുന്നതിനേക്കാൾ. മാധവ = ലക്ഷ്മീപതിയായ കൃഷ്ണ!

അല്ലയോ ലക്ഷ്മീപതേ! ദുരഹങ്കാരിയായ ആ ശിശുപാലനെ ഭർത്താവായി സ്വീകരിക്കുന്നതിനേക്കാൾ നല്ലതു മരിക്കുകയാണ്.

'കരുണാകര! നീവന്നു ഹരണംചെയ്ക മാംഹരേ!
പരിണാമസുഖംകൊണ്ടു ഗുരൂണാം സമ്മതം ഭവേൽ.' 51

കരുണാകര = ദയാനിധേ! ഹരണംചെയ്ക = പിടിച്ചുകൊണ്ടുപോയാലും. മാം (സം) = എന്നെ. ഹരേ = കൃഷ്ണ! പരിണാമസുഖം = ഒടുവിൽ ഉണ്ടാവുന്നസുഖം. ഗുരൂണാം = ഗുരുക്കന്മാർക്ക് – അച്ഛൻ ജ്യേഷ്ഠൻ തുടങ്ങിയവർക്ക്. ഭവേൽ = ഭവിക്കും.

ദയാനിധേ കൃഷ്ണ! അവിടുന്നു വന്ന് എന്നെ പിടിച്ചുകൊണ്ടുപോകണം. ഒടുവിൽ സുഖംവരുമ്പോൾ അച്ഛനമ്മമാർക്കും മററും സമ്മതം വന്നുകൊള്ളും.

'ജനവും ധനവും പിന്നെ പ്രാണനും ദേഹവും തഥാ
ജനകാദികളെപ്പോലുമിന്നു മേ നിൻ പദാംബുജം 52

മേ (സം) = എനിക്ക്.

ആളുകളും സ്വത്തും ഉയിരും ഉടലും അച്ഛൻ മുതലായ ബന്ധുക്കളുമെല്ലാം എനിക്കിന്നു അവിടുത്തെ തൃക്കാലാണ്.

'മുഹൂർത്തസമയത്തിന്റെ മുമ്പേവന്നു ഹരിക്കനീ
മഹാപുരുഷ! വന്ദേഹ'മേവം രുഗ്മിണി ചൊല്ലിനാൾ.'
53

വന്ദേ (സം) = വന്ദിക്കുന്നു. അഹം (സം) = ഞാൻ. ഏവം (സം) = ഇപ്രകാരം.

'മുഹൂർത്തസമയം ആവുന്നതിനു മുമ്പുതന്നെ വന്നു എന്നെ പിടിച്ചുകൊണ്ടുപോവുക. മഹാപുരുഷ! ഞാൻ വന്ദിക്കുന്നു' ഇങ്ങനെ രുഗ്മിണി പറഞ്ഞു.

'ഭവത്സംഗമസൌഖ്യം മേ ഭവിച്ചില്ലെങ്കിലാശു ഞാൻ
അന്നു ജീവൻ ത്യജിക്കുന്നേ'നെന്നു രുഗ്മിണി ചൊല്ലിനാൾ. 54

ഭവത്സംഗമസൌഖ്യം = അവിടത്തോടു ചേർന്നിട്ടുള്ള സുഖം. മേ (സം) = എനിക്ക്. ജീവൻ = ജീവനെ. ത്യജിക്കുന്നേൻ = ഉപേക്ഷിക്കും.

'അവിടത്തോടു ചേർന്നിട്ടുള്ള സുഖം എനിക്കുണ്ടായില്ലെങ്കിൽ ഉടനെ അന്നു ഞാൻ ജീവനെ കളയും.' എന്നു രുഗ്മിണി പറഞ്ഞു.

'മൽപ്രാണരക്ഷണം ചെയ്‌വാനപ്രമേയ! തുണെയ്ക്കനീ
ഇന്നു നിൻപദമാധാര'മെന്നു രുഗ്മിണിചൊല്ലിനാൾ. 55

അപ്രമേയ = ശരിയായറിയാൻ പ്രയാസമായ ഭഗവാനേ.

'ഭഗവാനേ! എന്റെ ജീവനെ രക്ഷിക്കാൻ അവിടുന്നു സഹായിക്കണേ. ഇന്നു അവിടത്തെ തൃക്കാൽ മാത്രമേ എനിക്ക് അവലംബമായിട്ടുള്ളു' എന്നു രുഗ്മിണി പറഞ്ഞു.

ഇപ്രകാരം കഥിക്കുന്ന വിപ്രനോടരുളീടിനാൻ
'ക്ഷിപ്രം മുന്നിൽ നടന്നാലുമപ്രദേശം ഗമിക്ക നാം.' 56

വിപ്രനോട് = ബ്രാഹ്മണനോട്. അരുളീടിനാൻ = പറഞ്ഞു. ക്ഷിപ്രം = വേഗത്തിൽ.

ഇങ്ങനെ പറയുന്ന ബ്രാഹ്മണനോടു കൃഷ്ണൻ പറഞ്ഞു. 'വേഗം നടക്കൂ. നമുക്ക് ആ പ്രദേശത്തേക്ക് പോവുക.'

'രമണീഗുണസന്താനം രമണീയം നിശമ്യ ഞാൻ
നളിനായുധസന്താപാൽ തളരുന്നു മഹീസുര!' 57

രമണീഗുണസന്താനം = സുന്ദരിയായ രുഗ്മിണിയുടെ ഗുണസമൂഹം. രമണീയം = മനോഹരം. നിശമ്യ (സം) = കേട്ടിട്ട്. നളിനായുധസന്താപാൽ (സം) = കാമതാപത്താൽ. മഹീസുര = ബ്രാഹ്മണ!

അല്ലയോ ബ്രാഹ്മണ! രുഗ്മിണിയുടെ മനോഹരഗുണങ്ങൾ കേട്ടിട്ട് ഞാൻ കാമതാപംകൊണ്ടു തളരുന്നു.

'സ്മരിക്കും നേരമെന്നുള്ളിലിരിക്കും വാമലോചനാം
ത്വരിക്കെന്നധുനാവന്നു ഹരിക്കുന്നുണ്ടു ഞാനെടോ.' 58

വാമലോചനാം (സം) = ഭംഗിയുള്ള കണ്ണുകളോടുകൂടിയ തരുണിയെ. തെരിക്കെന്ന് = ഉടനെ. അധുനാ = ഇപ്പോൾ. ഹരിക്കുന്നുണ്ട് = കൊണ്ടുപോരുന്നുണ്ട്.

അല്ലയോ ബ്രാഹ്മണ! ഓർക്കുമ്പോൾ എന്റെ മനസ്സിൽ വന്നിരിക്കുന്ന തരുണിയെ ഇന്നു ഞാൻ വേഗത്തിൽ വന്നു കൊണ്ടുപോരുന്നുണ്ട്.

ഏവം പറഞ്ഞു ഗോവിന്ദൻ രേവതീകാമുകം വിനാ
തേരിലേറിപ്പുറപ്പെട്ടു ചാരുവേഷമനോഹരൻ. 59

ഏവം = ഇങ്ങനെ. രേവതീകാമുകം വിനാ (സം) = രേവതിയുടെ കാന്തനായ ബലഭദ്രനോടുകൂടാതെ. ചാരുവേഷമനോഹരൻ = നല്ല വേഷമണിഞ്ഞു സുന്ദരനായിട്ടുള്ളവൻ.

കൃഷ്ണൻ ഇങ്ങനെ പറഞ്ഞ് ബലഭദ്രനെക്കൂടാതെ മനോഹരങ്ങളായ വേഷഭൂഷണങ്ങൾ ധരിച്ചു സുന്ദരനായി തേരിൽകയറി കുണ്ഡിനപുരിയിലേക്കു പുറപ്പെട്ടു.

വിപ്രനെ പുരതഃ കൃത്വാ സുപ്രസന്നമുഖാംബുജൻ
അണ്ഡജേശധ്വജൻ ദേവൻ കുണ്ഡിനം പുരമാപ്തവാൻ. 60

വിപ്രനെ = ബ്രാഹ്മണനെ. പുരതഃ കൃത്വാ (സം) = മുമ്പിലാക്കീട്ടു. ബ്രാഹ്മണനോടുകൂടി തേരിൽ കയറിയിട്ടെന്നർത്ഥം. സുപ്രസന്നമുഖാംബുജൻ = തെളിഞ്ഞ മുഖപത്മത്തോടുകൂടിയവൻ. അണ്ഡജം = പക്ഷി. അണ്ഡജേശൻ = പക്ഷിശ്രേഷ്ഠൻ = ഗരുഡൻ. അണ്ഡജേശധ്വജൻ = ഗരുഡൻ കൊടിയടയാളമായ കൃഷ്ണൻ. കുണ്ഡിനം പുരം = കുണ്ഡിനനഗരത്തെ. ആപ്തവാൻ = പ്രാപിച്ചു.

ഗരുഡധ്വജനായ ഭഗവാൻ കൃഷ്ണൻ ബ്രാഹ്മണനെ മുൻനിറുത്തി തെളിഞ്ഞ മുഖത്തോടുകൂടി കുണ്ഡിനനഗരത്തെ പ്രാപിച്ചു.

മഹീസുരനുടൻ ചെന്നു മഹീപതികുമാരികാം
വിശ്വനാഥമതം കേൾപ്പിച്ചാശ്വസിപ്പിച്ചു തൽക്ഷണം. 61

മഹീസുരൻ = ബ്രാഹ്മണൻ. മഹീപതികുമാരികാം (സം) = രാജകുമാരിയായ രുഗ്മിണിയെ. വിശ്വനാഥമതം = ലോകനാഥനായ കൃഷ്ണന്റെ അഭിപ്രായം. അനുകൂലാഭിപ്രായമെന്നർത്ഥം.

ബ്രാഹ്മണൻ ഉടനെ ചെന്നു കൃഷ്ണന്റെ അനുകൂലാഭിപ്രായം രുഗ്മിണിയെ പറഞ്ഞു കേൾപ്പിച്ച് ആശ്വസിപ്പിച്ചു.

ബലഭദ്രനനന്തരം ബലപൗരുഷഭൂഷവാൻ
വിദിത്വാ കൃഷ്ണഗമനം വിദർഭപുരമാഗമൽ. 62

ബലപൌരുഷശാലവാൻ = സൈന്യത്തിന്റെയും പ്രതാപത്തിന്റെയും ആധിക്യത്തോടുകൂടിയവൻ. പൌരുഷശാലിയായ ബലഭദ്രൻ സൈന്യസമേതനായിട്ട് എന്നർത്ഥം. വിദിത്വാ (സം) = അറിഞ്ഞിട്ട്. വിദർഭപുരം = വിദർഭരാജ്യത്തെ രാജധാനിയായ കുണ്ഡിനത്തിലേക്ക. ആഗമൽ (സം) = ചെന്നു.

കൃഷ്ണൻ രുഗ്മിണീഹരണത്തിന പോയിട്ടുണ്ടെന്നറിഞ്ഞപ്പോൾ മഹാപ്രതാപശാലിയായ ബലഭദ്രൻ സൈന്യങ്ങളോടുകൂടി കുണ്ഡിനപുരത്തിലേക്ക പിന്നാലെ ചെന്നു.

പുരത്തിലാഗതന്മാരാം പുരാണപുരുഷാവുഭൌ
പൂജിച്ചു മണിപീഠാന്തേ വസിപ്പിച്ചിതു ഭീഷ്മകൻ. 63

ആഗതന്മാരാം = വന്നുചേർന്നിട്ടുള്ള. പുരാണപുരുഷൌ ഉഭൌ (സം) = വിഷ്ണുവിന്റെ അവതാരങ്ങളായ രാമകൃഷ്ണന്മാരെ രണ്ടുപേരെയും. മണിപീഠാന്തേ (സം) = രത്നസിംഹാസനത്തിൽ.

രാമനും കൃഷ്ണനും വിവാഹോത്സവം കാണ്മാൻ കുണ്ഡിനത്തിൽ വന്നിട്ടുണ്ടെന്നറിഞ്ഞപ്പോൾ രുഗ്മിണിയുടെ അച്ഛനായ ഭീഷ്മകൻ അവരെ കൂട്ടിക്കൊണ്ടുപോന്ന് രത്നസിംഹാസനം കൊടുത്തിരുത്തി സൽക്കരിച്ചു.

ശിശുപാലാദി ഭൂപാലജാലം കോലാഹലാന്വിതം
വസിച്ചിതു മഹാമഞ്ചസഞ്ചയേ ചഞ്ചലാശയം. 64

ശിശുപാലാദി ഭൂപാലജാലം = ശിശുപാലൻ മുതലായ രാജാക്കന്മാരുടെ സമൂഹം. കോലാഹലാന്വിതം = കോലാഹലത്തോടുകൂടി. വസിച്ചിതു = ഇരുന്നു. മഹാമഞ്ചസഞ്ചയേ (സം) = വലിയ കട്ടിലിൻ സമൂഹത്തിൽ. ചഞ്ചലാശയം = ഇളകുന്ന മനസ്സോടുകൂടി. വിവാഹത്തിൽ വല്ല കുഴപ്പവുമുണ്ടാകുമോ എന്ന ഭയത്തോടുകൂടിയെന്നർത്ഥം.

ശിശുപാലൻ മുതലായ രാജാക്കന്മാർ പലതും പറഞ്ഞു കോലാഹലം കൂട്ടിക്കൊണ്ടു ഉയർന്ന കട്ടിലുകളിൽ വസിച്ചു. അവർക്ക മനസ്സിൽ കുറച്ചൊരു ഭയമുണ്ടായിരുന്നു, വല്ല അനിഷ്ടങ്ങളും സംഭവിച്ചേക്കുമോ എന്ന്.

ദുർഗ്ഗാലയേ വിളങ്ങുന്ന ദുർഗ്ഗാദേവീം വണങ്ങുവാൻ
രുഗ്മഭൂഷിതസർവ്വാംഗീ രുഗ്മിണീ താനുമായയൌ. 65

ദുർഗ്ഗാലയേ (സം) = ദുർഗ്ഗാക്ഷേത്രത്തിൽ. ദുർഗ്ഗാദേവീം (സം) = ദുർഗ്ഗാദേവിയെ. രുഗ്മഭൂഷിതസർവ്വാംഗീ = സ്വർണ്ണംകൊണ്ടലങ്കരിക്കപ്പെട്ട എല്ലാ അവയവങ്ങളോടും കൂടിയവൾ. ആയയൌ (സം) = വന്നു.

ദുർഗ്ഗാക്ഷേത്രത്തിൽ ശോഭിക്കുന്ന ദുർഗ്ഗാദേവിയെ വന്ദിക്കുവാൻ എല്ലാ അവയവങ്ങളിലും സ്വർണ്ണാഭരണങ്ങൾ അണിഞ്ഞുകൊണ്ടു രുഗ്മിണിയും വന്നു,

ആളീജനസമൂഹത്തിൽ മേളിച്ചു നൃപകന്യക
കാളീപ്രണാമവും ചെയ്തു നാളീകാക്ഷി വരുംവിധൌ 66

'എങ്ങുപോകുന്നു നീയിപ്പോളംഗനാമൌലിരത്നമേ!'
മന്ദമേവം പറഞ്ഞങ്ങു ചെന്നു നന്ദകുമാരകൻ 67

തൽപാണി പല്ലവം മെല്ലെപ്പിടിച്ചു മധുസൂദനൻ
തേരിലേററിപ്പുറപ്പെട്ടു ധീരൻ ഗംഭീരപൌരുഷൻ. 68

ആളീജനസമൂഹത്തിൽ = തോഴിമാരുടെ കൂട്ടത്തിൽ. മേളിച്ച് = ചേർന്ന്. നൃപകന്യക = രാജപുത്രി രുഗ്മിണി. കാളീപ്രണാമം = ദുർഗ്ഗാദേവീ നമസ്കാരം. നാളീകാക്ഷി = താമരപ്പൂവുപോലുള്ള കണ്ണുകളോടു കൂടിയവൾ–സുന്ദരി. വരുംവിധൌ = വരുന്ന സമയത്ത്. അംഗനാമൌലി രത്നമേ = സുന്ദരിമാരുടെ കിരീടത്തിലണിയുന്ന രത്നമേ! പരമസുന്ദരി! എന്നർത്ഥം. മന്ദം = പതുക്കെ. ഏവം = ഇപ്രകാരം. നന്ദകുമാരകൻ = കൃഷ്ണൻ. തൽപാണി പല്ലവം = അവളുടെ-രുഗ്മിണിയുടെ തളിർപോലുള്ള കൈ. മധുസൂദനൻ = കൃഷ്ണൻ. ധീരൻ = ധൈര്യശാലി. ഗംഭീരപൌരുഷൻ = വലിയ ശൌര്യമുള്ളവൻ.

തോഴിമാരുടെ കൂടെ സുന്ദരിയായ രുഗ്മിണി ദുർഗ്ഗാദേവിയെ വന്ദിച്ചു നമസ്കരിച്ചു മടങ്ങിപ്പോരുന്ന സമയത്ത് നന്ദപുത്രനായ കൃഷ്ണൻ അടുത്തുചെന്നു 'സുന്ദരിരത്നമേ! നീയിപ്പോൾ എങ്ങോട്ടു പോകുന്നു' എന്നു മെല്ലെ ചോദിച്ച് രുഗ്മിണിയുടെ കൈത്തളിരിൽ പിടിച്ചു തേരിൽ കയററി ധൈര്യത്തോടും ശൌര്യത്തോടും കൂടി യാത്രയായി.

'ആരെടാ കന്യകാരത്നം ചോരണംചെയ്തു കൈതവാൽ
തേരിലേറുന്ന' തെന്നിത്ഥം നേരിട്ടു നൃപമണ്ഡലം. 69

കന്യകാരത്നം = രത്നംപോലുള്ള കന്യകയെ. ചോരണം ചെയ്ത് = കട്ട്. കൈതവാൽ = കപടത്താൽ. ഇത്ഥം = ഇപ്രകാരം. നേരിട്ടു = എതിർത്തു. നൃപമണ്ഡലം = രാജസമൂഹം.

'എടാ ആരാണ് കപടത്താൽ കന്യകാരത്നത്തെ കട്ടു തേരിൽ കയറുന്നത്?' എന്നിങ്ങനെ പറഞ്ഞുകൊണ്ടു രാജസമൂഹം എതിർത്തു.

കൊടുപ്പിൻ ഭടരേ! ചെന്നു തടുപ്പിൻ ഭൂമിപാലരേ!
എടുപ്പിൻ ചാപമങ്ങസ്ത്രം തൊടുപ്പിൻ മടിയെന്തെടോ! 70

ഇത്ഥം ഘോഷിച്ചടുത്തീടും ക്രുദ്ധരാം രാജമണ്ഡലം
യുദ്ധം ചെയ്തുടനോടിച്ചാനുദ്ധവാദിയദുക്കളും. 71

കൊട്ടപ്പിൻ = പ്രഹരിക്കുവിൻ. ദൃഢതര = വിദ്ധ്വികളേ! ഭൂമിപാലരേ! = രാജാക്കന്മാരേ! ചാപം = വില്ല്". അസ്ത്രം = ശരം. ഇത്ഥം = ഇപ്രകാരം. ഘോഷിച്ച്" = ഉറക്കെ വിളിച്ചുപറഞ്ഞ്". ഉദ്ധവാദിയദുക്കൾ = കൃഷ്ണപക്ഷത്തിലുള്ള ഉദ്ധവൻ മുതലായ യാദവ സൈന്യങ്ങൾ.

'വിദ്ധ്വികളേ, പ്രഹരിക്കുവിൻ, രാജാക്കന്മാരേ! ചെന്നു തടുക്കുവിൻ. വില്ലെടുക്കുവിൻ. അമ്പുകൾ തൊടുക്കുവിൻ. എന്താണെടോ മടി കാണിക്കുന്നതു"? എന്നും മറ്റും ഉറക്കെ വിളിച്ചുപറഞ്ഞുകൊണ്ടു കോപിച്ചടുക്കുന്ന രാജസമൂഹത്തെ ഉടനെ ഉദ്ധവാദിയാദവ സൈന്യങ്ങൾ യുദ്ധം ചെയ്തോടിച്ചു.

രൗക്മം ഖഡ്ഗമുദ്യമ്യ രുഗ്മി വന്നണയും വിധൌ
രുഗ്മിണീവല്ലഭൻ ചെന്നു കൊല്ലുവാനായ് തുടങ്ങിനാൻ. 72

രൗക്മം = സ്വർണ്ണം. ഖഡ്ഗം = വാള്". ഉദ്യമ്യ (സം) = ഓങ്ങീട്ട്". രുഗ്മിണീ വല്ലഭൻ = കൃഷ്ണൻ.

സ്വർണ്ണമയമായ വാളോങ്ങിക്കൊണ്ടു രുഗ്മി വരുന്നതു കണ്ടപ്പോൾ കൃഷ്ണൻ ചെന്നു പിടിച്ചു കൊല്ലാൻ തുടങ്ങി.

'സ്യാലനെക്കൊലചെയ്യൊല്ലാ ബാല! ശൌരേ!
ക്ഷമിക്ക നീ
വിരൂപനാക്കിവിട്ടാലും വിരവോടിവനെബ്ഭവാൻ' 73

എന്നുള്ള ബലഭദ്രന്റെ നിയോഗം കേട്ട മാധവൻ
കുണ്ഡിനേശകുമാരം തം മുണ്ഡനം ചെയ്തു മുക്തവാൻ. 74

സ്യാലനെ = ഭാര്യയുടെ സഹോദരനെ. കൊലചെയ്യൊല്ലാ = കൊല്ലരുത്". ബാല! ശൌരേ! = കുട്ടിത്തം വിടാത്ത കൃഷ്ണ! നിയോഗം = കല്പന. മാധവൻ = കൃഷ്ണൻ. കുണ്ഡിനേശകുമാരം തം (സം) = കുണ്ഡിനാധിപതിയായ ഭീഷ്മകന്റെ മകനായ ആ രുഗ്മിയെ. മുണ്ഡനം ചെയ്ത്" = മുടിയരിഞ്ഞ്". മുക്തവാൻ = വിട്ടു.

'ഭാര്യയുടെ സഹോദരനെ കൊല്ലരുത്". ബാലനായ കൃഷ്ണ! നീ ക്ഷമിക്കുക. വേഗത്തിലിവനെ നീ വൈരൂപ്യം വരുത്തി വിട്ടേക്കൂ' എന്നുള്ള ബലഭദ്രന്റെ കല്പന കേട്ടപ്പോൾ കൃഷ്ണൻ രുഗ്മിയുടെ മുടിയരിഞ്ഞു വിരൂപനാക്കി വിട്ടു.

കാമപാലാദി സഹിതൻ കാമിന്യാ സഹ കേശവൻ
ദ്വാരകാനഗരം പ്രാപ്യ സ്വൈരം വാണു യഥാസുഖം 75

കാമപാലാദി സഹിതൻ = ബലഭദ്രൻ മുതലായവരോടു കൂടിയവൻ. കാമിന്യാ സഹ (സം) = പ്രിയതമയായ രുഗ്മിണിയോടുകൂടെ. കേശവൻ = കൃഷ്ണൻ. പ്രാപ്യ (സം) = പ്രാപിച്ചിട്ട്". സ്വൈരം = ഇഷ്ടംപോലെ.

കൃഷ്ണൻ രുഗ്മിണിയോടും ബലഭദ്രാദികളോടുംകൂടി ദ്വാരകാപുരിയിൽച്ചെന്നു ഇഷ്ടംപോലെ സുഖമായി വസിച്ചു.

ഉൽപലാക്ഷ്യാ സമം ദേവൻ തല്പമേറി നികേതനേ
തൽപാണിപല്ലവം മെല്ലെപ്പിടിച്ചു പത്മലോചനൻ. 76

ഉൽപലാക്ഷ്യാ സമം (സം)= കരിങ്കുവളപ്പൂവുപോലുള്ള കണ്ണുകളോടുകൂടിയ രുഗ്മിണിയോടുകൂടെ.ദേവൻ = ഭഗവാൻ കൃഷ്ണൻ. തല്പം = മെത്ത. നികേതനേ (സം)= ഗൃഹത്തിൽ. തൽപാണിപല്ലവം = അവളുടെ തളിർപോലുള്ള കൈ. പത്മലോചനൻ = താമരപ്പൂപോലുള്ള കണ്ണുകളോടുകൂടിയവൻ.

ഭഗവാൻ പുണ്ഡരീകാക്ഷൻ കൃഷ്ണൻ സുന്ദരിയായ രുഗ്മിണിയോടുകൂടി അറയിൽ മെത്തയിൽ കയറിയിരുന്ന് അവളുടെ കൈമെല്ലെ പിടിച്ചു.

ലജ്ജകൊണ്ടു മുഖാംഭോജം തരസാ താഴ്ത്തി രുഗ്മിണി
ചാരുഗൂഢകടാക്ഷം കൊണ്ടാശ്ലേഷിച്ചു ജനാർദ്ദനം. 77

മുഖാംഭോജം = ചെന്താമരപ്പൂപോലുള്ള മുഖം. തരസാ = ഉടനെ. ചാരുഗൂഢകടാക്ഷം = മനോഹരമായ ഒളിഞ്ഞനോട്ടം. ആശ്ലേഷിച്ചു = ആലിംഗനം ചെയ്തു. കടാക്ഷം കൊണ്ടാലിംഗനം ചെയ്തുവെന്നതിന്നു നോക്കിയെന്നർത്ഥം. ജനാർദ്ദനം (സം) = കൃഷ്ണനെ.

അപ്പോൾ രുഗ്മിണി പെട്ടെന്നു ലജ്ജകൊണ്ടു തലതാഴ്ത്തി കൃഷ്ണനെ ഒളിഞ്ഞുനോക്കി.

തോഴിമാരുടെ നിർബ്ബന്ധാൽ ക്ഷാന്തലജ്ജാ ദിനേ ദിനേ
കാന്താനുസരണംകൊണ്ടും കാമിനീ വശമാഗതാ. 78

ക്ഷാന്തലജ്ജാ (സം)= നാണം കുറഞ്ഞവൾ. ദിനേദിനേ (സം)= നാൾക്കുനാളിൽ. ക്രമത്തിലെന്നർത്ഥം. വശം ആഗതാ (സം) = സ്വാധീനത്തിലായി.

തോഴിമാരുടെ നിർബ്ബന്ധംകൊണ്ടും കൃഷ്ണന്റെ അനുസരണത്തോടുകൂടിയ പെരുമാററംകൊണ്ടും ദിവസം ചെല്ലുംതോറും നാണം കുറഞ്ഞു രുഗ്മിണി കൃഷ്ണനു സ്വാധീനപ്പെട്ടു.

ഗമിച്ചു ലജ്ജാവൈഷമ്യം ശമിച്ചു ഹൃദി ശങ്കയും
രമിച്ചു രമണോപാന്തേ രമണീയാംഗി രുഗ്മിണി 79

ഹൃദി (സം) = മനസ്സിൽ. രമണോപാന്തേ (സം)= പ്രിയതമന്റെ സമീപത്തിൽ. രമണീയാംഗി = സുന്ദരി.

ലജ്ജകൊണ്ടുള്ള വൈഷമ്യം ഇല്ലാതായി. മനസ്സിൽ സംശയവും തീർന്നു. സുന്ദരിയായ രുഗ്മിണി കൃഷ്ണന്റെ അടുക്കൽ വിനോദിച്ചു.

മണിഗൃഹമണിമുററം പുഷ്പവാടീതടാകം
മണമിളകിനകേളീചന്ദനാരാമവാടം
ഇതി വിവിധമനോജ്ഞസ്ഥാനമാനന്ദമന്ദം
മതിമുഖിയെ നടത്തിക്കാട്ടിനാൻ കഞ്ജനാഭൻ. 80

മണിഗൃഹം = രത്നഭവനം. മണിമുററം = അലങ്കരിച്ചമുററം. പുഷ്പവാടി = പൂന്തോട്ടം. തടാകം = കുളം. മണംഇളകിന = പരിമളംപരന്ന. കേളീചന്ദനാരാമവാടം = കളിച്ചന്ദനക്കാവ്. ഇതി = ഇങ്ങനെ വിവിധ മനോജ്ഞസ്ഥാനം = പലതരം മനോഹരപ്രദേശങ്ങളും. ആനന്ദമന്ദം = ആനന്ദത്തോടുകൂടി സാവധാനത്തിൽ. മതിമുഖിയെ = ചന്ദ്രമുഖിയായ രുഗ്മിണിയെ. കഞ്ജനാഭൻ = പത്മനാഭൻ = കൃഷ്ണൻ.

രത്നഗൃഹം, അലങ്കരിച്ച മുററം, പൂന്തോട്ടം, കുളം ചന്ദനക്കാവ് മുതലായി പല പല മനോഹരസ്ഥാനങ്ങളും സന്തോഷത്തോടുകൂടി സാവധാനത്തിൽ കൃഷ്ണൻ രുഗ്മിണിയെ നടത്തിക്കാണിച്ചുകൊടുത്തു.

വൃത്തം മാലിനി.

കളിച്ചും കാന്താരേ കനകലതകുഞ്ജങ്ങളിലണ-
ഞ്ഞൊളിച്ചും പര്യങ്കേ പരിചൊടു ശയിച്ചും ദയിതയാ
രമിച്ചൂ ഗോവിന്ദൻ കമലശരലീലാസു കുതുകീ
ഗമിച്ചൂ സാനന്ദം കിമപി സമയം മോഹനമയം. 81

കാന്താരേ (സം) = കാട്ടിൽ. ഉദ്യാനത്തിലെന്നർത്ഥം. കനകലതകുഞ്ജങ്ങളിൽ = പൊന്മയങ്ങളായ വള്ളിക്കുടിലുകളിൽ. പര്യങ്കേ = കട്ടിലിൽ. ശയിച്ചും = കിടന്നും. ദയിതയാ (സം) = പ്രിയതമയോടുകൂടി. രുഗ്മിണിയോടെന്നർത്ഥം. രമിച്ചു = കേളിയാടി. ഗോവിന്ദൻ = കൃഷ്ണൻ. കമലശരലീലാസു (സം) = കാമലീലകളിൽ. കുതുകീ = കൌതുകമുള്ളവൻ. സാനന്ദം = സന്തോഷത്തോടുകൂടി. കിമപി = കുറച്ചു. മോഹനമയം = മനോമോഹനമായി.

കൃഷ്ണൻ രുഗ്മിണിയോടുകൂടി ഉദ്യാനത്തിൽ കളിച്ചും വള്ളിക്കുടിലുകളിൽ ഒളിച്ചും മെത്തയിൽചെന്നു കിടന്നും കാമലീലകളിൽ കൌതുകം പൂണ്ടു വിനോദിച്ചു. അങ്ങനെ കുറച്ചുകാലം അല്പമൊന്നറിയാതെ സുഖമായിക്കഴിഞ്ഞു. വൃത്തം ശിഖരിണി.

എട്ടാം സർഗ്ഗം കഴിഞ്ഞു.

# ഒമ്പതാം സർഗ്ഗം

അത്രാന്തരേ തത്ര സമീപവാസീ
സത്രാജിദാഖ്യൻ കില യാദവേന്ദ്രൻ
മിത്ര പ്രസാദേന മുദാ ലഭിച്ചാൻ
മിത്ര പ്രകാശോപമമേകരത്നം 1

അത്ര അന്തരേ (സം.) = ഈ കാലത്തിനിടയിൽ. തത്ര (സം.) = അവിടെ - ദ്വാരകയിൽ. സമീപവാസീ = അടുത്തു പാർക്കുന്നവൻ. സത്രാജിദാഖ്യൻ = സത്രാജിത്തെന്ന പേരുള്ള. യാദവേന്ദ്രൻ = യാദവശ്രേഷ്ഠൻ. മിത്രപ്രസാദേന (സം.) = സൂര്യന്റെ അനുഗ്രഹത്താൽ. മുദാ (സം.) = സന്തോഷത്തോടുകൂടി. ലഭിച്ചാൻ = കിട്ടി. മിത്രപ്രകാശോപമം = സൂര്യപ്രകാശം പോലുള്ള. ഏകരത്നം = ഒരു രത്നം.

അക്കാലത്തു് അവിടെ - ദ്വാരകയിൽ - അടുത്തു താമസിക്കുന്ന സത്രാജിത്തെന്നപേരായ ഒരു യാദവശ്രേഷ്ഠൻ സൂര്യനെ സേവിച്ചു് പ്രസാദിപ്പിച്ചു് സൂര്യനെപ്പോലെ മിന്നിത്തിളങ്ങുന്ന ഒരു രത്നം സമ്പാദിച്ചു. ഈ സർഗ്ഗത്തിൽ വൃത്തം ഉപജാതി.

സ്യമന്തകാഖ്യം മണിയും ഗ്രഹിത്വാ
സമന്തതോ ഭാസുരകാന്തിയോടേ
വരും വിധൌ പൌരജനങ്ങളെല്ലാം
വരുന്നിതാദിത്യനിതി ഭ്രമിച്ചാർ. 2

സ്യമന്തകാഖ്യം = സ്യമന്തകമെന്ന പേരുള്ള. മണി = രത്നം. ഗ്രഹിത്വാ (സം.) = എടുത്തിട്ടു്. സമന്തതഃ (സം.) = ചുറ്റും. ഭാസുരകാന്തിയോടേ = പരക്കുന്ന പ്രകാശത്തോടുകൂടി. വരും വിധൌ = വരുന്ന സമയത്തു്. പൌരജനങ്ങൾ = ദ്വാരകയിൽപാർക്കുന്ന ജനങ്ങൾ. ഇതി = എന്നു്. ഭ്രമിച്ചാർ = തെറ്റിദ്ധരിച്ചു.

'അർക്കൻ വരുന്നുണ്ടിഹ കൃഷ്ണ! നിന്റെ
തൃക്കാൽ വണങ്ങാ'നിതി ചെന്നുചൊന്നാർ
തൃക്കണ്ണുകൊണ്ടൊന്നു മറിഞ്ഞുനോക്കീ
തൽക്കാലമംഭോരുഹ ചാരുനേത്രൻ. 3

അർക്കൻ = സൂര്യൻ. അംഭോരുഹചാരുനേത്രൻ = താമരപ്പൂപോലെ ഭംഗിയുള്ള കണ്ണുകളുള്ളവൻ.

'കൃഷ്ണ! അവിടത്തെ ദർശിക്കാൻ സൂര്യൻ വരുന്നുണ്ട്'' എന്നു പൌരജനങ്ങൾ കൃഷ്ണനോടു ചെന്നുപറഞ്ഞു. അപ്പോൾ കൃഷ്ണൻ ഒന്നു തിരിഞ്ഞു നോക്കി.

തത്ത്വം ഗ്രഹിച്ചമ്പൊടു ചെന്നു സത്രാ-
ജിത്തോടു ചോദിച്ചിതു വാസുദേവൻ
'എനിക്കിദം രത്നവരം തരാമോ
നിനക്കു വേണ്ടും ധനമിന്നു നൽകാം.' 4

തത്ത്വം = പരമാർത്ഥം. ഗ്രഹിച്ച് = മനസ്സിലാക്കി. ഇദം (സം) = ഈ. രത്നവരം = വിശേഷപ്പെട്ട രത്നം.

വരുന്നതു സൂര്യനല്ല, സത്രാജിത്താണ് എന്ന വാസ്തവം മനസ്സിലാക്കി സത്രാജിത്തിനോടു കൃഷ്ണൻ ചെന്നു ചോദിച്ചു. 'ഈ രത്നം എനിക്കു തരുമോ? അങ്ങേക്കു ഞാൻ വേണ്ടതു ധനം തരാം.'

ഇത്ഥം മുകുന്ദന്റെ ഗിരം നിശമ്യ
ചിത്തേ നിരൂപിച്ചിതു യാദവൻ താൻ
'തനിക്കു താൻ പോന്ന മഹത്തുകൾക്കും
ധനത്തിലുള്ളാഗ്രഹമല്പമല്ല.' 5

ഇത്ഥം (സം) = ഇപ്രകാരം. ഗിരം (സം) = വാക്കിനെ. നിശമ്യ (സം) = കേട്ടിട്ട്. ചിത്തേ (സം) = മനസ്സിൽ. യാദവൻ = യദുവിന്റെ വംശത്തിൽ ജനിച്ച സത്രാജിത്ത്.

ഇപ്രകാരമുള്ള കൃഷ്ണന്റെ വാക്കു കേട്ടപ്പോൾ സത്രാജിത്തു മനസ്സിൽ വിചാരിച്ചു. 'പരാശ്രയം കൂടാതെ കഴിഞ്ഞുകൂടാവുന്ന മഹാന്മാർക്കുപോലും ധനത്തിനുള്ള ആഗ്രഹം ചെറുതൊന്നുമല്ല.'

ഒരു ശ്ലോകത്തിൽ സത്രാജിത്തിന്റെ വിചാരം ഇങ്ങനെ—

'യത്നങ്ങളാലിങ്ങനെ ലബ്ധമാകും
രത്നം വൃഥാ ഹന്ത കൊടുക്കുമോ ഞാൻ?
എട്ടെട്ടുഭാരം കനകത്തെ നിത്യം
മുട്ടാതെ നൽകുന്നൊരു രത്നമേതൽ.' 6

ലബ്ധം = കിട്ടിയത്. വൃഥാ (സം) = വെറുതെ. ഭാരം = ഇരുപതു തുലാം. കനകം = സ്വർണ്ണം. ഏതൽ (സം) = ഇത്.

വളരെ പ്രയാസപ്പെട്ടു കിട്ടിയിട്ടുള്ള ഈ രത്നം ഞാൻ വെറുതെ കൊടുക്കുമോ? കഷ്ടം! എട്ടെട്ടുഭാരം സ്വർണ്ണം, ഒരു ദിവസംപോലും മുടങ്ങാതെ പതിവായി തരുന്ന രത്നമാണിത്.

'ഒട്ടേറെ ദുഃഖിച്ചു ലഭിച്ച രത്നം
തട്ടിപ്പറിപ്പാനിവനോടു കൂടാ
പെട്ടെന്നിതങ്ങോട്ടു കൊടുത്തുപോയാൽ
മട്ടന്നനേരത്തൊരു കാശു കിട്ടാ.' 7

ഇവനോട് = എന്നോട്. കൂടാ = സാധിക്കയില്ല. മട്ടന്നനേരത്ത് = തിടുക്കംവരുന്ന സമയത്ത്.

'വളരെ തപസ്സുചെയ്തു പ്രയാസപ്പെട്ടു കിട്ടിയിട്ടുള്ള ഈ രത്നം എന്നോട് തട്ടിപ്പറിച്ചു കൈക്കലാക്കാൻ സാധിക്കയില്ല. ആലോചിക്കാതെ ഇതു പെട്ടെന്നങ്ങുകൊടുത്താൽ എനിക്കാവശ്യം വരുമ്പോൾ ഒരു കാശുപോലും കിട്ടുകയില്ല.'

ഇത്ഥം വിചാരിച്ചതിഗൂഢനാകും
ലുബ്ധൻ ചിരിച്ചങ്ങുടനേ തിരിച്ചാൻ
മിണ്ടാതെ പോയാശു ഗൃഹം പ്രവേശി-
ച്ചുണ്ടായ വിത്തേന സുഖിച്ചവാണാൻ. 8

ഇത്ഥം = ഇപ്രകാരം. അതിഗൂഢൻ = തീരെ സ്വഭാവമില്ലാത്തവൻ. ലുബ്ധൻ = പിശുക്കൻ. തിരിച്ചാൻ = നടന്നു. വിത്തേന (സം) = ധനംകൊണ്ട്.

സ്വഭാവഹീനനും പിശുക്കനുമായ സത്രാജിത്ത് ഇങ്ങനെ വിചാരിച്ച് ഒന്നു ചിരിക്കുക മാത്രം ചെയ്തു നടന്നു. കൃഷ്ണനോടു മറുപടിയൊന്നും പറയാതെ പോയി ഗൃഹത്തിൽചെന്ന് സ്യമന്തകത്തിൽ നിന്നു കിട്ടിയ ധനം കൊണ്ടു സുഖമായി ജീവിച്ചു.

ആ യാദവൻ തന്നനുജൻ പ്രസേനൻ
നായാട്ടിനുദ്യോഗമുടൻ തുടർന്നാൻ
സ്യമന്തകം പൂർവ്വജനോടു മേടി-
ച്ചമന്ദമോദേന ഗളേ ധരിച്ചാൻ. 9

യാദവൻതൻ = യാദവന്റെ, സത്രാജിത്തിന്റെ. ഉദ്യോഗം = ഉത്സാഹം. പൂർവ്വജനോട് = ജ്യേഷ്ഠനോട്. അമന്ദമോദേന (സം) = അനല്പമായ സന്തോഷത്തോടുകൂടി. ഗളേ (സം) = കഴുത്തിൽ.

സത്രാജിത്തിന്റെ അനുജനായ പ്രസേനൻ ഒരു ദിവസം നായാട്ടിനു പുറപ്പെട്ടു. പോവുമ്പോൾ ജ്യേഷ്ഠനോടു സ്യമന്തകരത്നം വാങ്ങി സന്തോഷത്തോടെ കഴുത്തിൽ കെട്ടുകയും ചെയ്തു.

കിരാതരും ശ്വാക്കളുമായ് വനാന്തേ
ചിരായമായാടി നടക്കുമപ്പോൾ
തുരംഗവേഗേന വിദൂരഗാമി
പിരിഞ്ഞു കൂട്ടത്തെ വെടിഞ്ഞുപോയാൻ 10

കിരാതർ = കാട്ടാളന്മാർ. ശ്വാക്കൾ = നായ്ക്കൾ. വനാന്തേ(സം)= വനപ്രദേശത്ത്. ചിരായ = വളരെ കാലം. തുരംഗവേഗേന (സം) = കുതിരയുടെ വേഗത്താൽ. വിദൂരഗാമി = ദൂരെ എത്തിയവൻ.

പ്രസേനൻ കാട്ടാളന്മാരോടും നായ്ക്കളോടും കൂടി കുറെയേറെ നാൾ വേട്ടയാടി നടക്കുന്നതിനിടയിൽ ഒരു ദിവസം കുതിര കുതിച്ചു പായുക നിമിത്തം തന്റെ കൂട്ടുകാരെ പിരിഞ്ഞ് വളരെ ദൂരെ ചെന്നുചേർന്നു.

പെരുത്ത കാട്ടിൻ നടുവിൽച്ചരിക്കും
കരുത്തനാം കേസരി വന്നടുത്താൻ.
അടിച്ചുടൻ ബാലകമാശു കൊന്നാൻ
കടിച്ചു രത്നം തരസാ തിരിച്ചാൻ. 11

കേസരി = സിംഹം. ബാലകം = പ്രസേനകുമാരനെ. തരസാ = വേഗത്തിൽ.

വലിയ കാട്ടിന്റെ നടുവിൽ സഞ്ചരിക്കുന്ന കരുത്തുകൂടിയ ഒരു സിംഹം വന്നു പ്രസേനകുമാരനെ അടിച്ചുകൊന്നു. സ്യമന്തകരത്നം കടിച്ചെടുത്തു തിരിച്ചുപോവുകയും ചെയ്തു.

ക്രീഡിച്ചുമേവുന്നൊരു വാനരേന്ദ്രൻ
താഡിച്ചു സിംഹത്തെയുമാശു കൊന്നാൻ
പാദാന്തികേ വീണൊരു ദിവ്യരത്നം
മോദേന കൈക്കൊണ്ടു ഗുഹാം പ്രപേദേ. 12

ക്രീഡിച്ച് - കളിച്ച്. വാനരേന്ദ്രൻ = വാനരശ്രേഷ്ഠനായ ജാംബവാൻ. താഡിച്ച് = അടിച്ച്. പാദാന്തികേ (സം)= കാൽക്കൽ. ദിവ്യരത്നം = സ്യമന്തകരത്നത്തെ. ഗുഹാം (സം) = ഗുഹയെ. പ്രപേദേ (സം)= പ്രാപിച്ചു.

കാട്ടിൽ കളിച്ചുനടന്നിരുന്ന ജാംബവാൻ പ്രസേനനെക്കൊന്നുവരുന്ന സിംഹത്തെ അടിച്ചുകൊന്നു. അതിന്റെ വായിൽനിന്നു തന്റെ കാൽക്കൽ തെറിച്ചുവീണ സ്യമന്തകരത്നമെടുത്തു സന്തോഷത്തോടെ താൻ താമസിക്കുന്ന ഗുഹയിലേക്കു മടങ്ങുകയും ചെയ്തു.

അടുത്തുവന്നോരു സുതന്റെ കയ്യിൽ
കൊടുത്തു രത്നം ബത ജാംബവാനും
കടിച്ചുമൻപോടതു, പന്തടിച്ചും
കളിച്ചുവാണാനവനും തദാനീം. 13

സുതൻ്റെ = മകൻ്റെ. തദാനീം (സം) = അപ്പോൾ.

ജാംബവാൻ തൻ്റെ അടുത്തു് ഓടിവന്നു് മകൻ്റെ കയ്യിൽ ആ സ്യമന്തകരത്നം കളിക്കാൻ കൊടുത്തു. അതു കടിച്ചു സാദരനോക്കിയും അതുകൊണ്ടു് പന്തടിച്ചും ആ മകൻ അപ്പോൾ കളിക്കാനും തുടങ്ങി.

പ്രസേനനെ കണ്ടതുമില്ല കഷ്ടം
പ്രസംഗമാത്രം പുനരില്ല കേൾപ്പാൻ
ഇത്ഥം വിഷാദേന ജവേന സത്രാ
ജിത്തും വനേ ചെന്നു തിരഞ്ഞുപോന്നാൻ. 14

പ്രസംഗമാത്രം = വർത്തമാനംപോലും. വിഷാദേന (സം) = ദുഃഖത്തോടുകൂടി. വനേ (സം) = കാട്ടിൽ.

'പ്രസേനൻ മടങ്ങിവന്നതായി കണ്ടില്ല. കഷ്ടംതന്നെ. പ്രസേനൻ്റെ യാതൊരു വർത്തമാനവും കേൾക്കാനുമില്ല!' എന്നും മറ്റും വിചാരിച്ചു ദുഃഖത്തോടുകൂടി വേഗത്തിൽ സത്രാജിത്തു് കാട്ടിൽച്ചെന്നു് തിരഞ്ഞു. കാണാതെ മടങ്ങിപ്പോരുകയും ചെയ്തു.

മരിച്ചുമൽസോദരനെന്നു മത്വാ
തിരിച്ചുവന്നങ്ങു നിജേ നികേതേ
കഴിച്ചു വേഗാൽ പിതൃകർമ്മമെല്ലാം
കഴിച്ചു ദുഃഖിച്ചു കരഞ്ഞിരുന്നാൻ 15

മൽസോദരൻ = എൻ്റെ അനുജൻ. മത്വാ (സം) = വിചാരിച്ചിട്ടു്. തിരിച്ചുവന്നു് = മടങ്ങിവന്നു്. നിജേ നികേതേ (സം) = തൻ്റെ ഗൃഹത്തിൽ. പിതൃകർമ്മം = ശേഷക്രിയ.

കാട്ടിൽചെന്നു തിരഞ്ഞിട്ടും കണ്ടില്ലെന്നു വന്നപ്പോൾ അനുജൻ മരിച്ചുവെന്നു വിചാരിച്ചു മടങ്ങിപ്പോന്നു് തൻ്റെ ഗൃഹത്തിൽവന്നു് കഴിച്ചു് ഉദകക്രിയമുതൽ പിണ്ഡംവരെയുള്ള ശേഷക്രിയകളെല്ലാം ചെയ്തു. ദുഃഖിച്ചുകരഞ്ഞുകൊണ്ടു ജീവിച്ചു.

ബന്ധുക്കളോടിത്ഥമവൻ പറഞ്ഞു —
'ബന്ധം നമുക്കായിതു കർമ്മദോഷാൽ
എന്തെന്നറിഞ്ഞീല, മരിച്ചുബാലൻ,
ചിന്തിക്കിലില്ലൊന്നുമതിനുള്ള തുമ്പും' 16

ഇത്ഥം (സം) = ഇപ്രകാരം. ബന്ധം = യോഗം. കർമ്മദോഷാൽ (സം) = കഴിഞ്ഞ ജന്മത്തിൽ ചെയ്ത കർമ്മങ്ങളുടെ ദോഷാൽ. തുമ്പു് = അറിവു്.

ബന്ധുക്കളോടു സത്രാജിത്തു് ഇപ്രകാരം പറയുകയും ചെയ്തു. പൂർവ്വജന്മത്തിൽ ഞാൻ പാപകർമ്മം ചെയ്യുകയാൽ ഇതനുഭവിക്കാനുള്ള യോഗം നമു

ക്കായിരുന്നില്ല. ഇങ്ങനെ ബാലനായ അനുജൻ മരിക്കാൻ കാരണമെന്തെന്ന് എനിക്കറിഞ്ഞുകൂടാ. ആലോചിച്ചുനോക്കിയാൽ അതിനുള്ള കാരണം കണ്ടതായെന്നു തോന്നുന്നു.

'ആയുസ്സവന്നില്ലതുതന്നെ മൂലം
നായാട്ടിനും കാരണമൊന്നതന്നെ.
കുമാരനാപത്തിനു മൂലമിപ്പോഴം
സ്യമന്തകം രത്നമതെന്നു തോന്നും' 17

പ്രസേനന് ആയുസ്സില്ല, അതുതന്നെയാണ് മരിക്കാൻ കാരണം. നായാട്ടിനു പോവാൻ തോന്നിയതിനുള്ള കാരണവും ആ ആയുസ്സില്ലായ്മ തന്നെയാണ്. സ്യമന്തകരത്നമാണ് ഇപ്പോൾ ഈ ആപത്തിനു കാരണമായതെന്നു തോന്നുന്നു.

'ചോദിച്ചു വന്നിട്ടൊരു മാനവനെന്നോ –
ടാദ്യംതന്നേ മണി കണ്ടനേരം
ആ ദിക്കുതന്നേ തിരയുന്ന നേരം
ബോധിക്കുമെല്ലാ,മതു നിശ്ചയം മേ.' 18

സ്യമന്തകരത്നം കണ്ടപ്പോൾ ആദ്യം തന്നെ ഒരാൾ ഇവിടെ വന്നു ചോദിക്കുകയുണ്ടായി. ആ ആളുടെ ദിക്കിൽ തിരഞ്ഞാൽ വാസ്തവമെല്ലാം ബോദ്ധ്യപ്പെടും. അതെനിക്കു ഉറപ്പുണ്ട്.

'അറിഞ്ഞിതെന്നാകിലുമിപ്രസംഗം
പറഞ്ഞുകൂടാത്തൊരു ദിക്കിലായി
അതിക്രമം മേ,ലിനി വേലിതന്നെ
വിതച്ച പുഞ്ചയ്ക്കു വിനാശമൂലം.' 19

പ്രസംഗം = കാര്യം. അതിക്രമം = അന്യായം. പുഞ്ച = വിളവ്.

പ്രസേനൻ മരിക്കുവാനുള്ള കാരണം മനസ്സിലായിട്ടുണ്ടെങ്കിലും അക്കാര്യം, പറയാൻ പാടില്ലാത്ത ഒരു സ്ഥലത്താണ് സംഭവിച്ചിട്ടുള്ളത്. അന്യായമാണ് നടന്നിട്ടുള്ളത്. ഇനിമേലിൽ വേലിതന്നെ വിതച്ച വിളയുടെ നാശത്തിനു കാരണമാവുമെന്നാണ് കാണുന്നത്.

വേലി വിളനശിപ്പിക്കുന്നു എന്ന അപ്രകൃതംകൊണ്ടു രക്ഷിക്കേണ്ടവൻ ദ്രോഹിക്കുക എന്നൊരു സാമാന്യ വഴിക്ക രക്ഷാകർത്താവായ കൃഷ്ണൻ തന്നെയാണ് സ്യമന്തകത്തിനു വേണ്ടി പ്രസേനനെ വധിച്ചതെന്ന പ്രകൃതം തോന്നിക്കുകയാൽ അലങ്കാരം അപ്രസ്തുത പ്രശംസ.

'ഇനിക്കഴിഞ്ഞീല നമുക്കനത്ഥം
മനക്കരുന്നിൽബ്ഭയമുണ്ടെനിക്കും
വിപത്തൊഴിക്കേണ്ട ജനങ്ങളും തന്നെ
വിപത്തിനും കാരണമായിതല്ലോ.' 20

വിപത്ത് = ആപത്ത്.

നമ്മുടെ അനത്ഥം അവസാനിച്ചുവെന്നു തോന്നുന്നില്ല. എനിക്കു മനസ്സിൽ ഭയമുണ്ട്. (എന്നെയും വധിച്ചുകളയുമോ എന്നു ഭയമുണ്ടെന്നത്ഥം) ആപത്തുവന്നാൽ തീർത്തുതരേണ്ടുന്ന ആളുകൾ തന്നെ ഇങ്ങനെ ആപത്തുവരുത്തുന്നവരായിത്തീർന്നുവല്ലോ.

ഇത്യാദി സത്രാജിദുദീരിതത്തെ
ശ്രുത്വാ പുരീവാസി ജനങ്ങളെല്ലാം
തമ്മിൽപ്പറഞ്ഞങ്ങൊരു ലോകവാദം
നിമ്മിച്ചു നീളെത്തരസാ നടത്തി. 21

ഇത്യാദി = എന്നു ഇങ്ങിനെയുള്ള. സത്രാജിദുദീരിതത്തെ = സത്രാജിത്തിന്റെ വാക്കിനെ. ശ്രുത്വാ(സം) = കേട്ടിട്ട്. പുരീവാസിജനങ്ങൾ = ദ്വാരകാപുരിയിൽ പാക്കുന്ന ആളുകൾ. ലോകവാദം = അപവാദം. നിമ്മിച്ച് = കെട്ടിച്ചമച്ചുണ്ടാക്കി. നീളെ = എല്ലാസ്ഥലങ്ങളും. നടത്തി = പ്രചരിപ്പിച്ചു.

ഈ വിധത്തിലുള്ള സത്രാജിത്തിന്റെ വാക്കുകേട്ടപ്പോൾ ദ്വാരകാപുരവാസികളെല്ലാം തമ്മിൽപ്പറഞ്ഞുപറഞ്ഞ് ഒരു ലോകാപവാദം കെട്ടിച്ചമച്ചുണ്ടാക്കി വേഗത്തിൽ സകലദിക്കിലും പ്രചരിപ്പിച്ചു.

'കേട്ടീലയോ കിഞ്ചനവത്തമാനം
നാട്ടിൽപ്പൊറുപ്പാനെളുതല്ല മേലിൽ
വേട്ടയ്ക്കുപോയാനൊരു യാദവൻ പോൽ
കൂട്ടംപിരിഞ്ഞിട്ടവനേകനായി.' 22

കിഞ്ചന (സം) = ഒരു.

ഒരു വത്തമാനം കേട്ടില്ലേ? ഇനിമേലിൽ നാട്ടിൽ കഴിഞ്ഞുകൂടാൻ പ്രയാസമായി. ഒരു യാദവൻ നായാട്ടിനു പോയത്രേ. അയാൾ കൂട്ടത്തിൽ നിന്നു വിട്ട് ഒറ്റയ്ക്കായത്രേ.

ഒരുത്തനപ്പോളവനോടു നേരി-
ട്ടടുത്തു കത്തിക്കൊല ചെയ്തുപോലും
അവന്റെ കണ്ഠത്തിലണിഞ്ഞ രത്നം
കവന്നുകൊണ്ടോടി തിരിച്ചുപോലും.' 23

ഒരാൾ അപ്പോൾ അദ്ദേഹത്തിന്റെ നേരെ ചെന്നു കുത്തിക്കൊന്നുവത്രേ. അദ്ദേഹത്തിന്റെ കഴുത്തിൽ കെട്ടിയിരുന്ന രത്നം കട്ടുകൊണ്ടുപോവുകയും ചെയ്തുവത്രേ.

'പ്രസേനനെക്കൊന്നവനാരുവാൻ പോൽ
പ്രസേനനെക്കൊന്നവനീശ്വരൻ താൻ.
അതോ നമുക്കും പരമാർത്ഥമിപ്പോ-
ളതല്ല ചോദിച്ചതറിഞ്ഞിതോ താൻ.' 24

ഒരാൾ ചോദിക്കുന്നു — 'പ്രസേനനെക്കൊന്നതു് ആരാണെന്നോ കേട്ടുവോ?' മറ്റൊരാൾ മറുപടി പറയുന്നു — 'പ്രസേനനെക്കൊന്നതു് ഈശ്വരനാണത്രേ!' ദൈവമെന്നും കൃഷ്ണനെന്നും രണ്ടർത്ഥം വെച്ചുപറഞ്ഞ ഉത്തരത്തിൽ ദൈവമെന്ന അർത്ഥം മാത്രം ധരിച്ച രണ്ടാമൻ വീണ്ടും ചോദിക്കുന്നു — 'അതെനിക്കും അറിയാം. ദൈവം തന്നെയാണു് കൊന്നതു്. ഇപ്പോൾ ഞാൻ അതല്ല ചോദിച്ചതു്. ആരാണു് കൊന്നതെന്നു തനിക്കു മനസ്സിലായിട്ടുണ്ടോ?'

'അറിഞ്ഞു ഞാനിന്നു പറഞ്ഞുകൂടാ'
'പറഞ്ഞുകൂടാത്തതിനെന്തു ബന്ധം?'
'തനിക്കു താൻ പോന്നവരൊന്നു ചൊല്ലാ-
ലതിന്നു ദോഷം പറയാവതുണ്ടോ.'' 25

ആദ്യത്തെ ആൾ മറുപടി പറയുന്നു — 'എനിക്കു് ആളെ മനസ്സിലായിട്ടുണ്ടു് പറയാൻ പാടില്ല.' രണ്ടാമൻ വീണ്ടും ചോദിക്കുന്നു — 'പറയാൻ പാടില്ലെന്നു പറയാനെന്താണു് കാരണം?' ഒന്നാമൻ മറുപടി പറയുന്നു — 'തനിക്കു താൻപോന്ന അധികാരശക്തിയുള്ള ആളുകൾ എന്തെങ്കിലുമൊന്നു ചെയ്താൽ അതിന്നു കുറ്റം പറയാൻ പാടുണ്ടോ?

'എനിക്കു കേൾപ്പിക്കരുതോ രഹസ്യം'
തനിക്കു കേൾപ്പിക്കരുതായ്കയില്ല
ഇനി ക്രമാലന്യജനം ഗ്രഹിച്ചാ-
ലെനിക്കു കുറ്റം വരുമെന്നദോഷം.' 26

തനിക്കു് = അങ്ങേയ്ക്കു.

രണ്ടാമൻ — 'എന്നോടു സ്വകാര്യമായി പറയരുതോ.' ഒന്നാമൻ — 'തന്നോടു പറയാൻ പാടില്ലാഞ്ഞിട്ടല്ല. ക്രമത്തിൽ മറ്റുള്ളവർ അറിഞ്ഞാൽ എനിക്കാണു് കുറ്റമുണ്ടാവുക. അതാണു് ദോഷം.'

'തന്നാണു്, ഞാനെന്നുടെ കണ്ണു രണ്ടാ-
ണന്യാദൃശന്മാർക്കറിയിക്കയില്ല'
'എന്നാൽ കഥിക്കാം, മിത്ര, കേട്ടതിപ്പോരം
നന്ദാത്മജൻ ചെയ്യുന്ന കൈതവം പോൽ.' 27

അന്യാദൃശന്മാർ = അന്യനെപ്പോലുള്ളവർ. കഥിക്കാം = പറയാം. നന്ദാത്മജൻ = കൃഷ്ണൻ. കൈതവം = കപടം.

രണ്ടാമൻ – 'ഞാൻ തന്നെത്താൻ ആണയിടുന്നു, എന്റെ രണ്ടു കണ്ണും തൊട്ടാണയിടുന്നു – അന്യനെപ്പോലുള്ളവരെ ഞാൻ അറിയില്ല.'

ഒന്നാമൻ – 'എന്നാൽ പറയാം. ഇപ്പോൾ കേട്ടതാണ്' – ഇതു കൃഷ്ണൻ ചെയ്തിട്ടുള്ള കള്ളത്തരമാണത്രേ.

ആണയിട്ട് എന്ന വാക്കിനു സത്യം ചെയ്യുകയെന്നാണർത്ഥം. ഏതെങ്കിലും ഒരാളുടെ പേരിൽ ആണയിട്ടിട്ട് അത് അസത്യമായിത്തീർന്നാൽ ആ ആൾക്ക് ആപത്തു വരുമെന്നാണ് വിശ്വാസം. ഞാൻ ഈ സത്യം ലംഘിക്കുന്ന പക്ഷം എന്റെ ഉററസുഹൃത്തായ അങ്ങല്ലോ അല്ലെങ്കിൽ എന്റെ കണ്ണുകൾക്ക തന്നെയോ ആപത്തു സംഭവിച്ചോട്ടെ എന്നു താൽപര്യം.

ആണ എന്ന വാക്ക് ദുഷിച്ച് ആണ് എന്നായി മാറിയിരിക്കുന്നു.

ഒന്നാമൻ തുടരുന്നു.

'ചോദിച്ചപോൽ പണ്ടിതു കൊണ്ടൽവർണ്ണൻ
തദാ കൊടുത്തില്ലതു യാദവൻ താൻ
കണ്ടാലിരക്കുന്ന ജനങ്ങളുണ്ടോ
കപ്പാൻ മടിക്കുന്നു തരം വരുമ്പോൾ.' 28

കൊണ്ടൽവർണ്ണൻ = കൃഷ്ണൻ. യാദവൻ = സത്രാജിത്ത്. തരം വരുമ്പോൾ = സൗകര്യം കിട്ടുമ്പോൾ.

പണ്ട് കൃഷ്ണൻ സ്യമന്തകത്തെ ചോദിക്കുകയുണ്ടായത്രേ. അന്നു സത്രാജിത്ത് അതു കൊടുത്തില്ലത്രേ. കണ്ടാൽ ചോദിക്കുന്നവൻ സൗകര്യം കിട്ടിയാൽ കക്കുവാൻ മടിക്കുമോ?

ഒന്നാമൻ തുടരുന്നു —

'ചെറുപ്പകാലങ്ങളിലുള്ള ശീലം
മറക്കുമോ മാനുഷനുള്ളകാലം
കാരസ്കരത്തിൻ കുരു പാലിലിട്ടാൽ
കാലാന്തരേ കയ്പു ശമിപ്പതുണ്ടോ?' 29

മാനുഷൻ = മനുഷ്യൻ. ഉള്ളകാലം = ജീവിച്ചിരിക്കുന്നേടത്തോളം കാലം. മരിക്കുന്നതുവരെ എന്നർത്ഥം. കാരസ്കരത്തിൻകുരു = കാഞ്ഞിരക്കുരു. കാലാന്തരേ (സം) = മറുകാലത്ത്. വളരെക്കാലം കഴിഞ്ഞാലുമെന്നർത്ഥം.

കുട്ടിക്കാലത്തുള്ള സ്വഭാവം മനുഷ്യനു മരിക്കുന്നതുവരെ മാറുകയില്ല. കാഞ്ഞിരക്കുരു പാലിലിട്ടാലും കുറെക്കാലം കഴിഞ്ഞാൽ കയ്പില്ലാതാവാറില്ലല്ലോ.

കുട്ടിക്കാലത്തെശീലം എത്രകാലം കഴിഞ്ഞാലും മാറുകയില്ലെന്ന സാമാന്യവ്യത്താന്തംകൊണ്ട് കൃഷ്ണൻ കുട്ടിക്കാലത്തു പാലും വെണ്ണയും മററും

കട്ടിതന്നവനാരെന്നും ആ സ്വഭാവം ഇപ്പോഴും നിലനില്ക്കുന്നുണ്ടെന്നതുകൊണ്ട് സ്യമന്തകം മോഷണം ചെയ്തതാരെന്നും തോന്നിപ്പിക്കുന്നതുകൊണ്ട് സാമാന്യം പറഞ്ഞ് പ്രസ്തുതം തോന്നിപ്പിച്ച അപ്രസ്തുതപ്രശംസ അലങ്കാരം. പൂർവ്വാർദ്ധത്തിലെ സാമാന്യവൃത്താന്തത്തെ ഉത്തരാർദ്ധത്തിലെ കാഞ്ഞിരക്കുരുവിന്റെ വിശേഷവൃത്താന്തം കൊണ്ട് സമർത്ഥിച്ചിരിക്കയാൽ അർത്ഥാന്തരന്യാസവും.

'അപ്രസ്തുത പ്രശംസാഖ്യമപ്രസ്തുതമുരച്ചുതാൻ
വിശേഷത്തിന്നു സാമാന്യം കാര്യത്തിന്നഥ കാരണം
ഇതു രണ്ടും മറിച്ചിട്ടും തുല്യത്തിന്നഥ തുല്യവും
പ്രകൃതത്തിന്നപ്രകൃതമഞ്ചുമാതിരിയിങ്ങനെ'

എന്നും.

'സാമാന്യം താൻ വിശേഷം താനിവയിൽ പ്രസ്തുതത്തിന്'
അർത്ഥാന്തരന്യാസമാകുമന്യം കൊണ്ടു സമർത്ഥനം'

എന്നും ലക്ഷണങ്ങൾ.

ഒന്നാമൻ തുടർന്നു —

'രത്നം നശിക്കുന്നതിനില്ല ഖേദം
യത്നത്തിനാളായവനർത്ഥമുണ്ടാം.
സ്യമന്തകം കാരണമെത്ര കഷ്ടം?
കുമാരനും കൂടെ മരിച്ചിതല്ലോ! 30

അർത്ഥം = ധനം. ആളായവന് = ശക്തിയുള്ളവന്.

രത്നം നശിക്കുന്നു എന്നതിനെസ്സംബന്ധിച്ചല്ല സങ്കടം തോന്നുന്നത്. പ്രയത്നിക്കാൻ കഴിവുണ്ടെങ്കിൽ ധനമുണ്ടാവുമല്ലോ. സ്യമന്തകം കാരണമായിട്ട് പ്രസേനകുമാരനും കൂടി മരിച്ചുവല്ലോ. അതാണ് വലിയ കഷ്ടം.

ഒന്നാമൻ തുടർന്നു —

'ധനങ്ങളുള്ളോരിനി വേണ്ടതിപ്പോ-
ളെനിക്കു തോന്നുന്നതു ഞാനുരയ്ക്കാം.
ഇദ്ദിക്കിൽ നിന്നാശു കടത്തി വെപ്പാ-
നുദ്യോഗമദ്യൈവ തുടങ്ങിടേണം.' 31

ഉദ്യോഗം = ഉത്സാഹം. അദ്യ ഏവ (സം) = ഇന്നുതന്നെ.

ധനമുള്ളവർ ഇനി ഇപ്പോൾ വേണ്ടത് - എനിക്കു തോന്നുന്നതു ഞാൻ പറയാം - ഈ ദിക്കിൽനിന്ന വേഗത്തിൽ ഉള്ള ധനം വേറെ വല്ല ദിക്കിലും കൊണ്ടുപോയി സൂക്ഷിക്കാൻ ഇന്നുതന്നെ ഉത്സാഹിക്കണം.

'ഉച്ചസ്സു കത്തിക്കവരുന്ന ദിക്കിൽ
വെച്ചേച്ചു നന്നോ ധനധാന്യമെല്ലാം'
ഇത്യാദി ദുർഭാഷണഘോഷമപ്പോൾ —
അത്യന്തമുണ്ടായിതു പാരിലെല്ലാം. 32

നന്നോ = നല്ലതാണോ. ധനധാന്യം = പണവും നെല്ലും. ദുർഭാഷണഘോഷം = ആക്ഷേപവചനകോലാഹലം. അത്യന്തം = ഏറ്റവുമധികം. പാരിൽ = നാട്ടിൽ.

ജനങ്ങൾ ഇങ്ങനെ —

'ഉച്ചസ്സു വന്നു വീടു കത്തിപ്പൊളിച്ചു കവർച്ച നടക്കുന്ന ദിക്കിൽ നെല്ലും പണവും വെച്ചുകൊണ്ടിരിക്കുന്നതു നന്നല്ലല്ലോ.' എന്നും മറ്റുമുള്ള പരിഹാസവാക്കുകൾ ജനങ്ങൾ നാട്ടിലെല്ലാം പറഞ്ഞുപരത്താൻ തുടങ്ങി.

കാട്ടിൽച്ചെന്നു പ്രസേനനെക്കൊന്നു സ്യമന്തകം കൈവശപ്പെടുത്തിയതു് ഉച്ചസ്സു കത്തിക്കവരുന്നതുപോലെയാണെന്ന അഭിപ്രായത്തിൽ ഇതിവിടെ പറഞ്ഞതാണു്. അതിനാൽ സദൃശം പറഞ്ഞു സദൃശം തോന്നിക്കുന്ന അപ്രസ്തുതപ്രശംസ അലങ്കാരം.

മുമ്പിൽഗ്ഗമിച്ചീടിന ഗോവുതന്റെ
പിമ്പേ ഗമിക്കും ബഹു ഗോക്കളെല്ലാം.
ഒരുത്തനങ്ങാക്കിന ദുഷ്പ്രവാദം
പരത്തുവാനാളുകളുണ്ടസംഖ്യം 33

ഗോവു് = പശു. ദുഷ്പ്രവാദം = അപവാദം.

മുമ്പിൽപോയ പശുവിന്റെ പിന്നാലെ മറ്റു പശുക്കളെല്ലാം പോവുന്നു. അതുപോലെ ഒരാൾ പറഞ്ഞുണ്ടാക്കിയ കൃഷ്ണനെപ്പറ്റിയുള്ള അപവാദം സത്യം കിഴം ആലോചിക്കാതെ ഇതര പലരും പറഞ്ഞു പരത്തുവാൻ തുടങ്ങി.

സാദൃശ്യത്താൽ ബിംബപ്രതിബിംബഭാവമുള്ള രണ്ടു വാക്യം പ്രയോഗിക്കയാൽ അലങ്കാരം ദൃഷ്ടാന്തം. 'ദൃഷ്ടാന്തമതിനെബിംബപ്രതിബിംബങ്ങളാകകിൽ' എന്നു ലക്ഷണം. അതിനെ എന്ന വാക്കിനു സാധാരണധർമ്മത്തെയെന്നർത്ഥം.

കൃഷ്ണൻ സ്യമന്തകം അന്വേഷിച്ചു പുറപ്പെടുന്നു —

ലോകാധിപൻ മാധവനങ്ങു തന്റെ
ലോകാപവാദം കളവാനൊരുന്നാൾ
സഹൈവ നാലഞ്ചു യദുക്കളോടെ
മഹാവനേ കിഞ്ചന സഞ്ചരിച്ചാൻ. 34

സഹൈവ (സം) = കൂടെത്തന്നെ. മഹാവനേ(സം) = വലിയ കാട്ടിൽ.

ലോകനാഥനായ കൃഷ്ണൻ തന്റെ ലോകാപവാദം അകറ്റുവാൻ വേണ്ടി ഒരു ദിവസം നാലഞ്ചു യാദവന്മാരോടുകൂടെപ്പോയി വലിയ കാട്ടിൽ കുറച്ചു സഞ്ചരിച്ചു.

പ്രസേനനേയും സിംഹത്തേയും കണ്ട് ജാംബവാന്റെ ഗുഹയിലെത്തുന്നു —

കണ്ടാനവൻ തത്രമൃതം പ്രസേനം
രണ്ടാമതോ കേസരിയെത്തഥൈവ
അനന്തരം ചോടു പിടിച്ചുചെന്ന —
ങനന്തനുൾപ്പുക്ക മഹാഗുഹായാം. 35

തത്ര (സം) = അവിടെ. കാട്ടിലെന്നർത്ഥം. മൃതം പ്രസേനം (സം) = മരിച്ച പ്രസേനനെ. കേസരിയെ = സിംഹത്തെ. തഥാ ഏവ (സം) = അപ്രകാരംതന്നെ. മരിച്ച എന്നർത്ഥം. ചോട് = കാലടിപ്പാട്. അനന്തൻ = അവസാനമില്ലാത്തവൻ. കൃഷ്ണനെന്നർത്ഥം. ഉൾപ്പുക്ക = പ്രവേശിച്ചു. മഹാഗുഹായാം (സം) = വലിയ ഗുഹയിൽ.

ഉടനെ, ആ കാട്ടിൽ മരിച്ചുകിടക്കുന്ന പ്രസേനനെ കണ്ടു. കുറച്ചുകൂടി തിരഞ്ഞുചെന്നപ്പോൾ രണ്ടാമതായി അതുപോലെതന്നെ മരിച്ചുകിടക്കുന്ന സിംഹത്തെ കണ്ടു. പിന്നെ തുടർന്നുകണ്ട കാലടിപ്പാടുനോക്കി ചെന്നു വലിയ ഒരു ഗുഹയിൽ എത്തി.

ജാംബവാൻ പുറത്തുവരുന്നു—

കളിച്ചുമേവും കപിബാലകന്റെ
വളർത്തുമാതാവവലോക്യ കൃഷ്ണം
വിളിച്ചുറക്കെക്കരയും ദശായാം
വെളിച്ചമേ വന്നിതു ജാംബവാനും 36

കപിബാലകന്റെ = വാനരക്കുട്ടിയുടെ. വളർത്തുമാതാവ് = വളർത്തമ്മ. അവലോക്യ (സം) = കണ്ടിട്ട്. കൃഷ്ണം (സം) = കൃഷ്ണനെ. ദശായാം (സം) = സമയത്ത്. വെളിച്ചമേ = വെളിവിൽ. പുറത്തേക്കെന്നർത്ഥം.

കളിച്ചിരിക്കുന്ന വാനരബാലന്റെ വളർത്തമ്മ കൃഷ്ണനെക്കണ്ടപ്പോൾ പേടിച്ച് ഉറക്കെ വിളിച്ചു നിലവിളിച്ചു. അപ്പോൾ ജാംബവാൻ പുറത്തുവന്നു.

ഇനി ആറുശ്ലോകം ജാംബവാന്റെ വാക്കാണ് —

'ആരാരഹോ മദ്ഗുഹയിൽക്കടപ്പാ —
നീരേഴുലോകങ്ങളിലീശനായ
ശ്രീരാമപാദാംബുജസേവകൻ ഞാ —
നാരെങ്കിലും സമ്പ്രതി സംഹരിപ്പൻ.' 37

മൽഗുഹയിൽ = എന്റെ ഗുഹയിൽ. ഈശൻ = നാഥൻ. ശ്രീരാമപാദാംബുജസേവകൻ = ശ്രീരാമന്റെ പാദാരവിന്ദങ്ങളെ സേവിക്കുന്നവൻ. സംപ്രതി = ഇപ്പോൾ. സംഹരിപ്പൻ = ഞാൻ കൊല്ലും.

ആരാണ്, ആരാണ് എന്റെ ഗുഹയിൽ കടക്കാൻ വന്നതു്? ആശ്ചര്യം തന്നെ. പതിന്നാലുലോകങ്ങൾക്കും നാഥനായ ശ്രീരാമന്റെ പാദാരവിന്ദങ്ങളെ സേവിക്കുന്നവനാണ് ഞാൻ. ആരായാലും ഞാൻ ഇപ്പോൾ കൊല്ലും.

കടപ്പാൻ എന്നതിനോടു്, വന്നതു്, എന്നോ ഒരുമ്പെട്ടവൻ എന്നോ എന്തെങ്കിലും ഒരു വാക്കു ചേർക്കണം. ഈശനായ എന്നതുപോലുള്ള പേരെച്ചങ്ങൾ — നാമവിശേഷണ ക്രിയകൾ — പൂർവ്വാർദ്ധത്തിന്റെ അവസാനത്തിൽ പ്രയോഗിക്കുന്നതു് അഭംഗിയായിട്ടാണ് ആധുനിക കവികൾ വിചാരിക്കുന്നതു്. ശ്രീരാമപാദാംബുജസേവകൻ എന്ന സമസ്തപദത്തിലെ ഘടകപദമായ ശ്രീരാമ എന്നതിനോടു് അന്വയിക്കുകയും വേണം. ഇത്തരം ഏകദേശാന്വയം ഇയ്യിടെ പ്രയോഗിക്കാറില്ല.

'മുന്നം ദശഗ്രീവശരങ്ങളേറ്റു
ഭിന്നം കഠോരം മമ മാറിടം കേൾ
ഇന്നും വ്രണശ്രേണികിണപ്രകാര —
മൊന്നും മറഞ്ഞീല, ധരിച്ചു കൊൾക.' 38

ദശഗ്രീവൻ = പത്തുകഴുത്തുള്ളവൻ. പത്തുതലയുള്ള രാവണനെന്നർത്ഥം. ദശഗ്രീവശരങ്ങൾ = രാവണന്റെ അമ്പുകൾ. ഭിന്നം = പിളർന്നതു്. കഠോരം = കടുപ്പമുള്ളതു്. വ്രണശ്രേണികിണപ്രകാരം (സം) = മുറിപ്പാടുകൾ.

പണ്ടു രാവണന്റെ അമ്പുകളേറ്റു പിളർന്നിട്ടുള്ളതാണ് കടുപ്പമുള്ള എന്റെ മാറിടം. കേട്ടു കൊള്ളുക. ഇന്നും മുറിപ്പാടുകളൊന്നും മാഞ്ഞുപോയിട്ടില്ല. മനസ്സിലാക്കിക്കൊള്ളുക.

'രഘുപ്രവീരന്റെ വരപ്രഭാവാൽ
ലഘുത്വമൊന്നും ലഭിയാത്ത വീരൻ
കരുത്തനായുള്ളൊരു ജാംബവാനെ —
ന്നൊരുത്തനെക്കേട്ടറിവീലയോ നീ?' 39

രഘുപ്രവീരന്റെ = ശ്രീരാമന്റെ. വരപ്രഭാവാൽ (സം) = അനുഗ്രഹശക്തിയാൽ. ലഘുത്വം = കുറച്ചിൽ.

ശ്രീരാമന്റെ അനുഗ്രഹം നിമിത്തം എവിടെയും യാതൊരു കുറവും വരാത്ത വീരനായിട്ടു് ശക്തിമാനായ ജാംബവാൻ എന്നൊരുവനെ നീ കേട്ടറിയുകയില്ലേ?

'തടിച്ച രാത്രിഞ്ചരരെക്കരംകൊ —
ണ്ടടിച്ചു കൊന്നോരു കപീശ്വരൻ ഞാൻ
മിടുക്കനെന്നുള്ളിലൊരുദ്ധതത്വം
നടിക്കൊലാ നമ്മുടെ സന്നിധൗ നീ.' 40

രാത്രിഞ്ചരരെ = രാക്ഷസന്മാരെ. കരംകൊണ്ട് = കൈകൊണ്ട്. ആയുധം കൂടാതെയെന്നർത്ഥം. കപീശ്വരൻ = വാനരശ്രേഷ്ഠൻ. ഉദ്ധതത്വം = അഹങ്കാരം. സന്നിധൌ (സം) = അടുക്കൽ.

അടിച്ചു രാക്ഷസന്മാരെ കൈകൊണ്ട് അടിച്ചുകൊന്ന വാനരത്താനാണ് ഞാൻ. ശക്തിമാനാണെന്ന അഹങ്കാരം നീ നമ്മുടെ അടുക്കൽ കാണിക്കേണ്ട.

ഗമിക്ക നീ ജീവിതകാമനെങ്കിൽ,
ക്ഷമിപ്പനിസ്സാഹസമിത്രമാത്രം
ഭ്രമിച്ചു വന്നന്തകപൂർക്കു പോകാൻ
ശ്രമിക്കയോ നീ ബത! ദുർവ്വിനീത!? 41

ജീവിതകാമൻ = ജീവിക്കാൻ ആഗ്രഹിക്കുന്നവൻ. ക്ഷമിപ്പൻ = ഞാൻ ക്ഷമിക്കാം. സാഹസം = ആലോചിക്കാതെ ചെയ്ത പ്രവൃത്തി. ഗുഹയിലേക്ക കടന്നുവന്നതെന്നർത്ഥം. ഭ്രമിച്ച് = തെററിദ്ധരിച്ച്. അന്തകപൂർ = കാലന്റെ നാട്. അന്തകക്കുപോകാൻ = മരിക്കാൻ. ശ്രമിക്കയോ = ഉത്സാഹിക്കുകയാണോ? ബത = കഷ്ടം. ദുർവ്വിനീത = വിനയമില്ലാത്തവനേ! അഹങ്കാരീ എന്നർത്ഥം.

ജീവിക്കാനാഗ്രഹമുണ്ടെങ്കിൽ നീ പോവുക. ഇപ്പോൾ ചെയ്ത ഈ സാഹസം ഞാൻ ക്ഷമിക്കാം. തെററിദ്ധരിച്ചു വന്ന് കാലന്റെ നാട്ടിലേക്ക പോവാൻ ഉത്സാഹിക്കുകയാണോ? ദുർവ്വിനീത! കഷ്ടം!

'അടക്കമില്ലാതെ കടന്നു വന്നാ —
ലടക്കിവെപ്പാൻ മതി വാനരേന്ദ്രൻ
നടക്ക നീ, നമ്മുടെ ഗഹ്വരത്തിൽ
കടക്ക കാലന്നുമസാദ്ധ്യമല്ലോ.' 42

വാനരേന്ദ്രൻ = കപിവീരൻ ജാംബവാൻ. ഞാൻ എന്നർത്ഥം. ഗഹ്വരത്തിൽ = ഗുഹയിൽ.

അഹങ്കാരത്തോടുകൂടി കടന്നുവന്നാൽ അതടക്കിവെക്കാൻ എനിക്ക ശക്തിയുണ്ട്. നീ പോവുക. എന്റെ ഗുഹയിൽ കടക്കാൻ കാലനുപോലും സാദ്ധ്യമല്ല.

ജാംബവാൻ കൃഷ്ണനോട് യുദ്ധം തുടങ്ങുന്നു —

ഇത്ഥം പറഞ്ഞാശു കപീന്ദ്രവൃദ്ധൻ
ക്രുദ്ധിച്ചുടൻ മുഷ്ടിപിടിച്ചടുത്താൻ
ദൈത്യാരിതന്റെ തിരുമാറിടത്തിൽ —
ക്കുത്തീടിനാനത്ഭുതസിംഹനാദി. 43

ഇത്ഥം = ഇപ്രകാരം. കപീന്ദ്രവൃദ്ധൻ = വൃദ്ധനായ ജാംബവാൻ. ക്രുദ്ധിച്ച് = കോപിച്ച്. മുഷ്ടിപിടിച്ച് = കൈ മടക്കിപ്പിടിച്ചുകൊണ്ട്.

ദൈത്യാരി = വിഷ്ണു. കൃഷ്ണനെന്നർത്ഥം. ഉൽക്കടസിംഹനാദി = ഉറക്കെ അട്ടഹസിക്കുന്നവൻ.

ഇപ്രകാരം പറഞ്ഞ് ഉടനെ വൃദ്ധനായ ജാംബവാൻ കോപിച്ച് കൈ മടക്കിപ്പിടിച്ചു അടുത്തേക്ക് ചെന്നു. ഉറക്കെ അട്ടഹസിച്ച് കൃഷ്ണന്റെ മാറിടത്തിൽ കുത്തുകയും ചെയ്തു.

**അഞ്ചാറു കുത്തങ്ങു സഹിച്ചു കൃഷ്ണൻ**
**പഞ്ചാസ്യഗംഭീരതരസ്വഭാവൻ**
**അഞ്ചാതെ കൂടെക്കലഹം തുടങ്ങീ**
**കിഞ്ചിന്മിളൽ പുഞ്ചിരി ഭംഗിയോടെ.** 44

പഞ്ചാസ്യം = സിംഹം. പഞ്ചാസ്യഗംഭീരതരസ്വഭാവൻ = സിംഹത്തെപ്പോലെ ധൈര്യമുള്ള സ്വഭാവത്തോടുകൂടിയവൻ. അഞ്ചാതെ = ഭയപ്പെടാതെ. കലഹം = യുദ്ധം. കിഞ്ചിന്മിളൽ ഭംഗിയോടെ = കുറച്ചൊന്നു പുഞ്ചിരിക്കുകകൊണ്ട്.

സിംഹത്തെപ്പോലെ ധീരസ്വഭാവനായ കൃഷ്ണൻ ജാംബവാന്റെ അഞ്ചാറു കുത്തു സഹിച്ചു. പിന്നെ ഭയം കൂടാതെ പുഞ്ചിരിക്കുകകൊണ്ട് ജാംബവാനുമായി യുദ്ധം ചെയ്യാൻ തുടങ്ങി.

ഈ ശ്ലോകം ജാംബവാന്റെ യുദ്ധവർണ്ണനയാണ് —

**അടിക്കയും തങ്ങളിൽ മുട്ടുകൊണ്ടു —**
**ന്നിടിക്കയും മാന്തുകയും നഖാഗ്രൈഃ**
**കടിക്കയും വൃക്ഷശതങ്ങൾ തല്ലി —**
**പ്പൊടിക്കയും യുദ്ധമതീവഘോരം.** 45

തങ്ങളിൽ = തമ്മിൽ — അന്യോന്യം. നഖാഗ്രൈഃ (സം.) = നഖങ്ങളുടെ അറ്റങ്ങളെക്കൊണ്ട്. വൃക്ഷശതങ്ങൾ = മരക്കൂട്ടങ്ങൾ. അതീവ = ഏറ്റവും. ഘോരം = ഭയങ്കരം.

വൃക്ഷശതങ്ങൾ തല്ലിപ്പൊടിക്കയും എന്നതിന് മരങ്ങളെക്കൊണ്ട് തമ്മിൽ അടിച്ചു, അപ്പോൾ മരങ്ങൾ പൊടിയുകയാണുണ്ടായത്. ഒരാൾക്കും ഒന്നും പറ്റിയില്ല. അങ്ങനെ അടിച്ചു മരങ്ങൾ പൊടിച്ചു എന്നർത്ഥം. തല്ലിയതു വൃക്ഷശതങ്ങളെയല്ല, അവയെക്കൊണ്ടാണ്, കൃഷ്ണജാംബവാന്മാർ തമ്മിലാണ് തല്ല്. പൊടിച്ചതു വൃക്ഷശതങ്ങളെയാണ് എന്നു താൽപര്യം.

തമ്മിലടിക്കുക. മുട്ടുകൊണ്ടിടിക്കുക, നഖങ്ങളെക്കൊണ്ടു മാന്തുക, മരങ്ങൾ പറിച്ച് തമ്മിലടിച്ച് ആ മരങ്ങൾ പൊടിക്കുക ഇങ്ങനെ യുദ്ധം ഏറ്റവും ഭയങ്കരമായി.

കലുങ്ങി ഭൂചക്രമശേഷമപ്പോൾ
കലങ്ങി വേഗേന സമുദ്രജാലം
നടുങ്ങി സിംഹാദി മൃഗങ്ങളെല്ലാ –
മൊടുങ്ങി തത്രാപി മരാമരങ്ങൾ. 46

ഭൂചക്രം = ഭൂമണ്ഡലം. അശേഷം = മുഴുവൻ. സമുദ്രജാലം = സമുദ്രങ്ങളുടെ സമൂഹം. നാലുകടലുമെന്നർത്ഥം. തത്രാപി (സം) = അവിടെയും. കാട്ടിലുമെന്നർത്ഥം.

അപ്പോൾ ഭൂമണ്ഡലം ആകെ കലുങ്ങി. സമുദ്രങ്ങൾ വേഗത്തിൽ കലങ്ങി. സിംഹം മുതലായ മൃഗങ്ങളെല്ലാം ഭയപ്പെട്ടു. അവിടെയുള്ള വലിയ മരങ്ങളെല്ലാം നശിക്കുകയും ചെയ്തു.

ദിനങ്ങളെട്ടും പതിനഞ്ചുമഞ്ചും
മിനക്കെടാതങ്ങമർ ചെയ്തു ശേഷം
മനം തളർന്നു ഭുവി വീണു വൃദ്ധൻ
കരേണ നേത്രങ്ങളും തുറന്നു നോക്കി. 47

ദിനങ്ങൾ = ദിവസങ്ങൾ. എട്ടും പതിനഞ്ചും അഞ്ചും (8+15+5=28) = ഇരുപത്തെട്ട്. മിനക്കെടാതെ = ഇടതാമസം കൂടാതെ. അമർ = യുദ്ധം. മനം തളർന്ന = ക്ഷീണിച്ച. ഭുവി (സം) = ഭൂമിയിൽ = നിലത്ത്. കരേണ (സം) = കൈകൊണ്ട്. നേത്രങ്ങൾ കണ്ണുകൾ.

ഇരുപത്തെട്ടുദിവസം ഇടതടവില്ലാതെ യുദ്ധംചെയ്തതിനുശേഷം ക്ഷീണിച്ച് വൃദ്ധനായ ജാംബവാൻ നിലത്തുവീണു. കൈകൊണ്ടു കണ്ണുകൾ മിഴിപ്പിച്ചുനോക്കി. പ്രായം കൂടിയതുകൊണ്ടു കണ്ണു നല്ലപോലെമിഴിയില്ല. ആളെ ശരിക്ക കാണുകയുമില്ല. അതുകൊണ്ടു കണ്ണുമിഴിപ്പിച്ചു സൂക്ഷിച്ചുനോക്കിയെന്നർത്ഥം.

ജാംബവാൻ കൃഷ്ണനെ കണ്ടറിയുന്നു—

തദാ ലഭിച്ചു പരമാർത്ഥബോധം
മുദാ വണങ്ങി സ്തുതിയും തുടങ്ങി.
'മദാന്ധനാമെന്നപരാധമെല്ലാം
സദാ സഹിച്ചീടുക ശാർങ്ഗപാണേ! 48

തദാ (സം) = അപ്പോൾ. പരമാർത്ഥബോധം = ശരിയായ അറിവ്. കൃഷ്ണനാണെന്നുള്ള അറിവെന്നർത്ഥം. മുദാ (സം) = സന്തോഷത്തോടുകൂടി. മദാന്ധൻ = അഹങ്കാരംകൊണ്ടു കണ്ണുകാണാത്തവൻ. അപരാധം = തെറ്റ്. സദാ (സം) = എല്ലായ്പോഴും. ശാർങ്ഗപാണേ = ശാർങ്ഗമെന്ന പേരുള്ള വില്ലു കയ്യിലുള്ളവനേ! = വിഷ്ണോ!. വിഷ്ണുതന്നെയാണ് കൃഷ്ണനെന്ന വാസ്തവം ജാംബവാനു മനസ്സിലായിരിക്കുന്നു.

കണ്ണുമിഴിച്ചു നോക്കിയപ്പോൾ അതു വിഷ്ണുവിന്റെ അവതാരമായ കൃഷ്ണനാണെന്ന് ജാംബവാന് മനസ്സിലായി. ഭഗവാനെക്കാണുവാൻ സാധിച്ചതിലുള്ള സന്തോഷംകൊണ്ട് വന്ദിച്ചു സ്തുതിക്കാനും തുടങ്ങി. 'വിഷ്ണുഭഗവാനേ! അഹങ്കാരിയായ എന്റെ തെറ്റെല്ലാം എപ്പോഴും പൊറുക്കേണമേ.'

മൂന്നു ശ്ലോകം ജാംബവാന്റെ സ്തുതിയാണ്—

മീനായതും കൂർമ്മമതായതും നീ
പീനം വരാഹാകൃതി പൂണ്ടതും നീ
മഹാനൃസിംഹോത്തമനായതും നീ
മഹാമതേ! വാമനനായതും നീ 49

മീൻ = മത്സ്യം. കൂർമ്മം = ആമ. പീനം = തടിച്ചത്. വരാഹാകൃതി = പന്നിയുടെ രൂപം. മഹാനൃസിംഹോത്തമൻ = വലിയ നരസിംഹം. മഹാമതേ = വലിയ ബുദ്ധിയുള്ളവനേ.

വലിയ ബുദ്ധിയുള്ള ഭഗവാനേ, മത്സ്യമായതും കൂർമ്മമായതും തടിച്ച പന്നിയുടെ രൂപം ധരിച്ചതും വലിയ നരസിംഹമായതും വാമനമൂർത്തിയായതും അവിടുന്നാണ്.

അഞ്ചവതാരം ഈ ശ്ലോകത്തിൽ പരാമർശിക്കപ്പെട്ടു.

ക്ഷമാതലേ ഭാർഗ്ഗവനായതും നീ
രമാപതേ! രാഘവനായതും നീ
ഇഹാപി നീലാംബരനായതും നീ
മഹാനുഭാവപ്രകൃതേ! നമസ്തേ. 50

ക്ഷമാതലേ (സം) = ഭൂമിയിൽ. ഭാർഗ്ഗവൻ = പരശുരാമൻ. രമാപതേ = ലക്ഷ്മീവല്ലഭ. രാഘവൻ = ശ്രീരാമൻ. ഇഹ അപി (സം) = ഇവിടെയും. നീലാംബരൻ = നീലവസ്ത്രം ധരിക്കുന്ന ബലഭദ്രൻ. മഹാനുഭാവപ്രകൃതേ! = വളരെ മഹത്വമുള്ള സ്വഭാവത്തോടുകൂടിയവനേ! തേ നമഃ (സം) = നിന്തിരുവടിക്ക് നമസ്കാരം.

ഭൂമിയിൽ പരശുരാമനായതും ശ്രീരാമനായതും ഇവിടെ ബലഭദ്രനായതും നിന്തിരുവടിയാണ്. ലക്ഷ്മീവല്ലഭ! മഹാനുഭാവപ്രകൃതേ! നിന്തിരുവടിക്ക് നമസ്കാരം.

ഈ ശ്ലോകത്തിൽ മൂന്നവതാരം പരാമർശിക്കപ്പെട്ടു.

'ധരിച്ചു ഞാൻ, സമ്പ്രതി കൃഷ്ണനായി-
ജ്ജനിച്ചു കംസാദികഹിംസ ചെയ്‌വാൻ
ഭവാൻ വേധാംസനജഗേത്രകൻ
നവാംബുദശ്യാമതനോ! നമസ്തേ.' 51

സമ്പ്രതി (സം) = ഇപ്പോൾ. കംസാദികഹിംസ ചെയ്‌വാൻ = കംസൻ മുതലായവരെ കൊല്ലുവാൻ. ഭവഭംഗസന്നദ്ധാംഗകൻ = സംസാരദുഃഖം നശിപ്പിക്കുവാൻ ശ്രദ്ധിക്കുന്നവൻ. ബുദ്ധനായി അവതരിക്കുവാൻ ഒരുങ്ങിയിട്ടുള്ളവനെന്നർത്ഥം. നവാംബുദശ്യാമതനോ = പുതിയ മേഘംപോലെ കറുത്ത ശരീരത്തോടുകൂടിയവനേ! തേ നമഃ = നിന്തിരുവടിക്കു നമസ്കാരം.

ഇപ്പോൾ കംസാദികളെ കൊല്ലുവാൻ വേണ്ടി കൃഷ്ണനായി ജനിച്ചതാണെന്ന ഞാൻ മനസ്സിലാക്കി. ഇനി ബുദ്ധനായി ജനിച്ച ജനങ്ങളുടെ സംസാരദുഃഖം നശിപ്പിക്കാൻ ഭാവിക്കുന്നുണ്ട്. പുതുമേഘംപോലെ നീലവർണ്ണമായ ശരീരത്തോടുകൂടിയ ഭഗവാനേ! നിന്തിരുവടിക്കു നമസ്കാരം.

ഇതിൽ രണ്ടവതാരം പരാമർശിക്കപ്പെട്ടു.

ജാംബവാൻ മകളെ കൃഷ്ണനെ വിവാഹം ചെയ്തുകൊടുക്കുന്നു—

ഇതി സ്തുതിച്ചമ്പൊടു കോമളാംഗീം
നിജാത്മജാം ജാംബവതീം മണിം ച
കൊടുത്തു വന്ദിച്ചു ഗമിച്ചു വൃദ്ധൻ,
നടന്നു ഗോവിന്ദനുമാത്തമോദാൽ. 52

ഇതി (സം) = ഇപ്രകാരം. കോമളാംഗീം (സം) = സുകുമാരശരീരയായ. നിജാത്മജാം (സം) = തന്റെ മകളായ. ജാംബവതീം (സം) = ജാംബവതിയെ. മണിം ച (സം) = സ്യമന്തകരത്നത്തെയും.

വൃദ്ധനായ ജാംബവാൻ ഇപ്രകാരം സ്തുതിച്ച് സുകുമാരശരീരയായ തന്റെ മകൾ ജാംബവതിയേയും സ്യമന്തകരത്നത്തെയും കൃഷ്ണനു കൊടുത്തു വന്ദിച്ചിട്ടു തന്റെ ഗുഹയിലേക്കു പോയി. കൃഷ്ണനും സന്തോഷത്തോടുകൂടി മടങ്ങി.

കൃഷ്ണൻ സത്രാജിത്തിനെ ചെന്നുകാണുന്നു—

സത്രാജിദാവാസമുപേത്യ തസ്മൈ
സത്രാജിതേ രത്നമിദം കൊടുത്തു
സത്രാസലജ്ജാവിവശം വണങ്ങി
സത്രാജിദിത്ഥം ഹരിയോടു ചൊന്നാൻ— 53

സത്രാജിദാവാസം = സത്രാജിത്തിന്റെ ഗൃഹത്തിലേക്ക്. ഉപേത്യ (സം) = ചെന്നിട്ട്. തസ്മൈ സത്രാജിതേ (സം) = ആ സത്രാജിത്തിന്ന്. ഇദം രത്നം = ഈ രത്നത്തെ. സത്രാസലജ്ജാവിവശം = ഭയത്തോടും ലജ്ജാപാരവശ്യത്തോടുംകൂടി. സത്രാജിത് (സം) = സത്രാജിത്ത്. ഇത്ഥം (സം) = ഇപ്രകാരം. ഹരിയോട് = കൃഷ്ണനോട്.

കൃഷ്ണൻ സത്രാജിത്തിന്റെ ഗൃഹത്തിൽ ചെന്ന് അദ്ദേഹത്തിന്ന് ആ സ്യമന്തകരത്നം കൊടുത്തു. അപ്പോൾ കൃഷ്ണനെ ഭയവും തനിക്കു പറ്റിയ

അബദ്ധമോർത്തു ലജ്ജയും തോന്നി. ഉടനെ കൃഷ്ണനെ വന്ദിച്ച് സത്രാജിത്ത് ഇപ്രകാരം കൃഷ്ണനോട് പറഞ്ഞു.

സത്രാജിത്തിന്റെ സ്തുതി—

'അയ്യോ മഹാകഷ്ട,മെനിക്ക വന്ന
ദൌർഭാഗ്യമൊട്ടും കുറവല്ല കൃഷ്ണാ!
മര്യാദ കൂടാതെ പറഞ്ഞുപോയേൻ
ധൈര്യാംബുരാശേ! ഭഗവൻ! നമസ്തേ.' 54

ദൌർഭാഗ്യം = ചീത്ത അനുഭവം. അനുജൻ മരിച്ചതും അതിനെപ്പററി ഇല്ലാത്ത അപവാദം പറഞ്ഞുണ്ടാക്കാൻ തോന്നിയതുമെന്നർത്ഥം. ധൈര്യാംബുരാശേ! = ധൈര്യസമുദ്രമേ! തേ നമഃ (സം) = നിന്തിരുവടിക്ക നമസ്കാരം.

അയ്യോ! എനിക്ക സംഭവിച്ചതു മഹാകഷ്ടം. ഞാൻ ചെയ്തത് അതിലും വലിയ കഷ്ടം. എന്റെ കഷ്ടകാലം ഒട്ടും ചെറുതല്ല. കൃഷ്ണ! ഞാൻ മര്യാദയില്ലാതെ പറഞ്ഞുപോയി. മനക്കരുത്തുള്ള ഭഗവാനേ! നിന്തിരുവടിക്ക നമസ്കാരം.

സത്രാജിത്ത് സത്യഭാമയെയും സ്യമന്തകത്തെയും കൃഷ്ണന കൊടുക്കുന്നു—

'സർവ്വാപരാധങ്ങളും പൊറുത്തു നമ്മെ
സർവ്വാത്മനാ പാലയ ശാർങ്ഗപാണേ!'
ഇത്ഥം പറഞ്ഞന്നൊടു സത്യഭാമാം
പുത്രീം ച രത്നം ച മുദാ കൊടുത്താൻ. 55

സർവ്വാപരാധങ്ങൾ = എല്ലാ തെററുകളും. പാലയ (സം) = രക്ഷിക്കണേ. ശാർങ്ഗപാണേ = ശാർങ്ഗമെന്ന വില്ല കയ്യിലുള്ള വിഷ്ണു ഭഗവാനേ! വിഷ്ണുവിന്റെ അവതാരമാണ് കൃഷ്ണനെന്ന സത്രാജിത്തിനും മനസ്സിലായെന്ന താൽപര്യം. സത്യഭാമാം പുത്രീം ച (സം) = സത്യഭാമയെന്ന പുത്രിയെയും. രത്നം ച (സം) = രത്നത്തെയും.

'ശാർങ്ഗപാണേ! നിന്തിരുവടി എന്റെ എല്ലാ തെററുകളും പൊറുത്ത് എല്ലാ പ്രകാരത്തിലും എന്നെ രക്ഷിക്കണേ' എന്നിപ്രകാരം പറഞ്ഞ് സത്രാജിത്ത് തന്റെ മകളായ സത്യഭാമയെയും സ്യമന്തകരത്നത്തെയും സന്തോഷത്തോടുകൂടി കൃഷ്ണന കൊടുത്തു.

കൃഷ്ണൻ ദ്വാരകയിലേക്ക മടങ്ങുന്നു—

ശോഭാമനോജ്ഞാകൃതി സത്യഭാമാ—
ലാഭേന സന്തുഷ്ടതയാ മുകുന്ദൻ
അവന്നുതന്നേ മണിയങ്ങുനല്കി—
ജ്ജവേന സമ്പ്രാപ നിജം നികേതം. 56

ശോഭാമനോജ്ഞാകൃതി സത്യഭാമാലാഭേന (സം) = ശോഭകൊണ്ടു മനോഹരാകൃതിയായ സത്യഭാമയെ ലഭിച്ചതുകൊണ്ടു. സന്തുഷ്ടതയാ (സം) = സന്തോഷിച്ചവനാകയാൽ. സമ്പ്രാപ (സം) = പ്രാപിച്ചു. നിജം നികേതം = തന്റെ ഗൃഹത്തെ.

ശോഭകൊണ്ടു മനോഹരമായ ആകൃതിയോടുകൂടിയ സത്യഭാമയെ ലഭിച്ചതുകൊണ്ടുതന്നെ സന്തോഷമാവുകയാൽ കൃഷ്ണൻ സ്യമന്തകരത്നം സത്രാജിത്തിനുതന്നെ കൊടുത്തു വേഗത്തിൽ സ്വഗൃഹത്തിലേക്ക മടങ്ങി. ശോഭയും മനോഹരാകൃതിയുമാണ് രത്നത്തിന്റെ സവിശേഷത. അതു രണ്ടും സത്യഭാമയ്ക്കുള്ളതുകൊണ്ടു രത്നം വേണ്ടെന്നുവെച്ചു മടക്കിക്കൊടുത്തുവെന്നു സാരം. സത്യഭാമയ്ക്കു രത്നസാദൃശ്യം ധ്വനിക്കുന്നു.

സത്യഭാമാ ജാംബവതിമാരെ കൃഷ്ണൻ വിവാഹം ചെയ്യുന്നു—

പാണിഗ്രഹം ചെയ്തിതു സത്യഭാമാ-
മേണീദൃശം ജാംബവതീം ച മോദാൽ
വാണീടിനാനാത്മപുരേ സുഖേന
ക്ഷോണീസുധാദീധിതി വാസുദേവൻ. 57

പാണിഗ്രഹം = വിവാഹം. സത്യഭാമാം (സം) = സത്യഭാമയെ. ഏണീദൃശം (സം) = മാൻപേടയുടെ കണ്ണുപോലുള്ള കണ്ണുള്ള-സുന്ദരിയായ. ജാംബവതീം ച (സം) = ജാംബവതിയെയും. വാണീടിനാൻ = വസിച്ചു. ആത്മപുരേ = തന്റെ ഗൃഹത്തിൽ. ക്ഷോണീസുധാദീധിതി = ഭൂമിയിലെ അമൃതരശ്മി – ചന്ദ്രൻ.

ഭൂമിയിലെ ചന്ദ്രനായ കൃഷ്ണൻ സുന്ദരിയായ സത്യഭാമയെയും ജാംബവതിയെയും സന്തോഷത്തോടുകൂടി വിവാഹക്രിയകളെല്ലാം ചെയ്തു സ്വീകരിച്ചു. സ്വഗൃഹത്തിൽ സുഖമായി പാർത്തു.

'കുരുക്കളക്കാലമഹോ ശഠന്മാ-
രരക്കുകൊണ്ടൊരു ഗൃഹം ചമച്ചാർ
അതിൽക്കിടന്നൊക്കെ ദഹിച്ചുപോയാ-
രതീവ കഷ്ടം ബത പാണ്ഡവന്മാർ.' 58

കുരുക്കൾ = ദുര്യോധനൻ തുടങ്ങിയ ആറുപേർ. ശഠന്മാർ = ഗൂഢമായി ദ്രോഹിക്കുന്ന ദുഷ്ടന്മാർ. അതീവ (സം) = ഏറ്റവും. പാണ്ഡവന്മാർ = പാണ്ഡുവിന്റെ മക്കളായ ധർമ്മപുത്രാദികൾ.

അക്കാലത്തു് ദുഷ്ടന്മാരായ ദുര്യോധനാദി കൌരവന്മാർ അരക്കുകൊണ്ടൊരു ഗൃഹം നിർമ്മിച്ചു. പാണ്ഡവന്മാരെല്ലാം ആ അരക്കില്ലത്തിൽക്കിടന്നു ദഹിച്ചുവത്രെ. കഷ്ടംതന്നെ.

ഉദന്തമേവം ബത കേട്ടു കൃഷ്ണൻ
തദന്തരേ തത്ര ഗമിച്ചുകാലം,

സത്രാജിതം ചെന്നു വധിച്ചു രത്നം
തത്രാഹരിച്ചൂ ശതധന്വനാമാ. 59

ഉദന്തം = വർത്തമാനം. ഏവം = ഇപ്രകാരം. അരക്കില്ലം വെന്തു പാണ്ഡവന്മാർ മരിച്ചു എന്നിപ്രകാരം. ബത = കഷ്ടം. തദന്തരേ (സം) = ആ അവസരത്തിൽ. തത്ര (സം) = അവിടെ. സത്രാജിതം (സം) = സത്രാജിത്തിനെ. വധിച്ച് = കൊന്ന്. ആഹരിച്ചു = തട്ടിക്കൊണ്ടുപോയി. ശതധന്വനാമാ (സം) = ശതധന്വാവ് എന്നു പേരുള്ളവൻ.

ആ അവസരത്തിൽ, അരക്കില്ലം വെന്തു പാണ്ഡവന്മാർ മരിച്ചു എന്ന ഈ വർത്തമാനം കേട്ടിട്ട് കൃഷ്ണൻ അങ്ങോട്ടുപോയ കാലത്ത് ശതധന്വാവ് അവിടെ ദ്വാരകയിൽച്ചെന്ന് സത്രാജിത്തിനെ കൊന്ന് സ്യമന്തകരത്നം അപഹരിച്ചു.

അക്രൂരനും കൃതവർമ്മാവും സത്രാജിത്തിനോട് മകളായ സത്യഭാമയെ ശതധന്വാവിനു കൊടുക്കണമെന്ന് ആവശ്യപ്പെട്ടിരുന്നു. അങ്ങിനെയാവാമെന്ന് സത്രാജിത്തു സമ്മതിച്ചിരുന്നുതാനും. ആ വാക്കു തെറ്റിച്ചാണ് സത്യഭാമയെ കൃഷ്ണനു കൊടുത്തത്. തന്മൂലം ക്രുദ്ധരായ അക്രൂര കൃതവർമ്മാക്കളുടെ പ്രേരണയാണ് ശതധന്വാവ് സത്രാജിത്തിനെ വധിച്ച് സ്യമന്തകം അപഹരിക്കാൻ കാരണം.

'ഗാന്ദിനേയകൃതവർമ്മനിയോഗാത്
ചെന്നു കൊന്നിതവനെ ശ്ശതധന്വാ'
ഇത്യഹോ ജഗതി വാർത്ത നടന്നു,
സത്യഭാമ ബഹുശോകമിയന്നു. 60

ഗാന്ദിനേയകൃതവർമ്മനിയോഗാത് (സം) = അക്രൂരന്റെയും കൃതവർമ്മാവിന്റെയും നിയോഗത്താൽ. അവനെ = സത്രാജിത്തിനെ. ഇതി (സം) = എന്ന്. അഹോ = കഷ്ടം. ജഗതി (സം) = ലോകത്തിൽ. വാർത്ത = വർത്തമാനം. ബഹുശോകം = വളരെ ദുഃഖം. ഇയന്നു = പൂണ്ടു.

'അക്രൂരനും കൃതവർമ്മാവും പ്രേരിപ്പിക്കകയാൽ ശതധന്വാവു ചെന്നു സത്രാജിത്തിനെ കൊന്നു. കഷ്ടം.' എന്നൊരു ശ്രുതി നാട്ടിലെല്ലാം പരന്നു. സത്യഭാമ വളരെ ദുഃഖിച്ചു.

വൃത്തം സ്വാഗത. സ്വാഗതയ്ക്കു രനഭം ഗുരു രണ്ടും എന്നു ലക്ഷണം.

ശ്രീകൃഷ്ണനപ്പൊഴു വസിച്ചിതകന്ന ദിക്കിൽ
ശോകേന ചെന്നു തരസാ കില സത്യഭാമാ.
കേൾപ്പിച്ചു താതനിധനം, മധുവൈരിയപ്പോൾ
കോപിച്ചുടൻ ശതധനുസ്സിനെ നിഗ്രഹിച്ചു. 61

ശോകേന (സം) = ദുഃഖത്തോടുകൂടി. താതനിധനം = അച്ഛന്റെ മരണം. മധുവൈരി = കൃഷ്ണൻ.

ശ്രീകൃഷ്ണൻ പാൎക്കുന്ന ഹസ്തിനാപുരത്തിലേക്കു സത്യഭാമ ദുഃഖത്തോടുകൂടി ചെന്നു. അച്ഛൻ മരിച്ച വൎത്തമാനം അറിയിച്ചു. അപ്പോൾ കൃഷ്ണൻ കോപിച്ചു ശതധന്വാവിനെ ചെന്നു കൊന്നു. വൃത്തം വസന്തതിലകം.

സ്യമന്തകം മൂലമനൎത്ഥമിപ്പോ-
ന്നമുക്കു വാസം പുനരത്ര ദുഃഖം
ഇത്ഥം വിചാരിച്ചു ഗമിച്ചു രാമൻ
തത്രാന്തരേ മൈഥില രാജധാന്യാം. 62

അത്ര = ഇവിടെ. ഇത്ഥം = ഇപ്രകാരം. തത്ര അന്തരേ (സം) = ആ അവസരത്തിൽ. മൈഥില രാജധാന്യാം (സം) മിഥിലാപുരിയിൽ.

"സ്യമന്തകം നിമിത്തം ആപത്തായിരിക്കുന്നു. നമുക്കു ഇവിടെ താമസിക്കാൻ പ്രയാസമാണു" എന്നു വിചാരിച്ചു ബലഭദ്രൻ അക്കാലത്തു മിഥിലാരാജധാനിയിൽ പോയിക്കൂടി. വൃത്തം ഉപജാതി.

ദുൎയ്യോധനം തത്ര വരുത്തി രാമൻ
ദുൎയ്യോഗകാലേഷു വിനോദനാൎത്ഥം
ഗദാ പ്രയോഗത്തിനു ശിഷ്യനാക്കി-
ത്തദാ മുദാ തത്ര വസിച്ചു ദേവൻ. 63

ദുൎയ്യോധനം (സം) = ദുൎയ്യോധനനെ. തത്ര = അവിടെ. രാമൻ = ബലഭദ്രൻ. ദുൎയ്യോഗകാലേഷു (സം) = ചീത്തകാലങ്ങളിൽ. വിനോദനാൎത്ഥം = വിനോദിക്കാൻ വേണ്ടി. ഗദാപ്രയോഗത്തിനു = ഗദായുദ്ധത്തിനു. തദാ (സം) = അപ്പോൾ. തത്ര (സം) = അവിടെ.

നാടുവിട്ടു താമസിക്കുന്ന ആ ദുഃഖകാലത്തു സമയം കഴിച്ചുകൂട്ടാൻവേണ്ടി ബലഭദ്രൻ ദുൎയ്യോധനനെ മിഥിലാരാജധാനിയിൽ വരുത്തി ശിഷ്യനാക്കി ഗദായുദ്ധം പഠിപ്പിച്ചു സന്തോഷമായവിടെ താമസിച്ചു. വൃത്തം ഉപജാതി.

അക്രൂരൻ മധുരിപുശാസനേന ചെയ്താ-
നിക്രൂരം വധമിതി ദുശ്ശസ്സു തീൎപ്പാൻ
ദൂരസ്ഥം തമപി വരുത്തി വാസുദേവൻ
പാരാതേ മണിമപി ദൎശയാഞ്ചകാര. 64

മധുരിപുശാസനേന = കൃഷ്ണന്റെ നിയോഗത്താൽ. ദൂരസ്ഥം (സം) = ദൂരെപ്പോയി പാൎക്കുന്ന. തം അപി (സം) = ആ അക്രൂരനെയും. മണിം അപി (സം) = മണിയെയും. ദൎശയാഞ്ചകാര = കാണിപ്പിച്ചു.

ശതധന്വാവ് സത്രാജിത്തിനെക്കൊന്നതിനു ശേഷം കൃഷ്ണനെ പേടിച്ച് സ്യമന്തകത്തെ അക്രൂരന്റെ കയ്യിൽക്കൊടുത്ത് ഓടിപ്പോയി. കൃഷ്ണൻ പിന്നാലെചെന്ന് ശതധന്വാവിനെ കൊന്നു. അക്രൂരൻ പേടിച്ചു നാടുവിട്ടുപോയി. കൃഷ്ണൻ പറഞ്ഞിട്ടാണ് അക്രൂരൻ ശതധന്വാവിനെക്കൊണ്ട് സത്രാജിത്തിനെ കൊല്ലിച്ചതെന്നും സ്യമന്തകം കൃഷ്ണന്റെ കൈവശമുണ്ടെന്നുമുള്ള ദുഷ്കീർത്തി വരാതിരിക്കാൻ വേണ്ടി ദൂരെപ്പോയിരുന്ന അക്രൂരനെ വരുത്തി അദ്ദേഹത്തിന്റെ കൈവശമുണ്ടായിരുന്ന സ്യമന്തകത്തെ പുറത്തുകാണിപ്പിച്ചു. വൃത്തം പ്രഹർഷിണി. ത്രിച്ഛിന്നം മനജരഗം പ്രഹർഷിണിക്ക് എന്നു ലക്ഷണം.

ഇതി ബഹുവിധദോഷഹേതുഭൂതം
മതിമദകാരണമെങ്കിലും മുകുന്ദൻ
മണിവരമഥ ഗാന്ദിനീതനൂജേ
ഗുണഗണശാലിനി യോജയാഞ്ചകാര. 65

ഇതി = ഇങ്ങനെ. ബഹുവിധദോഷഹേതുഭൂതം = പലതരം ദോഷങ്ങൾക്കും കാരണമായിട്ടുള്ളത്. മതിമദകാരണം = ബുദ്ധിയിൽ അഹങ്കാരത്തിനു കാരണമായിട്ടുള്ളത്. മണിവരം = സ്യമന്തകരത്നത്തെ. ഗാന്ദിനീതനൂജേ (സം) = അക്രൂരനിൽ. ഗുണഗണശാലിനി (സം) = അനേകം ഗുണങ്ങളുള്ളവനിൽ. യോജയാഞ്ചകാര (സം) = ഏല്പിച്ചുകൊടുത്തു.

ഇങ്ങനെ പലതരം ദോഷങ്ങൾക്കും കാരണമായിട്ടുള്ള സ്യമന്തകരത്നം മനസ്സിൽ അഹങ്കാരം വർധിക്കാൻ കാരണമാണെങ്കിലും അത് അനേകം ഗുണങ്ങളുള്ള അക്രൂരന്റെ കയ്യിൽത്തന്നെ ഏല്പിച്ചുകൊടുത്തു. ഇതിലും അടുത്ത ശ്ലോകത്തിലും വൃത്തം പുഷ്പിതാഗ്ര.

കൃഷ്ണന്റെ പാഞ്ചാലീസ്വയംവരയാത്ര രണ്ടു ശ്ലോകംകൊണ്ടു വർണ്ണിക്കുന്നു—

ദ്രുപദപുരവരേ സ്വയംവരാർത്ഥം
ദ്രുതമൊരുനാളഥ സത്യഭാമയോടേ
യദുകുലജലരാശിപൂർണ്ണചന്ദ്രൻ
മൃദുഹസിതാനനനായ ജഗാമ ധീമാൻ. 66

ദ്രുപദപുരവരേ (സം) = ദ്രുപദന്റെ ശ്രേഷ്ഠമായ നഗരത്തിൽ. പാഞ്ചാലരാജധാനിയിലെന്നർത്ഥം. സ്വയംവരാർത്ഥം = സ്വയംവരത്തിന്. പാഞ്ചാലീസ്വയംവരത്തിനെന്നർത്ഥം. യദുകുലജലരാശിപൂർണ്ണചന്ദ്രൻ = യദുക്കളുടെ വംശമാകുന്ന സമുദ്രത്തിന് പൂർണ്ണചന്ദ്രൻ. പൂർണ്ണചന്ദ്രൻ ഉദിച്ചാൽ വൃദ്ധി - വേലിയേറ്റം - ഉണ്ടാവും. അതുപോലെ ശ്രീകൃഷ്ണന്റെ ജനനം യദുവംശത്തിന്റെ അഭിവൃദ്ധിക്ക് കാരണമായിത്തീർന്നു എന്നു ഭാവം. യദുകുലത്തെ സമുദ്രവും കൃഷ്ണനെ പൂർണ്ണചന്ദ്രനുമാക്കിക്കല്പിച്ചതുകൊണ്ട് പരമ്പരിത രൂപകം അലങ്കാരം. ഒരു രൂപകം മറ്റൊരു രൂപകത്തിനു കാരണമായാൽ

അതു പരമ്പരിത രൂപകമാവും. ഇവിടെ ആദ്യത്തെ രൂപകം രണ്ടാമത്തെ രൂപകത്തിനു കാരണം. ഉദ്ഗഹസിതാനനൻ = മന്ദഹാസംപൂണ്ട മുഖത്തോടുകൂടിയവൻ. ജഗാമ (സം) = പോയി. ധീമാൻ = ബുദ്ധിമാൻ.

യദുവംശത്തിന്റെ ഭാഗ്യാധിക്യ കാരണഭൂതനും ബുദ്ധിമാനുമായ കൃഷ്ണൻ പിന്നെയൊരിക്കൽ സന്തുഷ്ടരായവരോടുകൂടെ പുഞ്ചിരിപൂണ്ട മുഖവുമായി പാഞ്ചാലരാജധാനിയിലേക്ക പാഞ്ചാലീസ്വയംവരത്തിന പോവുകയുണ്ടായി.

ഇന്ദ്രപ്രസ്ഥം നാമ കുന്തീസുതാനാ-
മിന്ദ്രാവാസത്തിന്നു തുല്യം സമൃദ്ധ്യാ
രമ്യം ഗേഹം തത്ര തീർപ്പിച്ചു നൽകീ
സമ്മോദേന ദ്വാരകാം പ്രാപ കൃഷ്ണൻ. 67

നാമ (സം) = പേരുള്ള. കുന്തീസുതാനാം (സം) = പാണ്ഡവന്മാൎക്ക്. ഇന്ദ്രാവാസത്തിന്ന = ഇന്ദ്രന്റെ വാസസ്ഥലമായ അമരാവതിക്ക്. സമൃദ്ധ്യാ (സം) = ഐശ്വൎയ്യംകൊണ്ട്. രമ്യം = മനോഹരം. ഗേഹം = ഗൃഹം. തത്ര (സം) = അവിടെ. സമ്മോദേന (സം) = സന്തോഷത്തോടുകൂടി. ദ്വാരകാം (സം) = ദ്വാരകയെ. പ്രാപ (സം) = പ്രാപിച്ചു.

കൃഷ്ണൻ പാണ്ഡവൎക്ക് അവരുടെ നാട്ടിൽ ഇന്ദ്രപ്രസ്ഥമെന്ന പേരിൽ ഐശ്വൎയ്യംകൊണ്ട് ഇന്ദ്രന്റെ അമരാവതിക്ക തുല്യമായിട്ട് മനോഹരമായ ഒരു ഗൃഹം നിൎമ്മിച്ചുകൊടുത്തിട്ട് സന്തോഷത്തോടെ ദ്വാരകയിലെത്തി. വൃത്തം ശാലിനി. നാലേഴായ് മംശാലിനീതം തഗംഗം എന്നു ലക്ഷണം.

സുഭദ്രാഹരണം രണ്ടു ശ്ലോകംകൊണ്ടു വൎണ്ണിക്കുന്നു—

ഉത്സവേന നിജരാജനികേതേ
വത്സരം ചില കഴിഞ്ഞതദശായാം
കന്യകാകുതുകിയാകിയ പാൎത്ഥൻ
സന്യസിച്ചൊരു ദിനം പുരി പുക്കാൻ. 68

ഉത്സവേന (സം) = ഉത്സവത്തോടുകൂടി. നിജരാജനികേതേ (സം) = തന്റെ രാജധാനിയിൽ. വത്സരം = കൊല്ലം. കന്യകാകുതുകി = കന്യകയിൽ കൌതുകമുള്ള. വിവാഹം ചെയ്‌വാനാഗ്രഹിക്കുന്ന എന്നൎത്ഥം. പാൎത്ഥൻ = അൎജ്ജുനൻ. സന്യസിച്ച് = സന്യാസിയുടെ വേഷം ധരിച്ച്. പുരി = ദ്വാരക.

കൃഷ്ണൻ തന്റെ ദ്വാരകാപുരിയിൽ വളരെ സന്തോഷത്തോടുകൂടി കുറച്ചു സംവത്സരം കഴിഞ്ഞുകൂടി. അക്കാലത്ത് അൎജ്ജുനൻ സുഭദ്രയെന്ന കൃഷ്ണസഹോദരിയെ വിവാഹം ചെയ്യുവാനുള്ള ആഗ്രഹത്തോടുകൂടി സന്യാസിവേഷം ധരിച്ച് ദ്വാരകയിൽ ചെന്നുചേൎന്നു. വൃത്തം സ്വാഗത.

നിജസഹോദരിയായ സുഭദ്രയെ
പ്രജകളുത്സവമഞ്ചിയലും വിധൌ
വിജയനാശു കൊടുത്തിതു മാധവൻ
വിജനദേശ വിവാഹമഹോത്സവേ. 69

വിജയന് = അർജ്ജുനന്. മാധവൻ = കൃഷ്ണൻ. വിജനദേശവിവാഹമഹോത്സവേ (സം) = ആരുമില്ലാത്ത സ്ഥലത്തുവെച്ചുനടത്തിയ വിവാഹമഹോത്സവത്തിൽ.

തന്റെ സഹോദരിയായ സുഭദ്രയെ കൃഷ്ണൻ, ദ്വാരകയിലെ ജനങ്ങളെല്ലാം ഒരു ഉത്സവത്തിനു പോയ സമയത്തു ആരുമില്ലാത്ത ഒരു സ്ഥലത്തു വെച്ചു് വിധിപ്രകാരം വിവാഹകർമ്മങ്ങളെല്ലാം നിർവ്വഹിച്ചു് അർജ്ജുനനു കൊടുത്തു.

വിജനസ്ഥലത്തുവെച്ചു വിവാഹകർമ്മങ്ങളെല്ലാം നടത്തിയാണു് കൃഷ്ണൻ സുഭദ്രയെ അർജ്ജുനനു വിവാഹം ചെയ്തുകൊടുത്തതെന്നകാര്യം ഭാഗവതത്തിലില്ല. ഇങ്ങനെ എഴുത്തച്ഛൻ മഹാഭാരതം കിളിപ്പാട്ടിൽ പറഞ്ഞിട്ടുണ്ടു്.

ഭാഗവതത്തിൽ ഈ ഘട്ടത്തിലല്ല സുഭദ്രാഹരണം വർണ്ണിക്കുന്നതു്. സ്യമന്തകം കഥ കഴിയുന്നതു് ദശമം 57-ാമദ്ധ്യായത്തിലും സുഭദ്രാഹരണം വർണ്ണിക്കുന്നതു് ദശമം 86-ാമദ്ധ്യായത്തിലുമാണു്. എന്നാൽ നാരായണീയത്തിൽ മേല്പത്തൂർ ഈ സന്ദർഭത്തിലാണു് ഈ കഥ ഉൾക്കൊള്ളിച്ചിട്ടുള്ളതു്.

വൃത്തം ദ്രുതവിളംബിതം. ദ്രുതവിളംബിതമാഹ നഭൌ ഭരൌ എന്നു ലക്ഷണം.

ഇന്ദ്രപ്രസ്ഥം പ്രവേശിച്ചഥ ഹരിതനയൻ
മാധവീജീവനാഥൻ
സാന്ദ്രാനന്ദം വസിക്കുന്നളവിലൊരുദിനം
ദേവനാനന്ദശാലി
സാകം വൃന്ദേന മന്ദേതരമുരുമഹസാ
സീരിണാ വാരിജാക്ഷൻ
ലോകാനന്ദാനുകൂലൻ പ്രിയസഖനഗരം
പ്രാപ്യമോദേനവാണാൻ. 70

ഹരിതനയൻ = ഇന്ദ്രപുത്രൻ - അർജ്ജുനൻ. മാധവീജീവനാഥൻ = സുഭദ്രയുടെ ഭർത്താവു്. സാന്ദ്രാനന്ദം = നിറഞ്ഞ സന്തോഷത്തോടെ. വസിക്കുന്നളവിൽ = പാർക്കുന്നകാലത്തു്. ദേവൻ = കൃഷ്ണൻ. ആനന്ദശാലീ = സന്തോഷമുള്ളവൻ. വൃന്ദേനസാകം (സം) = സംഘത്തോടുകൂടി. ജനസമൂഹത്തോടുകൂടിയെന്നർത്ഥം. മന്ദേതരം = ഉടനെ. ഉരുമഹസാ (സം) = വലിയ തേജസ്സോടുകൂടിയ. സീരിണാ (സം) = ബലഭദ്രനോടുകൂടി. വാരിജാക്ഷൻ = താമരക്കണ്ണൻ. ലോകാനന്ദാനുകൂലൻ = ജനങ്ങളുടെ ആനന്ദത്തിനു അനുകൂലിക്കുന്നവൻ. പ്രിയസഖനഗരം = പ്രിയസുഹൃത്തായ അർജ്ജുനന്റെ നഗരമായ ഇന്ദ്രപ്രസ്ഥം. പ്രാപ്യ (സം) = പ്രാപിച്ചിട്ടു്.

## പത്താം സർഗ്ഗം

പന്ത്രണ്ടുശ്ലോകംകൊണ്ട് നരകാസുരവധം വർണ്ണിക്കുന്നു—

ഭൗമനാം നരകദാനവാധിപൻ
ഭീമബാഹുബലശാലിയാമവൻ
വാമലോചനകളെപ്പിടിച്ചുടൻ
ധാമസീമനി സമൂഹമാക്കിനാൻ. 1

ഭൗമൻ = ഭൂമിയുടെ പുത്രൻ. നരകദാനവാധിപൻ = നരകനെന്ന അസുരശ്രേഷ്ഠൻ. ഭീമബാഹുബലശാലി = വലിയ കരബലമുള്ളവൻ. മഹാപ്രതാപിയെന്നർത്ഥം. വാമലോചനകളെ = സുന്ദരിമാരായ സ്ത്രീകളെ. ധാമസീമനി (സം)= ഗൃഹത്തിന്നതിർത്തിയിൽ. ഗൃഹത്തിനുള്ളിലെന്നർത്ഥം. സമൂഹമാക്കിനാൻ = സംഘമാക്കിത്തീർത്തു.

ഭൂമിയുടെ പുത്രനായ നരകാസുരൻ വലിയ പരാക്രമിയായിരുന്നു. അയാൾ അനേകം സ്ത്രീകളെ പിടിച്ചുകൊണ്ടുവന്നു ഗൃഹത്തിലിട്ടടച്ചു. ഈ സർഗ്ഗത്തിൽ 48 ശ്ലോകത്തിന്റെ വൃത്തം രഥോദ്ധത. 'രംനരംലഗുരുവും രഥോദ്ധത' എന്നു ലക്ഷണം.

ശക്രവിക്രമമടക്കിവെച്ചുകൊണ്ടാക്രമിച്ചു
സുരലോകമൊക്കവേ
ശക്രദൂതവചനാലതൊക്കവേ ചക്രപാണി
ഭഗവാനുമഗ്രഹീൽ. 2

ശക്രവിക്രമം = ഇന്ദ്രന്റെ പരാക്രമം. സുരലോകം = ദേവലോകം — സ്വർഗ്ഗം. ശക്രദൂതവചനാൽ (സം) = ഇന്ദ്രന്റെ ദൂതന്റെ വാക്കുകൊണ്ട്. ചക്രപാണിഭഗവാൻ = ശ്രീകൃഷ്ണൻ. അഗ്രഹീൽ (സം) = ഗ്രഹിച്ചു-മനസ്സിലാക്കി.

നരകാസുരൻ ഇന്ദ്രന്റെ പരാക്രമം അടക്കി ദേവലോകം മുഴുവൻ ആക്രമിച്ചു. ഇന്ദ്രന്റെ ഒരു ദൂതൻ വന്നുപറഞ്ഞു ആ വിവരം കൃഷ്ണൻ മനസ്സിലാക്കി.

സത്യഭാമയൊടുകൂടി മാധവൻ പത്രിരാജമധിരുഹ്യ
വേഗവാൻ
ശത്രുദാനവപുരേ കടന്നുചെന്നസ്ത്രമാരി ചൊരിയും
ദശാന്തരേ. 3

അഗ്നിശൈലജലദുർഗ്ഗമൊക്കവേ
ഭഗ്നമായതുധരിച്ച കോപവാൻ
ചഞ്ചലം ബത വെടിഞ്ഞുപാഗമൽ
പഞ്ചവക്ത്രനുടനേ മുരാസുരൻ 4

പത്രിരാജം (സം) = പക്ഷിരാജാവായ ഗരുഡനെ. അധിരുഹ്യ (സം) = കയറിയിട്ട്. വേഗവാൻ = വേഗമുള്ളവൻ. ശത്രുദാനവപുരേ (സം) = ശത്രുവായ നരകാസുരന്റെ പ്രാഗ്ജ്യോതിഷപുരത്തിൽ. അസ്ത്രമാരി = ശരവർഷം. ശരാന്തരേ (സം) = അവസരത്തിൽ. സമയത്തിലെന്നർത്ഥം. അഗ്നിശൈലജലദുർഗ്ഗം = അഗ്നിദുർഗ്ഗവും, ശൈലദുർഗ്ഗവും, ജലദുർഗ്ഗവും. പ്രാഗ്ജ്യോതിഷപുരത്തിന്നുചുററും അഗ്നിജ്വലിച്ചുകൊണ്ടിരിക്കുന്നുണ്ട്, അതിന്നു പുറമെ അഗാധമായ ജലദുർഗ്ഗമുണ്ട്. അതിന്നും പുറമെ ഉയന്ന പർവ്വതങ്ങളുണ്ട്. ഇതെല്ലാം കടന്നിട്ടുവേണം നരകന്റെ പുരത്തിലെത്താൻ. ഭഗ്നമായതു = നശിപ്പിച്ചതു്. കോപവാൻ = കോപമുള്ളവൻ. ചഞ്ചലം = ചാഞ്ചല്യം. ഭയമെന്നർത്ഥം. ഉപാഗമൽ (സം) = വന്നു. പഞ്ചവക്ത്രൻ = അഞ്ചുമുഖമുള്ളവൻ. മുരാസുരൻ = മുരനെന്ന അസുരൻ.

കൃഷ്ണൻ സത്യഭാമയോടുകൂടി ഗരുഡന്റെ പുറത്തുകയറി നരകാസുരന്റെ പ്രാഗ്ജ്യോതിഷപുരത്തിൽച്ചെന്നു ശരവർഷം ചെയ്വാൻ തുടങ്ങിയപ്പോൾ ആ നഗരത്തിന്റെ കോട്ടകളെല്ലാം തകർന്നതായറിഞ്ഞ് അഞ്ചു മുഖമുള്ള മുരാസുരൻ കോപിച്ചു ഭയം കൂടാതെ എതിരിട്ടുവന്നു.

മുരാസുരനെ കൊല്ലുന്നു—

ചണ്ഡമാമജിതചക്രമേററുടൻ ഖണ്ഡിതം
യുധി മുരന്റെ മസ്തകം
അഞ്ചുകൂടി ഗിരികൂടസന്നിഭം സഞ്ചലിച്ചഥ
പതിച്ചു ഭൂതലേ. 5

ചണ്ഡം = ഉഗ്രം. അജിതചക്രം = കൃഷ്ണന്റെ ചക്രം. ഖണ്ഡിതം = മുറിഞ്ഞ. യുധി (സം) = യുദ്ധത്തിൽ. മസ്തകം = തല. ഗിരികൂടസന്നിഭം = പർവ്വതത്തിന്റെ കൊടുമുടിപോലെ. സഞ്ചലിച്ച് = ഇളകിമറിച്ച് എന്നർത്ഥം. പതിച്ചു = വീണു. ഭൂതലേ (സം) = ഭൂമിയിൽ.

ഉഗ്രമായ കൃഷ്ണന്റെ ചക്രമേററു മുറിഞ്ഞിട്ട് മുരാസുരന്റെ അഞ്ചുമുഖമുള്ള തല, അഞ്ചെണ്ണം കൂടിയിട്ടുള്ള പർവ്വതകൊടുമുടിപോലെ മറിച്ചു നിലത്തുവീണു.

ക്രുദ്ധനാം നരകദാനവാധിപൻ യുദ്ധഭൂതലമണഞ്ഞു
സത്വരം
അസ്ത്രകോടികളും ചൊരിഞ്ഞു തൽക്ഷണം പത്തുദിക്കു
മുടനേമുടക്കിനാൻ 6

നരകദാനവാധിപൻ = നരകാസുരൻ. യുദ്ധതലം = പോർക്കളം. അസ്ത്രകോടികൾ = ആയുധസമൂഹങ്ങൾ.

നരകാസുരൻ കോപിച്ച് വേഗത്തിൽ പോർക്കളത്തിൽച്ചെന്നു. അപ്പോൾ ആയുധങ്ങൾ പ്രയോഗിച്ച് പത്തു ദിക്കും ഉടനെ തടഞ്ഞു.

കിഴക്ക് പടിഞ്ഞാറ് തെക്ക് വടക്ക് എന്നീ നാലു ദിക്കുകൾ, അവയുടെ മധ്യമായ നാലു മൂലകൾ, മേൽഭാഗം, കീഴ്ഭാഗം ഇവയാണ് പത്തു ദിക്കുകൾ.

പക്ഷിരാജനതിഘോരഘോരമാം
പക്ഷതാഡനവിധം തുടങ്ങിനാൻ
ലക്ഷകോടി ശരമങ്ങൊരിക്കലേ
രൂക്ഷനാം നരകനും പ്രയുക്തവാൻ. 7

പക്ഷിരാജൻ = ഗരുഡൻ. പക്ഷതാഡനവിധം = ചിറകുകൾകൊണ്ടുള്ള അടി. ലക്ഷകോടിശരം = ലക്ഷക്കണക്കിലും കോടിക്കണക്കിലും അമ്പുകൾ, രൂക്ഷൻ = ക്രൂരൻ. പ്രയുക്തവാൻ = അയച്ചു.

ഗരുഡൻ അതിഭയങ്കരമായവിധത്തിൽ അടിക്കാൻ തുടങ്ങി. ക്രൂരനായ നരകാസുരൻ കോടിക്കണക്കിൽ അമ്പുകൾ ഒപ്പം പ്രയോഗിക്കാനും തുടങ്ങി.

പിന്തിരിഞ്ഞു ഗരുഡൻ തദന്തരേ
ഹന്ത കിഞ്ചന മയങ്ങി മാധവൻ
സത്യഭാമ തരസാ ധനുസ്സമാ-
യെത്തിനാളമരവൈരിസന്നിധൌ. 8

തദന്തരേ (സം) = ആ അവസരത്തിൽ. കിഞ്ചന (സം) = കുറഞ്ഞൊന്ന്. മാധവൻ = കൃഷ്ണൻ. ധനുസ്സ് = വില്ല്. അമരവൈരിസന്നിധൌ (സം) = അസുരസമീപത്തിൽ.

നരകാസുരന്റെ ശരപ്രയോഗമേറ്റു ഗരുഡൻ പിൻമാറി. കൃഷ്ണൻ തെല്ലൊന്നു മയങ്ങി. ഉടനെ സത്യഭാമ വില്ലുമായി നരകാസുരന്റെ അടുത്തെത്തി.

സത്യഭാമയുടെ ശസ്ത്രമേറ്റുടൻ
കൃത്തമായി നരകന്റെ വിഗ്രഹം
മത്തകാശിനികളോട് തോല്ക്കുമോ
മത്തനാകിയ മഹാസുരോത്തമൻ. 9

കൃത്തമായി = മുറിഞ്ഞു. വിഗ്രഹം = ശരീരം. മത്തകാശിനികളോട് = സ്ത്രീകളോട്. മത്തൻ = അഹങ്കാരി. മഹാസുരോത്തമൻ = വലിയ അസുരശ്രേഷ്ഠൻ.

സത്യഭാമയുടെ അമ്പുകളേററ നരകാസുരന്റെ ദേഹം മുറിഞ്ഞു. എന്നാൽ സ്ത്രീകളോടു വലിയ അസുരശ്രേഷ്ഠൻ തോൽവി സമ്മതിക്കില്ലല്ലോ. അതുകൊണ്ടു അവൻ യുദ്ധത്തിൽനിന്നു പിന്മാറിയില്ല.

നരകൻ സത്യഭാമയോടു പറയുന്നു—

'നില്ലുനില്ലു ചപലേ! നിനക്കഹോ
വില്ലെടുക്കയുധിയോഗ്യമല്ലെടോ
ചൊല്ലു കേൾപ്പതിനസാദ്ധ്യമെങ്കിൽ
ഞാൻ കൊല്ലുവാനിനി മടിക്കയില്ലെടോ' 10

ചപലേ = ആലോചനയില്ലാത്തവളേ! അഹോ = കഷ്ടം. യുധി (സം) = യുദ്ധത്തിൽ. ചൊല്ല് = വാക്ക്.

ചപലേ! നിൽക്ക് നിൽക്ക്. കഷ്ടം! നിനക്ക് യുദ്ധത്തിൽ വില്ലെടുക്കുന്നതു യോഗ്യമല്ല. (അതുകൊണ്ടു മടങ്ങിപ്പോവുക.) ഞാൻ പറഞ്ഞതു അനുസരിക്കാൻ ഭാവമില്ലെങ്കിൽ നിന്നെക്കൊല്ലുവാൻ ഞാൻ മടിക്കയില്ല.

ഇത്ഥമുദ്ധതമുരച്ചു സത്വരം യുദ്ധമാശു നരകൻ തുടങ്ങിനാൻ
ക്രുദ്ധനായസുരവൈരി ചക്രമങ്ങുദ്ധരിച്ചു സമരേ
വിളങ്ങിനാൻ. 11

ഇത്ഥം (സം) = ഇപ്രകാരം. ഉദ്ധതം = അഹങ്കാരത്തോടുകൂടി. അസുരവൈരി = അസുരന്മാരുടെ വൈരിയായ കൃഷ്ണൻ. ഉദ്ധരിച്ചു = എടുത്തു. സമരേ (സം) = യുദ്ധത്തിൽ. വിളങ്ങിനാൻ = ശോഭിച്ചു.

ഇങ്ങനെ അഹങ്കാരത്തോടുകൂടിപ്പറഞ്ഞു നരകാസുരൻ യുദ്ധം തുടങ്ങി. ഉടനെ കൃഷ്ണൻ കോപിച്ചു സുദർശനചക്രമെടുത്തു യുദ്ധത്തിൽ ശോഭിച്ചു.

ബദ്ധവേഗമരികൊണ്ടു മാധവൻ
കൃത്തമാക്കി നരകന്റെ മസ്തകം
തത്ര തദ്ഭടജനങ്ങളൊക്കവേ
ചത്തുവീണു തരസാ രണാങ്കണേ. 12

ബദ്ധവേഗം = വേഗത്തോടുകൂടി. അരികൊണ്ടു = ചക്രംകൊണ്ടു. കൃത്തമാക്കി = മുറിച്ചു. മസ്തകം = തല. തത്ര (സം) = അവിടെ. തദ്ഭടജനങ്ങൾ = ആ നരകാസുരന്റെ പടയാളികൾ. രണാങ്കണേ (സം) = പോർക്കളത്തിൽ.

കൃഷ്ണൻ വേഗത്തിൽ ചക്രംകൊണ്ടു നരകാസുരന്റെ തലയറുത്തു. അവിടെ നരകന്റെ പടയാളികളെല്ലാം ഉടനെ പോർക്കളത്തിൽ മരിച്ചു വീണു.

നരകപുത്രനായ ഭഗദത്തനെ രാജാവായി വാഴിക്കുന്നു—

ഭൂമിദേവിയുടെ വാക്കിനാലുടൻ
ഭൂമിഭാരഹരനംബുജേക്ഷണൻ
ഭൗമജം ച ഭഗദത്തമാദരാൽ
ഭൗമരാജ്യപരമേശനാക്കിനാൻ. 13

ഭൂമിഭാരഹരൻ = ഭൂമിയുടെ ഭാരം കളയുന്നവൻ. അംബുജേക്ഷണൻ = താമരക്കണ്ണൻ - കൃഷ്ണൻ. ഭൗമജം = നരകാസുരന്റെ മകനായ. ഭഗദത്തം = ഭഗദത്തനെ. ഭൗമരാജ്യപരമേശൻ = നരകാസുരരാജ്യത്തിന്റെ അധിപതി.

ദുഷ്ടന്മാരെനിഗ്രഹിച്ചു ഭൂഭാരം കളയുന്ന കൃഷ്ണൻ ഭൂമിദേവി പറഞ്ഞതനുസരിച്ച് നരകാസുരന്റെ പുത്രനായ ഭഗദത്തനെ നരകാസുരന്റെ രാജ്യത്തിന്റെ അധിപനാക്കി നരകാസുരൻ ഭൂമിയുടെ പുത്രനായതുകൊണ്ടാണ് ഭൂമി, തന്റെ പൌത്രനായ ഭഗദത്തനു രാജ്യം കൊടുക്കണമെന്നു പറഞ്ഞത്.

തോഷമോടൊരു ഗജത്തെയെന്നിയേ
ശേഷമൊക്കെ നിജമാക്കി മാധവൻ
കന്യകാജനമനേകമുണ്ടഹോ
മുന്നമേ നരകനാലുപാഹൃതം. 14

തോഷമോട് = സന്തോഷത്തോടുകൂടി. ഗജത്തെയെന്നിയേ = ആനയെല്ലാതെ. ശേഷം = ബാക്കി. നിജം = തന്റേത്. മാധവൻ = കൃഷ്ണൻ. അഹോ (സം) = കഷ്ടം. നരകനാൽ = നരകാസുരനാൽ. ഉപാഹൃതം = പിടിച്ചുകൊണ്ടുവന്നിട്ടുള്ളത്.

സന്തോഷത്തോടുകൂടി ഒരാനയെ മാത്രം നരകാസുരപുത്രനായ ഭഗദത്തനു കൊടുത്തു. ബാക്കി ആനകളെയെല്ലാം തന്റേതാക്കി ദ്വാരകാപുരിയിലേക്കയച്ചു. മുമ്പു നരകാസുരൻ പിടിച്ചുകൊണ്ടുവന്നിട്ടുള്ള കന്യകമാരും അവിടെ അനേകം പേർ ഉണ്ടായിരുന്നു.

തത്ര ഷോഡശസഹസ്രമുണ്ടതും
പത്രികേതു ഭവനം പ്രണീതവാൻ
പ്രീതിപൂർണ്ണമദിതികുണ്ഡലദ്വയം
ദാതുമിന്ദ്രഭവനം പ്രപന്നവാൻ. 15

തത്ര (സം) = അവിടെ. ഷോഡശസഹസ്രം = പതിനാറായിരം. പത്രി = പക്ഷി. പത്രികേതു = ഗരുഡധ്വജൻ - കൃഷ്ണൻ. പ്രണീതവാൻ = കൊണ്ടുപോയി. പ്രീതി = സന്തോഷം. അദിതികുണ്ഡലദ്വയം = അദിതിയുടെ രണ്ടുകുണ്ഡലം. ദാതും (സം) = കൊടുക്കുവാൻ. ഇന്ദ്രഭവനം = സ്വർഗ്ഗം. പ്രപന്നവാൻ = പ്രാപിച്ചു.

അവിടെ പതിനാറായിരം കന്യകമാരുണ്ടായിരുന്നു. അവരെയും കൃഷ്ണൻ ദ്വാരകയിലേക്ക് അയച്ചു. നരകാസുരൻ തട്ടിപ്പറിച്ചുകൊണ്ടുവന്നിരുന്ന അദിതിയുടെ രണ്ടു കുണ്ഡലം സന്തോഷത്തോടെ തിരിച്ചുകൊടുക്കാൻ സ്വർഗ്ഗത്തിലേക്കു പോവുകയും ചെയ്തു.

പണ്ടുപോൽ നരകനാലപാഹൃതം
കൊണ്ടുചെന്നദിതികുണ്ഡലം ദദൌ
രണ്ടുമാസമമരേന്ദ്രമന്ദിരേ
കൊണ്ടൽവർണ്ണനലസാതിരുന്നു താൻ. 16

ദദൌ (സം) = കൊടുത്തു. അമരേന്ദ്രമന്ദിരേ (സം) = ദേവേന്ദ്രഗൃഹത്തിൽ - സ്വർഗ്ഗത്തിൽ. കൊണ്ടൽവർണ്ണൻ = കൃഷ്ണൻ. അലസാതെ = മടിക്കാതെ. ഉത്സാഹത്തോടുകൂടെയെന്നർത്ഥം.

പണ്ടു നരകാസുരൻ തട്ടിക്കൊണ്ടുപോന്നതാണത്രെ അദിതിദേവിയുടെ കുണ്ഡലം. അതു കൃഷ്ണൻ കൊണ്ടുപോയി കൊടുത്തു. പിന്നെ രണ്ടുമാസം സ്വർഗ്ഗത്തിൽ സുഖമായി പാർത്തു.

കൃഷ്ണൻ സ്വർഗ്ഗത്തിൽനിന്നു കല്പവൃക്ഷം കൊണ്ടുപോരുന്നു—

കൊണ്ടൽവേണിമണി സത്യഭാമതാൻ
കണ്ടു കൌതുകരസേന കാമിതം
അണ്ടർകോനുടയ കല്പവൃക്ഷവും
കൊണ്ടുപോന്നു ഗരുഡധ്വജൻമുദാ. 17

കൊണ്ടൽവേണിമണി = സുന്ദരീരത്നം. കൌതുകരസേന (സം) = കൌതുകം തോന്നുകയാൽ. കാമിതം = ആഗ്രഹിക്കപ്പെട്ട. അണ്ടർകോനുടയ = ദേവേന്ദ്രന്റെ. ഗരുഡധ്വജൻ = കൃഷ്ണൻ.

സുന്ദരീരത്നമായ സത്യഭാമ, കണ്ടപ്പോൾ കൌതുകം തോന്നുകയാൽ ആഗ്രഹിക്കപ്പെട്ട ദേവേന്ദ്രന്റെ കല്പവൃക്ഷവും കൃഷ്ണൻ ഗരുഡന്റെ പുറത്തു കയറ്റി കൊണ്ടുപോന്നു.

യുദ്ധത്തിനുവന്ന ദേവന്മാരെ ജയിച്ച് കൃഷ്ണൻ കല്പവൃക്ഷം സത്യഭാമയുടെ മുറ്റത്തു നട്ടു—

സംഗരത്തിനണയും ദിവൌകസാം
സംഘമമ്പൊടു ജയിച്ചു മാധവൻ
മങ്കമാരിൽമണി സത്യഭാമത-
ന്നങ്കണേ നിഹിതവാൻ സുരദ്രുമം. 18

സംഗരത്തിന് = യുദ്ധത്തിന്. ദിവൌകസാം (സം) = ദേവന്മാരുടെ. മങ്കമാരിൽ മണി = സുന്ദരീരത്നം. അങ്കണേ (സം) = മുറ്റത്ത്. നിഹിതവാൻ = നട്ടു. സുരദ്രുമം = കല്പവൃക്ഷത്തെ.

യുദ്ധത്തിനുവന്ന ദേവസമൂഹത്തെ ജയിച്ചിട്ട് കൃഷ്ണൻ സുന്ദരീരത്നമായ സത്യഭാമയുടെ മുറ്റത്ത് കല്പവൃക്ഷം നട്ടു.

പതിനാറായിരം സ്ത്രീകളെയും കൃഷ്ണൻ വിവാഹം ചെയ്യുന്നു—

തത്ര ഷോഡശസഹസ്രമംഗനാ-
പാണിപീഡന മഹോത്സവം മുദാ
ചെയ്തുകൊണ്ടു ബഹുരൂപവാനഹോ
മാധവൻ നിജപുരേ വിളങ്ങിനാൻ. 19

തത്ര (സം) = അവിടെ. ഷോഡശസഹസ്രം = പതിനാറായിരം. അംഗനാപാണി പീഡന മഹോത്സവം = സ്ത്രീ വിവാഹോത്സവം. ബഹുരൂപവാൻ = അനേകം ശരീരങ്ങളോടുകൂടിയവൻ. നിജപുരേ (സം) = തന്റെ പുരത്തിൽ — ദ്വാരകാപുരിയിൽ.

അവിടെ കൃഷ്ണൻ പതിനാറായിരം സ്ത്രീകളെ — നരകാസുരന്റെ കാരാഗൃഹത്തിൽനിന്നു വിട്ടുകൊണ്ടുപോന്നവരെ — സന്തോഷത്തോടെ വിവാഹം ചെയ്തിട്ട് അനേകം — പതിനാറായിരത്തിയെട്ട് — ശരീരം ധരിച്ച് ദ്വാരകാപുരിയിൽ ശോഭിച്ചു.

നാരദമഹർഷി കൃഷ്ണനെ പരീക്ഷിക്കുന്നു—

നാരദൻമുനി പരീക്ഷ ചെയ്‌വതി-
ന്നാരുമാരുമറിയാതെ വന്നുടൻ
വാരിജാക്ഷനുടെ മന്ദിരങ്ങളിൽ
ഭൂരികൗതുകരസം പ്രപന്നവാൻ. 20

വാരിജാക്ഷനുടെ = കൃഷ്ണന്റെ. മന്ദിരങ്ങളിൽ = ഗൃഹങ്ങളിൽ. ഭൂരികൗതുകരസം = വളരെ കൗതുകവും സന്തോഷവും. പ്രപന്നവാൻ = പ്രാപിച്ചു.

നാരദമഹർഷി ആരുമറിയാതെ കൃഷ്ണനെ പരീക്ഷിക്കാൻ വന്നു. ഓരോ ഗൃഹങ്ങളിലും ചെന്നപ്പോൾ വളരെ രസം തോന്നി.

നാരിമാരുടെ ഗൃഹങ്ങൾതോറുമ-
ച്ചാരുഹാസമുഖനാം മുകുന്ദനെ
കണ്ടു കണ്ടു മുനി ഹന്ത വിസ്മയം
പൂണ്ടുകൊണ്ടഥ വണങ്ങി വാങ്ങിനാൻ. 21

നാരിമാരുടെ = സ്ത്രീകളുടെ. ഗൃഹങ്ങൾതോറും = എല്ലാ ഗൃഹങ്ങളിലും. ചാരുഹാസമുഖൻ = ഭംഗിയിൽ പുഞ്ചിരിക്കുന്ന മുഖത്തോടുകൂടിയവൻ. മുകുന്ദനെ = കൃഷ്ണനെ.

സ്ത്രീകളുടെ എല്ലാ ഗൃഹങ്ങളിലും പുഞ്ചിരിക്കുന്ന കൃഷ്ണനെ കണ്ടു കണ്ടു നടന്ന് നാരദൻ അത്ഭുതപ്പെട്ടു. വന്ദിച്ചു പിന്മാറുകയും ചെയ്തു.

കാമദേവൻ രുഗ്മിണിയുടെ പുത്രനായി ജനിക്കുന്നു—

വൃഷചന്ദ്രമകടാക്ഷവഹ്നിയിൽ
ശലഭനാകിന മനോഭവൻ തദാ
അർഭകത്വമുപഗമ്യ രുഗ്മിണീ-
ഗർഭസീമനി ജനിച്ചിതേകദാ. 22

വൃഷചന്ദ്രമകടാക്ഷവഹ്നിയിൽ = ശിവന്റെ മൂന്നാം തൃക്കണ്ണിലെ തീയിൽ. ശലഭൻ = ദഹിച്ചവൻ. മനോഭവൻ = കാമദേവൻ. തദാ (സം) = അപ്പോൾ. അർഭകത്വം = ബാലഭാവം. ഉപഗമ്യ (സം) = പ്രാപിച്ചിട്ട്. രുഗ്മിണീഗർഭസീമനി (സം) = രുഗ്മിണിയുടെ ഗർഭത്തിൽ. ഏകദാ (സം) = ഒരിക്കൽ.

അനന്തരമൊരിക്കൽ, ശിവന്റെ മൂന്നാം തൃക്കണ്ണിൽ ദഹിച്ച കാമദേവൻ ബാലനായി രുഗ്മിണിയുടെ ഗർഭത്തിൽവന്നു ജനിച്ചു.

ശംബരാസുരൻ ആ ബാലനെ മായാവിദ്യയിൽ എടുത്തു കടലിലെറിയുന്നു—

ശംബരാസുരനറിഞ്ഞു മായയാ-
ലംബതൻ മടിയിൽനിന്നെടുത്തവൻ
അംബുജേക്ഷണതനൂജനെ ക്ഷണാ-
ലംബുരാശിയിലെറിഞ്ഞു മണ്ടിനാൻ. 23

അംബ = അമ്മ. അംബുജേക്ഷണതനൂജനെ = കൃഷ്ണപുത്രനെ. അംബുരാശിയിൽ = സമുദ്രത്തിൽ.

രുഗ്മിണിക്കു പുത്രനുണ്ടായ കാര്യം അറിഞ്ഞപ്പോൾ ശംബരാസുരൻ മായകൊണ്ട് ആരുമറിയാതെ ചെന്നെടുത്ത് ആ കൃഷ്ണപുത്രനെ കടലിലെറിഞ്ഞു പാഞ്ഞുപോയി.

ആ ബാലനെ ഒരു മത്സ്യം വിഴുങ്ങുന്നു. ആ മത്സ്യം ഒരു മുക്കുവന്റെ കയ്യിലകപ്പെടുന്നു—

മത്സ്യമശ്ശിശുവിനെ ഗ്രസിച്ചുകൊ-
ണ്ടുത്സരിച്ചു പരിതോ മഹാർണ്ണവേ
മത്സ്യജീവികളിലന്നൊരുത്തനാ-
മത്സ്യമമ്പൊടു ലഭിച്ചു തൽക്ഷണം. 24

ശിശുവിനെ = ബാലനെ. ഗ്രസിച്ചുകൊണ്ട് = വിഴുങ്ങിയിട്ട്. ഉത്സരിച്ചു = സഞ്ചരിച്ചു. പരിതഃ (സം)= നാലുപാടും. മഹാർണ്ണവേ (സം) = മഹാസമുദ്രത്തിൽ. മത്സ്യജീവികളിൽ = മത്സ്യംകൊണ്ടുപജീവനം കഴിക്കുന്ന മുക്കുവന്മാരിൽ.

ആ ബാലനെ ഒരു മത്സ്യം വിഴുങ്ങി സമുദ്രത്തിൽ പല ദിക്കിലും സഞ്ചരിച്ചു. ഉടനെ ആ മത്സ്യത്തിനെ ഒരു വലയിൽപ്പെട്ടനിലയിൽ ഒരു മുക്കവനു കിട്ടി.

മുക്കവൻ ആ മത്സ്യത്തെ മുക്കവന്മാരിൽ തലവനായ മുക്കവനോടുകൂടിച്ചെന്നു ശംബരാസുരനു കാഴ്ചവെക്കുന്നു—

ദാശനം വലയിൽനിന്നു വേർപെടു-
ത്താശു ദാശപതിയോടുകൂടവേ
അംബുരാശിനികടേ വസിക്കുമ-
ശ്ശംബരാസുരനു കാഴ്ചയാക്കിനാൻ. 25

ദാശൻ = മുക്കവൻ. ദാശപതിയോടുകൂടവേ = മുക്കവത്തലവനോടുകൂടി. അംബുരാശിനികടേ (സം) = സമുദ്രതീരത്തിൽ.

ആ മുക്കവൻ മത്സ്യത്തെ വലയിൽനിന്നു പുറത്തെടുത്ത് മുക്കവത്തലവനോടുകൂടിച്ചെന്ന് സമുദ്രത്തിന്റെ സമീപത്തിൽ താമസിക്കുന്ന ശംബരാസുരനു കാഴ്ചയായിക്കൊടുത്തു.

ശംബരാസുരഗൃഹത്തിൽ രതിദേവി പാർക്കുന്നുണ്ടായിരുന്നു—

നാരദന്റെ വചനേന മുന്നമേ
സാരസാക്ഷി രതിദേവിയും മുദാ
മായയാ വസതി ശംബരാലയേ
മാരസംഗമനുചിന്ത്യ സന്തതം. 26

വചനേന (സം) = വാക്കുകൊണ്ട്. സാരസാക്ഷി = സുന്ദരി. മുദാ (സം) = സന്തോഷത്തോടുകൂടി. മായയാ (സം) = മായയോടുകൂടി. മായാവതിയെന്നപേരിൽ എന്നു താല്പര്യം. വസതി (സം) = വസിക്കുന്നു. ശംബരാലയേ (സം) = ശംബരന്റെ ഗൃഹത്തിൽ. മാരസംഗം (സം) = കാമദേവനുമായിട്ടുള്ള ചേർച്ചയെ. അനുചിന്ത്യ (സം) = ചിന്തിച്ചുകൊണ്ട്. സന്തതം (സം) = എല്ലാസമയവും.

നാരദൻ പറകയാൽ മുമ്പുതന്നെ സുന്ദരിയായ രതിദേവി സന്തോഷത്തോടുകൂടി മായകൊണ്ടു രൂപംമാറി മായാവതിയെന്ന പേരിൽ ശംബരാസുരഗൃഹത്തിൽ കാമദേവനുമായി യോഗമുണ്ടാവുമെന്ന് എപ്പോഴും വിചാരിച്ചുകൊണ്ട് പാർക്കുന്നുണ്ടായിരുന്നു.

ശംബരാസുരൻ തനിക്കു കിട്ടിയ മത്സ്യത്തെ തന്റെ ഗൃഹത്തിൽ വെപ്പുകാരിയായി പാർക്കുന്ന രതിദേവിവശം പാകംചെയ്യാൻ കൊടുക്കുന്നു—

പാചകപ്രവരയാൾക്ക ജീവിതം
നീചനാകുമസുരേണ കല്പിതം
'ആയവണ്ണമിതുനീ പചിക്ക'യെ-
ന്നായവൾക്കതുകൊടുത്തു ശംബരൻ. 27

പാചകവൃത്തം = വെപ്പുജോലി. ജീവിതം = ഉപജീവനമാർഗ്ഗം. അസുരേണ (സം) = അസുരനാൽ. കല്പിതം = നിശ്ചയിക്കപ്പെട്ടതു്. പചിക്ക = പാകംചെയ്യുക.

ദുഷ്ടനായ ശംബരാസുരൻ ഉപജീവനമാർഗ്ഗം എന്ന നിലയ്ക്കു് രതീദേവിക്കു് വെപ്പുജോലിയാണു് ഏല്പിച്ചുകൊടുത്തിരുന്നതു്. "ഈ മത്സ്യം നിനക്കാവുന്നവിധം പാകംചെയ്യുക" എന്നുപറഞ്ഞു് ശംബരൻ ആ മത്സ്യം അവൾക്കു് കൊടുത്തു.

മത്സ്യം കീറിയപ്പോൾ അതിനകത്തു് അഴകാർന്ന ഒരു ഉണ്ണിയെ കാണുന്നു—

സ്ഥൂലമായ മകരോദരം തദാ
ലീലയാ ബത പിളർക്കുമന്തരേ
ബാലചന്ദ്രരമണീയരൂപനാം
ബാലനെസ്സപദി കണ്ടു കാമിനീ. 28

സ്ഥൂലം = തടിച്ചതു്. മകരോദരം = മകരമത്സ്യത്തിന്റെ വയറു്. തദാ (സം)= അപ്പോൾ. ലീലയാ (സം)= കളിയായി. പ്രയാസം കൂടാതെ എന്നർത്ഥം. അന്തരേ (സം)= സമയത്തു്. ബാലചന്ദ്രരമണീയരൂപൻ = ബാലചന്ദ്രനെപ്പോലെ മനോഹരമായ ആകൃതിയോടുകൂടിയവൻ. ബാലനെ = ഉണ്ണിയെ. കാമിനി = രതീദേവി.

അപ്പോൾ തടിച്ച മകരമത്സ്യത്തിന്റെ വയറ് പ്രയാസം കൂടാതെ രതീദേവി കീറി. ആ സമയത്തു് അത്ഭുതമെന്നു പറയട്ടെ, ബാലചന്ദ്രനെപ്പോലെ മനോഹരമായ ഒരുണ്ണിയെ പെട്ടെന്നു കണ്ടു.

രതി ആ ഉണ്ണിയെ എടുത്തുവളർത്തുന്നു. ഉടനെ നാരദൻവന്നു് രതിയോടു പറയുന്നു—

പാണികൊണ്ടുടനെടുത്തു ബാലകം
മാനിനീമണി വളർത്തിനാദരാൽ
നാരദൻമുനി ജവേന വന്നുടൻ
ചാരുഭാഷിണിയൊടേവമൂചിവാൻ. 29

പാണികൊണ്ടു് = കൈകൊണ്ടു്. ബാലകം (സം)= ഉണ്ണിയെ. പാണികൊണ്ടു് = കൈകൊണ്ടു്. ബാലകം (സം)= ഉണ്ണിയെ. മാനിനീമണി = സുന്ദരിമണിയായ രതി. ആദരാൽ (സം) = ആദരവോടുകൂടി. ചാരുഭാഷിണിയോടു് = രതീദേവിയോടു്. ഊചിവാൻ = പറഞ്ഞു.

രതീദേവി ആദരവോടുകൂടി ആ ഉണ്ണിയെ മെല്ലെ കൈകൊണ്ടെടുത്തു് വളർത്തുവാൻ നിശ്ചയിച്ചു. പെട്ടെന്നവിടെ നാരദൻവന്നു് രതിയോടിപ്രകാരം പറഞ്ഞു.

ഇനി മൂന്നു ശ്ലോകം നാരദന്റെ വാക്കുകളാണ്—

''പഞ്ചബാണദയിതേ! ധരിക്ക നീ
പഞ്ചബാണനിവനഞ്ചിതാനനൻ
ചഞ്ചലാക്ഷി! തവ ജീവിതേശ്വരൻ
ചഞ്ചലം നഹി വളർത്തുകൊൾക നീ.'' 30

പഞ്ചബാണദയിതേ = കാമപത്നീ. പഞ്ചബാണൻ = കാമൻ. അഞ്ചിതാനനൻ = സുന്ദരമായ മുഖമുള്ളവൻ. ചഞ്ചലാക്ഷി = സുന്ദരി. തവ(സം) = നിന്റെ. ജീവിതേശ്വരൻ = ഭർത്താവ്. ചഞ്ചലം = സംശയം. നഹി (സം) = ഇല്ല.

അല്ലയോ കാമപത്നിയായ രതീ! സുന്ദരമുഖനായ ഈ ബാലൻ നിന്റെ ഭർത്താവായ കാമനാണ്. സംശയമില്ല. നീ വളർത്തിക്കൊള്ളൂ.

''മുന്നമെന്നുടെ നിയോഗമിപ്പൊഴും
നിന്നുടെ ഹൃദയതാരിലില്ലയോ?
നിന്നുടെ രമണനാം മനോഭവൻ
നിന്നുപാന്തഭുവി വന്നു സാമ്പ്രതം.'' 31

നിയോഗം = കല്പന. ഭർത്താവായ കാമദേവനെ വീണ്ടും ലഭിക്കുമെന്നും അതുവരെ ശംബരഗൃഹത്തിൽ ദാസിയായി പാർക്കണമെന്നുമുള്ള കല്പനയെന്നർത്ഥം. ഹൃദയതാരിൽ = മനസ്സിൽ. രമണൻ = ഭർത്താവ്. മനോഭവൻ = കാമൻ. ഉപാന്തഭുവി(സം) = സമീപത്തിൽ. സാമ്പ്രതം (സം) = ഇപ്പോൾ.

ഞാൻ മുമ്പ് നിന്നോട് ഇവിടെ പാർക്കാൻ പറഞ്ഞത് ഓർമ്മയുണ്ടല്ലോ. നിന്റെ ഭർത്താവായ കാമദേവൻ ഇപ്പോൾ നിന്റെ അടുക്കൽ എത്തിയിരിക്കുന്നു.

''സൽഗുണാകരമുകുന്ദനന്ദനൻ
രുക്മിണീജഠരജാതനിന്നിവൻ
വല്ഗുഭാഷിണി! വളർക്കനീ ശുഭേ
മൽഗിരാ തവ ശിവം ഭവിഷ്യതി.'' 32

സൽഗുണാകരമുകുന്ദനന്ദനൻ = നല്ല ഗുണങ്ങളുടെ വിളനിലമായ കൃഷ്ണന്റെ പുത്രൻ. കൃഷ്ണനെപ്പോലെതന്നെ പുത്രനും സൽഗുണവാനാണെന്നർത്ഥം. രുക്മിണീജഠരജാതൻ = രുക്മിണിയുടെ വയറ്റിൽനിന്നു ജനിച്ചവൻ. വല്ഗുഭാഷിണി = മധുരമൊഴീ! ശുഭേ = മംഗളാംഗി! മൽഗിരാ (സം) = എന്റെ വാക്കുകൊണ്ട്. തവ (സം) = നിനക്ക്. ശിവം (സം) = മംഗളം. ഭവിഷ്യതി (സം) = ഭവിക്കും.

നല്ലഗുണങ്ങളുടെ വിളനിലമായ കൃഷ്ണന്റെ പുത്രനായിട്ട് ഇന്ന് രുക്മിണിയുടെ ഗർഭത്തിൽനിന്നു പിറന്നവനാണ് ഈ ഉണ്ണി. നെടുമംഗല്യ

ച്ചുള്ള മധുരമൊഴി! നീ എന്റെ വാക്കിനെ വിശ്വസിച്ച് എടുത്തു വളർത്തിക്കൊള്ളുക. നിനക്ക് മംഗളം വരും.

''ശംബരാസുരദുരാഗ്രഹങ്ങളെ
ശ്ശംബരാന്തകനകററുമാഹവേ''
ഇത്തരങ്ങളുരചെയ്തു നാരദൻ
സത്വരം ബത മറഞ്ഞു മാമുനി. 33

ശംബരാന്തകൻ = ശംബരന്റെ ശത്രു. ആഹവേ (സം) = യുദ്ധത്തിൽ.

ശംബരന്റെ ശത്രുവായ ഈ ഉണ്ണി, അവന്റെ ദുരാഗ്രഹങ്ങളെ അകററിക്കൊള്ളും. ഇപ്രകാരം പറഞ്ഞ് നാരദമഹർഷി പെട്ടെന്ന് മറയുകയും ചെയ്തു.

തന്നിൽ അനുരാഗം വർദ്ധിക്കുന്നതുകണ്ടു ബാലൻ രതിയോടു ചോദിക്കുന്നു—

രാഗബന്ധമവളിൽദ്ദിനേ ദിനേ
വേഗവർദ്ധിതമറിഞ്ഞു ബാലകൻ
എന്തുവാനിതിനു ഹേതുവെന്നവൻ
ചിന്തചെയ്തു രതിയോടു ചൊല്ലിനാൻ. 34

രാഗബന്ധം = അനുരാഗരൂപത്തിലുള്ള ഹൃദയബന്ധം. ദിനേ ദിനേ (സം) = ദിവസംതോറും. വേഗവർദ്ധിതം = വേഗത്തിൽ വർദ്ധിച്ചത്.

രതിക്ക് തന്റെ പേരിൽ അനുരാഗരൂപത്തിലുള്ള ഹൃദയബന്ധം ദിവസംതോറും വർദ്ധിച്ചുവരുന്നതുകണ്ടിട്ട് ബാലൻ, അതിനു കാരണമെന്തെന്നാലോചിച്ച് രതിയോടു ചോദിച്ചു.

ഇനി ഒന്നരശ്ലോകം രതിയോടുള്ള ബാലന്റെ ചോദ്യമാണ്.

''അംബ! നിന്നുടെ കുമാരനല്ലയോ
ഹന്ത ഞാ,നതു മറന്നുപോകയോ
എന്തിതിങ്ങനെ വിലാസമഞ്ജുളം
സന്തതം തവ വിലോകനാദികം.'' 35

അംബ (സം) = അമ്മേ! കുമാരൻ = മകൻ. വിലാസമഞ്ജുളം = ശൃംഗാരചേഷ്ടകൾകൊണ്ടു മനോഹരമായ. സന്തതം (സം) = എപ്പോഴും. തവ (സം) = നിന്റെ. വിലോകനാദികം = നോട്ടം മുതലായത്.

അമ്മേ! ഞാൻ അവിടത്തെ മകനല്ലേ? അതു മറന്നുപോയോ? കഷ്ടം തന്നെ. അവിടത്തെ നോട്ടവും മററും ഇങ്ങനെ എപ്പോഴും ശൃംഗാരവിലാസങ്ങളെക്കൊണ്ടു മനോഹരമാവാനെന്താണ് കാരണം?

''പുത്രലാളനമതിക്രമിച്ചുവ-
ന്നുത്കമതിനു ബന്ധമെന്തഹോ?''

ഇത്ഥമത്രയുരചെയ്തുകേട്ടതി-
നുത്തരം രതിയുമാശു ചൊല്ലിനാൾ. 36

അത്ര (സം) = ഇവിടെ. ബീജം = കാരണം.

'ഇത്ര മകനെ ലാളിക്കുന്നതിൽക്കവിഞ്ഞുകാണാൻ കാരണമെന്താണ്?' ഇത്രയും പറഞ്ഞുകേട്ടപ്പോൾ ഉടനെ രതി അതിനുത്തരം പറഞ്ഞു.

ഇനി രണ്ടു ശ്ലോകം രതിയുടെ മറുപടിയാണ്—

''എന്നുടെ ഹൃദയവല്ലഭൻ ഭവാ-
നെന്നു നാരദമുനീന്ദ്രനോതിനാൻ
ധന്യനാം തവ സുജന്മനോ ബലാ-
ലന്യജന്മമിതു പുഷ്പസായക!'' 37

ഹൃദയവല്ലഭൻ = ഭർത്താവ്. ധന്യൻ = പുണ്യവാൻ. സുജന്മനഃ തവ (സം) = നല്ല ജനനത്തോടുകൂടിയ അങ്ങേയ്ക്കു്. ബലാൽ (സം) = കർമ്മബലത്താൽ. അന്യജന്മം = മറ്റൊരുജന്മം. പുഷ്പസായക = പൂവാകുന്ന അമ്പോടുകൂടിയവനേ – കാമദേവ!

അവിടുന്ന് എന്റെ ഭർത്താവാണെന്ന് നാരദമഹർഷി പറഞ്ഞു. അല്ലയോ കാമദേവ! പുണ്യവാനും നല്ലജനനത്തോടുകൂടിയവനുമായ അങ്ങേയ്ക്കു് ഇതു് കർമ്മബലത്താൽ വന്നുകൂടിയ മറ്റൊരു ജന്മമാണ് – രണ്ടാം ജന്മമാണ്.

ശത്രുവായതു നിനക്കു ശംബരൻ
പത്രിവാഹനതനൂജ! കേൾക്ക നീ
ശംബരാസുരവധം കഴിച്ചുകൊ-
ണ്ടംബുജാക്ഷസവിധേ ഗമിക്ക നാം. 38

പത്രിവാഹനതനൂജ = ഗരുഡവാഹനനായ കൃഷ്ണന്റെ പുത്ര! അംബുജാക്ഷസവിധേ (സം) = കൃഷ്ണന്റെ അടുക്കൽ.

അല്ലയോ കൃഷ്ണപുത്ര! കേൾക്കു. ശംബരാസുരൻ അവിടുത്തെ ശത്രുവാണ്. ശംബരാസുരന്റെ വധം കഴിച്ചിട്ടു നമുക്കു കൃഷ്ണന്റെ അടുക്കൽ പോകാം.

ഈ രതിവചനം കേട്ടപ്പോൾ ആ കൃഷ്ണപുത്രൻ ശംബരനെ പോരിനു വിളിക്കുന്നു—

ഇത്ഥമുള്ള രമണീവചസ്സു കേ-
ട്ടുദ്ധതം ബത വിളിച്ചു ചൊല്ലിനാൻ
''യുദ്ധസിദ്ധി വരികാശു ശംബര!
സിദ്ധമിന്നു തവ ദുഷ്ടചേഷ്ടിതം.'' 39

ഇത്ഥം (സം) = ഇപ്രകാരം. രമണീവചസ്സ് = പത്നിയായ രതിയുടെ വാക്ക്. ഉദ്ധതം = അഹങ്കാരത്തോടുകൂടി. യുധസീമ്നി (സം) = പോർക്കളത്തിൽ. സിദ്ധം = മനസ്സിലായി. തവ (സം) = നിന്റെ. ദുഷ്ടചേഷ്ടിതം = ദുഷിച്ച പ്രവൃത്തി.

ഇപ്രകാരമുള്ള രതിയുടെ വാക്കു കേട്ടപ്പോൾ കൃഷ്ണപുത്രൻ അഹങ്കാരത്തോടുകൂടി വിളിച്ചു പറഞ്ഞു. ശംബര! വേഗത്തിൽ യുദ്ധത്തിനു വരിക. നിന്റെ ദുഷ്പ്രവൃത്തി എനിക്കു മനസ്സിലായിക്കഴിഞ്ഞു.

കൃഷ്ണപുത്രൻ ഇടയുന്നു—

''അംബുജാക്ഷസുതനാകുമെന്നെ നീ-
യംബുരാശിയിലെറിഞ്ഞതും ദൃഢം
ഡംബരം തവ ശമിക്കുമാഹവേ
ശംബരാ വരിക പോരിനഞ്ജസാ.'' 40

അംബുജാക്ഷസുതൻ = കൃഷ്ണന്റെ പുത്രൻ. അംബുരാശിയിൽ = സമുദ്രത്തിൽ. ദൃഢം (സം) = തീർച്ച. ഡംബരം = അഹങ്കാരം. തവ (സം) = നിന്റെ. ആഹവേ (സം) = യുദ്ധത്തിൽ. അഞ്ജസാ (സം) = ഉടനെ.

കൃഷ്ണപുത്രനായ എന്നെ നീയാണ് കടലിലെറിഞ്ഞത്. തീർച്ച. യുദ്ധത്തിൽ നിന്റെ അഹങ്കാരം അടങ്ങും. ശംബര! നീ വേഗം യുദ്ധത്തിനു വരിക.

ശംബരാസുരൻ അലറിയടുന്നു—

ക്രുദ്ധനാം ഹരിസുതന്റെ ഭാഷിതം
കേട്ടനേരമഥ ശംബരാസുരൻ
എട്ടു ദിക്കുകളുമത്തൽക്ഷണം
പൊട്ടുമാറലറിവന്നു ചൊല്ലിനാൻ. 41

ക്രുദ്ധൻ = കോപിച്ചവൻ. ഹരിസുതന്റെ = കൃഷ്ണപുത്രന്റെ. ഭാഷിതം = വാക്ക്.

കോപിച്ച കൃഷ്ണപുത്രന്റെ വാക്കു കേട്ടപ്പോൾ ശംബരാസുരൻ പൊടുന്നനെ എട്ടുദിക്കും പൊട്ടുമാറ് അലറിവന്നു പറഞ്ഞു.

ഇനി മൂന്നു ശ്ലോകം ശംബരാസുരന്റെ വാക്കാണ്—

''നില്ല നില്ല കുമതേ! കുമാരകാ!
കൊല്ലുവാൻ കിമപി കില്ലമില്ലെടോ.
വില്ലെടുത്തു കണയും കരേറി നീ
നില്ലെടാ യമപുരപ്രവേശനേ.'' 42

കഠിനേ = ദുർബ്ബുദ്ധേ! കിമപി (സം) = ഒട്ടും. കില്ല് = സംശയം. യമപുരപ്രവേശനേ (സം) = യമപുരത്തിലേക്ക പ്രവേശിക്കുവാൻ. മരിക്കുവാനെന്നർത്ഥം.

എടോ ദുർബ്ബുദ്ധിയായ ബാല! നില്ല്, നില്ല്. എനിക്ക് കൊല്ലാൻ ഒട്ടും മടിയില്ല. നീ വില്ലെടുത്തു കുലച്ച് മരിക്കാൻ തയ്യാറായി നില്ലുക.

'ദുർബ്ബലം തവ കരിമ്പു വില്ലഹോ
ദുർമ്മതേ! കിമതുകൊണ്ടു ജൃംഭസേ?
കണ്ടുകൊൾക തവ കണ്ഠഖണ്ഡനം—
കൊണ്ടു കീർത്തിവളരുന്നതാശു മേ.' 43

ദുർബ്ബലം = ബലമില്ലാത്തതു്. തവ (സം) = നിന്റെ. ദുർമ്മതേ = ബുദ്ധിയില്ലാത്തവനേ! കിം (സം) = എന്താണു്. ജൃംഭസേ (സം) = നീ അഹങ്കരിക്കുന്നതു്. കണ്ഠഖണ്ഡനംകൊണ്ടു് = കഴുത്തു മുറിക്കുന്നതുകൊണ്ടു്. മേ (സം) = എനിക്ക്.

കഷ്ടം! നിന്റെ കരിമ്പുവില്ലു് തീരെ ബലമില്ലാത്തതാണു്. ബുദ്ധിയില്ലാത്തവനേ! എന്താണു് നീ അതുകൊണ്ടു് അഹങ്കരിക്കുന്നതു്. നിന്റെ കഴുത്തറുത്തിട്ടു് എന്റെ കീർത്തി വേഗത്തിൽ വർദ്ധിക്കുന്നതു് നീ കണ്ടുകൊള്ളുക.

'കുംഭികുംഭമുടനേ പിളർപ്പതി-
ന്നിമ്പമേറിനൊരു കേസരിക്കഹോ!
കമ്പമെന്തു മൃഗശാബസന്നിധൌ?
കൊമ്പനാനയെ വധിക്കുമോ ശശം.' 44

കുംഭികുംഭം = ആനയുടെ മസ്തകം. ഇമ്പം = ശക്തി. കേസരിക്കു് = സിംഹത്തിനു്. കമ്പം = ഭയമെന്നർത്ഥം. മൃഗശാബസന്നിധൌ (സം) = മാൻകുട്ടിയുടെ അടുക്കൽ. വധിക്കുമോ = കൊല്ലുമോ. ശശം = മുയൽ.

ആനയുടെ മസ്തകം അടിച്ചുപൊളിക്കാൻ ശക്തിയുള്ള ഒരു സിംഹത്തിനു് ഒരു മാൻകുട്ടിയുടെ അടുക്കൽ ഭയമുണ്ടാകുമോ? ഒരു മുയൽ കൊമ്പനാനയെ കൊല്ലുമോ?

ഇതു് അപ്രകൃതങ്ങൾ പറഞ്ഞിട്ടു് താൻ സിംഹത്തെപ്പോലെയും കൊമ്പനാനയെപ്പോലെയുമാണെന്നും കൃഷ്ണപുത്രൻ മാൻകുട്ടിയെപ്പോലെയും മുയലിനെപ്പോലെയുമാണെന്നു തോന്നിക്കയാൽ അലങ്കാരം അപ്രസ്തുത പ്രശംസ.

യുദ്ധം തുടരുന്നു—

ഇത്ഥമങ്ങുടനടുത്തു ശംബരൻ
ബദ്ധരോഷ വികൃതാതി ഭീഷണൻ
യുദ്ധമാശു ഹരിസൂനുനാ സമം
സിദ്ധബാണവികടം തുടങ്ങിനാൻ 45

ഇത്ഥം (സം) = ഇപ്രകാരം. സഞ്ജാതരോഷവികൃതാതി ഭീഷണൻ = തനിക്കുണ്ടായ കോപവികാരത്താൽ ഭയങ്കരൻ. ഹരിസൂനുനാ സമം (സം) = കൃഷ്ണപുത്രനോടുകൂടി. സിദ്ധബാണവികടം = തനിക്കു പ്രയോഗസിദ്ധിയുള്ള ശരങ്ങളെക്കൊണ്ടു ഭയങ്കരം.

ഇങ്ങനെ പറഞ്ഞ് ശംബരാസുരൻ കോപം വർദ്ധിച്ച് ഏറ്റവും ഭയങ്കരനായിട്ട് കൃഷ്ണപുത്രനോടുകൂടെ ശരങ്ങളെക്കൊണ്ടു യുദ്ധം തുടങ്ങി.

യുദ്ധം വർണ്ണിക്കുന്നു—

മായകൊണ്ടസുരമായ നീക്കിനാ-
നായതാക്ഷനതുനേരമത്തവൻ
അസ്ത്രമസ്ത്രനികരേണ സംഹരി-
ച്ചസ്തശങ്കമമർചെയ്തുമേവിനാൻ. 46

ആയതാക്ഷൻ = നീണ്ട കണ്ണുകളോടുകൂടിയവൻ. അസ്ത്രനികരേണ (സം) = ആയുധസമൂഹംകൊണ്ട്. സംഹരിച്ച് = നശിപ്പിച്ച്. അസ്തശങ്കം = സംശയം കൂടാതെ. അമർ = യുദ്ധം.

നീണ്ട കണ്ണുകളോടുകൂടിയ ആ കൃഷ്ണപുത്രൻ ശംബരാസുരമായയെ തന്റെ മായകൊണ്ടു അകററി അതുപോലെ ആയുധത്തെ ആയുധങ്ങളെക്കൊണ്ടും നശിപ്പിച്ചു. അങ്ങനെ സംശയം കൂടാതെ യുദ്ധം ചെയ്തു.

യുദ്ധത്തിൽ കൃഷ്ണപുത്രനായ കാമൻ ശത്രുസൈന്യം ആകെ നശിപ്പിക്കുന്നു—

തേരുമായുധശതം തുരംഗവും
ചാരുവർമ്മ ശരചർമ്മ ചാപവും
ഭൂരിസേനകളുമെന്നിതൊക്കവേ
പോരിലമ്പൊടു തകർത്തു മന്മഥൻ. 47

ആയുധശതം = ആയുധസമൂഹം. തുരംഗം = കുതിര. ചാരുവർമ്മ ശരചർമ്മചാപവും = നല്ല മാർച്ചട്ട, ശരം, പരിച, വില്ല് എന്നിവയും. ഭൂരിസേനകളും = വളരെ സൈന്യങ്ങളും. പോരിൽ = യുദ്ധത്തിൽ. തകർത്തു = നശിപ്പിച്ചു. മന്മഥൻ = കാമൻ. കൃഷ്ണപുത്രനായ ഈ കാമൻ, പ്രദ്യുമ്നൻ എന്ന പേരിലാണ് അറിയപ്പെടുന്നത്.

തേരുകൾ, ആയുധങ്ങൾ, കുതിരകൾ, മാർച്ചട്ട, വില്ല്, അമ്പ്, വാള്, പരിച, സൈന്യങ്ങൾ എന്നിവയെല്ലാം യുദ്ധത്തിൽ പ്രദ്യുമ്നൻ നശിപ്പിച്ചു.

പ്രദ്യുമ്നൻ ശംബരാസുരനെ വധിക്കുന്നു—

സിംഹതുല്യ ബലമുള്ള ദൈത്യനെ-
സ്സംഹരിച്ചു സമരേ സസൈനികം
താരകാരി സമനാത്ത ഭാര്യയാ
ദ്വാരകാപുരമവാപ മന്മഥൻ. 48

സിംഹതുല്യബലം = സിംഹത്തെപ്പോലെ ശക്തി. ദൈത്യനെ = അസുരനെ. ശംബരാസുരനെയെന്നൎത്ഥം. സംഹരിച്ചു = കൊന്നു. സസൈനികം = സൈന്യങ്ങളോടൊപ്പം. ശംബരാസുരനേയും സൈന്യങ്ങളെയും കൊന്നുവെന്നൎത്ഥം. താരകാരിസമൻ = സുബ്രഹ്മണ്യനോടു തുല്യൻ. അവാപ (സം) = പ്രാപിച്ചു. മന്മഥൻ = പ്രദ്യുമ്നൻ.

സിംഹത്തെപ്പോലെ ബലമുള്ള ശംബരാസുരനെ പ്രദ്യുമ്നൻ യുദ്ധത്തിൽ കൊന്നു. സുബ്രഹ്മണ്യനോടു തുല്യനായ ആ പ്രദ്യുമ്നൻ, തന്റെ ഭാൎയ്യയായ രതിയോടുകൂടി ദ്വാരകാപുരിയിലേക്ക പോരുകയും ചെയ്തു.

ദ്വാരകാവാസികൾ സംശയിക്കുന്നു—

പ്രദ്യുമ്നനും രതിയുമായു വരുന്നനേരം
തദ്ദിക്കിലുള്ള പുരവാസികളും സംശയിച്ചു
നാരായണൻ വിരവിലേതൊരു നാരിയോടെ
പാരാതെഴുന്നരുളി സാമ്പ്രതമെന്നിവണ്ണം 49

നാരിയോടെ = സ്ത്രീയോടുകൂടി. സാമ്പ്രതം (സം) = ഇപ്പോൾ.

പ്രദ്യുമ്നനും രതിയുംകൂടിവരുന്നതു കണ്ടപ്പോൾ ആ ദിക്കിലുള്ള ദ്വാരകാപുരവാസികൾ കൃഷ്ണൻ ഏതൊരു സ്ത്രീയോടുകൂടിയാണ് ഇപ്പോൾ വരുന്നത് എന്നിങ്ങനെ സംശയിച്ചു. പ്രദ്യുമ്നന് അച്ഛനായ കൃഷ്ണന്റെ സാദൃശ്യമുണ്ടായിരുന്നതാണ് ഈ സംശയത്തിനു കാരണം. വൃത്തം വസന്തതിലകം.

രുഗ്മിണിയും സംശയിക്കുന്നു—

ഇവനാരു വന്നസിതമേഘസുന്ദരൻ
ഭുവനൈകവീരനതിദീൎഘലോചനൻ
അതികോമളാകൃതി മുകുന്ദനോ ചിരാ-
ദിതി ശങ്കപൂണ്ടു മരുവീതു രുഗ്മിണി 50

അസിതമേഘസുന്ദരൻ = കറുത്ത മേഘംപോലെ സുന്ദരൻ. ഭുവനൈകവീരൻ = ലോകത്തിൽ ഏററവും വലിയ വീരൻ. അതിദീൎഘലോചനൻ = ഏററവും നീണ്ട കണ്ണുകളുള്ളവൻ. അതികോമളാകൃതി = ഏററവും സുകുമാരമായ ശരീരത്തോടുകൂടിയവൻ. മുകുന്ദൻ = കൃഷ്ണൻ. ചിരാൽ (സം) = വളരെനേരം. ഇതി (സം) = ഇപ്രകാരം. ശങ്കപൂണ്ടു = സംശയിച്ചു. മരുവീതു = നിന്നു.

കറുത്തമേഘംപോലെ സുന്ദരനും ലോകത്തിൽവെച്ചു ഏററവും വീരനും നീണ്ടകണ്ണുകളുള്ളവനുമായ ഇവൻ ആരാണ്. സുകുമാരശരീരനായ കൃഷ്ണനാണോ എന്നിങ്ങനെ രുഗ്മിണിയും കുറെനേരം സംശയിച്ചുനിന്നു. വൃത്തം മഞ്ജുഭാഷിണി. സജസം ജഗ മഞ്ജുഭാഷിണി എന്നു ലക്ഷണം. തുടൎന്നു മൂന്നുശ്ലോകത്തിലും ഇതുതന്നെയാണ് വൃത്തം.

നാരദൻ ചെന്നു രുഗ്മിണിയോടു വിവരം പറയുന്നു—

അഥ തത്ര ചെന്നിടനുവാച നാരദൻ—
''പ്രഥിതാംഗസംഗിസുഭഗേ! വിദർഭജേ!
തവ നന്ദനൻ മദനനേഷ സുന്ദരൻ
നവനീലനീരദശരീരകോമളൻ.'' 51

തത്ര (സം) = അവിടെ. ഉവാച (സം) = പറഞ്ഞു. പ്രഥിതാംഗസംഗി സുഭഗേ = പ്രസിദ്ധമായ ശരീരസൗന്ദര്യംകൊണ്ട് സൌഭാഗ്യമിയന്നവളേ! വിദർഭജേ = വിദർഭരാജപുത്രിയായ രുഗ്മിണി! തവ (സം) = നിന്റെ. നന്ദനൻ = പുത്രൻ. മദനൻ = കാമൻ. ഏഷഃ (സം) = ഇവൻ. നവനീലനീരദശരീരകോമളൻ = പുതിയ കാർമേഘംപോലുള്ള ശരീരത്തോടുകൂടിയവനും സുകുമാരശരീരനുമായിട്ടുള്ളവൻ.

ഉടനെ നാരദൻ അവിടെ ചെന്നുപറഞ്ഞു — സുന്ദരി രുഗ്മിണി! കാർമേഘംപോലെ സുകുമാരനും സുന്ദരനുമായ ഇവൻ, നിന്റെ പുത്രനായ കാമനാണ്.

''ചടുലേക്ഷണേ! കടിലനായ ശംബരൻ
കടലിൽക്കളഞ്ഞു ജനനക്ഷണേ പുരാ
അവനെജ്ജവേന കൊലചെയ്തുകൊണ്ടിവൻ
തവസന്നിധൌ സപദി വന്നു സുന്ദരൻ.'' 52

ചടുലേക്ഷണേ! = ഇളകുന്ന കണ്ണുകളോടു കൂടിയവളേ! സുന്ദരി എന്നർത്ഥം. കടിലൻ = കപട പ്രവൃത്തിചെയ്യുന്നവൻ. ജനനക്ഷണേ (സം) = ജനിച്ച സമയത്ത്. പുരാ (സം) = പണ്ട്. തവ സന്നിധൌ (സം) = നിന്റെ അടുക്കൽ.

സുന്ദരി, കള്ളനായ ശംബരാസുരൻ, പണ്ടു ജനിച്ചസമയത്ത് ഇവനെ സമുദ്രത്തിൽ കൊണ്ടുപോയിട്ടു. ഇപ്പോൾ സുന്ദരനായ ഇവൻ ശംബരാസുരനെ കൊന്നു നിന്റെ അടുക്കൽ വന്നിരിക്കയാണ്.

''രതിദേവിതാനിവളിവന്റെ വല്ലഭാ
ഹിതകാരിണീയമപരന്നു ദുർല്ലഭാ
അധുനാനികാമമിവനോടു കൂടി നീ
''മധുരാനനേ നന്ദ വസിച്ചു കൊൾക നീ.'' 53

വല്ലഭാ (സം) = ഭാര്യ. ഹിതകാരിണീ ഇയം (സം) = ഗുണംചെയ്യുന്ന ഇവൾ. അപരന്ന് = അന്യന്. ദുർല്ലഭാ (സം) = ലഭിക്കാത്തവൾ. അധുനാ (സം) = ഇപ്പോൾ. നികാമം (സം) = ഏററവും. മധുരാനനേ! സുന്ദരമുഖി.

ഇവൾ! ഇവന്റെ ഭാര്യയായ രതീദേവിതന്നെയാണ്. ഗുണംചെയ്യുന്ന ഇവളെ,മറ്റാർക്കും കിട്ടുകയില്ല. അല്ലയോ സുന്ദരാംഗി! ഇനി നീ ഇവനോടു കൂടി സുഖമായി പാർത്തുകൊള്ളു.

ഏവം പറഞ്ഞു നടകൊണ്ടു മഹാമുനീന്ദ്രൻ
ദേവൻ മുകുന്ദനഥ രുക്മിണിയും തദാനീം
പ്രദ്യുമ്നനോടനിശം രതിദേവിയോടും
നിത്യം സുഖിച്ചു നിജരാജഗൃഹേ വസിച്ചു. 54

ഏവം (സം) = ഇപ്രകാരം. നടകൊണ്ടു = പോയി. മഹാമുനീന്ദ്രൻ = നാരദമഹർഷി. അഥ (സം) = പിന്നെ. തദാനീം (സം) = അപ്പോൾ. അനിശം (സം) = എല്ലായ്പോഴും. നിജരാജഗൃഹേ (സം) = തന്റെ രാജധാനിയിൽ, ദ്വാരകയിലെന്നർത്ഥം.

ഇങ്ങനെ പറഞ്ഞു നാരദൻ പോയി. ഭഗവാൻ കൃഷ്ണനും രുക്മിണിയും പ്രദ്യുമ്നനോടും രതിദേവിയോടുംകൂടി ദ്വാരകയിൽ സുഖമായി പാർത്തു. വൃത്തം വസന്തതിലകം.

പ്രദ്യുമ്നൻ രുക്മവതിയെ വിവാഹം ചെയ്യുന്നു—

പ്രദ്യുമ്നനപ്പൊഴുതു രുക്മിയുടെ കുമാരീം
സദ്യോഹരിച്ചിതു വിദർഭനരേന്ദ്ര ഗേഹാൽ
പ്രദ്യുമ്ന പുത്രനനിരുദ്ധനതിൽ ജനിച്ചാ-
നുദ്യന്നിശാകര സമാനശരീര ശോഭൻ. 55

കുമാരീം (സം) = പുത്രിയെ. സദ്യഃ (സം) = ഉടനെ. ഹരിച്ചിതു = സ്വയംവരത്തിൽചെന്ന രാജാക്കന്മാരെ ജയിച്ച് കൂട്ടിക്കൊണ്ടുപോയി. വിദർഭനരേന്ദ്രഗേഹാൽ (സം) = വിദർഭരാജധാനിയിൽനിന്ന് കുണ്ഡിനത്തിൽനിന്നെന്നർത്ഥം. ഉദ്യന്നിശാകരസമാനശരീരശോഭൻ = ഉദിക്കുന്ന ചന്ദ്രനോടു തുല്യമായ ദേഹശോഭയുള്ളവൻ.

അക്കാലത്ത് പ്രദ്യുമ്നൻ രുക്മിയുടെ മകളായ രുക്മവതിയെ, വിദർഭരാജധാനിയിൽനിന്ന് സ്വയംവരത്തിൽചെന്ന് അപഹരിച്ചു. ആ രുക്മവതിയിൽ പ്രദ്യുമ്ന പുത്രനായി അനിരുദ്ധൻ ജനിച്ചു. ഉദിക്കുന്ന ചന്ദ്രനെപ്പോലെ മനോഹരമാണ് അനിരുദ്ധന്റെ ശരീരം. വൃത്തം വസന്തതിലകംതന്നെ.

അനിരുദ്ധൻ രുക്മിയുടെ പൌത്രിയെ വിവാഹം ചെയ്യുന്നു—

അനിരുദ്ധനും സപദി രുക്മിയുടെ
തനയന്റെ പുത്രിയെ മുദാഹൃതവാൻ
തദനന്തരം കിലവിവാഹവിധൌ
യദുവൃഷ്ണി വൃന്ദമണഞ്ഞുമുദാ. 56

ഉടി ഹൃതവാൻ = അപഹരിച്ചു, വിവാഹം ചെയ്തുവെന്നർത്ഥം. വിവാഹവിധൌ (സം) = വിവാഹകർമ്മത്തിൽ. യദുവൃഷ്ണിവൃന്ദം = യദുക്കളുടെയും വൃഷ്ണികളുടെയും സംഘം.

അനിരുദ്ധൻ പിന്നെ രുക്മിയുടെ മകന്റെ മകളായ രോചനയെ വിവാഹം ചെയ്തു. ആ വിവാഹത്തിന് യാദവന്മാരും വൃഷ്ണികളും ചെന്നിരുന്നു. വൃത്തം പ്രമിതാക്ഷര. പ്രമിതാക്ഷരയ്ക്കു സജ ചേർന്ന സസ.

ബലഭദ്രൻ രുക്മിയെ വധിക്കുന്നു—

തത്രോത്സവേ ചൂതുപൊരുതും ദശായാ-
മത്യന്തകോപേന ഹലായുധൻ താൻ
അസംശയം രുക്മിയെ നിഗ്രഹിച്ചാ-
നസാരമൊന്നില്ലതി കോപനാനാം. 57

തത്ര ഉത്സവേ (സം) = ആ വിവാഹോത്സവത്തിൽ. ദശായാം (സം) = സമയത്ത്. അത്യന്തകോപേന (സം) = വലിയ കോപത്താൽ. ഹലായുധൻ = ബലഭദ്രൻ. അസംശയം = സംശയം കൂടാതെ. നിഗ്രഹിച്ചാൻ = വധിച്ചു. അസാരം = നിസ്സാരം. അതികോപനാനാം (സം) = മഹാ കോപികൾക്ക്.

ആ രോചനാവിവാഹത്തിനു ചെന്നപ്പോൾ ചൂതുകളിക്കുന്ന അവസരത്തിൽ ബലഭദ്രൻ അതിയായി കോപിച്ച് രുക്മിയെ വധിച്ചു. മഹാ കോപശാലികൾക്ക് നിസ്സാരമായ ഒരു കാര്യമില്ല. സാമാന്യംകൊണ്ടു വിശേഷത്തെ സമർത്ഥിക്കുന്ന അർത്ഥാന്തരന്യാസം അലങ്കാരം. വൃത്തം ഉപജാതി.

ഇനി ഇരുപത്തൊന്നു ശ്ലോകം ഉഷാനിരുദ്ധ വിവാഹവർണ്ണനമാണ്. ഉഷ അനിരുദ്ധനെ സ്വപ്നം കാണുന്നു—

ബാണാസുരന്റെ സുതയാളുഷയെന്നപേരാ-
ളേണാങ്കബിംബമുഖി കന്യകയന്നൊരുന്നാൾ
കണ്ടാൾ കിനാവിലനിരുദ്ധനെ ദൈവഗത്യാ
വണ്ടാണിക്കുഴലി പിന്നയുണർന്നുകേണാൾ. 58

സുത = മകൾ. ഏണാങ്കബിംബമുഖി = ചന്ദ്രബിംബംപോലെയുള്ള മുഖമുള്ളവൾ. സുന്ദരിയെന്നർത്ഥം. കിനാവിൽ = സ്വപ്നത്തിൽ. ദൈവഗത്യാ (സം) = ദൈവയോഗത്താൽ. വണ്ടാണിക്കുഴലി = വണ്ടാർക്കുന്ന (സൌരഭ്യമുള്ള) അഴകാർന്ന കുന്തളത്തോടുകൂടിയവൾ. കേണാൾ = വിലപിച്ചു.

ബാണാസുരന്റെ മകളും സുന്ദരിയുമായ ഉഷയെന്ന കന്യക, ഒരു ദിവസം സ്വപ്നത്തിൽ ദൈവയോഗത്താൽ അനിരുദ്ധനെ സ്വപ്നം കണ്ടു. പിന്നെ ഉണർന്നു വിലപിക്കാൻ തുടങ്ങി. ഇതുതൊട്ടു പന്ത്രണ്ടു ശ്ലോകത്തിൽ വൃത്തം വസന്തതിലകം.

ഉഷയുടെ വിലാപം കേട്ട് ചിത്രലേഖ ചോദ്യം ചെയ്യുന്നു—

''ഹാഹന്ത! കമനീയ! മനോജ്ഞമൂർത്തേ!
ലോകൈകസുന്ദര! ഭവാൻ പുനരെങ്ങുപോയി?''
ഏവം വിലാപസമയേ സഖി ചിത്രലേഖ
'കോവാത്രകാന്ത'നിതി ചോദ്യമുഖം തുടർന്നാൾ. 59

കമനീയ = കാമനെപ്പോലെ സുന്ദര. മനോജ്ഞമൂർത്തേ = മനോഹരരൂപം. ലോകൈക സുന്ദര = ലോകത്തിൽവെച്ച് അതിസുന്ദര. വിലാപസമയേ (സം) = വിലപിക്കുന്ന സമയത്ത്. കോവാ അത്ര (സം) = ആരാണ് ഇവിടെ.

'കഷ്ടം! കാമസുന്ദര! ലോകസുന്ദര? അങ്ങ് എവിടെ പോയി?' എന്നുള്ള ഉഷയുടെ വിലാപം കേട്ടപ്പോൾ തോഴിയായ ചിത്രലേഖ, 'ഇവിടെ നിന്റെ പ്രിയതമൻ ആരാണ്'' എന്ന് ഉഷയെ ചോദിച്ചു.

ഉഷ മറുപടി പറയുന്നു—

'കണ്ടേനഹം കമപി കാമിനി ചിത്രലേഖേ!
കണ്ടാൽ മനോഹരനവൻ നവകാമദേവൻ
സ്വപ്നം മദാദ്യ സഫലം, വിഫലം ച മന്യേ
പിന്നെക്കദാചിദപി കണ്ടതുമില്ലല്ലോ ഞാൻ.' 60

അഹം (സം) = ഞാൻ. കമപി (സം) ഒരു പുരുഷനെ. കാമിനി = സുന്ദരി!. നവകാമദേവൻ = പുതിയ കാമദേവൻ. മദാദ്യ സ്വപ്നം സഫലം വിഫലം ച മന്യേ (സം) = ഇന്ന് എന്റെ സ്വപ്നം സഫലവും വിഫലവും ആണെന്ന് ഞാൻ വിചാരിക്കുന്നു. കദാചിദപി (സം) = ഒരിക്കലും.

സുന്ദരി ചിത്രലേഖേ! ഇന്നു ഞാൻ ഒരു പുരുഷനെ സ്വപ്നം കണ്ടു. ആ സുന്ദരൻ, കണ്ടാൽ പുതിയ കാമദേവൻ തന്നെയാണ്. ഒരിക്കലെങ്കിലും കാണാൻ കഴിഞ്ഞതുകൊണ്ട് ആ സ്വപ്നം സഫലമാണെന്ന് ഞാൻ വിചാരിക്കുന്നു. പിന്നെ കാണാൻ കഴിയാത്തതുകൊണ്ട് അത് നിഷ്ഫലമാണെന്നും ഞാൻ വിചാരിക്കുന്നു.

ചിത്രലേഖ എഴുതിയ ചിത്രങ്ങളിൽ ഉഷ അനിരുദ്ധനെ കാണുന്നു—

തത്രാന്തരേ ഭുവനവാസി ജനത്തെയെല്ലാം
ചിത്രത്തിലങ്ങെഴുതിനാളവൾ ചിത്രലേഖ.
ചിത്രാവലോകന വിധൌ തദനുക്രമേണ
തത്രാനിരുദ്ധനെയുമപ്പൊഴു കണ്ടു ബാലാ. 61

തത്ര അന്തരേ (സം) = ആ സമയത്ത്. ഭുവനവാസി ജനത്തെ = ലോകത്തിലുള്ള ആളുകളെ. ചിത്രാവലോകനവിധൌ (സം) = ചിത്രങ്ങൾ നോക്കിക്കാണുമ്പോൾ. തദനുക്രമേണ (സം) = വഴിക്കുവഴിയായി. തത്ര (സം) = അവിടെ. ബാലാ (സം) = ബാലികയായ ഉഷ.

അപ്പോൾ ആ ചിത്രലേഖ ലോകത്തിലുള്ള സകല ജനങ്ങളെയും ചിത്രത്തിലെഴുതി. ഉഷ വഴിക്കുവഴിയായി ചിത്രം നോക്കിക്കാണുമ്പോൾ അനിരുദ്ധനെയും അവിടെ കണ്ടു.

ചിത്രലേഖ ഉഷയെ ആശ്വസിപ്പിക്കുന്നു—

കണ്ടാളുഷസ്സ്വജിതപൌത്രവിലോകനം കൊ-
ണ്ടുണ്ടായ കാമരസമമ്പൊടു ചിത്രലേഖ
"വേണ്ടാ നിനക്കു മനതാരിലുഷേ! വിഷാദം,
തണ്ടാർശരാത്മജനെ ഞാനിഹ കൊണ്ടുപോരാം" 62

അജിത പൌത്ര വിലോകനം കൊണ്ട് = കൃഷ്ണന്റെ പുത്രന്റെ പുത്രനെക്കണ്ടതുകൊണ്ട്. അനിരുദ്ധനെ കണ്ടതുകൊണ്ട് എന്നർത്ഥം. കാമരസം = അനുരാഗം. വിഷാദം = ദുഃഖം. തണ്ടാർശരാത്മജനെ = കാമന്റെ - പ്രദ്യുമ്നന്റെ - പുത്രനായ അനിരുദ്ധനെ.

അനിരുദ്ധന്റെ ചിത്രം കണ്ടപ്പോൾ ഉഷയ്ക്ക് അനുരാഗാവേശം ഉണ്ടായതു ചിത്രലേഖ കണ്ടു. എന്നിട്ടു പറഞ്ഞു - "ഉഷേ! നീ സങ്കടപ്പെടേണ്ട. പ്രദ്യുമ്നപുത്രനായ അനിരുദ്ധനെ ഞാൻ ഇങ്ങോട്ടു കൊണ്ടുപോരാം" എന്ന്.

ചിത്രലേഖ യോഗവിദ്യകൊണ്ട് അനിരുദ്ധനെക്കൊണ്ടു വരുന്നു—

ഏവം പറഞ്ഞനുസരിച്ചുടനർദ്ധരാത്രൌ
ഗോവിന്ദമന്ദിരമണഞ്ഞഥ ചിത്രലേഖ
വിദ്യാബലേന കനിവോടനിരുദ്ധനെച്ചെ-
ന്നുദ്യോഗശാലിനി നിഗൂഢമുപാനയിച്ചാൾ 63

ഏവം (സം) = ഇപ്രകാരം. അനുസരിച്ച് = ആശ്വസിപ്പിച്ച്. അർദ്ധരാത്രൌ (സം) = പാതിരാസമയത്ത്. ഗോവിന്ദമന്ദിരം = കൃഷ്ണഗേഹം. ദ്വാരകാപുരിയെന്നർത്ഥം. വിദ്യാബലേന (സം) = യോഗശക്തികൊണ്ട്. ഉദ്യോഗശാലിനി = ഉത്സാഹമുള്ളവൾ. നിഗൂഢം = ആരുമറിയാതെ. ഉപാനയിച്ചാൾ = കൊണ്ടുപോന്നു.

ഇങ്ങനെ ഉഷയോട് അനുകൂലിച്ചു പറഞ്ഞ് ചിത്രലേഖ, ഉത്സാഹത്തോടെ പാതിരായ്ക്ക് ദ്വാരകയിൽ ചെന്ന് യോഗശക്തികൊണ്ട് അനിരുദ്ധനെ ആരുമറിയാതെ കൊണ്ടുപോന്നു.

ഉഷ അനിരുദ്ധനുമായി രമിച്ചു കൂടുന്നു—

കുംഭാണ്ഡപുത്രിയുടെ മന്ത്രബലേന വന്നോ-
രംഭോജലോചനതനൂജതനൂജനോടേ
സംഭോഗകേളിരമണീയസുഖം ലഭിച്ചാ-
ളംഭോരുഹാക്ഷി നിഭൃതം ബത ബാണപുത്രി. 64

കുംഭാണ്ഡപുത്രിയുടെ = ചിത്രലേഖയുടെ. ബാണമന്ത്രിയായ കുംഭാണ്ഡന്റെ പുത്രിയാണ് ചിത്രലേഖ. മന്ത്രബലേന (സം) = മന്ത്രശക്തികൊണ്ട്, അംഭോജലോചന തനൂജതനൂജനോടേ = കൃഷ്ണപുത്രപുത്രനോ- അനിരുദ്ധനോടുകൂടി. സംഭോഗകേളിരമണീയസുഖം = കാമലീലാരസം. അംഭോരുഹാക്ഷി = താമരപ്പൂപോലെ കണ്ണുള്ളവൾ. നിഭൃതം = ഗൂഢമായി. ബാണപുത്രി = ഉഷ.

ചിത്രലേഖയുടെ മന്ത്രശക്തിയാൽ വന്നുചേർന്ന അനിരുദ്ധനോടുകൂടി ഉഷ ഒളിവിൽ കാമലീലാരസം അനുഭവിച്ചു.

അച്ഛൻ ബാണൻ ഉഷാഗൃഹത്തിൽ അനിരുദ്ധനെ കാണുന്നു—

കന്യാഗൃഹത്തിലൊരു ജാരനകത്തു പുക്കോ-
നെന്നുള്ള കിങ്കരഗിരാ തരസൈവ ബാണൻ
ചെന്നാശു ചൂതുപൊരുതുംകളിയാടിമേവും
നന്ദാത്മജാത്മജതനൂജനെയന്നു കണ്ടാൻ. 65

ജാരൻ = പരപുരുഷൻ. കിങ്കരഗിരാ (സം) = ഭൃത്യന്റെ വാക്കിനാൽ. ചൂതുപൊരുതുംകളി ആടിമേവും = ചൂതുകളിച്ചുകൊണ്ടിരിക്കുന്ന. നന്ദാത്മജാത്മജതനൂജനെ = നന്ദപുത്രപുത്രപുത്രനെ. അനിരുദ്ധനെയെന്നർത്ഥം.

കന്യാഗൃഹത്തിൽ ഒരു പരപുരുഷൻ കടന്നുകൂടീട്ടുണ്ടെന്നുള്ള ഭൃത്യവാക്കു കേട്ടുടനെ ബാണൻ ചെന്നുനോക്കിയപ്പോൾ അനിരുദ്ധൻ ഉഷയുമായി ചൂതുകളിച്ചുകൊണ്ടിരിക്കുന്നതു കണ്ടു.

ബാണൻ അനിരുദ്ധനെ ബന്ധനത്തിലാക്കുന്നു—

യുദ്ധായ ചെന്നു കടുകോപവശേന ബാണൻ
ബദ്ധാവലേപമനിരുദ്ധനമണഞ്ഞിതത്താൻ.
യുദ്ധേ ജവേന ഭുജഗാസ്ത്രബലേന ബാഢം
ബദ്ധ്വാ നിരുദ്ധമസുരേന്ദ്രനിദം ചകാര 66

യുദ്ധായ (സം) = യുദ്ധത്തിന്. കടുകോപവശേന (സം) = കടുത്ത കോപത്തോടുകൂടി. ബദ്ധാവലേപം = ഗർവ്വത്തോടുകൂടി. യുദ്ധേ (സം) = യുദ്ധത്തിൽ. ഭുജഗാസ്ത്രബലേന (സം) = നാഗാസ്ത്രത്തിന്റെ ശക്തി

കൊണ്ട്. ബാലം (സം) = ബാലനായ അനിരുദ്ധനെ. ബദ്ധ്വാ (സം) = ബന്ധിച്ചിട്ട്. അസുരേന്ദ്രൻ = ബാണൻ. ഇമം നിഗ്രഹം ചകാര (സം) = ആ അനിരുദ്ധനെ കാരാഗൃഹത്തിലൊളിപ്പിച്ചു.

ബാണൻ കോപിച്ചു യുദ്ധത്തിനു ചെന്നു. അനിരുദ്ധനും അഹങ്കാരത്തോടുകൂടി നേരിട്ടു. യുദ്ധത്തിൽ ബാണൻ അനിരുദ്ധനെ നാഗാസ്ത്രം കൊണ്ടു ബന്ധിച്ചു. കാരാഗൃഹത്തിലിട്ടു.

വിവരം അറിഞ്ഞ് കൃഷ്ണൻ സൈന്യത്തോടുകൂടിവന്ന് ബാണപുരം വളയുന്നു—

ആകർണ്ണ്യ നാരദഗിരാ നിജപൌത്രബന്ധം
വൈകുണ്ഠനും ബലനുമുൽക്കട കോപമോടെ
സന്നദ്ധയാദവസഹസ്രസമന്വിതന്മാർ
ചെന്നാശു ശോണിതപുരം പരിതോവളഞ്ഞാർ. 67

നാരദഗിരാ നിജപൌത്രബന്ധം ആകർണ്ണ്യ (സം) = നാരദൻ പറഞ്ഞ് തന്റെ പൌത്രനായ അനിരുദ്ധൻ ബന്ധനത്തിലായ വിവരം കേട്ടിട്ട്. വൈകുണ്ഠൻ = കൃഷ്ണൻ. ബലൻ = ബലഭദ്രൻ. ഉൽക്കടകോപമോടെ = വർദ്ധിച്ച കോപത്തോടുകൂടി. സന്നദ്ധയാദവസഹസ്രസമന്വിതന്മാർ = തയ്യാറെടുത്ത യാദവന്മാരോടുചേർന്ന്. ശോണിതപുരം = ബാണരാജധാനി. ശോണിതപുരമെന്നാണ് ബാണപുരിയുടെ പേർ. പരിതഃ (സം) = നാലുപാടും.

അനിരുദ്ധൻ ബാണനാൽ ബന്ധിക്കപ്പെട്ടവിവരം നാരദൻ വന്നുപറഞ്ഞപ്പോൾ കൃഷ്ണനും ബലഭദ്രനും കോപിച്ചു യാദവസൈന്യങ്ങളോടുകൂടി ചെന്നു ബാണന്റെ ശോണിതപുരത്തിനു ചുറ്റും വളഞ്ഞു.

ശിവൻവന്നു കൃഷ്ണസൈന്യങ്ങളുമായി യുദ്ധം തുടങ്ങുന്നു—

ബാണാസുരേശപുരീപരിരക്ഷിതാവാ-
മേണാങ്കശേഖരനണഞ്ഞു രണം തുടങ്ങി.
പ്രദ്യുമ്നനും ഗുഹനുമമ്പൊടു തമ്മിലേറ്റു
സദ്യോഥ മാധവനുമാപതിയോടുമേറ്റു. 68

ബാണാസുരേശപുരീപരിരക്ഷിതാവ് = ബാണപുരി കാക്കുന്നവൻ. ഏണാങ്കശേഖരൻ = ശിവൻ. രണം = യുദ്ധം. ഗുഹൻ = സുബ്രഹ്മണ്യൻ. ഏറ്റു = എതിർത്തു. സദ്യഃ (സം) = വേഗത്തിൽ. മാധവൻ = കൃഷ്ണൻ. ഉമാപതിയോട് = ശിവനോട്.

ബാണന്റെ രാജധാനി കാക്കുന്ന ശിവൻ വന്നു യുദ്ധം തുടങ്ങി. പ്രദ്യുമ്നനും സുബ്രഹ്മണ്യനും തമ്മിലും കൃഷ്ണനും ശിവനും തമ്മിലും എതിർത്തു യുദ്ധം ചെയ്തു.

യുദ്ധം മുറുകുന്നു—

കുംഭാണ്ഡനും മുസലിയും കലഹം തുടങ്ങി
കുംഭോദരാദിഗണമാസുരസേനയോടേ
ഗംഭീരഭൃംഗിരിടി ഭൃംഗി ഭുജംഗരാജ-
കുംഭീന്ദ്രവക്ത്ര ഗളഗർജ്ജിതമത്ര ഘോരം. 69

കുംഭാണ്ഡൻ = ബാണമന്ത്രി. മുസലി = ബലഭദ്രൻ. കുംഭോദരാദിഗണം = കുംഭോദരൻ തുടങ്ങിയ ശിവഭൂതഗണം. ആസുരസേനയോടേ = ബാണാസുരന്റെ സൈന്യത്തോടുകൂടി. ഗംഭീര ഭൃംഗിരിടി ഭൃംഗി ഭുജംഗരാജ കുംഭീന്ദ്രവക്ത്ര ഗളഗർജ്ജിതം = ഭൃംഗിരിടി, ഭൃംഗി, സർപ്പരാജാവായ വാസുകി, ഗജമുഖനായ ഗണപതി എന്നിവരുടെ ഗംഭീരമായ അട്ടഹാസം. ഘോരം = ഭയങ്കരം.

കുംഭാണ്ഡനും ബലഭദ്രനും തമ്മിൽ യുദ്ധംതുടങ്ങി. കുംഭോദരൻ മുതലായ ഭൂതഗണങ്ങളും അസുരസൈന്യവും യുദ്ധംതുടങ്ങി. ഭൃംഗിരിടി, ഭൃംഗി, വാസുകി, ഗണപതി എന്നിവരുടെ അട്ടഹാസം അതിഭയങ്കരമായിരുന്നു.

ശിവസൈന്യം പിന്മാറുന്നു, ബാണൻ കൃഷ്ണനോടേറ്റുമുട്ടുന്നു—

മടുമലർശരവൈരിവൃന്ദമെല്ലാം
ഝടിതി പടസ്സുമടങ്ങി ദൂരെവാങ്ങി
പടുമതി ബലിനന്ദനൻ കടന്നേ-
റ്റുടനടലിന്നു തുടങ്ങി കൃഷ്ണനോടായ്. 70

മടുമലർശരവൈരിവൃന്ദം = പൂവമ്പന്റെ വൈരിയായ ശിവന്റെ സൈന്യം. പടുമതി = ബുദ്ധിമാൻ. ബലിനന്ദനൻ = മഹാബലിയുടെ പുത്രനായ ബാണൻ. അടലിന്ന് = യുദ്ധത്തിന്.

ശിവസൈന്യം പെട്ടെന്നു യുദ്ധത്തിൽ തോറ്റുപിന്മാറി. ബുദ്ധിമാനായ ബാണൻ കടന്നുചെന്നു കൃഷ്ണനോടേറ്റു യുദ്ധംതുടങ്ങി. വൃത്തം പുഷ്പിതാഗ്ര.

ബാണനും പിന്മാറുന്നു—

അഞ്ഞൂറുവില്ലുകളശേഷമുടൻ മുറിച്ചു
കഞ്ജായതേക്ഷണനണഞ്ഞു രണാങ്കണാന്തേ
യുദ്ധംതടുപ്പതിനു കോട്ടവി വന്നുനിന്നാൾ
മദ്ധ്യേ സഹസ്രഭുജനോടിയൊളിച്ചു പോയാൻ. 71

കഞ്ജായതേക്ഷണൻ = കൃഷ്ണൻ. രണാങ്കണാന്തേ (സം) = പോർക്കളത്തിൽ. കോട്ടവി = കോട്ടവിയെന്നു പേരുള്ള ബാണമാതാവ്. മദ്ധ്യേ (സം) = നടുവിൽ. സഹസ്രഭുജൻ = ആയിരം കയ്യുള്ള ബാണൻ.

കൃഷ്ണൻ യുദ്ധക്കളത്തിൽച്ചെന്ന് ആയിരം കയ്യുള്ള ബാണന്റെ അഞ്ഞൂറു വില്ലും മുറിച്ചുകളഞ്ഞു. അപ്പോൾ ബാണന്റെ അമ്മയായ കോട്ടവി യുദ്ധം തടുക്കാൻചെന്നു നടുവിൽ നിന്നു. ബാണൻ ഓടിയൊളിച്ചുപോയി. വൃത്തം വസന്തതിലകം.

ശിവജ്വരവും വിഷ്ണുജ്വരവും തമ്മിലേറ്റുമുട്ടുന്നു—

ശൈവജ്വരം ഗുരുതരം ത്രിശിരസ്സുടനേ
വൈവശ്യമാശു മുരവൈരിബലേ വെച്ചു.
വിഷ്ണുജ്വരം സപദി വന്നവനെജ്ജയിച്ചു
കൃഷ്ണന്റെ കാൽക്കലപരജ്വരവും നമിച്ചു. 72

ശൈവജ്വരം = ശിവന്റെ ജ്വരം. ഇത് വിറച്ചുപനിയുണ്ടാക്കുന്ന ശൈവഗ്രഹമാണ്. ഗുരുതരം = ഏറ്റവും ശക്തിയുള്ളത്. ത്രിശിരസ്സ് = മൂന്നു തലയുള്ളത്. വൈവശ്യം — തളർച്ച. മുരവൈരിബലേ (സം) = കൃഷ്ണസൈന്യത്തിൽ. വിഷ്ണുജ്വരം = വിഷ്ണുവിന്റെ ജ്വരം. ഇത് നീറിപ്പനിയുണ്ടാക്കുന്ന വിഷ്ണുഗ്രഹമാണ്. അവനെ = ശിവജ്വരത്തെ. അപരജ്വരം = ശിവജ്വരം. നമിച്ചു. നമസ്കരിച്ചു.

മൂന്നു തലയുള്ള ശക്തിയേറിയ ശിവജ്വരം കൃഷ്ണസൈന്യത്തിനുനേരെ വന്നു. അപ്പോൾ കൃഷ്ണസൈന്യം തളർന്നു. ആ സമയത്ത് പെട്ടെന്നു വിഷ്ണുജ്വരം വന്നു ശിവജ്വരത്തെ തോല്പിച്ചു. ശിവജ്വരം കൃഷ്ണന്റെ കാൽക്കൽ നമസ്കരിച്ചു. വൃത്തം വസന്തതിലകം.

കൃഷ്ണൻ ശിവജ്വരത്തിന് അഭയം നൽകുന്നു—

ശൈവജ്വരത്തോടരുൾചെയ്തു കൃഷ്ണൻ
വൈവശ്യമെല്ലാം തവ പോരുമിപ്പോൾ
നമ്മെ സ്മരിക്കും മനുജർക്കുപോലും
ചെമ്മേ ജ്വരക്ലേശമതില്ല നൂനം. 73

വൈവശ്യം = പാരവശ്യം. തവ (സം) = നിനക്ക്. പോരും = മതി. മനുജർക്ക് = മനുഷ്യർക്ക്. ജ്വരക്ലേശം = പനിയുടെ ഉപദ്രവം.

കൃഷ്ണൻ ശിവജ്വരത്തോട് പറഞ്ഞു — നിനക്ക് ഇപ്പോൾ ഭയം വേണ്ട. നമ്മെ ഓർക്കുന്ന ആളുകൾക്കും പനി ബാധിക്കയില്ല. വൃത്തം ഇന്ദ്രവജ്ര.

വീണ്ടും ബാണനുമായി യുദ്ധം മുറുകുന്നു—

ഭൂയോപി ബാണദനുജൻ മനുജാരിയോട-
ങ്ങായോധനം ഘനമതേറെ തുടർന്നനേരം
ചണ്ഡങ്ങളാമുടനവന്റെ ഭുജങ്ങളെല്ലാം
ഖണ്ഡിപ്പതിന്നു മധുസൂദനനും തുടങ്ങി. 74

ഭൂയോപി (സം) = വീണ്ടും. ബാണാത്മജൻ = ബാണാസുരൻ. ദനുജാരിയോട് = കൃഷ്ണനോട്. ആയോധനം = യുദ്ധം. ഘനമദേന (സം)= വലിയ ഗർവ്വത്തോടുകൂടി. ചണ്ഡങ്ങൾ = ഭയങ്കരങ്ങൾ. ഭുജങ്ങൾ = കയ്യുകൾ ഖണ്ഡിപ്പതിന്ന = മുറിക്കുവാൻ.

വീണ്ടും ബാണൻ വലിയ ഗർവ്വത്തോടുകൂടി കൃഷ്ണനുമായി യുദ്ധം തുടങ്ങി. കൃഷ്ണൻ ബാണന്റെ വലിയ കയ്യുകൾ മുറിക്കുവാനും തുടങ്ങി. വൃത്തം വസന്തതിലകം.

ശിവന്റെ അപേക്ഷ നിമിത്തം യുദ്ധം അവസാനിച്ചപ്പോൾ ബാണൻ കൃഷ്ണനെ സ്തുതിക്കാൻ തുടങ്ങുന്നു—

മഹാദേവവാചാ മഹാവീരനപ്പോൾ—
ഇഹോ നാലു ബാഹുക്കളെ മാത്രം കൊടുത്തു.
മഹാഭക്തി പൂണ്ടങ്ങു ബാണാസുരൻ താൻ
മഹാവിഷ്ണുരൂപം വണങ്ങി സ്തുതിച്ചാൻ .. 75

മഹാദേവവാചാ (സം) = ശിവന്റെ വാക്കിനാൽ. മഹാവീരന് = ബാണന്. ബാഹുക്കൾ = കയ്യുകൾ. മഹാവിഷ്ണുരൂപം (സം) = മഹാവിഷ്ണു തന്നെയായ കൃഷ്ണനെ.

ശിവൻ പറകയാൽ ബാണന് നാല് കയ്യുകൾ മുറിക്കാതെ വിട്ടുകൊടുത്തു. അപ്പോൾ ബാണൻ വലിയ ഭക്തിയോടുകൂടി കൃഷ്ണനെ വന്ദിച്ചു സ്തുതിച്ചു

ഇതുമുതൽ മൂന്ന ശ്ലോകത്തിൽ വൃത്തം ഭുജംഗപ്രയാതം. യകാരങ്ങൾ നാലോ ഭുജംഗപ്രയാതം. എന്ന ലക്ഷണം.

ബാണന്റെ സ്തുതിയാണ് അടുത്ത ശ്ലോകം—

''നമസ്തേ ദയാവാരിരാശേ! മുരാരേ!
നമസ്തേ മഹാവീര! ഗോവിന്ദ! വിഷ്ണോ!
സമസ്താപരാധം ക്ഷമിക്കേണമേ നീ
സമസ്താന്തരംഗേ വിളങ്ങുന്ന മൂർത്തേ!'' 76

തേ നമഃ (സം) = നിന്തിരുവടിക്കു നമസ്കാരം. ദയാവാരിരാശേ = ദയാസമുദ്രമേ! സമസ്താപരാധം = എല്ലാ തെറ്റും. സമസ്താന്തരംഗേ (സം) = എല്ലാവരുടെയും മനസ്സിൽ.

ദയാസമുദ്രമേ, മുരാരേ, നിന്തിരുവടിക്കു നമസ്കാരം. മഹാവീര, ഗോവിന്ദ, വിഷ്ണോ നിന്തിരുവടിക്കു നമസ്കാരം. എല്ലാവരുടെയും മനസ്സിൽ ശോഭിക്കുന്ന ശരീരത്തോടുകൂടിയ ഭഗവാനേ! നിന്തിരുവടി എന്റെ എല്ലാ തെറ്റും പൊറുക്കേണമേ.

ബാണൻ ഉഷയെ അനിരുദ്ധന്ന നൽകുന്നു—

''നവാംഭോദമൂർത്തേ, മദീയാം തനൂജാം
ഭവൽപൌത്രപുത്രന്ന നൽകുന്നു ഞാനും
അവൻ വേട്ടു കൊള്ളേണമസ്മൽകുമാരീ''
മിവണ്ണം പറഞ്ഞാശു നല്കീ തനൂജാം. 77

നവാംഭോദമൂർത്തേ = പുതുമേഘം പോലുള്ള ശരീരത്തോടുകൂടിയ ഭഗവാനേ! മദീയാം തനൂജാം (സം) = എന്റെ മകളെ. ഭവൽപൌത്രപുത്രന്ന് = അവിടുത്തെ മകന്റെ മകന്ന്. അനിരുദ്ധന്ന് എന്നർത്ഥം. അസ്മൽകുമാരീം (സം) = നമ്മുടെ ബാലികയെ. തനൂജാം (സം) = മകളെ.

കാർവർണ്ണ! എന്റെ മകളെ ഞാൻ അവിടുത്തെ മകന്റെ മകന്നു തരുന്നു. എന്റെ മകളെ അയാൾ വിവാഹം ചെയ്യണം. എന്നു പറഞ്ഞു ബാണൻ മകളായ ഉഷയെ കൃഷ്ണന്നു കൊടുത്തു.

കൃഷ്ണൻ ഉഷാനിരുദ്ധന്മാരോടു കൂടി ദ്വാരകയിലേക്ക മടങ്ങുന്നു—

സാനന്ദം വാസുദേവൻ സരസതരമുഷാ-
കാന്തനാം പൌത്രനോടും
നാനാ വൃന്ദങ്ങളോടും ഹലധരമുഖരാം
വൃഷ്ണിസംഘത്തിനോടും
സാകം ഗത്വാ സമോദം ജലധിവലയിതം
മന്ദിരം സുന്ദരാംഗോ
ലോകം പാലിച്ചു ലീലാമനുജനനുദിനം
മിത്രവാനത്രവാണാൻ. 78

ഹലധരമുഖം = ബലഭദ്രൻ മുതലായ. സാകം (സം) = കൂടെ. ഗത്വാ (സം) = പോയിട്ട്. ജലധിവലയിതം = സമുദ്രത്താൽ ചുററപ്പെട്ട. സമുദ്രമദ്ധ്യത്തിലുള്ള എന്നർത്ഥം. മന്ദിരം = ഗൃഹം. ദ്വാരകാപുരിയെന്നർത്ഥം. സുന്ദരാംഗഃ (സം) = സുന്ദരശരീരൻ. ലീലാമനുജൻ = കളിയായി മനുഷ്യരൂപം ധരിച്ചവൻ. മിത്രവാൻ = ബന്ധുക്കളോടു കൂടിയവൻ. അത്ര (സം) = ഇവിടെ. ദ്വാരകയിലെന്നർത്ഥം.

ലീലാമനുഷ്യനായി അവതരിച്ച സുന്ദരശരീരനായ കൃഷ്ണൻ വളരെ സന്തോഷത്തോടുകൂടി ഉഷയുടെ വരനായിത്തീർന്ന പൌത്രനായ അനിരുദ്ധനോടും പലവക സൈന്യങ്ങളോടും ബലഭദ്രൻ മുതലായ വൃഷ്ണികളോടും കൂടെ സമുദ്രമദ്ധ്യത്തിലുള്ള ദ്വാരകാപുരിയിൽ ചെന്ന് ബന്ധുക്കളുമൊത്ത് ലോകം രക്ഷിച്ചു വാണു. വൃത്തം സ്രഗ്ദ്ധര.

പത്താം സർഗ്ഗം കഴിഞ്ഞു.

# പതിനൊന്നാം സർഗ്ഗം

പതിനാറു ശ്ലോകംകൊണ്ട് നൃഗമോക്ഷം കഥ വർണ്ണിക്കുന്നു—

തദന്തരേ കാനനകേളി കൗതുകാൽ
പദേപദേ കൃഷ്ണകുമാരരൊക്കവേ
മുദാ നടന്നുന്നതശൈലസന്നിധൗ
തദാ മഹാകൂപതടം പ്രപേദിരേ. 1

തദന്തരേ (സം) = അതിനിടയിൽ. അക്കാലത്ത് ഒരു ദിവസമെന്നർത്ഥം. കാനനകേളികൗതുകാൽ (സം) = കാട്ടിൽ കളിക്കുന്നതിനുള്ള രസം നിമിത്തം. പദേപദേ (സം) = ഓരോ പ്രദേശത്ത്. കൃഷ്ണകുമാരർ = കൃഷ്ണന്റെ ബാലന്മാർ. കൃഷ്ണന്റെ പുത്രപൗത്രാദികളെന്നർത്ഥം. ഒക്കവേ = എല്ലാവരും. ഉന്നതശൈലസന്നിധൗ (സം) = ഉയർന്ന ഒരു പർവ്വതത്തിന്റെ സമീപത്തിൽ. മഹാകൂപതടം = വലിയൊരു കിണററിൻ വക്കത്ത്. പ്രപേദിരേ (സം) = പ്രാപിച്ചു.

അക്കാലത്ത് ഒരു ദിവസം കൃഷ്ണന്റെ പുത്രപൗത്രാദികളായ ബാലന്മാർ എല്ലാവരും കാട്ടിൽ സന്തോഷപൂർവ്വം കളിച്ചു രസിച്ചു പലസ്ഥലത്തും നടന്നുനടന്നു ചെന്നപ്പോൾ ഒരു പർവ്വതത്തിന്റെ അടുക്കൽ വലിയൊരു കിണററിന്റെ കരയ്ക്കൽ എത്തി. ഈ സർഗ്ഗത്തിൽ വൃത്തം വംശസ്ഥം.

ഒരോന്തിനെക്കണ്ടിതു, കണ്ടിൽ വീണതൻ
കരേറുവാൻ കൗശലഹീനമാകുലം,
കരേറുവാനും വശമല്ല ബാലകർ—
ക്കനന്തരം കേട്ടെഴുന്നള്ളി മാധവൻ. 2

കണ്ടിൽ = കണ്ടുള്ള ആ കിണററിൽ. കൗശലഹീനം (സം) = സാമർത്ഥ്യമില്ലാത്ത. ആകുലം (സം) = ദുഃഖിക്കുന്ന. മാധവൻ = കൃഷ്ണൻ.

ആ കണ്ടൻ കിണററിൽ വീണു മേൽപ്പോട്ടു കയറുവാൻ സാധിക്കാതെ വിഷമിക്കുന്ന ഒരു ഓന്തിനെ ആ ബാലന്മാർ കണ്ടു. അവർക്ക് കയറുവാനും കഴിഞ്ഞില്ല. ഉടനെ ഈ വർത്തമാനം അറിഞ്ഞ് കൃഷ്ണൻ അവിടെവന്നു.

സമുദ്ധരിച്ചാനഥ ദേവകീസുതൻ
സമക്ഷമേ സർവ്വകുമാരസന്നിധൗ
സ്ഫുടം തദാനീം കൃകലാസവിഗ്രഹം
വെടിഞ്ഞു ശോഭിച്ചിതു രാജവിഗ്രഹം. 3

സമുദ്ധരിച്ചാൻ = പിടിച്ചുകയററുവാൻ. അഥ (സം) = അനന്തരം. ദേവകീസുതൻ = കൃഷ്ണൻ. സമക്ഷമേ = കണ്മുന്നിൽവെച്ചുതന്നെ. സർവ്വകുമാരസന്നിധൌ (സം) = എല്ലാ ബാലന്മാരുടെയും അടുക്കൽ. സ്ഫുടം = വ്യക്തമായ. തദാനീം (സം) = അപ്പോൾ. കൃകലാസവിഗ്രഹം = ഓന്തിന്റെ രൂപം. രാജവിഗ്രഹം = രാജാവിന്റെ രൂപം.

ഉടനെ കൃഷ്ണൻ ആ ഓന്തിനെ കരയ്ക്കു കയററി. അപ്പോൾ ആ ഓന്ത്, എല്ലാബാലന്മാരുടെയും അടുക്കൽ കണ്മുന്നിൽവെച്ചു, വ്യക്തമായിത്തന്നെ ആ ഓന്തിന്റെ രൂപം ഉപേക്ഷിച്ച് രാജാവിന്റെ രൂപം സ്വീകരിച്ചു ശോഭിച്ചു.

വണങ്ങി നിന്നങ്ങുരചെയ്തു മന്നവൻ
"ഗുണാംബുധേ! ലോകപതേ! നമോസ്തുതേ
നൃഗാഖ്യനാം ക്ഷത്രിയനേഷ ഞാൻ പുരാ
യുഗാന്തരേ, കേട്ടരുൾകെന്റെ കില്ബിഷം" 4

മന്നവൻ രാജാവ്. ഗുണാംബുധേ = കാരുണ്യാദിഗുണങ്ങളുടെ സമുദ്രമേ! ലോകപതേ = ലോകനാഥ! തേ നമഃ അസ്തു (സം) = നിന്തിരുവടിക്കു നമസ്കാരം ഭവിക്കട്ടെ. നൃഗാഖ്യൻ = നൃഗൻ എന്നു പേരുള്ള. യുഗാന്തരേ (സം) = യുഗത്തിനിടയിൽ. കേട്ടരുൾക = കേട്ടാലും. കില്ബിഷം = പാപം.

ആ രാജാവ് വന്ദിച്ചു നിന്നു പറഞ്ഞു— "കാരുണ്യസമുദ്രമേ! ലോകനാഥ! നിന്തിരുവടി എന്റെ പാപം കേട്ടുകൊണ്ടാലും. ഈ ഞാൻ പണ്ടൊരു യുഗത്തിൽ നൃഗൻ എന്നു പേരായ ഒരു ക്ഷത്രിയ രാജാവായിരുന്നു.

നൃഗൻ തന്റെ പൂർവ്വചരിത്രം വിവരിക്കുന്നു—

"വിളങ്ങുമാറമ്പൊടു കൊമ്പരണ്ടുമ-
ക്കുളമ്പുനാലും കനകേന കെട്ടി ഞാൻ
പശുക്കളെപ്പൂർവ്വമസംഖ്യമേകിനേൻ
വിശുദ്ധവിപ്രപ്രവരർക്കനേകധാ" 5

കനകേന (സം) = പൊന്നുകൊണ്ട്. പൂർവ്വം = പണ്ട്. അസംഖ്യം = വളരെ. ഏകിനേൻ = ദാനം ചെയ്തു. വിശുദ്ധവിപ്രപ്രവരർക്കു = ജന്മശുദ്ധിയും കർമ്മശുദ്ധിയുമുള്ള വിശിഷ്ട ബ്രാഹ്മണന്മാർക്ക്. അനേകധാ (സം) = പല പ്രകാരത്തിലും.

ഞാൻ പണ്ട് രണ്ടു കൊമ്പും നാല് കുളമ്പും പൊന്നുകൊണ്ടു ശോഭയിൽ കെട്ടിയിട്ടുള്ള വളരെ പശുക്കളെ പല പ്രകാരത്തിലും വിശിഷ്ട ബ്രാഹ്മണർക്ക് ദാനം ചെയ്യുകയുണ്ടായി.

"പടുത്വമേറുന്നൊരു ഭൃത്യരന്നു ഞാൻ
കൊടുത്ത ഗോവൊന്നിഹ വന്നുകൂടിനാൾ

ഇഹാഗ്രഹിക്കാതതിനെപ്പിടിച്ചഹോ!
കൊടുത്തുപോയ്‌ പിന്നൊരു ഭൂസുരന്നു ഞാൻ'' 6

പടുത്വം = സാമർത്ഥ്യം. ഭൂസുരന്ന് = ബ്രാഹ്മണന്ന്. ഗോവ് = പശു. ഇഹ (സം) = ഇവിടെ. ഗ്രഹിക്കാതെ = അറിയാതെ.

സമർത്ഥനായ ഒരു ബ്രാഹ്മണന്നു ഞാൻ കൊടുത്തിരുന്ന ഒരു പശു, കൊടുക്കാനുള്ള എൻ്റെ പശുക്കളുടെ കൂട്ടത്തിൽ വന്നുകൂടി. അതറിയാതെ അതിനെത്തന്നെ ഞാൻ പിടിച്ച് മറ്റൊരു ബ്രാഹ്മണന്നു ദാനം ചെയ്തുപോയി. കഷ്ടകാലത്തിൻ്റെ ശക്തിയെന്നേ പറയാനുള്ളു.

''തദന്തരേ ഗോവുടയോരു ഭൂസുരൻ
മദന്തികേ വന്നുരചെയ്തു കോപവാൻ
ഇതെന്തെടോ ദത്തപരിഗ്രഹാഗ്രഹം
കൃതം ത്വയാ, നന്നിതു നന്നു ദുർമ്മതേ?'' 7

തദന്തരേ (സം) = അതിന്നിടയിൽ. ഗോവുടയോരു = പശുവിൻ്റെ ഉടമസ്ഥനായ. ഭൂസുരൻ = ബ്രാഹ്മണൻ. മദന്തികേ (സം) = എൻ്റെ അടുക്കൽ. കോപവാൻ = കോപത്തോടുകൂടിയവൻ. ദത്തപരിഗ്രഹാഗ്രഹം = കൊടുത്തതിനെ തിരിച്ചെടുക്കാനുള്ള ആഗ്രഹം. കൃതം = ചെയ്യപ്പെട്ടു. ത്വയാ (സം) = നിന്നാൽ. ദുർമ്മതേ = ദുർബ്ബുദ്ധേ!

അതിന്നിടയിൽ പശുവിൻ്റെ ഉടമസ്ഥനായ ബ്രാഹ്മണൻ എൻ്റെ അടുക്കൽ വന്നു കോപത്തോടുകൂടി പറഞ്ഞു- "എടോ ഇതെന്താണ് അങ്ങുന്നു ദാനം ചെയ്തതു് തിരിച്ചുവാങ്ങുവാൻ ആഗ്രഹം ഉണ്ടായിരിക്കുന്നത്. ദുർബ്ബുദ്ധേ! ഇതു വളരെ നല്ലതാണ്".

'കനക്കവേ ലുബ്ധനായ ഭൂപതേ!
നിനക്കു ദാനത്തിനു ദീനമില്ലെടോ!
പശുക്കളെല്ലാം വല്ലതുമൊന്നു കൊണ്ടു നീ
പലർക്കു നൽകിപ്പരലോകമീഹസേ.' 8

കനക്കവേ = ഏറ്റവും. ലുബ്ധൻ = പിശുക്കൻ. ഭൂപതേ = രാജാവേ! ദീനം = പ്രയാസം. പരലോകം = സ്വർഗ്ഗം. ഈഹസേ (സം) = ആഗ്രഹിക്കുന്നു.

എടോ ഏറ്റവും പിശുക്കനായ രാജാവേ! അങ്ങേയ്ക്കു ദാനത്തിനു ഒരു പ്രയാസവുമില്ല. നീ ഏതെങ്കിലും ഒരു പശുവിനെക്കൊണ്ടുതന്നെ പലർക്കും ദാനംചെയ്തു സ്വർഗ്ഗം പൂകാൻ ആഗ്രഹിക്കുന്നു.

''അനന്തരം ഞാനുരചെയ്തു സാദരം
ധനം തരാം, ധേനുസഹസ്രവും തരാം

എന്നിക്ക ബന്ധം ഗ്രഹിയായ്കകൊണ്ടിദം
ജനിച്ചു ഹേ ഭൂസുര!, കൈതൊഴുന്നു ഞാൻ' 9

ധേനു സഹസ്രം = ആയിരം പശുക്കളെ. ബന്ധം = അങ്ങയോടു ബന്ധപ്പെട്ടതാണ് ഈ പശു എന്നകാര്യം. ഗ്രഹിയായ്കകൊണ്ട് = മനസ്സിലാവായ്കയാൽ. ഇദം (സം) = ഇത്. അങ്ങയുടെ പശുവിനെ മറ്റൊരു ബ്രാഹ്മണനു കൊടുക്കൽ. ജനിച്ചു = സംഭവിച്ചു.

അപ്പോൾ ഞാൻ വിനയത്തോടുകൂടി പറഞ്ഞു– ഞാൻ അങ്ങേക്കു (ഈ പശുവിന്റെ വിലയായ) ധനം തരാം. ആയിരം പശുവിനെ വേറെയും തരാം. അങ്ങയുടേതാണ് ഈ പശുവെന്നു മനസ്സിലാവാത്തതുകൊണ്ടാണ് ഇതു സംഭവിച്ചുപോയത്. അല്ലയോ ബ്രാഹ്മണ! ഞാൻ അങ്ങയെ കൈകൂപ്പുന്നു.

ആദ്യത്തെ ബ്രാഹ്മണൻ നൃഗനോടു മറുപടി പറയുന്നു–

'ഇതൊന്നുമെന്നോടുരചെയ്ക വേണ്ട നീ
ഹിതം നമുക്കുള്ളതു മാത്രമേകിനാൻ'
ഇതി ക്രുധാ മാമുര ചെയ്തു ഭൂസുരൻ
തതോഹമന്യ ദ്വിജനോടു ചൊല്ലിനാൻ 10

ഹിതം = ഇഷ്ടം. ഇതി (സം) = ഇപ്രകാരം. ക്രുധാ (സം) = ക്രോധത്തോടുകൂടി. മാം (സം) = എന്നോട്. തതഃ (സം) = പിന്നെ. അഹം (സം) = ഞാൻ. അന്യദ്വിജനോട് = മറ്റേ ബ്രാഹ്മണനോട്.

'ഇതൊന്നും എന്നോടു പറയേണ്ട'. എന്റേതുമാത്രം ഇങ്ങോട്ടു തരുന്നതാണ് എനിക്കിഷ്ടം. എന്നിങ്ങനെ ബ്രാഹ്മണൻ ക്രോധിച്ചുകൊണ്ട് എന്നോടു പറഞ്ഞു. അപ്പോൾ ഞാൻ മറ്റേ ബ്രാഹ്മണനോടു പറഞ്ഞു.

''ഇതിന്നു ലക്ഷം പകരം പശുക്കൾ തരാ–
മിതിങ്ങു തന്നാലുമഹോ മഹീസുര!''
''ഇതിന്നുവേണ്ടിപ്പകരം തരേണ്ട നീ,–
യിതെന്റെ ഗോ'' വെന്നവനും മഹാശഠൻ 11

പശുക്കൾ തരാം = പശുക്കളെ തരാം. മഹീസുര = ബ്രാഹ്മണാ. ഗോവ് = പശു. എന്നു = എന്നു പറഞ്ഞു. മഹാശഠൻ = വലിയ ദുഷ്ടൻ.

'അല്ലയോ ബ്രാഹ്മണ! ഈ ഒരു പശുവിനുപകരം ഞാൻ അങ്ങേക്കു ലക്ഷം പശുക്കളെ തരാം ഈ പശുവിനെ എനിക്കു തരൂ' എന്നു ഞാൻ അപേക്ഷിച്ചപ്പോൾ മഹാദുഷ്ടനായ ആ ബ്രാഹ്മണനും പറഞ്ഞു ''ഈ പശുവിനുവേണ്ടി അങ്ങൊന്നും പകരം തരേണ്ട. ഇത് എന്റെ പശുവാണ്.'' എന്ന്.

''വിഷണ്ണനായി സ്ഥിതിചെയ്തു തത്രഞാൻ
വിഷം കണക്കെക്കടുകോപി ഭൂസുരൻ
ശപിച്ചു മൽഗോവിനെ മറ്റൊരുത്തനായ്
കൊടുത്തനീയും കൃകലാസമായ് വരും.'' 12

വിഷണ്ണൻ = ദുഃഖിതൻ. തത്ര (സം) = അവിടെ. കടുകോപി = കടുത്തകോപമുള്ളവൻ. ഭൂസുരൻ = ബ്രാഹ്മണൻ. മൽഗോവിനെ = എന്റെ പശുവിനെ. കൃകലാസം = ഓന്ത്.

രണ്ടു ബ്രാഹ്മണനും എന്റെ അപേക്ഷ സ്വീകരിച്ചില്ലെന്നു വന്നപ്പോൾ ഞാൻ സങ്കടപ്പെട്ടുനിന്നു. വിഷംപോലെ കടുത്തകോപമുള്ള ആദ്യത്തെ ബ്രാഹ്മണനാകട്ടെ, എന്നെശ്ശപിച്ചു 'എന്റെ പശുവിനെ മറ്റൊരാൾക്ക ദാനം ചെയ്ത നീ ഒരു ഓന്തായിപ്പോകട്ടെ' എന്നു്.

'കഴിഞ്ഞ പൊട്ടക്കിണററിന്നകത്തുനീ
പതിച്ചുപോകെ'ന്നരുൾചെയ്തു ഭൂസുരൻ
ഗമിച്ചു, ഞാനും പുനരോന്തുരൂപനായ്
പതിച്ചു കൂപത്തിലിതിങ്ങനെ കഥ'' 13

പതിച്ചുപോക = വീഴട്ടെ. ഗമിച്ചു = പോയി. പുനഃ (സം) = പിന്നെ. ഓന്തുരൂപനായ് = ഓന്തിന്റെ രൂപത്തോടു കൂടിയവനായിട്ട്. പതിച്ചു = വീണു. കൂപത്തിൽ = കിണററിൽ.

ആഴമുള്ള പൊട്ടക്കിണററിനകത്തു നീ വീഴട്ടെ എന്നു പറഞ്ഞു ബ്രാഹ്മണൻ പോയി. ഞാൻ ഓന്തിന്റെ ആകൃതിയിൽ കിണററിൽ വീഴുകയും ചെയ്തു. ഇങ്ങനെയാണ് ഈ കഥ.

''മമാധുനാ ത്വൽകരപത്മസംഗമാൽ
പ്രമാർജ്ജിതം പാതകമിന്ദിരാപതേ!
നമോസ്തുതേ ദേവ! ദയാപയോനിധേ!
നമോസ്തുതേ നാഥ! നമോ നമോസ്തു തേ.'' 14

മമ (സം) = എന്റെ. അധുനാ (സം) = ഇപ്പോൾ. ത്വൽകരപത്മസംഗമാൽ = നിന്തിരുവടിയുടെ തൃക്കൈത്താമരപ്പൂവിന്റെ സ്പർശം നിമിത്തം. പ്രമാർജ്ജിതം = മാച്ചു കളയപ്പെട്ടു. ഇല്ലാതാക്കിയെന്നർത്ഥം. പാതകം = പാപം. ഇന്ദിരാപതേ = ലക്ഷ്മീവല്ലഭ! തേ നമഃ അസ്തു (സം) = നിന്തിരുവടിക്ക നമസ്കാരം ഭവിക്കട്ടെ. ദയാപയോനിധേ = കരുണാസമുദ്രമേ!

ലക്ഷ്മീവല്ലഭ! നിന്തിരുവടി തൃക്കൈകൊണ്ടു തൊടുകയാൽ ഇപ്പോൾ എന്റെ പാപം തീർന്നുപോയി. ദേവ! നിന്തിരുവടിക്ക നമസ്കാരം. കരുണക്കടലേ! നിന്തിരുവടിക്ക നമസ്കാരം. നാഥ! നിന്തിരുവടിക്ക നമസ്കാരം നമസ്കാരം.

ഇതിസ്തുതികം നൃപനോടു മാധവൻ
സ്മിതാർദ്രമൂചേ 'ശുഭമസ്തു ഭൂപ! തേ
ഗമിക്ക നീ സാമ്പ്രതമാത്മമന്ദിരേ
സമൃദ്ധിസമ്പത്തു ഭവിക്കുമൊക്കു തേ. 15

ഇതി (സം) = ഇപ്രകാരം. നൃപനോട്‌ = നൃഗരാജാവിനോട്‌. സ്മിതാർദ്രം = മന്ദഹാസംകൊണ്ടു കുളിർമയുണ്ടാകുമാറ്‌. ഊചേ (സം) = പറഞ്ഞു. ഭൂപ! തേ ശുഭം അസ്തു (സം) = രാജാവേ! അങ്ങേക്ക നന്മയുണ്ടാകട്ടെ. സാമ്പ്രതം (സം) = ഇപ്പോൾ. ആത്മമന്ദിരേ (സം) = സ്വഗൃഹത്തിലേക്ക്‌. സമൃദ്ധി സമ്പത്ത്‌ = സമ്പത്സമൃദ്ധി. തേ = അങ്ങേക്ക്‌.

ഇപ്രകാരം സ്തുതിക്കുന്ന നൃഗനോട്‌ കൃഷ്ണൻ പുഞ്ചിരിതൂകിക്കൊണ്ടു പറഞ്ഞു— 'രാജാവേ! അങ്ങേക്ക ശുഭം ഭവിക്കട്ടെ. നീ ഇപ്പോൾ സ്വന്തം ഗൃഹത്തിലേക്ക പോയിക്കൊള്ളൂ. അങ്ങയ്ക്കു അടുത്തുതന്നെ സമ്പത്സമൃദ്ധിയുണ്ടാവും'.

നമിച്ചു ഭൂയോപി ഗമിച്ചു മന്നവൻ
ഗമിച്ചു ഗോവിന്ദനമാത്മമന്ദിരം
അശേഷവൃഷ്ണ്യന്ധകയാദവാദികം
നശേഷ ലോകാധിപനേവമൂചിവാൻ 16

നമിച്ച്‌ = നമസ്കരിച്ച്‌. ഭൂയോപി (സം) = വീണ്ടും വീണ്ടും. ഗമിച്ചു = പോയി. മന്നവൻ നൃഗരാജാവ്‌. ഗമിച്ചു = പ്രാപിച്ചു. ആത്മമന്ദിരം = സ്വഗൃഹം. അശേഷവൃഷ്ണ്യന്ധകയാദവാദികാൻ (സം) = വൃഷ്ണികൾ, അന്ധകന്മാർ, യാദവന്മാർ മുതലായ എല്ലാവരോടും. അശേഷലോകാധിപൻ = എല്ലാ ലോകങ്ങളുടെയും നാഥനായ കൃഷ്ണൻ. ഏവം (സം) = ഇപ്രകാരം. ഊചിവാൻ = പറഞ്ഞു.

നൃഗരാജാവ്‌ വീണ്ടും വീണ്ടും നമസ്കരിച്ചു പോയി. കൃഷ്ണനും സ്വഗൃഹത്തിലേക്ക്‌ മടങ്ങി. വൃഷ്ണികൾ, അന്ധകന്മാർ, യാദവന്മാർ ഇങ്ങിനെ ആളുകളോടു കൃഷ്ണൻ ഇപ്രകാരം പറഞ്ഞു.

കൃഷ്ണൻ തന്റെ ആളുകളോടു ബ്രാഹ്മണമഹിമ വിവരിക്കുന്നു—

"നൃഗന്റെ ശാപത്തിനു ഹേതു കേട്ടിതോ,
ജഗത്തിലീ ബ്രാഹ്മണരേകദൈവതം
അടക്കൊലാ ബ്രാഹ്മണവിത്തമേവനും
മുടക്കൊലാ ബ്രാഹ്മണകർമ്മമൊന്നുമേ. 17

ജഗത്തിൽ = ലോകത്തിൽ. ഏകദൈവതം = പ്രധാന ദൈവമാണ്‌. ബ്രാഹ്മണവിത്തം = ബ്രാഹ്മണരുടെ ധനം. ഏവനും = ആരും.

ഭൃഗുവിന്റെ ശാപത്തിന്റെ കാരണം കേട്ടുവോ? ലോകത്തിൽ ബ്രാഹ്മണർ പ്രധാന ദൈവമാണ്. ബ്രഹ്മസ്വം പിടിച്ചെടുക്കുകയോ ബ്രാഹ്മണരുടെ യാഗാദികർമ്മങ്ങൾ മുടക്കുകയോ ആരും ചെയ്യരുത്.

'മഹീതലേ ബ്രാഹ്മണ ഭക്തിയുള്ളവൻ
മഹാത്മാവവൻ മനുജൻ മമ പ്രിയൻ.
മമ പ്രസാദത്തിനു വാഞ്ഛയുള്ളവൻ
മഹീസുരപ്രീതി വരുത്തിയാൽ മതി. 18

മഹീതലേ (സം) = ഭൂമിയിൽ. മഹാത്മാവവൻ = വലിയ തേജസ്സുള്ളവൻ. മനുജൻ = മനുഷ്യൻ. മമ (സം) = എനിക്ക്. പ്രിയൻ = ഇഷ്ടപ്പെട്ടവൻ. പ്രസാദത്തിന് = അനുഗ്രഹത്തിനു. വാഞ്ഛ = ആഗ്രഹം. മഹീസുരപ്രീതി = ബ്രാഹ്മണ സംതൃപ്തി.

ഭൂമിയിൽ ബ്രാഹ്മണഭക്തിയുള്ള മഹാത്മാവായ മനുഷ്യൻ എനിക്ക് ഇഷ്ടപ്പെട്ടവനാണ്. എന്റെ അനുഗ്രഹത്തിനു ആഗ്രഹമുള്ള ആൾ ബ്രാഹ്മണപ്രീതി വരുത്തിയാൽ മതി.

"അവർക്കു നൽകുന്നതെനിക്കതിപ്രിയം
ശിവാദിമൂർത്തിത്രയമായതന്തണർ
അവർക്കു പൊറാപ്രിയമാചരിച്ചവൻ
ജവേന വീഴും നരകാന്തഗഹ്വരേ." 19

അവർക്ക് = ബ്രാഹ്മണർക്ക്. അതിപ്രിയം = ഏറ്റവും ഇഷ്ടം. ശിവാദിമൂർത്തിത്രയം - ശിവൻ മുതലായ മൂന്നു മൂർത്തികൾ = ശിവനും വിഷ്ണുവും ബ്രഹ്മാവും. അന്തണർ = ബ്രാഹ്മണർ. അപ്രിയം = അനിഷ്ടം. ആചരിച്ചവൻ = ചെയ്തവൻ. നരകാന്തഗഹ്വരേ (സം) = നരകത്തിന്റെ അറ്റത്തുള്ള ഗുഹയിൽ.

ബ്രാഹ്മണർക്കു ദാനം ചെയ്യുന്നതു് എനിക്ക് ഏറ്റവും ഇഷ്ടമാണ്. ബ്രാഹ്മണർ ബ്രഹ്മവിഷ്ണുമഹേശ്വരന്മാരാണ്. സൃഷ്ടിക്കാനും രക്ഷിക്കാനും ശിക്ഷിക്കാനും ശക്തിയുള്ളവരാണ്. ബ്രാഹ്മണർക്ക് എന്തെങ്കിലും അനിഷ്ടം ചെയ്താൽ അവൻ ഉടനെ നരകത്തിന്നടിയിൽച്ചെന്നു വീഴും.

ഗുരുതരമേറുന്ന മഹാമഹീസുരൻ
വരുന്ന നേരത്തെഴുന്നേറ്റു നില്ക്കയും
വരിച്ചു പൂജിച്ചു വണങ്ങി വാഴ്ത്തലും
ഹരിക്കമേകുന്ന മജ്ജനമർച്ചനം. 20

ഗുരുതരം = മഹിമ. മഹാമഹീസുരൻ = മഹാ ബ്രാഹ്മണൻ. വരിച്ച് = സ്വീകരിച്ച്. സ്വാഗതം ചെയ്ത് എന്നർത്ഥം. പൂജിച്ച് = സൽ

ക്കരിച്ചു്. ഹരിക്ക് വിഷ്ണുവിന്നു്. ഈശനു് = ശിവന്നു്. അജനു് ബ്രഹ്മാവിന്നു്. അർച്ചനം = പൂജ.

വലിയ മഹിമയുള്ള മഹാബ്രാഹ്മണൻ വരുമ്പോൾ ഏറ്റവുമേറെ സ്വാഗതം ചെയ്തു് സൽക്കരിച്ചു വന്ദിക്കുന്നതു് ബ്രഹ്മവിഷ്ണുമഹേശ്വരന്മാർക്കുള്ള പൂജയാണു്.

മുകുന്ദനിത്ഥം പരമാർത്ഥവാക്കുകൊ-
ണ്ടകുണ്ഠഭക്തിപ്രവണത്വമേകിനാൻ
തദാ ഗമിച്ചു ബലഭദ്രരാമനും
മുദാന്വിതോ ഗോകുലവാടമേകദാ. 21

മുകുന്ദൻ = കൃഷ്ണൻ. പരമാർത്ഥവാക്കുകൊണ്ടു് = സത്യമായ വാക്കുകൊണ്ടു്. അകുണ്ഠഭക്തി പ്രവണത്വം = അനല്പമായ ഭക്തിയിൽ താല്പര്യം. തദാ (സം) = അപ്പോൾ. ഗമിച്ചു = പോയി. മുദാ അന്വിതഃ (സം) = സന്തോഷത്തോടുകൂടി. ഗോകുലവാടം = അമ്പാടി. ഏകദാ (സം) = ഒരിക്കൽ.

കൃഷ്ണൻ ഇപ്രകാരം യഥാർത്ഥമായ വാക്കുകൾ പറഞ്ഞു് ബ്രാഹ്മണഭക്തിയെക്കുറിച്ചു് അനല്പമായ താല്പര്യം ജനിപ്പിച്ചു. അക്കാലത്തു് ഒരു ദിവസം ബലഭദ്രൻ സന്തോഷത്തോടുകൂടി അമ്പാടിയിലേക്കു പോവുകയുണ്ടായി.

ബലഭദ്രൻ കാളിന്ദിയുടെ അഹങ്കാരം അടക്കുന്നു—

കളിച്ചു ഗോപീജനവാസമന്ദിരേ
കളിന്ദജാതീരവനേ ഗമിച്ചവൻ
വിളിച്ചനേരത്തു വരാഞ്ഞു സൂര്യജാ-
മദം ശമിപ്പിച്ചു സുഖിച്ചു മേവിനാൻ. 22

ഗോപീജനവാസമന്ദിരേ (സം) = ഗോപസ്ത്രീകൾ പാർക്കുന്ന ഗൃഹത്തിൽ. കളിന്ദജാതീരവനേ (സം) = കാളിന്ദിയുടെ കരയിലുള്ള കാട്ടിൽ. സൂര്യജാമദം = സൂര്യപുത്രിയായ കാളിന്ദിയുടെ അഹങ്കാരം. ശമിപ്പിച്ചു = അടക്കി.

അമ്പാടിയിൽ വിനോദിച്ചു താമസിക്കുന്നതിനിടയിൽ ഒരു ദിവസം ബലഭദ്രൻ കാളിന്ദിയുടെ കരയിലുള്ള കാട്ടിൽച്ചെന്നു കാളിന്ദിയെ അടുക്കലേക്കു വിളിച്ചു. വന്നില്ല. അപ്പോൾ കലപ്പയെടുത്തു കാളിന്ദിയുടെ അഹങ്കാരം അടക്കുകയും ചെയ്തു. അങ്ങനെ അവിടെ കുറച്ചു കാലം സുഖിച്ചു താമസിച്ചു.

ഇനി രണ്ടു ശ്ലോകംകൊണ്ടു് പൌണ്ഡ്രകവാസുദേവവധം വിവരിക്കുന്നു—

അനന്തരം പൌണ്ഡ്രകവാസുദേവനാ-
ലനന്തഗേഹത്തിലയച്ചു ദൂതനും

മുരാരിയെച്ചെന്നു വണങ്ങി നിന്നവൻ
നിരാകുലം വാചക മേവമൂചിവാൻ. 23

അനന്തഗേഹത്തിൽ = അനന്തൻ്റെ. കൃഷ്ണൻ്റെ ഗൃഹത്തിലേക്ക് ദ്വാരകയിലേക്ക്. മുരാരിയെ = കൃഷ്ണനെ. നിരാകുലം = മടികൂടാതെ. ഊചിവാൻ = പറഞ്ഞു.

പിന്നെ പൌണ്ഡ്രകവാസുദേവൻ ദ്വാരകയിലേക്ക് പറഞ്ഞയച്ച ദൂതൻ കൃഷ്ണനെച്ചെന്നു വന്ദിച്ച് മടികൂടാതെ ഇപ്രകാരം, വാക്കുപറഞ്ഞു.

''പരാക്രമീ പൌണ്ഡ്രക വാസുദേവനാ-
ണൊരർത്ഥമിത്ഥം പറവാനയച്ചു മാം
'ധരിക്ക നീ കേശവ! വാസുദേവനെ-
ന്നൊരുത്തനിന്നുള്ള സമർത്ഥനേഷ ഞാൻ.'' 24

പരാക്രമീ (സം) = പരാക്രമമുള്ള. അർത്ഥം = കാര്യം. മാം (സം) = എന്നെ. കേശവ = കൃഷ്ണ! ഏഷഃ (സം) = ഈ.

പരാക്രമിയായ പൌണ്ഡ്രകവാസുദേവനാണ് ഇപ്രകാരം ഒരു കാര്യം പറയാൻ എന്നെ അയച്ചത്. 'കൃഷ്ണ! ഇന്നുള്ള സമർത്ഥനായ വാസുദേവൻ എന്ന ആൾ ഈ ഞാനാണ്.'

കരത്തിലുണ്ടിന്നിഹ ശംഖചക്രവും
കരുത്തുചേരുന്ന ഗദാസരോജവും.
ഉരസ്ഥലേ കൌസ്തുഭവന്യമാലയും
തരത്തിൽ വേണ്ടുന്നതശേഷമുണ്ടുമേ.' 25

കരത്തിൽ = കയ്യിൽ. സരോജം = താമരപ്പൂവ്. ഉരസ്ഥലേ (സം) = മാറിടത്തിൽ. വന്യമാല = വനമാല. അശേഷം = എല്ലാം.

ഇന്നിവിടെ എൻ്റെ കയ്യിൽ ശംഖും ചക്രവും ഗദയും താമരപ്പൂവും ഉണ്ട്. മാറിടത്തിൽ കൌസ്തുഭവും വനമാലയും ഉണ്ട്. ഈ വിധത്തിൽ വേണ്ടതെല്ലാം എനിക്കുണ്ട്.

'അഹം ജഗന്നാഥ'നിതി ഭ്രമിച്ചു നീ-
യഹങ്കരിക്കേണ്ട, ഗമിച്ചു കൊൾക നീ,
ഇതൊക്കെ വന്നിങ്ങുരചെയ്‌വതിന്നവൻ
ഹിതോപദേശം പറയുന്നു പൌണ്ഡ്രകൻ' 26

അഹം (സം) = ഞാൻ. ജഗന്നാഥൻ = ലോകത്തിൻ്റെ അധിപതി. ഭ്രമിച്ച് = തെറ്റിദ്ധരിച്ച്.

'ഞാൻ ലോകനാഥനാണ്' എന്ന കഥയിനി നീ അഹങ്കരിക്കേണ്ട. നീ പോയിക്കൊള്ളുക.' ഇതൊക്കെ ഇവിടെ വന്നു പറയാൻ പൌണ്ഡ്രകൻ ഹിതോപദേശം പറഞ്ഞയച്ചിട്ടുള്ളതാണ്.

വിസൃജ്യ തം ദൂതനെ വീതസംശയം
വിസ്തൃതപര ക്രോധഭരേണ മാധവൻ
യദുപ്രവീരോത്ഭട സേനയാ സമം
തദാ ജവാൽ പൌണ്ഡ്രകവാസമാപ്തവാൻ 27

വിസൃജ്യ (സം) = പറഞ്ഞയച്ചിട്ട്. തം (സം) = ആ. വീതസംശയം = സംശയം കൂടാതെ. വിസ്തൃതപരക്രോധഭരേണ (സം) = വർദ്ധിച്ച വലിയ കോപത്താൽ. യദുപ്രവീരോത്ഭടസേനയാസമം (സം) = യാദവവീരന്മാരാകുന്ന ശൌര്യമുള്ള സൈന്യത്തോടു കൂടി. തദാ (സം) = അപ്പോൾ. പൌണ്ഡ്രകവാസം (സം) = പൌണ്ഡ്രകന്റെ വാസസ്ഥലത്ത്. ആപ്തവാൻ = ചെന്നുചേർന്നു.

ആ ദൂതനെ പറഞ്ഞയച്ച് സംശയം കൂടാതെ വർദ്ധിച്ച കോപാധിക്യത്താൽ കൃഷ്ണൻ യാദവസൈന്യത്തോടുകൂടി അപ്പോൾ ഉടനെ പൌണ്ഡ്രകവാസുദേവന്റെ വാസസ്ഥലത്തേക്ക് ചെന്നു.

മഹാജളൻ പൌണ്ഡ്രകവാസുദേവന-
ങ്ങഹോ വസിച്ചാൻ മധുവൈരിവേഷവാൻ
അണിഞ്ഞിരിക്കുന്നവനക്കണക്കിനേ
ഫണീന്ദ്രതല്പം പണിചെയ്തുമെല്ലവേ. 28

മഹാജളൻ = വലിയ വിഡ്ഢി. അഹോ = കഷ്ടം. മധുവൈരിവേഷവാൻ = കൃഷ്ണന്റെ വേഷത്തോടുകൂടിയവൻ. അക്കണക്കിനെ = അതുപോലെ. ഫണീന്ദ്രതല്പം = അനന്തമെത്ത.

വലിയ വിഡ്ഢിയായ പൌണ്ഡ്രകവാസുദേവൻ അവിടെ കൃഷ്ണന്റെ വേഷം ധരിച്ചിരുന്നു. അതുപോലെ ഒരു അനന്തമെത്ത പണിയിച്ച് അതിന്മേൽ അലങ്കാരങ്ങളെല്ലാം ധരിച്ച് മെല്ലെ ഇരിക്കുകയായിരുന്നു.

കരദ്വയം ദാരുമയം ധരിച്ചുകൊ-
ണ്ടുരുപ്രകാശം മണികൊണ്ടു കൌസ്തുഭം.
ഒരുത്തിയപ്പത്മകരാം മറെറാരുത്തിയെ-
ദ്ധരിത്രിയാക്കീട്ടിരുഭാഗമങ്ങനെ. 29

കരദ്വയം = രണ്ടുകയ്യ്. ദാരുമയം = മരംകൊണ്ടുണ്ടാക്കിയത്. ഉരുപ്രകാശം = ഏററവും മിന്നുന്നത്. മണി = രത്നം. പത്മകരാ = ലക്ഷ്മീദേവി. ധരിത്രി = ഭൂമിദേവി.

മരംകൊണ്ടുണ്ടാക്കിയ രണ്ടുകയ്യ ധരിച്ചുകൊണ്ടാണിരിക്കുന്നതു്. കൗസ്തുഭം, ഏററവും മിന്നിത്തിളങ്ങുന്ന ഒരു രത്നംകൊണ്ടാണുണ്ടാക്കിട്ടുള്ളതു്. ഒരു സ്ത്രീയെ ലക്ഷ്മീദേവിയാക്കിട്ടും മറെറാരു സ്ത്രീയെ ഭൂമീദേവിയാക്കിട്ടും രണ്ടുഭാഗത്തും ഇരുത്തീട്ടുണ്ടു്.

വെളുക്കനെശ്ശംഖുമിരുമ്പുചക്രവും
വിളങ്ങുമാകൃത്രിമകുണ്ഡലങ്ങളും
ഇതൊക്കവേ കണ്ടു സരോഷമച്യുതൻ
വധിപ്പതിന്നാശു സമീപമാപ്പവാൻ. 30

സരോഷം = കോപത്തോടുകൂടി. ആപ്പവാൻ = പ്രാപിച്ചു.

വെളുത്ത ഒരു ശംഖു, ഇരുമ്പുകൊണ്ടുണ്ടാക്കിയ ഒരു ചക്രം, പുതുതായി നിർമ്മിച്ച മിന്നിത്തിളങ്ങുന്ന കുണ്ഡലങ്ങൾ ഇതൊക്കെ കണ്ടപ്പോൾ കൃഷ്ണൻ കോപിച്ചു. വേഗത്തിൽ പൌണ്ഡ്രകനെ കൊല്ലുവാൻ അടുത്തേക്കുചെന്നു.

മരക്കരം തന്നിലിരുമ്പുചക്രവും
ധരിച്ചടുത്തീടിന പൌണ്ഡ്രകാധമം
സുദർശനംകൊണ്ടു വധിച്ചു മാധവൻ
തദീയസൈന്യം ച വിനഷ്ടമാക്കിനാൻ 31

പൌണ്ഡ്രകാധമം (സം) = നീചനായ പൌണ്ഡ്രകനെ. സുദർശനംകൊണ്ടു് = സുദർശനമെന്ന പേരുള്ള തന്റെ ചക്രംകൊണ്ടു്. തദീയസൈന്യം ച (സം) = ആ പൌണ്ഡ്രകന്റെ സൈന്യത്തെയും. വിനഷ്ടമാക്കിനാൻ = നശിപ്പിച്ചു.

മരംകൊണ്ടുള്ള കയ്യിൽ ഇരുമ്പുചക്രം ധരിച്ചുകൊണ്ടു് നേരിട്ടെത്തിയ പൌണ്ഡ്രകനെ കൃഷ്ണൻ സുദർശനചക്രംകൊണ്ടു കൊന്നു. പൌണ്ഡ്രകന്റെ സൈന്യത്തെയും നശിപ്പിച്ചു.

ഇനി നാലു ശ്ലോകംകൊണ്ടു് പൌണ്ഡ്രകസുഹൃത്തായ കാശി രാജാവിനെയും അദ്ദേഹത്തിന്റെ പുത്രനായ സുദക്ഷിണനെയും കൊന്നതായി വർണ്ണിക്കുന്നു—

തദീയമിത്രം കില കാശി ഭൂപനെ-
ത്തദാലയം പ്രാപ്യ ഹനിച്ചു തൽക്ഷണം
മുദാ നിജദ്വാരവതീ നികേതനം
തദാ സദാനന്ദമയൻ പ്രപന്നവാൻ. 32

തദീയമിത്രം = ആ പൌണ്ഡ്രകവാസുദേവന്റെ സുഹൃത്തായ. കാശി ഭൂപനെ = കാശി രാജാവിനെ. കാശി, കരൂഷം എന്ന രണ്ടു രാജ്യങ്ങളുടെ രാജാക്കന്മാരാണു് കാശി രാജാവും പൌണ്ഡ്രകവാസുദേവനും. അവർ സുഹൃത്തുക്കളുമാണു്. തദാലയം = ആ കാശിരാജാവിന്റെ ഗൃഹം. കാശിരാജധാ

നിയെന്നർത്ഥം. പ്രാപ്യ (സം) = പ്രാപിച്ചിട്ട്. ഹനിച്ചു = കൊന്നു. നിജദ്വാരവതീനികേതം = തന്റെ ദ്വാരകാപുരി. തദാ (സം) = അപ്പോൾ. സദാനന്ദമയൻ = സച്ചിദാനന്ദസ്വരൂപൻ = കൃഷ്ണൻ. പ്രപന്നവാൻ = പ്രാപിച്ചു.

സച്ചിദാനന്ദസ്വരൂപനായ കൃഷ്ണൻ, പൌണ്ഡ്രകവാസുദേവന്റെ സുഹൃത്തായ കാശിരാജാവിനെ ഉടനെ കാശിയിൽ ചെന്നു കൊന്നു. സന്തോഷത്തോടുകൂടി ദ്വാരകാപുരിയിലേക്ക് മടങ്ങുകയും ചെയ്തു.

കാശി രാജാവു യുദ്ധത്തിൽ പൌണ്ഡ്രകവാസുദേവനെ സഹായിക്കാൻ സൈന്യസമേതം ചെന്നിരുന്നുവെന്നും കൃഷ്ണൻ പൌണ്ഡ്രകവാസുദേവനെ ഹനിച്ചതിനുശേഷം ശരങ്ങളെക്കൊണ്ട് കാശിരാജാവിന്റെ ശിരസ്സു ഛേദിച്ചു കാശിയിൽക്കൊണ്ടുപോയി വീഴ്ത്തിയെന്നുമാണ് ഭാഗവതത്തിൽ പറയുന്നത്. ഈ മാറ്റം വരുത്തിയതിന് അടിസ്ഥാനം പോരാ.

തദന്തരേ കാശിനരേന്ദ്രനന്ദനൻ
സുദക്ഷിണൻ താത വിനാശദുഃഖിതൻ
ഗിരീശനെച്ചെന്നു തപസ്സുചെയ്തുടൻ
കരാളയാം കൃത്യലഭിച്ചിതേകദാ 33

തദന്തരേ (സം) = അതിനിടയിൽ. കാശിനരേന്ദ്രനന്ദനൻ = കാശിരാജാവിന്റെ മകൻ. താതവിനാശദുഃഖിതൻ = അച്ഛൻ മരിക്കകയാൽ സങ്കടപ്പെട്ടവൻ. ഗിരീശനെ = ശിവനെ. കരാള = ഭയങ്കരി. കൃത്യ = കൃത്യയെ - അഗ്നിയുടെ രൂപത്തിലുള്ള ഒരു ശിവഭൂതത്തെ. ഏകദാ (സം) = ഒരിക്കൽ.

അതിനിടയിൽ കാശിരാജാവിന്റെ പുത്രനായ സുദക്ഷിണൻ, അച്ഛൻ മരിച്ച ദുഃഖത്താൽ (അച്ഛനെ കൊന്നതിന്റെ പക പോക്കുവാൻവേണ്ടി) ശിവനെക്കുറിച്ച് തപസ്സുചെയ്ത് (ശിവന്റെ അനുഗ്രഹംമൂലം) അതിഭയങ്കരിയായ ഒരു കൃത്യയെ സമ്പാദിച്ചു.

മുരാരിഗേഹത്തിലണഞ്ഞു കൃത്യയും
ദുരാന്തവേതാളകഭൂതവൃന്ദവും
മുരാരിതാൻ ചൂതുപൊരുതും ദശാന്തരേ
നിരാകുലം ചക്രമയച്ചു തൽക്ഷണം. 34

മുരാരിഗേഹത്തിൽ = കൃഷ്ണഗൃഹത്തിൽ. ദുരന്തവേതാളകഭൂതവൃന്ദം = പ്രയാസപ്പെട്ടു വന്നുചേർന്ന വേതാളങ്ങളുടെയും സമൂഹം. വേതാളങ്ങളും ഭൂതങ്ങളും ശിവഭൂതവർഗ്ഗത്തിൽപ്പെട്ടവയാണ്. ബാണയുദ്ധത്തിൽ കൃഷ്ണനോടു തോറ്റുപേടിച്ചു മടങ്ങിയവരാണവർ. അതിനാൽ അവർ കൃത്യയുടെ കൂടെ ചെല്ലാൻ മടിയുണ്ടായിരുന്നു. ഇക്കാര്യം ഭാഗവതത്തിലില്ല. മേല്പുത്തൂർ നാരായണീയത്തിൽ കൂട്ടിച്ചേർത്ത ഫലിതമാണിത്. "കൃത്യാനലം കൃപി ബാണരണാതിഭീതൈർഭൂതൈഃ കഥഞ്ചന വൃതൈഃ സമമഭ്യുപേതം"

ദശാന്തരേ (സം) = സമയത്ത്. നിരാകുലം = മടികൂടാതെ.

ആ കൃത്യ ഭൂതവേതാളസമൂഹത്തോടുകൂടി കൃഷ്ണഗൃഹത്തിലെത്തി. കൃഷ്ണൻ അപ്പോൾ ചൂതുകളിച്ചുകൊണ്ടിരിക്കയായിരുന്നു. ഉടനെ ഒട്ടും മടിക്കാതെ കൃഷ്ണൻ ആ കൃത്യയുടെ നേരെ സുദർശനചക്രം അയച്ചു.

സുദർശനം ചെന്നു ജവേന കൃത്യയെ-
ദ്ദഹിച്ചു,പായിച്ചിതു ഭൂതവൃന്ദവും
സുദക്ഷിണം കാശിപുരം ച ചുട്ടെരി-
ച്ചുദാരമിന്ദ്രാനുജപാർശ്വമാഗതം. 35

ജവേന (സം) = വേഗത്തിൽ. ദഹിച്ച് = പൊള്ളിച്ച്. സുദക്ഷിണം കാശിപുരം ച (സം) = സുദക്ഷിണനെയും കാശി രാജധാനിയെയും. ഉദാരം = ശ്രേഷ്ഠമായി. വിജയശ്രീലാളിതമായിട്ടെന്നർത്ഥം. ഇന്ദ്രാനുജപാർശ്വം = കൃഷ്ണസമീപത്തിലേക്ക. ആഗതം = വന്നു.

സുദർശനചക്രം വേഗത്തിൽച്ചെന്നു പൊള്ളിച്ച് കൃത്യയെയും ഭൂതവേതാളസമൂഹത്തെയും ഓടിപ്പിച്ചു. എന്നിട്ട് സുദക്ഷിണനെയും കാശി രാജധാനിയെയും ചുട്ടു ദഹിപ്പിച്ചു. അങ്ങനെ വിജയിയായി കൃഷ്ണന്റെ സമീപത്തിലേക്ക മടങ്ങിവരികയും ചെയ്തു.

ഇനി പത്തു ശ്ലോകംകൊണ്ട് വിവിദവധം വർണ്ണിക്കുന്നു—

ചിരേണ ഗോപീസഹിതൻ ഹലായുധൻ
പുരേ സമാഗമ്യ രമിക്കെയന്തരേ
പുരം പ്രപേദേ നരകസ്യ ബന്ധുവാം
വിരോധശാലീ വിവിദപ്ലവംഗമൻ. 36

ചിരേണ (സം) = കുറെകാലം കഴിഞ്ഞിട്ട്. ഗോപീസഹിതൻ = ഗോപസ്ത്രീകളോടുകൂടിയവൻ. നാരീസഹിതൻ എന്നാവണം പാഠം. സ്ത്രീകളോടുകൂടെ എന്നേ ഭാഗവതത്തിലുള്ളൂ. ഹലായുധൻ = ബലഭദ്രൻ. പുരേ (സം) = ദ്വാരകാപുരിയിൽ. സമാഗമ്യ (സം) = ചെന്നിട്ട്. അന്തരേ (സം) = ഇടയിൽ. കാലത്തെന്നർത്ഥം. പുരം = ദ്വാരകാപുരം. പ്രപേദേ (സം) = പ്രാപിച്ചു. നരകസ്യ (സം) = നരകാസുരന്റെ. ബന്ധു = സുഹൃത്ത്. വിരോധശാലീ (സം) = വൈരമുള്ളവൻ. വിവിദപ്ലവംഗമൻ = വിവിദനെന്ന വാനരൻ.

കുറച്ചുകാലം കഴിഞ്ഞതിനുശേഷം ബലഭദ്രൻ സ്ത്രീകളോടുകൂടെ ദ്വാരകാപുരിയുടെ സമീപത്തിലുള്ള രൈവതകപർവ്വതത്തിൽ ചെന്നു വിനോദിച്ചുകൊണ്ടിരിക്കുന്നതിനിടയിൽ നരകാസുരന്റെ സുഹൃത്തായ വിവിദനെന്ന വാനരൻ, നരകാസുരനെ കൃഷ്ണൻ വധിച്ചതിൽ വൈരംപൂണ്ട് ആ ദ്വാരകപുരിയിൽ വന്നുചേർന്നു.

സമുദ്രതോയത്തിലിറങ്ങിനിന്നുടൻ
സമന്തതോ വാരി ചൊരിഞ്ഞു വാനരൻ

പുരങ്ങളും നല്ല മരങ്ങളും തദാ
പുഴക്കിവീഴിച്ചു മുടിച്ചു ഭൂതലം. 37

സമുദ്രതോയത്തിൽ = സമുദ്രത്തിലെ വെള്ളത്തിൽ. സമന്തതഃ = ചുറ്റും. പുരങ്ങൾ = നഗരങ്ങൾ. ഇവിടെ ഗൃഹങ്ങൾ എന്നാണർത്ഥം. തദാ (സം) = അപ്പോൾ.

ആ വിവിദനെന്ന വാനരൻ സമുദ്രത്തിൽ വെള്ളത്തിലിറങ്ങിനിന്നു എല്ലാ ഭാഗത്തേക്കും വെള്ളമൂത്ത് കരയ്ക്കുള്ള ഗൃഹങ്ങളും മരങ്ങളുമെല്ലാം വീഴ്ത്തി നാശമാക്കി നശിപ്പിച്ചു.

ഗൃഹങ്ങളിൽപ്പുക്ക ഗൃഹസ്ഥരെത്തദാ
പിടിച്ചുകൊണ്ടാശു കടിച്ചുതിന്നവൻ
മഹാഗ്രഹാരം ബത കൊള്ളിവെച്ചു കൊ-
ണ്ടഹോ ശഠൻ ദ്വാരവതീമുപേതവാൻ. 38

തദാ (സം) = അപ്പോൾ. മഹാഗ്രഹാരം = വലിയഗ്രാമം. ശഠൻ = ദുഷ്ടൻ. ദ്വാരവതീം ഉപേതവാൻ (സം) = ദ്വാരകാപുരിയിൽ വന്നുചേർന്നു.

ദുഷ്ടനായ ആ വിവിദൻ ഗൃഹങ്ങളിൽ കടന്നുചെന്നു ഗൃഹസ്ഥന്മാരെ പിടിച്ചുകൊണ്ടു കടിച്ചുതിന്നും വലിയ ഗ്രാമങ്ങൾ തീവെച്ചും ദ്വാരകാപുരിയിൽ വന്നുചേർന്നു.

നതാംഗിമാരൊടൊത്തമിച്ചു കാനനേ
കൃതാർത്ഥചേതാ മധുപാനലീലയാ
കളിച്ചുവാണു ബലഭദ്രനെന്നറി-
ഞ്ഞൊളിച്ചു ചെന്നു വിവിദൻ മഹാബലൻ. 39

നതാംഗിമാരോടൊത്തമിച്ച് = സുന്ദരിമാരോടുകൂടി. കാനനേ (സം) = കാട്ടിൽ. രൈവതകപർവ്വതത്തിലെ കാട്ടിലെന്നർത്ഥം. കൃതാർത്ഥചേതാഃ (സം) = സംതൃപ്തിപൂണ്ട മനസ്സോടുകൂടിയവനായിട്ട്. മധുപാനലീലയാ (സം) = കാമകേളികൊണ്ട്. വാണു = വാഴുന്നു. വാഴുന്നു, വാഴ്ന്നു, വാണു എന്ന ക്രമത്തിൽ ചുരുങ്ങി.

സ്ത്രീകളോടു ചേർന്നു മദ്യപാനംചെയ്തു സുഖിച്ചു രസിച്ചിരിക്കുന്നതു ബലഭദ്രനെന്നറിഞ്ഞപ്പോൾ മഹാബലവാനായ വിവിദൻ അവിടെ ഗൂഢമായി ചെന്നുചേർന്നു.

വിളിച്ചു തെല്ലെക്കളവാണിമാർക്കു പ-
ല്ലിളിച്ചു കാട്ടിത്തരുശൃംഗമേറിനാൻ
അടുത്തുചെന്നമ്പൊടു മദ്യകുംഭമേ-
ന്തെടുത്തു സേവിച്ചു മദിച്ചുമേവിനാൻ. 40

കളവാണിമാർ = മധുരമൊഴിമാരായ സ്ത്രീകളുടെ നേരെ. തരുശൃംഗം = മരത്തിന്റെ മുകളിലേക്ക. മദ്യകുംഭം = കള്ളിൻകുടം.

സ്ത്രീകളെ വിളിച്ച് അവരുടെനേരെ പല്ലിളിച്ചു കാണിച്ചു. മരത്തിന്റെ മുകളിലേക്ക ചാടിക്കയറി. അടുത്തുചെന്നു കള്ളിൻകുടമെടുത്തു കുടിച്ചു മത്തു പൂണ്ടു.

വലീമുഖൻതന്നുടെ വമ്പുകൊണ്ടഹോ
വിലാസിനീനാം വിവശത്വസംഭ്രമം
വിലോകനം ചെയ്തു വിവൃദ്ധകോപനാം
ഹലായുധൻ തൻമുസലം ഗ്രഹീതവാൻ. 41

വലീമുഖൻതന്നുടെ = വാനരന്റെ. വമ്പ് = അഹങ്കാരം. വിലാസിനീനാം (സം) = സ്ത്രീകളുടെ. വിവശത്വസംഭ്രമം = ഭയവും പരിഭ്രമവും. വിലോകനംചെയ്ത് = കണ്ടിട്ട്. വിവൃദ്ധകോപൻ = കോപം വർദ്ധിച്ചവൻ. ഹലായുധൻ = ബലഭദ്രൻ. തൻമുസലം = തന്റെ ആയുധമായ ഇരുമ്പുലക്ക. ഗ്രഹീതവാൻ = എടുത്തു.

ആ വിവിദന്റെ അഹങ്കാരംനിമിത്തം സ്ത്രീകൾ ഭയപ്പെട്ടു പരിഭ്രമിക്കുന്നതു കണ്ടപ്പോൾ ബലഭദ്രൻ അതിയായി കോപിച്ചു തന്റെ ആയുധമായ ഇരിമ്പുലക്കയെടുത്തു.

''അടുത്തുവാ കീശപശോ! വിനാശമി-
ന്നടുത്തുതേ ചാപലകർമ്മകാരണാൽ
തടുത്തുകൊൾക''യെന്നരുൾചെയ്തു തൽക്ഷണം
കൊടുത്തു തന്മസ്തകസീമ്നി താഡനം 42

കീശപശോ! (സം) = പശുവിനെപ്പോലെ പാവപ്പെട്ടവാനര! തേ (സം) = നിനക്ക്. ചാപലകർമ്മകാരണാൽ (സം) = ചപലപ്രവൃത്തി നിമിത്തം. തന്മസ്തകസീമ്നി (സം) = അവന്റെ തലയിൽ. മസ്തകത്തിൽ എന്നതിന് പകരം മണിപ്രവാളത്തിൽ ഉപയോഗിക്കുന്ന ഒരു ശൈലിയാണ് മസ്തകസീമ്നി എന്നത്. താഡനം = അടി.

'പാവപ്പെട്ട വാനരത്താനേ! ഇങ്ങോട്ടടുത്തുവാ. നിനക്കു മരണം അടുത്തു. നിന്റെ ചപലപ്രവൃത്തികളാണ് അതിനു കാരണം. എന്റെ അടി തടുത്തുകൊള്ളുക' എന്നുപറഞ്ഞ് ഉടനെ ആ ഇരിമ്പുലക്കകൊണ്ട് വിവിദന്റെ തലയ്ക്ക് അടിച്ചു.

തുടങ്ങി യുദ്ധം ബലനും പ്ലവംഗവും
നടുങ്ങി ഭൂമണ്ഡലമദ്രിജാലവും
അടിച്ചുമോടിച്ചുമിടിച്ചുമൂഴിയിൽ
പ്പിടിച്ചുവീഴിച്ചുമിഴച്ചുമീവിധം. 43

പ്ലവംഗം = വാനരൻ. നടുങ്ങി = കലുങ്ങി. അദ്രിജാലം = പർവ്വതസമൂഹം.

ബലഭദ്രനും ദ്വിവിദനും, അടിച്ചും മാടിച്ചും ഇടിച്ചും നിലത്തു പിടിച്ചു വീഴ്ത്തിയും വലിച്ചും ഇങ്ങനെ യുദ്ധം തുടങ്ങി. അതിന്റെ ശക്തിയാൽ ഭൂമണ്ഡലവും പർവ്വതങ്ങളും കലുങ്ങി.

ഹലായുധൻ തന്റെ വെളുത്ത വിഗ്രഹം
വലീമുഖാംഗക്ഷതജം തെറിക്കയാൽ
സ്ഫുരൽ പ്രഭാതാർക്കമരീചിലിപ്തമാം
ശരൽഘനംപോലെ വിളങ്ങിസംഗരെ. 44

ഹലായുധൻ തന്റെ = ബലഭദ്രന്റെ. വിഗ്രഹം = ശരീരം. വലീമുഖാംഗക്ഷതജം = വാനരന്റെ ശരീരത്തിലെ ചോര. സ്ഫുരൽ പ്രഭാതാർക്കമരീചിലിപ്തം = ചിതറുന്ന പ്രഭാതസൂര്യന്റെ രശ്മിപുരണ്ടത്. ശരൽഘനം = ശരൽക്കാലത്തെ വെളുത്ത മേഘം. സംഗരെ (സം) = യുദ്ധത്തിൽ.

യുദ്ധത്തിൽ ബലഭദ്രന്റെ വെളുത്ത ശരീരത്തിൽ ദ്വിവിദന്റെ ദേഹത്തിൽനിന്ന ചോര തെറിച്ചപ്പോൾ അതു്, പ്രഭാതസൂര്യന്റെ ചുവന്ന രശ്മി പുരണ്ട ശരൽക്കാലത്തെ വെണ്മേഘംപോലെ ശോഭിച്ചു. നല്ല ഒരു ഉപമാലങ്കാരം.

ഘനത്വമേറും മുസലേന നിഷ്ഠുരം
ഹനിച്ചുസീരീ കൊലചെയ്തുവാനരം
ജനിച്ചസംരംഭമടങ്ങി മെല്ലവേ
തനിച്ചു മോദേന രമിച്ചുമേവിനാൻ. 45

ഘനത്വം = കനം. മുസലേന (സം) = മുസലംകൊണ്ടു്. നിഷ്ഠുരം = ശക്തിയായി. ഹനിച്ചു = അടിച്ചു്. സീരീ (സം) = ബലഭദ്രൻ. വാനരം (സം) = വാനരനെ — ദ്വിവിദനെ. ജനിച്ച = ഉണ്ടായ. സംരംഭം = കോപം. തനിച്ചു = ഒറ്റപ്പെട്ടു. കോപത്തിന്റെ കലപ്പില്ലാത്തതെന്നർത്ഥം. മോദേന (സം) = സന്തോഷത്തോടുകൂടി. രമിച്ചു് = കളിച്ചു്.

ബലഭദ്രൻ കനത്ത ഇരിമ്പുലക്കകൊണ്ടു് ആഞ്ഞടിച്ചു് ദ്വിവിദനെക്കൊന്നു. മെല്ലെ തനിക്കുണ്ടായിരുന്ന കോപമടങ്ങി തനിസ്സന്തോഷത്തോടുകൂടി കേളിയാടിവാണു.

ഇനി നാലു ശ്ലോകംകൊണ്ടു് കൃഷ്ണപുത്രനായ സാംബൻ ദുര്യോധനപുത്രിയായ ലക്ഷണയെ ഹരിച്ച കഥ വിവരിക്കുന്നു—

അനന്തരം ജാംബവതീകുമാരകൻ
മനസ്വി സാംബൻ കുരുരാജകന്യകാം
സ്വയംവരേ ചെന്നുഹരിച്ചു, തൽക്ഷണം
സുയോധനൻചെന്നു പിടിച്ചുകെട്ടിനാൻ. 46

ജാംബവതീകുമാരകൻ = ജാംബവതിയുടെ പുത്രൻ. മനസ്വീ = മനസ്സുറപ്പുള്ളവൻ-ധീരൻ. കുരുരാജകന്യകാം (സം) = കൗരവരാജാവായ ദുര്യോധനന്റെ പുത്രിയായ ലക്ഷണയെ. സ്വയംവരേ (സം) = സ്വയംവരത്തിൽ. ഹരിച്ചു = ബലാൽക്കാരമായി പിടിച്ചുകൊണ്ടുപോയി. സുയോധനൻ = ദുര്യോധനൻ.

ധീരനായ ജാംബവതീപുത്രൻ സാംബൻ ദുര്യോധനപുത്രിയായ ലക്ഷണയെ സ്വയംവരസദസ്സിൽച്ചെന്ന് അപഹരിച്ചു. അപ്പോൾ ദുര്യോധനൻ ചെന്ന് സാംബനെ പിടിച്ചുകെട്ടി.

അതങ്ങുകേട്ടാഗതനാം ഹലായുധൻ
ഹിതം പറഞ്ഞു, നിരസിച്ചു കൗരവൻ
കലർന്നകോപം ബത ഹസ്തിനാപുരം
ബലൻ ഹലംകൊണ്ടു കലുക്കിമെല്ലവേ. 47

പറിച്ചു വേഗേന സുരാപഗാജലേ
മറിപ്പതിന്നാശു തുടങ്ങുമന്തരേ
വിറച്ചു ദുര്യോധനവൃന്ദമൊക്കവേ
വിരഞ്ഞു തൽപാദയുഗേ വണങ്ങിനാർ. (യുഗ്മകം) 48

ആഗതൻ = വന്നവൻ. ഹലായുധൻ = ബലഭദ്രൻ. ഹിതം = ആശ്വാസവചനം. നിരസിച്ചു = തള്ളിക്കളഞ്ഞു. കൗരവൻ = ദുര്യോധനൻ. ബലൻ = ബലഭദ്രൻ. ഹലം = കലപ്പ. കലുക്കി = ഇളക്കി.

സുരാപഗാജലേ (സം) = ഗംഗാജലത്തിൽ. അന്തരേ (സം) = സമയത്ത്. ദുര്യോധനവൃന്ദം = ദുര്യോധനന്റെ സമൂഹം. വിരഞ്ഞു = പാഞ്ഞുചെന്നു. തൽപാദയുഗേ (സം) = ആ ബലഭദ്രന്റെ കാലിണയിൽ.

സാംബനെ ദുര്യോധനൻ ബന്ധനത്തിലാക്കിയ വർത്തമാനം അറിഞ്ഞപ്പോൾ ബലഭദ്രൻ സന്ധിപറയാൻ ചെന്നു. ദുര്യോധനൻ അതിനു വഴങ്ങിയില്ല. അപ്പോൾ ബലഭദ്രൻ കോപിച്ചു കലപ്പകൊണ്ട് കൊളുത്തിവലിച്ച് ഹസ്തിനാപുരം ഗംഗയിലേക്ക മറിച്ചിടാൻ ഭാവിച്ചു.

അപ്പോൾ ദുര്യോധനനും സംഘവും പേടിച്ചു പാഞ്ഞുചെന്നു ബലഭദ്രന്റെ കാക്കൽ വീണുവണങ്ങി.

മുദാ ച സാംബന്നഥ ലക്ഷണാഖ്യയാം
നിജാത്മജാമാശുകൊടുത്തു കൗരവൻ
പ്രസന്നനായമ്പൊടു രോഹിണീസുതൻ
പ്രഗൃഹ്യപുത്രം നിജഗേഹമാപ്പവാൻ. 49

ലക്ഷണാഖ്യ = ലക്ഷണയെന്നു പേരുള്ള. നിജാത്മജാം (സം) = തന്റെ പുത്രിയെ. കൗരവൻ = ദുര്യോധനൻ. പ്രസന്നൻ = സന്തോഷിച്ചവൻ. രോ

ഹിണീസുതൻ = ബലഭദ്രൻ. പ്രഗൃഹ്യ (സം) = സ്വീകരിച്ചിട്ട്. പുത്രം (സം) = പുത്രനെ. നിജഗേഹം = തന്റെ ഗൃഹം. ആപ്പവാൻ = പ്രാപിച്ചു.

ദുര്യോധനൻ ഉടനെ സന്തോഷത്തോടുകൂടി തന്റെ മകളായ ലക്ഷ്മണയെ സാംബനു വിവാഹം കഴിച്ചുകൊടുത്തു. അപ്പോൾ ബലഭദ്രൻ സന്തോഷിച്ച് പുത്രനായ സാംബനേയും കൂട്ടി തന്റെ ഗൃഹത്തിലേക്ക പോന്നു.

ഇനി നാലുശ്ലോകംകൊണ്ട് ഭഗവാന്റെ സൂര്യഗ്രഹണസ്നാനയാത്ര വർണ്ണിക്കുന്നു—

കദാപി സൂര്യഗ്രഹണേ യദൂത്തമൻ
സദാരനായിട്ടു സമന്തപഞ്ചകേ
ഹിരണ്വതീതീർത്ഥജലേ കുളിച്ചുടൻ
ഹിരണ്യദാനം ബഹു ചെയ്തിതാദരാൽ. 50

കദാപി (സം) = ഒരിക്കൽ. സൂര്യഗ്രഹണേ (സം) = സൂര്യഗ്രഹണത്തിൽ. യദൂത്തമൻ = യദുക്കളിൽ — യദുവംശജാതന്മാരിൽ — ഉത്തമൻ = ശ്രേഷ്ഠൻ — കൃഷ്ണൻ. ചന്ദ്രവംശരാജാവായ യയാതിക്ക് ദേവയാനിയിൽ ജനിച്ച പുത്രനാണ് യദു. ആ യദുവിന്റെ വംശത്തിലാണ് കൃഷ്ണൻ ജനിച്ചു്. സദാരൻ = ഭാര്യമാരോടുകൂടിയവൻ. സമന്തപഞ്ചകേ (സം) = സമന്തപഞ്ചകമെന്ന പേരുള്ള. ഹിരണ്വതീതീർത്ഥജലേ (സം) = ഹിരണ്വതി നദിയിലെ തീർത്ഥജലത്തിൽ. ഹിരണ്യദാനം = ധനദാനം. ബഹു = വളരെ. ആദരാൽ (സം) = ഭക്തി ശ്രദ്ധകളോടു കൂടി.

ഒരിക്കൽ കൃഷ്ണൻ സൂര്യഗ്രഹണസമയത്ത് പത്നിമാരോടുകൂടി സമന്തപഞ്ചകമെന്ന പേരുള്ള ഹിരണ്വതി തീർത്ഥത്തിൽ പോയി സ്നാനംചെയ്തു. വളരെ ധനം ദാനം ചെയ്യുകയുണ്ടായി.

തദന്തരേ പാണ്ഡുതനൂജരൈവരും
തദന്തികേ വന്നിതു യാജ്ഞസേനിയും
സ്വാന്തരേ കൌതുകഭാര ഗൌരവാ—
ലുദന്തമോരോന്നുരചെയ്തു മേവിനാർ 51

തദന്തരേ (സം) = ആ അവസരത്തിൽ. പാണ്ഡുതനൂജർ = പാണ്ഡുവിന്റെ പുത്രന്മാർ—ധർമ്മപുത്രാദികൾ. ഐവരും = അഞ്ചുപേരും. തദന്തികേ (സം) = ആ ഭാര്യമാരോടുകൂടിവന്ന കൃഷ്ണന്റെ സമീപത്തിൽ. യാജ്ഞസേനി = യജ്ഞസേനന്റെപുത്രി—പാഞ്ചാലി. സ്വാന്തരേ (സം) = മനസ്സിനുള്ളിൽ. കൌതുക ഭാരഗൌരവാൽ (സം) = വളരെയേറെ കൌതുകത്തോടുകൂടി. ഉദന്തം = കഥ.

ആ അവസരത്തിൽ പാണ്ഡവന്മാരഞ്ചുപേരും പാഞ്ചാലിയും കൃഷ്ണന്റെയും കൃഷ്ണപത്നിമാരുടെയും അടുക്കൽ വന്നു. മനസ്സിൽ വളരെ കൌതുകത്തോടുകൂടി പലകഥകളും പറഞ്ഞിരുന്നു.

കദാപി പാഞ്ചാലി പറഞ്ഞറിഞ്ഞുപോ-
ലുദാരതത്ത്വം മധുവൈരിപത്നിമാർ
മുദാ കുറഞ്ഞൊന്നു വസിച്ചു മാധവൻ
തദാലയം പുക്കിതു വല്ലഭായുതൻ. 52

കദാപി (സം) = ഒരിക്കൽ. ഉദാരതത്ത്വം = ഉദാരനായ കൃഷ്ണന്റെ യഥാർത്ഥമഹത്ത്വം. മധുവൈരിപത്നിമാർ = കൃഷ്ണപത്നിമാർ. മാധവൻ = കൃഷ്ണൻ. തദാ (സം) = അപ്പോൾ. ആലയം = ഗൃഹം. വല്ലഭായുതൻ = ഭാര്യമാരോടുകൂടി.

തമ്മിൽ കഥകൾ പറയുന്നതിനിടയിൽ ഒരിക്കൽ കൃഷ്ണപത്നിമാർ പറഞ്ഞ് പാഞ്ചാലി കൃഷ്ണന്റെ യഥാർത്ഥമഹത്ത്വം മനസ്സിലാക്കുകയുണ്ടായത്രേ. കുറച്ചുനേരം സന്തോഷത്തോടുകൂടി കഴിച്ചുകൂട്ടിയതിനുശേഷം കൃഷ്ണൻ പത്നിമാരോടുകൂടി ഗൃഹത്തിലേക്ക് മടങ്ങി.

ഈ പദ്യം കേട്ടാൽ തോന്നുക, പാഞ്ചാലി പറഞ്ഞ് കൃഷ്ണപത്നിമാർ കൃഷ്ണന്റെ യഥാർത്ഥ മഹത്ത്വം മനസ്സിലാക്കി, പിന്നെ കൃഷ്ണൻ പത്നിമാരോടു കൂടി പാഞ്ചാലിയുടെ ഗൃഹത്തിലേക്ക് ചെന്നു എന്നാണ്. എന്നാൽ ആ അർത്ഥം ഭാഗവത വിരുദ്ധമാണ്.

മുകുന്ദനമ്പാടിയിലങ്ങു ചെന്നതാ-
നകുണ്ഠഗോപീജനകേളിലാളിതൻ
വസിച്ചു മാസത്രിതയം യഥാസുഖം
രസിച്ചഥ ദ്വാരവതീമുപേയിവാൻ 53

മുകുന്ദൻ. അകുണ്ഠഗോപീജനകേളിലാളിതൻ = സന്തോഷിച്ച ഗോപസ്ത്രീകളാൽ വിനോദങ്ങളെക്കൊണ്ട് രസിപ്പിക്കപ്പെട്ടവനായിട്ട്. മാസത്രിതയം = മൂന്നുമാസം. യഥാസുഖം (സം)' = സുഖത്തോടുകൂടി. ദ്വാരവതീം (സം) = ദ്വാരകയിലേക്ക്. ഉപേയിവാൻ (സ)ം = മടങ്ങിച്ചെന്നു.

കൃഷ്ണൻ അമ്പാടിയിൽചെന്ന ഗോപസ്ത്രീകളോടുകൂടി സുഖിച്ചു രസിച്ചു മൂന്നുമാസം താമസിച്ചു. പിന്നെ ദ്വാരകയിലേക്ക് മടങ്ങുകയും ചെയ്തു.

ഇതും ഭാഗവതവിരുദ്ധമാണ്. സമന്തപഞ്ചകതീർത്ഥത്തിൽ ഗ്രഹണസ്നാനത്തിന് ചെന്ന അവസരത്തിൽ കൃഷ്ണൻ ഗോപഗോപീ ജനങ്ങളുമായി കണ്ടുവെന്നും അപ്പോൾ ഗോപസ്ത്രീകൾക്ക ഭഗവാൻ തത്ത്വോപദേശം ചെയ്യുകയുണ്ടായെന്നും ഇതിന് കൃഷ്ണന്റെ അച്ഛൻ വസുദേവൻ അവിടെവെച്ചു യാഗം തുടങ്ങുകയാൽ ഗോപന്മാർ മൂന്നുമാസം കാലം യാദവന്മാരോടു കൂടി അവിടെ സുഖമായി താമസിക്കുകയുണ്ടായെന്നുമാണ് ഭാഗവതത്തിലുള്ളത്.

കുചേലവൃത്തം കഴിഞ്ഞിട്ടാണ് ഈ കഥ ഭാഗവതത്തിൽ വരുന്നത്. നാരായണീയത്തിലെ ക്രമമാണ് ശ്രീകൃഷ്ണചരിതകാരൻ സ്വീകരിച്ചു കാണുന്നത്. നാരായണീയത്തിന്റെ അർത്ഥം തെറ്റിദ്ധരിച്ചതുകൊണ്ടാണ് ഈ വിധം ഭാഗവതവിരോധം ഇവിടെ വന്നുചേർന്നതെന്നു തോന്നുന്നു.

ഇനി എട്ടു ശ്ലോകം കൊണ്ടു ജരാസന്ധവധം വൎണ്ണിക്കുന്നു—

തതോ ജരാസന്ധനരാധിനാഥനാ-
ലതീവ ബന്ധിച്ചുഴലുന്ന ഭൂപരാൽ
നിയുക്തനാം ദൂതനുമേക വാസരേ
വിമുക്തനാം നാരദനും സമായയൗ. 54

തതഃ (സം) = അനന്തരം. ജരാസന്ധനരാധിനാഥനാൽ = ജരാസന്ധരാജാവിനാൽ. അതീവ (സം) = ഏററവും. ബന്ധിച്ചു് = കാരാഗൃഹത്തിലിട്ടടച്ചു്. ഭൂപരാൽ = രാജാക്കന്മാരാൽ. നിയുക്തനാം = നിയോഗിക്കപ്പെട്ട. ഏകവാസരേ (സം) = ഒരു ദിവസത്തിൽ. വിമുക്തനാം = ജീവന്മുക്തനായ. സമായയൗ (സം) = വന്നുചേൎന്നു.

പിന്നെ ഒരു ദിവസം, ജരാസന്ധരാജാവിനാൽ ബന്ധനത്തിലാക്കപ്പെട്ട രാജാക്കന്മാർ പറഞ്ഞയച്ച ഒരു ദൂതനും ജീവന്മുക്തനായി എല്ലാ ദിക്കിലും നടക്കുന്ന നാരദമഹൎഷിയും കൃഷ്ണന്റെ അടുക്കൽ വന്നു ചേൎന്നു.

പറഞ്ഞു ദൂതൻ നൃപസംഘ സങ്കടം
പറഞ്ഞു കുന്തീസുത വാഞ്ഛിതം മുനി
അറിഞ്ഞു രണ്ടും ബത ദേവകീസുതൻ
പറഞ്ഞു 'രണ്ടും ബത ഹേയമല്ലിതു്' 55

നൃപസംഘ സങ്കടം = രാജസമൂഹത്തിന്റെ ദുഃഖം. കുന്തീസുതവാഞ്ഛിതം = രാജസൂയം നടത്തുവാനുള്ള ധൎമ്മപുത്രരുടെ ആഗ്രഹം. മുനി = നാരദമഹൎഷി. ദേവകീസുതൻ = കൃഷ്ണൻ. ഹേയം = ഉപേക്ഷിക്കത്തക്കതു്.

ദൂതൻ രാജാക്കന്മാരുടെ സങ്കടം പറഞ്ഞു. നാരദമഹൎഷി, രാജസൂയയാഗം ചെയ്യാനുള്ള ധൎമ്മപുത്രരുടെ ആഗ്രഹവും. രണ്ടു കാൎയ്യവും അറിഞ്ഞപ്പോൾ കൃഷ്ണൻ പറഞ്ഞു- 'രണ്ടു കാൎയ്യവും എനിക്കു് ഉപേക്ഷിക്കാവുന്നതല്ല.'

'ഹിതം ജരാസന്ധവധം നമുക്കേറെ
ഹിതം പൃഥാനന്ദന രാജസൂയവും.
ഇതാശു രണ്ടും കരണീയമാകയാ-
ലിതൊന്നിനാൽ മററതു കൂടവേ വരും.' 56

ഹിതം = ഇഷ്ടം. പൃഥാനന്ദനൻ = കുന്തീപുത്രൻ. ആശു (സം)= ഉടനെ. കരണീയം = ചെയ്യേണ്ടതു്. ഇതൊന്നിനാൽ = ഇതിലൊന്നു കൊണ്ടു്.

ജരാസന്ധനെ കൊല്ലുന്നതും ധൎമ്മപുത്രൻ രാജസൂയം ചെയ്യുന്നതും എനിക്കിഷ്ടമാണു്. രണ്ടും ചെയ്യണം. ഇതിൽ ഒന്നുകൊണ്ടു് മററതും സാധിക്കാം,

'അതിന്നു ധര്‍മ്മാത്മജ യാഗരക്ഷണേ
കൃതേ ജരാസന്ധ വധം ച സാധയേ'
ഇതി ദ്രുതം നിശ്ചിത ചിത്തനച്യുതന്‍
യുധിഷ്ഠിരന്‍ തന്നുടെ മന്ദിരം യയൗ. 57

ധര്‍മ്മാത്മജ യാഗരക്ഷണേ (സം) = ധര്‍മ്മപുത്രന്റെ യാഗത്തിന്റെ രക്ഷ. കൃതേ (സം) = ചെയ്യപ്പെട്ടപ്പോള്‍. ജരാസന്ധവധം ച (സം) = ജരാസന്ധവധത്തെയും. സാധയേ (സം) = ഞാന്‍ സാധിക്കുന്നുണ്ട്. ഇതി (സം) = ഇപ്രകാരം. നിശ്ചിതചിത്തന്‍ = മനസ്സിലുറച്ചവന്‍. അച്യുതന്‍ = കൃഷ്ണന്‍. യുധിഷ്ഠിരന്‍ തന്നുടെ = ധര്‍മ്മപുത്രന്റെ. മന്ദിരം = ഗൃഹം. യയൗ (സം) = പ്രാപിച്ചു.

അതില്‍ ധര്‍മ്മപുത്രന്റെ യാഗം രക്ഷിക്കുമ്പോള്‍ ജരാസന്ധവധവും ഞാന്‍ സാധിക്കുന്നുണ്ട്". എന്നുറച്ച് കൃഷ്ണന്‍ ധര്‍മ്മപുത്രന്റെ ഗൃഹത്തിലേക്ക് പോയി.

പുരന്ദരപ്രസ്ഥപുരത്തിലെത്തിനാന്‍
മുരാരിദേവന്‍ നിജദാരസംയുതന്‍
തതോഥ താനും ബത ഭീമസേനനും
സിതാശ്വനും മൂവരുമേക ചേതസാ 58
ദ്വിജേന്ദ്രവേഷേണ ഗമിച്ചു മാഗധം
നികേതനം, യുദ്ധമിരന്നു മൂവരും
ക്ഷണം ജരാസന്ധനുമാശു ഭീമനും
രണം തുടങ്ങീ ഗദയാ ഭയങ്കരം 59

പുരന്ദരന്‍ = ഇന്ദ്രന്‍. പുരന്ദരപ്രസ്ഥപുരത്തില്‍ = ഇന്ദ്രപ്രസ്ഥമെന്ന നഗരത്തില്‍. മുരാരിദേവന്‍ = കൃഷ്ണന്‍. നിജദാരസംയുതന്‍ = തന്റെ ഭാര്യമാരോട് കൂടിയവന്‍. താന്‍ = കൃഷ്ണന്‍. സിതാശ്വന്‍ = വെളുത്ത കുതിരകളുള്ളവന്‍ – അര്‍ജ്ജുനന്‍. ഏകചേതസാ (സം) = ഒരേ മനസ്സോട് കൂടി. ദ്വിജേന്ദ്രവേഷേണ (സം) = ബ്രാഹ്മണവേഷത്തോട് കൂടി. മാഗധം നികേതനം = മഗധരാജാവായ ജരാസന്ധന്റെ ഗൃഹം. രണം = യുദ്ധം. ഗദയാ (സം) = ഗദകൊണ്ട്".

കൃഷ്ണന്‍ തന്റെ ഭാര്യമാരോട് കൂടി ഇന്ദ്രപ്രസ്ഥത്തിലെത്തി. അനന്തരം കൃഷ്ണനും ഭീമസേനനും അര്‍ജ്ജുനനും മൂന്നുപേരും ഒന്നിച്ച്" ബ്രാഹ്മണവേഷത്തില്‍ ജരാസന്ധന്റെ രാജധാനിയില്‍ ചെന്നു യുദ്ധഭിക്ഷ ചോദിച്ചു. ഉടനെ ജരാസന്ധനും ഭീമസേനനും തമ്മില്‍ ഗദായുദ്ധം തുടങ്ങുകയും ചെയ്തു.

ഉപേന്ദ്രലീലാകപടോപദിഷ്ട-
മുപായ ലാഭേന സമീരണാത്മജന്‍

രണേജരാസന്ധനുടെ കളേബരം
ക്ഷണേന കീറിഗ്ഗതജീവമാക്കിനാൻ. 60

ഉപേന്ദ്രലീലാകപടോപദിഷ്ടം = കൃഷ്ണൻ കളിയാണെന്ന കളവോടെ ഉപദേശിച്ചത്. ഒരു ഇല ചീന്തിക്കാണിച്ചുകൊടുത്തതെന്നർത്ഥം. ഉപായലാഭേന (സം) = ഉപായം കിട്ടിയതുകൊണ്ട്. സമീരണാത്മജൻ = വായുപുത്രൻ ഭീമൻ. രണേ (സം) = യുദ്ധത്തിൽ. കളേബരം = ശരീരം. ഗതജീവം = ജീവൻ പോയത്.

കൃഷ്ണൻ കളിയായി ഒരു ഇല നടുചീന്തിയിട്ടു കാണിച്ചുകൊടുത്തപ്പോൾ ഭീമൻ ഉപായം മനസ്സിലാക്കി യുദ്ധത്തിൽ ജരാസന്ധന്റെ ശരീരം വേഗത്തിൽ രണ്ടായിക്കീറി നിർജ്ജീവമാക്കി.

കാരാഗൃഹത്തിലുഴലും നൃപസംഘമെല്ലാം
പാരാതെ ബന്ധനമഴിച്ചു പറഞ്ഞയച്ചു.
തൽപുത്രനായ സഹദേവനു നൽകി രാജ്യം
കെല്പോടു പോന്നു പുനരപ്പൊഴുതാത്തമോദം 61

നൃപസംഘം = രാജസമൂഹം. ബന്ധനം = കെട്ട്. തൽപുത്രൻ = ജരാസന്ധന്റെ മകൻ. ആത്തമോദം = സന്തോഷത്തോടുകൂടി.

ജരാസന്ധന്റെ കാരാഗൃഹത്തിൽ കഷ്ടപ്പെട്ടുകഴിയുന്ന രാജാക്കന്മാരെയെല്ലാം കൃഷ്ണൻ കെട്ടഴിച്ചു മോചിപ്പിച്ചു. ജരാസന്ധന്റെ മകനായ സഹദേവന് രാജ്യം കൊടുത്തു. വിജയശ്രീലാളിതനായി സന്തോഷത്തോടുകൂടി മടങ്ങുകയും ചെയ്തു. ഇതുതൊട്ട് നാലു ശ്ലോകത്തിൽ വൃത്തം വസന്തതിലകം.

ഇനി നാലു ശ്ലോകംകൊണ്ട് രാജസൂയവും ശിശുപാലവധവും വർണ്ണിക്കുന്നു—

രാജാധിരാജവരനമ്പൊടു രാജസൂയം
രാജൽപ്രതാപഗുണമാശു തുടർന്നനേരം
രാജീവലോചനമനേകമഹാസഭായാം
പൂജിച്ചു ധർമ്മരതനാകിയ ധർമ്മജന്മാ. 62

രാജാധിരാജവരൻ = ചക്രവർത്തിമാരിൽ ശ്രേഷ്ഠൻ. രാജൽപ്രതാപഗുണം = പ്രതാപഗുണം വർദ്ധിക്കുന്ന വിധത്തിൽ. തുടർന്നനേരം = ആരംഭിച്ചപ്പോൾ. രാജീവലോചനം (സം) = ശ്രീകൃഷ്ണനെ. അനേക മഹാസഭായാം (സം) = വളരെ ജനങ്ങളുള്ള മഹാസഭയിൽ. പൂജിച്ചു = അഗ്രപൂജക്കു വരിച്ചു പൂജിച്ചു. ധർമ്മരതൻ = ധർമ്മതൽപരൻ. ധർമ്മജന്മാ = ധർമ്മപുത്രർ.

ചക്രവർത്തിയായ ധർമ്മപുത്രർ രാജസൂയം കേമമായി നടത്തി. അനേകം പേർ കൂടിയ മഹാസഭയിൽവെച്ച് ശ്രീകൃഷ്ണനെയാണ് അഗ്ര്യപൂജയ്ക്കു സ്വീകരിച്ചു പൂജിച്ചത്.

ശിശുപാലൻ എതിർത്തു—

'ഭൂപാലജാലമിഹ നോക്കിയിരിക്കവേ താൻ
ഗോപാലനോ സമുചിതം വിധിനാഗ്ര്യപൂജ?'
ഇത്ഥം ദുഷിച്ചു ശിശുപാലനടുത്ത നേരം
യുദ്ധം തുടർന്നിതു ധനഞ്ജയനാത്തകോപം. 63

ഭൂപാലജാലം = രാജസമൂഹം. ഗോപാലൻ = മാട്ടിടയൻ. വിധിനാ (സം) = വിധിപ്രകാരം. അഗ്ര്യപൂജ = പ്രധാനപൂജ. ധനഞ്ജയൻ = അർജ്ജുനൻ. ആത്തകോപം = വർദ്ധിച്ച കോപത്തോടുകൂടി.

'രാജാക്കന്മാർ നോക്കിയിരിക്കുമ്പോൾ ഒരു മാട്ടിടയനെ അഗ്ര്യപൂജക്കു സ്വീകരിക്കുന്നതു ശരിയാണോ' എന്നിപ്രകാരം ആക്ഷേപിച്ചു. ശിശുപാലൻ ആക്രമിക്കാൻ ചെന്നപ്പോൾ അർജ്ജുനൻ കോപിച്ചു യുദ്ധത്തിനു മുതിർന്നു.

ചക്രായുധൻ ഝടിതി രോഷകഷായിതാക്ഷൻ
ചക്രേണ ചേദിപതി കണ്ഠതലം മുറിച്ചു.
ജന്മത്രയം ബത കഴിച്ചു ജയൻ തദാനീം
ചെമ്മേ സനാതനജനാർദ്ദനനോടു ചേർന്നു. 64

ചക്രായുധൻ = സുദർശനചക്രം ആയുധമായിട്ടുള്ള കൃഷ്ണൻ. രോഷകഷായിതാക്ഷൻ = കോപം കൊണ്ടു കണ്ണു കലങ്ങിയവൻ. ചക്രേണ (സം) = ചക്രം കൊണ്ട്. ചേദിപതികണ്ഠതലം = ശിശുപാലന്റെ കഴുത്ത്. ജന്മത്രയം = മൂന്നുജന്മം. ഹിരണ്യകശിപു, രാവണൻ, ശിശുപാലൻ എന്നിങ്ങനെ മൂന്നു ജന്മമെന്നർത്ഥം. ജയൻ = ജയനെന്ന പേരായ വൈകുണ്ഠത്തിലെ ദ്വാരപാലൻ. തദാനീം (സം) = അപ്പോൾ. ചെമ്മേ = നേരെ. സനാതനജനാർദ്ദനനോട് = നിത്യനായ വിഷ്ണുവിനോട്.

കൃഷ്ണൻ ഉടനെ കോപത്താൽ കലങ്ങിയ കണ്ണുകളോടെ ചക്രം കൊണ്ട് ശിശുപാലന്റെ കഴുത്തറുത്തു. മുനിമാരുടെ ശാപത്താൽ മൂന്നാമത്തെ ജന്മത്തിലെത്തിയിരുന്ന ജയൻ അപ്പോൾ മഹാവിഷ്ണുവിനോട് ചേർന്നു.

രാജരാജനിഭ ധർമ്മതനൂജൻ
രാജസൂയമഖമൻപൊടു കൃത്വാ
രാജമാനമയനിർമ്മിതമാകും
രാജമണ്ഡപമുപേത്യ വസിച്ചാൻ 65

രാജരാജൻ = രാജാക്കന്മാരുടെ രാജാവായ ചക്രവർത്തി. ധർമ്മതനൂജൻ = ധർമ്മപുത്രൻ. രാജസൂയമഖം = രാജസൂയമെന്ന യാഗം. കൃത്വാ (സം) = ചെയ്തിട്ട്. രാജമാനമയനിർമ്മിതം = ശോഭിക്കുന്നതും മയൻ നിർമ്മിച്ചതുമായ. ഉപേത്യ (സം) = പ്രാപിച്ചിട്ട്.

ചക്രവർത്തിയായ ധർമ്മപുത്രൻ രാജസൂയയാഗം വേണ്ടതുപോലെ ചെയ്തതിനു ശേഷം അസുരശില്പിയായ മയൻ നിർമ്മിച്ച വിശേഷപ്പെട്ട രാജമണ്ഡപത്തിൽ ചെന്നിരുന്നു. വൃത്തം സ്വാഗത.

ഇനി രണ്ടു ശ്ലോകം കൊണ്ട് ദുര്യോധനനു പറ്റിയ സ്ഥലജലഭ്രമം വർണ്ണിക്കുന്നു—

കോമളാകൃതി ജഗൽപതി താനും
ഭീമപാർത്ഥനകുലാദികളെല്ലാം
യാജ്ഞസേനിയുമനേകമനേകം
പ്രാജ്ഞവൃന്ദവുമിരുന്ന സഭായാം 66
ജലസ്ഥലഭ്രാന്തി വരുന്ന ദിക്കിൽ
ജളത്വമേറുന്ന സുയോധനൻ താൻ
തെളിഞ്ഞു വന്നാനവനീർഷ്യയോടെ
ജലത്തിൽ വീണങ്ങു രുഷാ ഗമിച്ചാൻ. 67

കോമളാകൃതി = സുകുമാരശരീരൻ. ജഗൽപ്പതി = ലോകനാഥനായ കൃഷ്ണൻ. ഭീമപാർത്ഥനകുലാദികൾ = ഭീമസേനൻ, അർജ്ജുനൻ, നകുലൻ മുതലായവർ. യാജ്ഞസേനി = പാഞ്ചാലി. പ്രാജ്ഞവൃന്ദം = പണ്ഡിതസമൂഹം. ഇരുന്ന = ഉള്ള. സഭായാം (സം) = സഭയിൽ. ജലസ്ഥലഭ്രാന്തി = വെള്ളമുള്ള ദിക്കിൽ വെള്ളമില്ലെന്നും ഇല്ലാത്ത ദിക്കിൽ വെള്ളമുണ്ടെന്നും തോന്നൽ. ജളത്വം = ബുദ്ധിഹീനത. തെളിഞ്ഞ് = അഹങ്കാരത്തോടു കൂടി. ഈർഷ്യയോടെ = അസൂയയോടു കൂടി. രുഷാ (സം) = കോപത്തോടുകൂടി. ഗമിച്ചാൻ = പോയി.

ശ്രീകൃഷ്ണൻ, ഭീമൻ, അർജ്ജുനൻ, നകുലൻ, സഹദേവൻ, പാഞ്ചാലി, വേറെ വളരെ വളരെ പണ്ഡിതന്മാർ ഇവരെല്ലാം ഇരിക്കുന്ന സഭയിൽ അഹങ്കാരത്തോടും അസൂയയോടും കൂടി ബുദ്ധിഹീനനായ ദുര്യോധനൻ വന്നു സ്ഥലജലഭ്രമം നിമിത്തം വെള്ളത്തിൽ വീണു. കോപിച്ചു മടങ്ങിപ്പോവുകയും ചെയ്തു.

വൃത്തം, ആദ്യത്തെ ശ്ലോകത്തിൽ സ്വാഗത, രണ്ടാമത്തേതിൽ ഉപേന്ദ്രവജ്ര.

ഇനി മൂന്നു ശ്ലോകം കൊണ്ടു് സാല്വന്റെയും ദന്തവക്ത്രന്റെയും വധം വർണ്ണിക്കുന്നു—

അക്കാലം സാല്വഭൂപൻ പുരരിപുഭജനം
ചെയ്തു സൌഭം വിമാനം
ലബ്ധ്വാ യുദ്ധായ ചെന്നാൻ മധുരിപുനഗരേ
ഭൂരിസൈന്യങ്ങളോടെ
പ്രദ്യുമ്നൻ താനെതിർത്തമ്പൊടു പടനടുവിൽ
കൊന്നു തന്മന്ത്രിരാജം
യുദ്ധം സാല്വേന ചെയ്താനിരുപതു ദിവസം
സപ്ത ഭൂയശ്ച ദിനാനി. 68

അക്കാലം = കൃഷ്ണൻ രാജസൂയത്തിനു പോയി ഇന്ദ്രപ്രസ്ഥത്തിലായിരുന്ന കാലത്തു്. സാല്വഭൂപൻ = സാല്വനെന്ന രാജാവു്. പുരരിപുഭജനം = ശിവഭജനം. സൌഭം വിമാനം = സൌഭമെന്ന പേരായ വിമാനത്തെ. ലബ്ധ്വാ (സം) = ലഭിച്ചിട്ടു്. യുദ്ധായ (സം) = യുദ്ധത്തിനു്. മധുരിപുനഗരേ (സം) = കൃഷ്ണന്റെ നഗരത്തിൽ — ദ്വാരകാപുരിയിൽ. ഭൂരിസൈന്യങ്ങളോടെ = വളരെ സൈന്യങ്ങളോടുകൂടി. തന്മന്ത്രിരാജം (സം) = സാല്വന്റെ മന്ത്രിമാരിൽ ശ്രേഷ്ഠനായ ദ്യുമാനെ. സാല്വേന (സ) = സാല്വനോടുകൂടി. സപ്ത = ഏഴ്. ഭൂയഃ (സം) = പിന്നെയും. ദിനാനി (സം) = ദിവസങ്ങൾ.

കൃഷ്ണൻ ഇന്ദ്രപ്രസ്ഥത്തിലായിരുന്ന കാലത്തു് സാല്വരാജാവു് ശിവനെ സേവിച്ചു് സൌഭമെന്നൊരു വിമാനം സമ്പാദിച്ചു് വളരെ സൈന്യങ്ങളോടു കൂടി ദ്വാരകാപുരിയിൽ യുദ്ധത്തിനു ചെന്നു. അപ്പോൾ കൃഷ്ണപുത്രനായ പ്രദ്യുമ്നൻ എതിരിട്ടു യുദ്ധം ചെയ്തു് സാല്വന്റെ മന്ത്രിയായ ദ്യുമാനെ വധിച്ചു. ആ യുദ്ധം അങ്ങനെ ഇരുപത്തേഴു ദിവസം നീണ്ടുനിന്നു. വൃത്തം സ്രഗ്ദ്ധര.

കാലേസ്മിൻ നീലവാസസ്സഹിതനഹിതമാ-
തംഗസംഹാരസിംഹോ
ലീലാഗോപാലരൂപീ മുരരിപു തരസാ
വന്നു യുദ്ധം തുടങ്ങീ
ഭിത്വാ സൌഭംവിമാനം ജലനിധിയിലെറി-
ഞ്ഞാശു ചക്രേണ ചക്രീ
ഹത്വാ സാല്വക്ഷിതീശം തദനു തദനുഗം
സൈന്യവും ജന്യഭൂമൌ. 69

അസ്മിൻ കാലേ (സം) = ആ സമയത്തു്. നീലവാസസ്സഹിതൻ = ബലഭദ്രനോടുകൂടെ. അഹിതമാതംഗസംഹാരസിംഹം (സം) = ശത്രുക്കളാകുന്ന ആനകളെ സംഹരിക്കുന്നതിൽ സിംഹമായിട്ടുള്ള. ശത്രുക്കളെ ആനകളാക്കിയതുകൊണ്ടു് കൃഷ്ണനെ സിംഹമാക്കി. അങ്ങനെ ഒരു രൂപകം മറ്റൊരു രൂപകത്തിനു കാരണമാവുകയാൽ അലങ്കാരം പരമ്പരിത രൂപകം. ലീലാഗോപാല രൂപി (സം) = കളിയായി ഗോപന്റെ രൂപം ധരിച്ചവൻ. മുരരിപു = കൃഷ്ണൻ. ഭിത്വാ (സം) = തച്ചുതകർത്തിട്ടു്. ജലനിധിയിൽ = സമുദ്രത്തിൽ. ചക്രേണ (സം) = ചക്രംകൊണ്ടു്. ചക്രീ(സം) = കൃഷ്ണൻ. ഹത്വാ (സം) = കൊന്നിട്ടു്. സാല്വക്ഷിതീശം (സം) = സാല്വരാജാവിനെ. തദനുഗം (സം) = ആ സാല്വന്റെ കൂടെയുണ്ടായിരുന്ന. ജന്യഭൂമൌ = യുദ്ധഭൂമിയിൽ.

ശത്രുക്കളാകുന്ന ആനകളെ സംഹരിക്കുന്ന കാര്യത്തിൽ സിംഹമായിട്ടുള്ള, ഗോപവേഷധരനായ കൃഷ്ണൻ, ആ കാലത്തു് ബലഭദ്രനോടുകൂടെ വേഗത്തിൽ വന്നു യുദ്ധം തുടങ്ങി. സൌഭവിമാനം തച്ചുതകർത്തു സമുദ്രത്തിൽ വീഴ്ത്തി. ചക്രംകൊണ്ടു സാല്വനെക്കൊന്നു. തുടർന്ന് അവന്റെ ഒപ്പമുണ്ടായിരുന്ന സൈന്യത്തെയും കൊന്നു. വൃത്തം സ്രഗ്ദ്ധര.

നില്ലുന്നേരത്തടുത്താനതിപരുഷരുഷാ-
ക്രാന്തനാം ദന്തവക്ത്രൻ
വിക്രാന്ത്യാ തംച പഞ്ചാനനമിവ ഗദയാ
കൊന്നടൻ നന്ദജന്മാ
ക്ഷിപ്രം ജന്മത്രയാന്തേ വിജയമപി നിജം
ധാമ നീത്വാ തദാനീം
വിപ്രാദീൻ പാലയിത്വാ സുഖമിഹനഗരേ
മേവിനാൻ ദേവദേവൻ. 70

അതിപരുഷരുഷാക്രാന്തൻ = അതിഘോരമായ കോപത്താൽ ആക്രമിക്കപ്പെട്ടവൻ. വിക്രാന്ത്യാ (സം) = പരാക്രമംകൊണ്ടു്. പഞ്ചാനനം ഇവ തംച (സം) = സിംഹത്തെപ്പോലെയുള്ള അവനെയും. ഗദയാ (സം) ഗദകൊണ്ടു്. നന്ദജന്മാ (സ) = കൃഷ്ണൻ. ക്ഷിപ്രം = വേഗത്തിൽ. ജന്മത്രയാന്തേ (സം) = മൂന്നു ജന്മങ്ങളുടെ അവസാനത്തിൽ. കുംഭകർണ്ണൻ, ഹിരണ്യാക്ഷൻ, ദന്തവക്ത്രൻ എന്നിങ്ങനെയുള്ള മൂന്നു ജന്മങ്ങളുടെ അവസാനത്തിലെന്നർത്ഥം. വിജയം അപി (സം) = വിജയനെന്ന വൈകുണ്ഠത്തിലെ ദ്വാരപാലകനെയും. നിജം ധാമ നീത്വാ (സം) = തന്റെ വാസസ്ഥലത്തേക്ക് അയച്ചിട്ടു്. വൈകുണ്ഠത്തിലേക്ക് അയച്ചിട്ടെന്നർത്ഥം. വധിച്ചിട്ടെന്നു ഭാവം. തദാനീം (സം) = അപ്പോൾ. വിപ്രാദീൻ (സം) = ബ്രാഹ്മണൻ മുതലായവരെ. പാലയിത്വാ (സം) = രക്ഷിച്ചിട്ടു്. ഇഹനഗരേ (സം) = ഈ ദ്വാരകാപുരിയിൽ. ദേവദേവൻ = ദേവന്മാരുടെയും ദേവൻ.

ദേവന്മാരുടെയും ദേവനായ കൃഷ്ണൻ സാല്വനെ കൊന്നുനില്ക്കുന്ന സമയത്ത് ദന്തവക്ത്രൻ വല്ലാതെ കോപിച്ചടുത്തു. പരാക്രമംകൊണ്ട് സിംഹത്തെപ്പോലുള്ള ആ ദന്തവക്ത്രനെ ഗദകൊണ്ടടിച്ചു കൊന്നു. അങ്ങനെ മൂന്നു ജന്മം കഴിഞ്ഞപ്പോൾ വിജയനെന്ന ദ്വാരപാലകനെയും വൈകുണ്ഠത്തിലേക്കയച്ചു. ബ്രാഹ്മണാദികളെ രക്ഷിച്ച് ആ ദ്വാരകാപുരിയിൽ സുഖമായി പാർക്കുകയും ചെയ്തു.

ഇനി ഒരു ശ്ലോകം കൊണ്ട് ഭഗവദ്ദൂതകഥ സംഗ്രഹിക്കുന്നു—

കൃഷ്ണാകേശാംബരാകർഷണ വിഷമദശാ-
    ബന്ധവൻ സിന്ധുശായീ
കൃഷ്ണൻ വൃഷ്ണിപ്രവീരൻ പുനരപിച പതി-
    മൂന്നു വർഷാവസാനേ
ദൂതോ ഭൂത്വാ കുരൂണാം പുരി കുരുസുതനോ-
    ടുക്തയുക്തി പ്രസംഗാൽ
ജാതക്രോധം ധരിച്ചാനരി പടപടലീ-
    നാശകം വിശ്വരൂപം 71

കൃഷ്ണാകേശാംബരാകർഷണവിഷമദശാബന്ധവൻ = പാഞ്ചാലിയുടെ തലമുടിയും ഉടുപുടവയും പിടിച്ചുവലിച്ച ആപൽഘട്ടത്തിൽ ബന്ധുവായിട്ടുള്ളവൻ. ദുശ്ശാസനൻ രാജസഭയിൽവെച്ച് പാഞ്ചാലിയെ വസ്ത്രാക്ഷേപം ചെയ്തപ്പോൾ വസ്ത്രം അവസാനിക്കാതാക്കി സഹായിച്ചവനെന്നർത്ഥം. സിന്ധുശായീ (സം) = സമുദ്രത്തിൽ കിടന്നുറങ്ങുന്നവൻ. പാലാഴിയിൽ അനന്തന്റെമേൽ ശയിക്കുന്നവനെന്നർത്ഥം. വൃഷ്ണിപ്രവീരൻ = വൃഷ്ണികുലത്തിൽ ശ്രേഷ്ഠനായിട്ടുള്ളവൻ. പുനഃ അപിച (സം) = പിന്നെയും. പതിമൂന്നു വർഷാവസാനേ (സം) = പതിമൂന്നു കൊല്ലം കഴിഞ്ഞപ്പോൾ. പാണ്ഡവന്മാരുടെ പന്ത്രണ്ടു കൊല്ലത്തെ വനവാസവും ഒരു കൊല്ലത്തെ അജ്ഞാതവാസവും കഴിഞ്ഞപ്പോളെന്നർത്ഥം. ദൂതഃ ഭൂത്വാ (സം) = ദൂതൻ ആയിട്ട്. കുരൂണാം പുരി (സം) = കൌരവന്മാരുടെ പുരിയിൽ. ഹസ്തിനാപുരത്തിലെന്നർത്ഥം. കുരുസുതനോട് = ദുര്യോധനനോട്. ഉക്തയുക്തി പ്രസംഗാൽ (സം) = പറഞ്ഞ യുക്തികളെ പിന്തുടർന്ന്. ജാതക്രോധം = കോപം ജനിച്ച്. അരിപടപടലീനാശകം = ശത്രുപ്പടക്കൂട്ടം നശിപ്പിക്കുന്ന. വിശ്വരൂപം = ലോകമെല്ലാം താൻ തന്നെയാണെന്നു ബോധ്യപ്പെടുത്തുന്ന രൂപം.

ദുര്യോധനൻ പാഞ്ചാലിയുടെ വസ്ത്രാക്ഷേപം ചെയ്തപ്പോൾ വസ്ത്രം അവസാനിക്കാതാക്കി സഹായിച്ച, പാലാഴിയിൽ പള്ളികൊള്ളുന്ന, വൃഷ്ണിവംശശ്രേഷ്ഠനായ കൃഷ്ണൻ, പാണ്ഡവന്മാരുടെ പന്ത്രണ്ടുകൊല്ലത്തെ വനവാസവും ഒരു കൊല്ലത്തെ അജ്ഞാതവാസവും കഴിഞ്ഞപ്പോൾ പാണ്ഡവരുടെ ദൂതനായി ഹസ്തിനാപുരത്തിൽച്ചെന്നു യുക്തികൾ പറഞ്ഞതിനെത്തുടർന്ന് കോപിച്ച് ശത്രുസൈന്യസമൂഹത്തെ നശിപ്പിക്കാൻ കരുത്തുള്ള വിശ്വരൂപം കാണിച്ചു. വൃത്തം സ്രഗ്ദ്ധര.

ഘോരേ ഭാരതസംഗരേ വിജയനാം
    വീരന്റെ തേരിൽസ്സദാ
ചാരുത്വം കലരുന്ന സാരഥിപദം
    കൈക്കൊണ്ടു ചക്രായുധൻ
ഭീഷ്മദ്രോണകൃപാദികൾക്കു നിതരാം
    മോക്ഷം കൊടുത്തീടിനാൻ
ഭീമാരാതി വിനാശനേന ധരണീ-
    ഭാരം ചുരുക്കീടിനാൻ. 72

ഘോരേ ഭാരത സംഗരേ (സം) = ഭയങ്കരമായ ഭാരതയുദ്ധത്തിൽ. വിജയൻ = അർജ്ജുനൻ. സദാ (സം) = എല്ലായ്പ്പോഴും. ചാരുത്വം = മനോഹരത. സാരഥിപദം = തേർ തെളിക്കുന്ന ജോലി. ചക്രായുധൻ കൃഷ്ണൻ. ഭീഷ്മദ്രോണകൃപാദികൾക്കു = ഭീഷ്മൻ, ദ്രോണൻ, കൃപൻ മുതലായവർക്കു. മോക്ഷം = സംസാരബന്ധമോചനം. ഭീമാരാതി വിനാശനേന (സം) = ഭയങ്കരന്മാരായ ശത്രുക്കളെ നശിപ്പിച്ചിട്ട്. ധരണീഭാരം = ഭൂമിയുടെ ഭാരം.

ഭയങ്കരമായ ഭാരതയുദ്ധത്തിൽ കൃഷ്ണൻ അർജ്ജുനന്റെ തേർ തെളിച്ചുകൊണ്ട് ഭീഷ്മൻ, ദ്രോണൻ, കൃപൻ, മുതലായവർക്കു മോക്ഷം നൽകി. (ഭീഷ്മനും ദ്രോണനും യുദ്ധത്തിൽ മരിച്ചു. കൃപൻ യുദ്ധത്തിൽ മരിച്ചിട്ടില്ല. കൃപനു മോക്ഷം നൽകിയെന്നതിനു ചിരഞ്ജീവിയും ജീവന്മുക്തനുമാക്കി എന്നർത്ഥം പറയേണ്ടിവരും.) വലിയ ശത്രുക്കളെ നശിപ്പിച്ച് ഭൂമിയുടെ ഭാരം കുറക്കുകയും ചെയ്തു. വൃത്തം ശാർദ്ദൂലവിക്രീഡിതം.

ഇനി രണ്ടു ശ്ലോകം കൊണ്ട് ബലഭദ്രന്റെ തീർത്ഥയാത്രയും. പിന്നെ ആറു ശ്ലോകം കൊണ്ട് ഉത്തരാഗർഭരക്ഷണവും വർണ്ണിക്കുന്നു—

യുദ്ധാരംഭേ പുറപ്പെട്ടിതു മുസലധരൻ
    തീർത്ഥസേവാർത്ഥമപ്പോൾ
ഗത്വാ തന്നൈമിശാഖ്യം വനമൃഷികളുടെ
    വന്ദനം ചെയ്തു ഭക്ത്യാ
കണ്ടപ്പോളങ്ങനുത്ഥായിനമധികരുഷാ
    സൂതനെക്കൊന്നു വേഗാ-
ലുണ്ടായീതാർദ്രഭാവം പുനരപി ച തദീ-
    യാത്മജം സൂതനാക്കി. 73

യുദ്ധാരംഭേ (സം) = ഭാരതയുദ്ധത്തിന്റെ തുടക്കത്തിൽ. മുസലധരൻ = ബലഭദ്രൻ. തീർത്ഥസേവാർത്ഥം = പുണ്യതീർത്ഥങ്ങൾ സേവിക്കാൻ. തൻ നൈമിശാഖ്യം വനം ഗത്വാ (സം) = പ്രസിദ്ധമായ നൈമിശമെന്ന വനത്തിൽ. ഗത്വാ = ചെന്നിട്ട്. ഭക്ത്യാ (സം) = ഭക്തിയോടുകൂടി. അനുത്ഥായിനം (സം) = എഴുന്നേൽക്കാത്ത (സൂതനെ എന്നതിന്റെ വിശേഷ

ണം) അധികതഷാ (സം) = ഏററവും കോപത്തോടു കൂടി. ആർദ്രഭാവം = ദയ. അപിച പുനഃ (സം) = മാത്രമല്ല, പിന്നെ. തദീയാത്മജം (സം) = ആ സൂതന്റെ പുത്രനെ.

ഭാരതയുദ്ധത്തിന്റെ ആരംഭത്തിൽ ബലഭദ്രൻ തീർത്ഥയാത്രക്കു പോയി നൈമിശാരണ്യത്തിൽച്ചെന്നു് മഹർഷിമാരെ ഭക്തിയോടുകൂടി വന്ദിച്ചു. പുരാണ പ്രവക്താവായ സൂതൻ തന്നെക്കണ്ടപ്പോൾ എഴുന്നേററില്ലെന്നുകണ്ടു് കോപിച്ചു് ആ സൂതനെക്കൊന്നു. ഉടനെതന്നെ ദയതോന്നി ആ മൃതനായ സൂതന്റെ മകനെ സൂതനാക്കുകയും ചെയ്തു. വൃത്തം സ്രഗ്ദ്ധര.

വല്ലലാസുരവധവും കുരുക്ഷേത്രത്തിലേക്കുള്ള തിരിച്ചുവരവും വർണ്ണിക്കുന്നു—

നിത്യംവന്നു മഖംമുടക്കിന മഹാ
ദുഷ്ടാശയം നിഷ്ഠുരം
ഹത്വാ പർവ്വണി വല്ലലാസുരവരം
യാഗം പുനഃപാലയൻ
കാവേരീം ച സരസ്വതീം ച യമുനാം
ഗംഗാം ച ഗോദാവരീം
സേവിച്ചമ്പൊടു പുണ്യവാനഥ കുരു–
ക്ഷേത്രം നിജം പ്രാപ്തവാൻ. 74

പർവ്വണി (സം) = വാവുദിവസം. മഹാദുഷ്ടാശയം നിഷ്ഠുരം വല്ലലാസുരവരം ഹത്വാ (സം) = വലിയ ദുർബ്ബുദ്ധിയും കഠോരപ്രവൃത്തികൾ ചെയ്യുന്നവനുമായ വല്ലലാസുരനെ കൊന്നിട്ടു്. പുനഃയാഗം പാലയൻ (സം) = പിന്നെ യാഗത്തെ രക്ഷിച്ചിട്ടു്. കാവേരീംച സരസ്വതീംച യമുനാംഗംഗാം ഗോദാവരീംച (സം) = കാവേരിയെയും സരസ്വതീനദിയെയും കാളിന്ദിയെയും ഗംഗയെയും ഗോദാവരിയെയും. പുണ്യവാൻ = പുണ്യം നേടിയവൻ. അഥനിജം കുരുക്ഷേത്രം പ്രാപ്തവാൻ (സം) = അനന്തരം തന്റെ കുരുക്ഷേത്രത്തിലെത്തി.

പതിവായും വാവുദിവസം വന്നു യാഗം മുടക്കുന്ന ദുഷ്ടനായ വല്ലലാസുരനെക്കൊന്നു യാഗം രക്ഷിച്ചിട്ടു് കാവേരി, സരസ്വതി, കാളിന്ദി, ഗംഗ, ഗോദാവരി എന്ന പുണ്യതീർത്ഥങ്ങളെല്ലാം സേവിച്ചു് പുണ്യം സമ്പാദിച്ചിട്ടു് തന്റെ കുരുക്ഷേത്രത്തിലെത്തി. വൃത്തം ശാർദ്ദൂലവിക്രീഡിതം.

തൽക്കാലം ഭീമദുര്യോധനഘനസമരം
കണ്ടഹോ രണ്ടുപേർക്കും
ചൊൽക്കീഴില്ലെന്നറിച്ചമ്പൊടു സപദിയയൌ
ദ്വാരകാം സീരപാണിഃ
യുദ്ധേ തസ്മിൻ സമാപ്തേ ഗുരുതരപരുഷ–
ദ്രോണപുത്രാസ്ത്രവഹ്നി–
പ്രധ്വംസത്തിന്നു ഭക്തപ്രിയനഥ ഭഗവാ–
നുത്തരാഗർഭമാപൽ. 75

തൽക്കാലം = ആ സമയത്ത്. ഭീമദുര്യോധനഘനസമരം = ഭീമസേനനും ദുര്യോധനനും തമ്മിലുള്ള ഘോരയുദ്ധം. ചൊൽക്കീഴ് = പറഞ്ഞ വാക്ക് അനുസരിക്കുന്ന സ്വഭാവം. യയൗ (സം) = പോയി. ദ്വാരകാം = ദ്വാരകയിലേക്ക്. സീരപാണിഃ (സം) = ബലഭദ്രൻ. തസ്മിൻ യുദ്ധേ സമാപ്തേ (സം) = ആ യുദ്ധം കഴിഞ്ഞപ്പോൾ. ദ്രുതതരപരുഷദ്രോണപുത്രാസ്ത്രവഹ്നിപ്രധ്വംസനത്തിന്ന് = ഏറ്റവും ശക്തികൂടിയ, ഘോരമായ, അശ്വത്ഥാമാവിന്റെ അസ്ത്രാഗ്നി കെടുക്കുവാൻ. ഭക്തപ്രിയൻ = ഭക്തന്മാരിൽ അനുകമ്പയുള്ള. ഭഗവാൻ = കൃഷ്ണൻ. ഉത്തരാഗർഭം ആപൽ (സം) = ഉത്തരയുടെ ഗർഭത്തിൽ പ്രവേശിച്ചു.

ആ സമയത്ത് ഭീമനും ദുര്യോധനനും തമ്മിൽ ഘോരമായി യുദ്ധം ചെയ്യുന്നതുകണ്ട്, രണ്ടാളും പറഞ്ഞാൽ കേൾക്കില്ലെന്ന് തീർച്ചപ്പെടുത്തി ഉടനെ ബലഭദ്രൻ ദ്വാരകയിലേക്ക് പോന്നു. ആ യുദ്ധം കഴിഞ്ഞതിന്നുശേഷം പാണ്ഡവന്മാരുടെ വംശം നശിപ്പിക്കുവാൻവേണ്ടി അശ്വത്ഥാമാവയച്ച ഘോരമായ ആഗ്നേയാസ്ത്രം നശിപ്പിക്കുവാൻ ഭക്തപ്രിയനായ കൃഷ്ണൻ ഉത്തരയുടെ ഗർഭത്തിൽ പ്രവേശിച്ചു. വൃത്തം സ്രഗ്ദ്ധര.

പതിനൊന്നാം സർഗ്ഗം ഉപസംഹരിക്കുന്നു—

ബ്രഹ്മൈക്യം പ്രവേശിച്ചിതു ബത മതിമാ-
നാശു ഗാംഗാതനൂജൻ
സ്വീയാന്തം ഹന്ത സാധിച്ചിതു സകലമലം
ധർമ്മവാൻ ധർമ്മജന്മാ
സാധിപ്പിച്ചു മുകുന്ദൻ പുനരവനമുഖാ
തത്ര മൂന്നശ്വമേധം
സാധുശ്രീദ്വാരകായാംപുരി പരമസുഖം
മേവിനാൻ കേവലാത്മാ. 76

മതിമാൻ = ബുദ്ധിമാൻ. ഗാംഗാതനൂജൻ = ഭീഷ്മർ. സ്വീയാന്തം = തീർമാനം. സാധിച്ചിതു = നേടി. അലം (സം) = പൂർണ്ണമായി. ധർമ്മവാൻ ധർമ്മജന്മാ (സം) = പുണ്യവാനായ ധർമ്മപുത്രൻ. മുകുന്ദൻ = കൃഷ്ണൻ. തത്ര (സം) = അവിടെ. സാധു = വേണ്ടുംവണ്ണം. ശ്രീദ്വാരകായാംപുരി (സം) = ദ്വാരകാപുരിയിൽ. കേവലാത്മാ (സം) = ബ്രഹ്മസ്വരൂപൻ.

ഭീഷ്മർ (ഉത്തരായണം വന്നപ്പോൾ) ബ്രഹ്മൈക്യം പ്രാപിച്ചു. ബുദ്ധിമാനായ ധർമ്മപുത്രൻ, താൻ വിചാരിച്ച കാര്യമെല്ലാം തികച്ചും സാധിച്ചു. കൃഷ്ണൻ ധർമ്മപുത്രർക്ക് മൂന്ന് അശ്വമേധയാഗം ചെയ്യാൻ സംഗതി വരുത്തി. ബ്രഹ്മസ്വരൂപനായ കൃഷ്ണൻ ദ്വാരകാപുരിയിൽ സുഖമായി പാർക്കുകയും ചെയ്തു.

ഭീഷ്മർക്ക മോക്ഷം നൽകി എന്നു മുമ്പു പറഞ്ഞെങ്കിലും അമ്പത്താറുദിവസം ശരശയനത്തിൽ കിടന്നതിന്നുശേഷം ഉത്തരായണം വന്നിട്ടേ ആ സ്വച്ഛന്ദമൃത്യുവായ ഭീഷ്മർ ബ്രഹ്മൈക്യം — മോക്ഷം — പ്രാപിക്കുന്നുള്ളൂ. വൃത്തം സ്രഗ്ദ്ധര.

പതിനൊന്നാംസർഗ്ഗം കഴിഞ്ഞു.

# പന്ത്രണ്ടാം സർഗ്ഗം

കുചേലവൃത്തം കഥ തുടരുന്നു.

സ്വചേഷ്ടിതംകൊണ്ടു ജഗൽ പ്രസിദ്ധൻ
കുചേലനെന്നുള്ളൊരു ഭൂമിദേവൻ
വശിത്വമുൾക്കൊണ്ടു മഹാദരിദ്രൻ
വസിച്ചു സാന്ദീപനി വാസദേശേ. 1

സ്വചേഷ്ടിതം കൊണ്ട് = നല്ല പ്രവൃത്തികൊണ്ട്. ജഗൽപ്രസിദ്ധൻ = ലോകങ്ങളിൽ പ്രസിദ്ധിയുള്ളവൻ. ഭൂമിദേവൻ = ബ്രാഹ്മണൻ. വശിത്വം = ജിതേന്ദ്രിയത്വം. സാന്ദീപനി വാസദേശേ = (സം) സാന്ദീപനി മഹർഷി പാർക്കുന്ന ദിക്കിൽ.

നല്ല പ്രവൃത്തികൾകൊണ്ടു ലോകപ്രസിദ്ധനും മഹാ ദരിദ്രനുമായ കുചേലനെന്ന ബ്രാഹ്മണൻ, ഇന്ദ്രിയങ്ങളെയും മനസ്സിനെയും ജയിച്ച് വിഷയാസക്തി കൂടാതെ സാന്ദീപനി മഹർഷിയുടെ നാട്ടിൽ പാർത്തിരുന്നു. ഈ സർഗ്ഗത്തിൽ വൃത്തം ഉപേന്ദ്രവജ്ര. ആദ്യത്തെ അക്ഷരം ഗുരുവായ ഇന്ദ്രവജ്രയും രണ്ടും കലർന്ന ഉപജാതിയും അപൂർവ്വമായി കാണാം.

കുചേലപത്നി കുചേലനോട് ആവലാതി പറയുന്നു—

വിശപ്പുകൊണ്ടേറ്റു തളർന്നുമേവും
ശിശുക്കളെക്കണ്ടു വിഷാദമോടേ
വല്ലഭനാം ഭൂസുരനോടു ചൊന്നാ-
ളശങ്കിതം ഭൂസുരധർമ്മപത്നി. 2

ശിശുക്കളെ = കുട്ടികളെ. വിഷാദമോടെ = സങ്കടത്തോടുകൂടി. ഭൂസുരനോട് = ബ്രാഹ്മണനോട്. കുചേലനോടെന്നർത്ഥം. അശങ്കിതം = ശങ്കകൂടാതെ. ഭൂസുരപത്നി = കുചേലപത്നി.

വിശന്നു തളർന്ന കുട്ടികളെക്കൊണ്ടു സങ്കടം സഹിക്കവയ്യാതായിട്ട് കുചേലപത്നി ഗുണവാനായ തന്റെ ഭർത്താവിനോടു പറഞ്ഞു. കുചേലനു മക്കളുണ്ടെന്ന് ഭാഗവതത്തിലും നാരായണീയത്തിലുമില്ല. എഴുത്തച്ഛൻ ഭാഗവതം കിളിപ്പാട്ടിൽ ഒരു മകനുണ്ടെന്നു സൂചിപ്പിച്ചിട്ടുണ്ട്.

ഇനി ഏഴു ശ്ലോകം കുചേലപത്നിയുടെ വാക്കാണ്—

ദരിദ്രനെന്നാകിലുമത്രമാത്രം
കരത്തിലില്ലാത്ത ജനം ചുരുക്കം

ധരിക്ക നീ നാഥ! നമുക്കിദാനീ-
മൊരിക്കലപ്പീക്ക ഉപായമില്ല.'' 3

അത്രമാത്രം = കുറച്ചുവല്ലതും. കരത്തിൽ = കയ്യിൽ. ഇദാനീം (സം) = ഇപ്പോൾ. അപ്പീക്ക് = ക്ഷണത്തിന്. ഉപായം = വഴി.

ദരിദ്രനാണെങ്കിലും കുറച്ചു വല്ലതും കയ്യിലില്ലാത്ത ആൾ കുറവാണ്. എന്നാൽ ഭർത്താവേ! അതു മനസ്സിലാക്കണം. നമുക്ക് ഇപ്പോൾ ഒരിക്കൽ ക്ഷണത്തിനുപോലും വഴിയില്ല.

''ഇല്ലങ്ങളിൽച്ചെന്നു നടന്നിരന്നാ-
ലില്ലെന്നു ചൊല്ലുന്ന ജനങ്ങളേറും.
അല്ലെങ്കിലാഴക്കരി നൽകുമപ്പോ-
ളെല്ലെങ്കിൽ ഉഴക്കതു മന്തിനേരം'' 4

ആഴക്ക് = അരക്കാൽ നാഴി. ഉഴക്ക് = ഉഴക്കാൽനാഴി.

അടുത്തുള്ള ഇല്ലങ്ങളിൽ ചെന്നു ചോദിച്ചാൽ 'ഇല്ല' എന്നു പറയുന്നവരാണ് അധികവും. അല്ലെങ്കിൽ അപ്പോൾ ആഴക്ക് അരി തരും. നെല്ലാണെങ്കിൽ ഉഴക്കാൽനാഴി തരും. അതും സന്ധ്യക്കേ തരികയുള്ളൂ. ഇതിൽ വൃത്തം ഇന്ദ്രവജ്ര.

''ഉഴക്കു ചോർകൊണ്ടൊരു വാസരാന്തം
കഴിക്കുമഞ്ചാറു ജനങ്ങളിപ്പോൾ
കിഴക്കുദിക്കും പൊഴുതാത്മജന്മാർ
കഴൽക്കുകെട്ടി കരയുന്നു കാന്ത!'' 5

ഉഴക്ക് = കാൽനാഴി. വാസരാന്തം = ദിവസം മുഴുവൻ. ഉദിക്കും പൊഴുത് = ഉദിക്കുമ്പോൾ. ആത്മജന്മാർ = മക്കൾ. കഴൽക്ക് = കാലിന്മേൽ.

ഭർത്താവേ! ഇപ്പോൾ അഞ്ചാറാളുകൾ ഉഴക്ക് ചോറുകൊണ്ട് ഒരു ദിവസം മുഴുവൻ കഴിച്ചുകൂട്ടുകയാണ്. പിറ്റേ ദിവസം രാവിലെ സൂര്യൻ കിഴക്ക് ഉദിക്കുമ്പോഴേക്കും കുട്ടികൾ എന്റെ കാലിന്മേൽ കെട്ടിപ്പിടിച്ച് കരയുകയാണ്.

''മറ്റുള്ളതെപ്പാത്രമെടുത്തുവിറ്റും
കൊറ്റിന്നു നൽകുന്നു ഗൃഹസ്ഥരെല്ലാം
മുറ്റും വെണ്ണങ്ങികളെപ്പലത്താ-
നൊട്ടും മനസ്സില്ല മഹീസുരേന്ദ്ര!'' 6

എപ്പേരും = എല്ലാം. കൊററിന്ന് = ഭക്ഷണത്തിന്ന്. ഏററം = തീരെ. മഹീസുരേന്ദ്ര = ബ്രാഹ്മണശ്രേഷ്ഠ!

ഗൃഹസ്ഥന്മാരെല്ലാം മററുള്ളതെല്ലാമെടുത്തു വിററിട്ടും കുട്ടികൾക്ക ഭക്ഷണത്തിന്ന കൊടുക്കുന്നു. ബ്രാഹ്മണശ്രേഷ്ഠ! അങ്ങക്ക് ഉണ്ണികളെപ്പററി യാതൊന്നും മനസ്സില്ല. വൃത്തം ഇന്ദ്രവജ്ര.

''അപേക്ഷയുള്ളോരു ജനത്തിനെല്ലാ-
മുപേക്ഷ കൂടാതെ കൊടുക്കുമീശൻ
മനക്കുരുന്നിൽ കനിവുള്ള കൃഷ്ണൻ
നിനക്കു പണ്ടേ സഖിയെന്നു കേൾപ്പൂ.'' 7

ഉപേക്ഷ = മടി. ഈശൻ = നാഥൻ. കനിവ് = ദയ. സഖി = ചങ്ങാതി.

അപേക്ഷിക്കുന്ന ആളുകൾക്കെല്ലാം മടികൂടാതെ കൊടുക്കുന്ന പ്രഭുവും മനസ്സിന്ന ദയയുള്ളവനുമായ കൃഷ്ണൻ പണ്ടുതന്നെ അങ്ങയുടെ ചങ്ങാതിയാണെന്ന് കേട്ടിട്ടുണ്ട്.

''വിവാഹമീരെട്ടുസഹസ്രമെട്ടും
വിധിക്കുചേരും പടി ചെയ്തവൻപോൽ
അവക്കുവേണ്ടുന്ന വിഭൂതിയെല്ലാ-
മവൻ കൊടുക്കുന്നു നിരന്തരം പോൽ.'' 8

ഈരെട്ടു സഹസ്രം = പതിനാറായിരം. വിഭൂതി = ഐശ്വര്യം. നിരന്തരം = ഇടവിടാതെ.

കൃഷ്ണൻ വിധിപ്രകാരം പതിനാറായിരത്തെട്ടു വിവാഹം ചെയ്തിട്ടുള്ള ആളാണത്രെ. അവക്കു വേണ്ടുന്ന ഐശ്വര്യമെല്ലാം അദ്ദേഹം മുടങ്ങാതെ കൊടുക്കുന്നുണ്ടത്രെ.

''ഗമിക്ക നീ ചെന്നിഹ കണ്ടുപോന്നാൽ
നമുക്കു വേണ്ടുന്നതു നൽകുമല്ലോ.
രമക്കു ചേതോഹരനായ കാന്തൻ
ക്ഷമിക്കുമോ നമ്മുടെ ദീനഭാവം.'' 9

രമക്ക് = ലക്ഷ്മീദേവിക്ക്. ചേതോഹരൻ = മനോഹരൻ. ഇഷ്ടപ്പെട്ടവനെന്നർത്ഥം. കാന്തൻ = ഭർത്താവ്. ദീനഭാവം = സങ്കടം. ദാരിദ്ര്യദുഃഖമെന്നർത്ഥം.

അങ്ങ് പോകൂ. അവിടെ ചെന്നു കണ്ടുപോന്നാൽ നമുക്ക് വേണ്ടതു തരും. ലക്ഷ്മീദേവിക്ക് ഇഷ്ടപ്പെട്ട ഭർത്താവായ കൃഷ്ണൻ നമ്മുടെ ദാരിദ്ര്യദുഃഖം പൊറുക്കുകയില്ല.

കുചേലൻ പത്നിയോടു മറുപടി പറയുന്നു—

അനന്തരം ബ്രാഹ്മണനേവമൂചേ
''ധനം തരും ദേവനനന്തരൂപൻ
അനർത്ഥമൂലം ധനമെന്നു കല്പി–
ച്ചെനിക്കതിങ്കൽ കൊതിയില്ല ബാലേ!'' 10

ഏവം (സം) = ഇപ്രകാരം. ഊചേ (സം) = പറഞ്ഞു. അനന്തരൂപൻ = അവസാനമില്ലാത്തത്ര ശരീരങ്ങൾ ഉള്ളവൻ. പല രൂപത്തിലും അവതരിച്ചിട്ടുള്ളവനെന്നർത്ഥം. അനർത്ഥമൂലം = ആപത്തുകൾക്കു കാരണം. കല്പിച്ച് = നിശ്ചയിച്ച്. വിചാരിച്ചിട്ടെന്നർത്ഥം.

പിന്നെ കുചേലൻ ഇങ്ങനെ പറഞ്ഞു – ''പല അവതാരങ്ങളും സ്വീകരിച്ചിട്ടുള്ള ഭഗവാൻ ധനം തരും. എന്നാൽ കുട്ടീ ധനം ആപത്തുകൾക്ക് കാരണമാണെന്നു വിചാരിച്ചിട്ട് എനിക്ക് അതിൽ ആഗ്രഹം തോന്നുന്നില്ല.

ഇനി മൂന്നു ശ്ലോകവുംകൂടി കുചേലന്റെ മറുപടിയാണ്—

''ധനിക്കു ശത്രുക്കളസംഖ്യമുണ്ടാം
മനക്കതന്നിൽ ഭയമേറ്റമുണ്ടാം
തനിക്കലംഭാവവുമില്ല പിന്നെ–
ക്കനക്കവേ കൈതവമേറ്റമുണ്ടാം.'' 11

ധനിക്ക് = ധനമുള്ളവന്. അലംഭാവം = മതിയെന്ന വിചാരം. കൈതവം = കളവ്.

പണമുള്ളവന്ന് വളരെ ശത്രുക്കളുണ്ടാവും മനസ്സിൽ ഏറ്റവും ഭയമുണ്ടാവും. ധനം മതി എന്ന തോന്നൽ തീരെ ഉണ്ടാവില്ല. കള്ളത്തരവും വളരെ വർദ്ധിക്കും.

''കഷ്ടിച്ചു കൃത്യം കഴിയുന്നവന്നും
ഭക്ഷിക്ക മുട്ടാതെ വസിപ്പവന്നും
കെട്ടിദ്ധനം നേടിയിരിപ്പവന്നും
പെട്ടെന്നു തുല്യം ഖലുവൃത്തിദുഃഖം.'' 12

കൃത്യം = ആവശ്യം. ഭക്ഷിക്ക് = ഭക്ഷണത്തിന്. വൃത്തിദുഃഖം = ജീവിതക്ലേശം.

കഷ്ടിച്ച് ആവശ്യം നിറവേറ്റാൻ കഴിയുന്ന ആൾക്കും, ഭക്ഷണത്തിനു മുടക്കംവരാതെ കഴിഞ്ഞുകൂടുന്ന ആൾക്കും ധനം നേടി കെട്ടിയിരിപ്പുള്ള ആൾക്കും ജീവിതക്ലേശം ഒരുപോലെയാണ്. വൃത്തം ഇന്ദ്രവജ്ര.

''എന്നാകിലും ഞാനഥ ചെന്നുപോരാം
തന്നാകിലോ ഞാനതു കൊണ്ടുപോരാം
നന്ദാത്മജൻ തന്റെ മുഖാരവിന്ദം
മന്ദസ്മിതാർദ്രം ബത കണ്ടുപോരാം.'' 13

മുഖാരവിന്ദം = താമരപ്പൂപോലുള്ള മുഖം. മന്ദസ്മിതാർദ്രം = പുഞ്ചിരി പരന്നത്.

എന്നാലും ഞാൻ ചെന്നു പോരാം. തന്നാലോ, അതു ഞാൻ കൊണ്ടു വരാം. എന്തായാലും പുഞ്ചിരി പരന്ന കൃഷ്ണന്റെ മുഖാരവിന്ദം സന്തോഷത്തോടെ കണ്ടുവരാം. വൃത്തം ഇന്ദ്രവജ്ര.

കുചേലപത്നി കാഴ്ചവിൽ കൊടുത്തയയ്ക്കുന്നു—

കനിഞ്ഞുവിപ്രൻ പറയും ദശായാം
തുനിഞ്ഞുവക്കററു മുഷിഞ്ഞ വസ്ത്രേ
ഉഴക്കവിൽക്കട്ടു വരിഞ്ഞുകെട്ടി—
ക്കഴൽക്കുകമ്പിട്ടു കൊടുത്തയച്ചാൾ. 14

കനിഞ്ഞ് = ദയയോടുകൂടി. വിപ്രൻ = ബ്രാഹ്മണൻ. കുചേലനെന്നർത്ഥം. ദശായാം (സം) = സമയത്ത്. തുനിഞ്ഞ് = കീറി. വസ്ത്രേ (സം) = വസ്ത്രത്തിൽ. അവിൽക്കട്ടു = കട്ടയായ-നല്ലപോലെ ഇടിയാത്ത-അവിൽ. കഴൽക്ക് = കാൽക്കൽ

കുചേലൻ ദയയോടുകൂടി ഇങ്ങനെ പറഞ്ഞപ്പോൾ കുചേലപത്നി, കീറി വക്കുപൊട്ടിയ മുഷിഞ്ഞവസ്ത്രത്തിൽ ഉഴക്ക് അവിൽ കിഴികെട്ടി കാൽക്കൽ നമസ്കരിച്ചു ഭർത്താവിന്റെ കയ്യിൽ കൊടുത്തയച്ചു.

കുചേലൻ ചെല്ലുന്നതുകണ്ട് കൃഷ്ണൻ എതിരേറ്റു സ്വീകരിക്കുന്നു—

മുദാഗമിച്ചാശു കുചേലവിപ്രൻ
മുകുന്ദഗേഹത്തിനകത്തുപുക്കാൻ
വരുന്നുകണ്ടംബുജനേത്രനപ്പോൾ
കരംപിടിച്ചങ്ങരികത്തിരുത്തി. 15

ആശു (സം) = വേഗത്തിൽ. മുകുന്ദഗേഹത്തിന് = കൃഷ്ണഗൃഹത്തിന്റെ. ദ്വാരകാപുരിയുടെ എന്നർത്ഥം. അംബുജനേത്രൻ = കൃഷ്ണൻ. കരം = കയ്യ്.

കുചേലൻ സന്തോഷത്തോടുകൂടി വേഗത്തിൽ പോയി ദ്വാരകാപുരിയിലെത്തി. കുചേലൻ വരുന്നതു കണ്ടപ്പോൾ കൃഷ്ണൻ എതിരേറ്റു കൂട്ടിക്കൊണ്ടുപോയി തന്റെ സിംഹാസനത്തിൽ ഒപ്പം പിടിച്ചിരുത്തി.

കൃഷ്ണൻ കുചേലനെ സൽക്കരിക്കുന്നു—

കൃതാർഘ്യപാദ്യാദിക പൂജനാന്തേ
കൃതാർത്ഥനായി സ്തുതിചെയ്തു വിപ്രൻ
തദന്തികേ രുക്മിണി താലവൃന്ത-
മാദായ വീശി ശ്രമമസ്യ തീർത്താൾ. 16

കൃതാർഘ്യപാദ്യാദികപൂജനാന്തേ (സം) = അർഘ്യപാദ്യാദികൾകൊണ്ട് പൂജചെയ്തു കഴിഞ്ഞപ്പോൾ. കൃതാർത്ഥൻ = സന്തോഷിച്ചവൻ. തദന്തികേ (സം) = ആ കുചേലന്റെ അടുക്കൽ. താലവൃന്തം = വിശറി. ആദായ (സം) = എടുത്തിട്ട്. ശ്രമം = യാത്രാശ്രമംകൊണ്ടുള്ള ക്ഷീണം.

കൃഷ്ണൻ അർഘ്യപാദ്യാദികളായ പൂജാദ്രവ്യങ്ങൾകൊണ്ട് പൂജിച്ചപ്പോൾ കുചേലൻ സന്തോഷിച്ച് സ്തുതിച്ചു. രുക്മിണി കുചേലന്റെ അടുക്കൽ ചെന്ന് വിശറിയെടുത്തു വീശി ക്ഷീണംതീർത്തു.

കൃഷ്ണൻ കുചേലനോട് പഴയ കഥകൾ പറയുന്നു—

അശേഷനാഥൻ ദ്വിജനോടനേകം
വിശേഷമന്പോടരുൾചെയ്തു മോദാൽ
''പുരാ ഗുരൂണാം നികടേ നിവാസം
ധരാസുരാധീശ! മറന്നിതോ നീ.'' 17

അശേഷനാഥൻ = കൃഷ്ണൻ. ദ്വിജനോട് = കുചേലബ്രാഹ്മണനോട്. വിശേഷം = വർത്തമാനം. പുരാ (സം) = പണ്ട്. ഗുരൂണാം (സം) = ഗുരുക്കളുടെ. നികടേ (സം) = സമീപത്തിൽ. ധരാസുരാധീശ = ബ്രാഹ്മണശ്രേഷ്ഠ!

കൃഷ്ണൻ കുചേലനോട് സന്തോഷത്തോടുകൂടി പല വർത്തമാനങ്ങളും പറഞ്ഞു. പണ്ട് ഗുരുവായ സാന്ദീപനിമഹർഷിയുടെ അടുക്കൽ നാം പാർത്തിരുന്നത്, ബ്രാഹ്മണശ്രേഷ്ഠ! അങ്ങു മറന്നുവോ?

കൃഷ്ണൻ പഴയ കഥ തുടരുന്നു—

''മഹാവനേ നാം വിറകിന്നുപോയി-
ട്ടഹോ മഹാവൃഷ്ടി ചൊരിഞ്ഞനേരം
നനഞ്ഞശേഷം വഴിയുംപിഴച്ചു-
ങ്ങനേകനേരം വലയും ദശായാം 18
തിരഞ്ഞുഴന്നുള്ളി മഹാമുനീന്ദ്രൻ
വിരഞ്ഞു നമ്മെപ്പഥി കണ്ടനേരം
അനുഗ്രഹിച്ചു വിവിധപ്രകാരം
മനസ്സിലുണ്ടോ തവ ഭൂസുരേന്ദ്ര!'' 19

മഹാവനേ (സം) = കൊടും കാട്ടിൽ. മഹാവൃഷ്ടി = പെരുമഴ. സമായം (സം) = സമയത്ത്. വിരഞ്ഞു = വേഗത്തിൽ. പഥി (സം) = വഴിയിൽ. തവ (സം) = നിന്റെ, ഭൂസുരേന്ദ്ര = ബ്രാഹ്മണശ്രേഷ്ഠ.

കൊടുംകാട്ടിൽ നാം വിറകിനുപോയിട്ട് പെരുമഴ പെയ്തപ്പോൾ ആകെ നനഞ്ഞു് വഴിപിഴച്ചു് വളരെ നേരം വിഷമിച്ചപ്പോൾ മഹർഷി തിരഞ്ഞുവന്നു. വഴിയിൽ നമ്മളെക്കണ്ടപ്പോൾ വേഗത്തിൽ പലതരം അനുഗ്രഹങ്ങൾ തരികയുമുണ്ടായല്ലോ. ബ്രാഹ്മണശ്രേഷ്ഠ! അങ്ങയ്ക്ക് അതു് ഓർമ്മയുണ്ടോ?

കൃഷ്ണൻ അവിൽ വാങ്ങിത്തിന്നുന്നു—

മുഷിഞ്ഞ വസ്ത്രാൽ പൃഥുകം പിടിച്ചു-
അഴിച്ചു ഭക്ഷിച്ചിതു വാസുദേവൻ
രണ്ടാമതും മുഷ്ടി പിടിച്ച നേരം
തണ്ടാരിൽ മാതാശു കരം പിടിച്ചാൾ. 20

വസ്ത്രാൽ (സം) = വസ്ത്രത്തിൽനിന്ന്. പൃഥുകം = അവിൽ. മുഷ്ടി = പിടി. തണ്ടാരിൽ മാതു് = ലക്ഷ്മീദേവി. രുഗ്മിണിയെന്നർത്ഥം. കരം = കയ്യ്.

കൃഷ്ണൻ മുഷിഞ്ഞ വസ്ത്രത്തിൽക്കെട്ടിയ അവിൽക്കിഴി പിടിച്ചു വാങ്ങി അതഴിച്ചു് ഒരു പിടി അവിൽ വാരിത്തിന്നു. രണ്ടാമതു് ഒരു പിടികൂടി എടുത്തപ്പോൾ രുഗ്മിണി കൈ പിടിച്ചു തടഞ്ഞു. വൃത്തം ഉപജാതി.

കുചേലൻ അന്നവിടെ പാർത്തു് പിറ്റേ ദിവസം മടങ്ങുന്നു—

അത്താഴമുണ്ടമ്പൊടു കൃഷ്ണനോടെ
ചിത്താനുകൂലം സുഖമേ വസിച്ചാൻ.
അന്യേദ്യുരുത്ഥായ ച യാത്ര ചൊല്ലി-
ധന്യൻ ഗമിച്ചാനഥനേ കുചേലൻ. 21

ചിത്താനുകൂലം = മനസ്സിനിണക്കത്തോടുകൂടി. അന്യേദ്യുഃ (സം) = പിറ്റേ ദിവസം. ഉത്ഥായ (സം) = എഴുന്നേറ്റ്. ധന്യൻ = പുണ്യവാൻ.

കുചേലൻ കൃഷ്ണനോടുകൂടി രാത്രി ഭക്ഷണംകഴിച്ചു് സുഖമായി താമസിച്ചു. പിറ്റേദിവസം എഴുന്നേറ്റ് യാത്രപറഞ്ഞു മടങ്ങുകയും ചെയ്തു. വൃത്തം ഇന്ദ്രവജ്ര.

മടങ്ങുമ്പോൾ കുചേലൻ വിചാരിക്കുന്നു—

''മുരാരിയോടർത്ഥമിരന്നതാകിൽ
തരാതിരിക്കില്ലവനത്രമാത്രം
പറഞ്ഞുമോദിച്ചു വസിക്കയാൽഞാൻ
മറന്നുപോയെൻ ഗൃഹിണീനിയോഗം.'' 22

മുരാരിയോട് = കൃഷ്ണനോട്. അർത്ഥം = ധനം. അല്പമാത്രം = കുറച്ചുവല്ലതും. മോദിച്ച് = സന്തോഷിച്ച്. ഗൃഹിണീനിയോഗം = പത്നി പറഞ്ഞേല്പിച്ചത്. ധനം ചോദിക്കേണ്ടുന്ന കാര്യമെന്നർത്ഥം.

കൃഷ്ണനോട് ധനം ചോദിച്ചാൽ കുറച്ചു വല്ലതും തരാതിരിക്കില്ല. വർത്തമാനങ്ങൾ പറഞ്ഞു സന്തോഷിച്ച് ഇരുന്നതുകൊണ്ട് പത്നി പറഞ്ഞേല്പിച്ച കാര്യം ഞാൻ മറന്നുപോയി.

‘‘അങ്ങനെയില്ലത്തെ വിശേഷമൊന്നു-
മെന്നോടു ചോദിച്ചതുമില്ല കൃഷ്ണൻ.
ബന്ധം വരുത്താതെ പറഞ്ഞുകൊണ്ടാ-
ലെന്തൊന്നതോന്നും ഭഗവാനുമുള്ളിൽ.’’ 23

ആ സമയത്ത് എൻ്റെ ഗൃഹത്തിലെ വർത്തമാനമൊന്നും കൃഷ്ണൻ ചോദിച്ചതുമില്ല. കാരണമുണ്ടാക്കാതെ പറഞ്ഞാൽ ഭഗവാനും മനസ്സിൽ എന്തുതോന്നും. വൃത്തം ഇന്ദ്രവജ്ര.

എന്തൊന്നു ഞാനിങ്ങനെയങ്ങു ചെന്നാ-
ലന്തർജ്ജനത്തോടുരചെയ്ക വേണ്ടൂ.
ഓർത്തീല ഞാനക്കഥ, കഷ്ട, മെന്നെ-
പ്പാർത്തങ്ങിരിക്കുന്നു കുടുംബമെല്ലാം. 24

ഞാൻ ഇങ്ങനെ വെറുംകയ്യോടെ ഗൃഹത്തിൽ ചെന്നാൽ പത്നിയോട് എന്താണ് പറയുക? അക്കാര്യം ഞാൻ വിചാരിച്ചില്ല. കഷ്ടം! കുടുംബത്തിലുള്ളവരെല്ലാം എന്നെ കാത്തിരിക്കയാണ്. വൃത്തം ഇന്ദ്രവജ്ര.

കുചേലൻ ഗോപുരവും ഭവനങ്ങളും കാണുന്നു—

ഇത്യാദി ചിന്തിച്ചു നടക്കുമപ്പോ-
ളത്യുന്നതം ഗോപുരമങ്ങു കണ്ടാൻ
ഉത്തുംഗസൗധം മണിപത്മരാഗം
മുത്തും വിളങ്ങും ഭവനങ്ങൾ കണ്ടാൻ. 25

ഉത്തുംഗസൗധം = ഉയർന്ന വെണ്മാടം. മണി = മാണിക്യം. പത്മരാഗം = പത്മരാഗരത്നം.

കുചേലൻ ഇങ്ങനെ ഓരോന്നു വിചാരിച്ചു നടക്കുമ്പോൾ ഏറ്റവും ഉയരമുള്ള ഗോപുരം കണ്ടു. ഉയർന്ന വെണ്മാടവും മാണിക്യം, പത്മരാഗം, മുത്ത് ഇവ മിന്നിത്തിളങ്ങുന്ന ഭവനങ്ങളും കണ്ടു.

ഉദ്യാനാദികളും കാണുന്നു—

ഉദ്യാനവും ചത്വരമാപണാളീ-
വീഥ്യന്വിത സ്വർണ്ണഗൃഹങ്ങൾ കണ്ടാൻ

അട്ടാലനൃത്താലയരത്നവാപീ-
ഘട്ടങ്ങളും ഭംഗിയിലത്രകണ്ടാൻ. 26

ഉദ്യാനം = പൂന്തോട്ടം. ചത്വരം = മുറ്റം. ആപണാളി വിദ്യോതിത സൗധഗൃഹങ്ങൾ = അങ്ങാടിത്തെരുവുകളിൽ ശോഭിക്കുന്ന സൗധഭവനങ്ങൾ. അട്ടാലനൃത്താലയ രത്നവാപീഘട്ടങ്ങൾ = അട്ടാലം, (മേത്തരം ഗൃഹം) നൃത്തഗൃഹം, രത്നക്കുളക്കടവ് എന്നിവ.

പൂന്തോട്ടം, മുറ്റം, അങ്ങാടിത്തെരുവുകളിൽ ശോഭിക്കുന്ന സൗധഗൃഹങ്ങൾ എന്നിവ കണ്ടു. അട്ടാലം, നൃത്തഗൃഹം, രത്നക്കുളക്കടവ് എന്നിവയും ഭംഗിയിൽ കണ്ടു.

ഗോപുരാദികൾ കണ്ടപ്പോൾ കുചേലൻ വിചാരിക്കുന്നു—

''മാർഗ്ഗഭ്രമംകൊണ്ടിഹ വന്നിതോ ഞാൻ
സ്വർഗ്ഗത്തിനൊക്കും ഗൃഹമാരുടേവാൻ
എന്നല്ലഹോ നല്ലൊരു സുന്ദരാംഗി
നന്നായലംകൃത്യ വരുന്നു ദൂരാൽ.'' 27

മാർഗ്ഗഭ്രമം = വഴിതെറ്റിപ്പോകൽ. വാൻ = ചോദ്യം കാണിക്കുന്ന അവ്യയം. അലംകൃത്യ (സം) = അലങ്കരിച്ചിട്ട്. ദൂരാൽ (സം) = ദൂരത്തുനിന്ന്.

ഞാൻ വഴി തെറ്റീട്ട് ഇവിടെ വന്നുചേർന്നതാണോ സ്വർഗ്ഗംപോലുള്ള ഈ ഗൃഹം ആരുടെയാണാവോ? മാത്രമല്ല, നല്ലൊരു സുന്ദരി ഇതാ നന്നായി അലങ്കാരങ്ങൾ ധരിച്ച് ദൂരത്തുനിന്നു വരുന്നു. വൃത്തം ഇന്ദ്രവജ്ര.

കുചേലന്റെ വിചാരം തുടരുന്നു—

''ഹാഹന്ത കൃഷ്ണാ! മമ ഭാര്യതാനോ
ഗേഹത്തിൽനിന്നാമുദമോടു വരുന്നു?
കിമിന്ദ്രജാലം, മമ മോഹമോ വാൻ?
നമാമി ഗോവിന്ദ, മുകുന്ദ, വിഷ്ണോ!'' 28

ഹാഹന്ത (സം) = അത്ഭുതമത്ഭുതം. മമ (സം) = എന്റെ. ഗേഹത്തിൽനിന്ന് — ഗൃഹത്തിൽനിന്ന്. ഇന്ദ്രജാലം കിം (സം) ഇന്ദ്രജാലമാണോ? മോഹം = ബുദ്ധിഭ്രമം. നമാമി (സം) = ഞാൻ നമസ്കരിക്കുന്നു.

കൃഷ്ണാ! അത്ഭുതമത്ഭുതം. എന്റെ ഭാര്യതന്നെയാണോ ഗൃഹത്തിൽ നിന്നു സന്തോഷത്തോടുകൂടി വരുന്നത്. ഇത് ഇന്ദ്രജാലമാണോ? അതോ എന്റെ ബുദ്ധിഭ്രമമോ? ഗോവിന്ദ, മുകുന്ദ, വിഷ്ണുഭഗവാനേ! ഞാൻ നമസ്കരിക്കുന്നു. വൃത്തം ഉപജാതി.

''ഉണ്ടായി താപം മമ കണ്ടതെല്ലാം
തണ്ടാരിൽമാതിൻ കണവന്റെ ലീല

മിണ്ടാതെ തന്നൊരു വിഭൂതിയെല്ലാം
കണ്ടാലുമാശ്ചര്യമഹോ വിചിത്രം.'' 29

തത്ത്വം = പരമാർത്ഥം. മേ (സം) = എനിക്ക് തണ്ടാരിൽ കണവന്റെ = ലക്ഷ്മീവല്ലഭനായ കൃഷ്ണന്റെ. ലീല = കളി. വിഭൂതി = ഐശ്വര്യം.

എനിക്ക് പരമാർത്ഥം മനസ്സിലായി. ഇക്കണ്ടതെല്ലാം ലക്ഷ്മീവല്ലഭന്റെ കളിയാണ്. ഒന്നും പറയാതെ തന്ന ഈ ഐശ്വര്യം കണ്ടാൽ അത്യത്ഭുതം തോന്നുന്നു.

കുചേലൻ സുഖമായി അവിടെ കഴിഞ്ഞുകൂടുന്നു—

ഇത്ഥം പ്രസാദിച്ചു പുരം പ്രവേശി-
ച്ചത്യന്തമോദം നിജഭാര്യയോടും
തത്ത്വാവബോധാദതി സക്തി ഹീനൻ
നിത്യം രമിച്ചു ഭവനേ കുചേലൻ. 30

ഇത്ഥം (സം) = ഇപ്രകാരം. അത്യന്തമോദം = ഏറ്റവും സന്തോഷത്തോടുകൂടി. തത്ത്വാവബോധാൽ (സം) = എല്ലാം ഈശ്വരന്റെ കളിയാണെന്നുള്ള പരമാർത്ഥം അറിയുകയാൽ. അതിസക്തിഹീനൻ = വിഷയങ്ങളിൽ അത്യാഗ്രഹം കൂടാതെ. ഭവനേ (സം) = ഗൃഹത്തിൽ.

കുചേലൻ ഇപ്രകാരം വിചാരിച്ചു സന്തോഷിച്ച് ആ ഗൃഹത്തിൽ പ്രവേശിച്ച്, എല്ലാം ഈശ്വരലീലയാണെന്നുള്ള പരമാർത്ഥമറിയുകയാൽ വിഷയങ്ങളിൽ അധികം ആസക്തികൂടാതെ തന്റെ പത്നിയോടുകൂടെ ഗൃഹത്തിൽ സുഖമായി വസിച്ചു കഴിഞ്ഞുകൂടി. വൃത്തം ഇന്ദ്രവജ്ര.

ദേവകിയുടെ ആവശ്യപ്രകാരം കൃഷ്ണൻ, മുമ്പു കംസൻ കൊന്ന ആറു മക്കളെയും കൊണ്ടുവന്നു കാട്ടിക്കൊടുക്കുന്നു—

പീതാംബരൻ ദേവകിതൻ നിദേശാൽ
പാതാളമാസാദ്യ കുമാരഷൾക്കം
കംസേന പൂർവ്വം നിഹതം മഹാത്മാ
കൊണ്ടന്നു കാട്ടി സ്വപദം നയിച്ചാൻ. 31

പീതാംബരൻ = കൃഷ്ണൻ. നിദേശാൽ (സം) = വാക്കിനാൽ. പാതാളം ആസാദ്യ (സം) = പാതാളത്തിൽ ചെന്നിട്ട്. കംസേന പൂർവ്വം നിഹതം കുമാരഷൾക്കം (സം) = കംസൻ മുമ്പു കൊന്ന ആറു ഉണ്ണികളെ. സ്വപദം = തന്റെ സ്ഥാനം. വൈകുണ്ഠമെന്നർത്ഥം.

മഹാത്മാവായ കൃഷ്ണൻ, ദേവകിയുടെ ആവശ്യമനുസരിച്ച് പാതാളത്തിൽച്ചെന്ന്, കംസൻ മുമ്പുകൊന്ന ആറു മക്കളെയും കൊണ്ടുവന്ന് കാട്ടിക്കൊടുത്ത് വൈകുണ്ഠത്തിലെത്തിച്ചു. വൃത്തം ഇന്ദ്രവജ്ര.

ഇനി മൂന്നു ശ്ലോകം കൊണ്ടു് മിഥിലാപുരിയിലെ രാജാവിനേയും ഒരു ബ്രാഹ്മണനെയും അനുഗ്രഹിച്ച കഥ സംഗ്രഹിക്കുന്നു—

മഹീപതീന്ദ്രൻ ബഹുലാശ്വനെന്നും
മഹീസുരേന്ദ്രൻ ശ്രുതദേവനെന്നും.
ആ രണ്ടുപേർക്കും ബത മുക്തി നൽകാൻ
നാരായണൻ താൻ മിഥിലാം പ്രപേദേ. 32

മഹീപതീന്ദ്രൻ = രാജശ്രേഷ്ഠൻ. മഹീസുരേന്ദ്രൻ = ബ്രാഹ്മണശ്രേഷ്ഠൻ. മുക്തി = മോക്ഷം, മിഥിലാം പ്രപേദേ (സം) = മിഥിലാപുരിയിലേക്കു ചെന്നു.

ബഹുലാശ്വനെന്നൊരു രാജാവുമുണ്ടു്, ശ്രുതദേവനെന്നൊരു ബ്രാഹ്മണനുമുണ്ടു്, അവർ രണ്ടുപേർക്കും മോക്ഷം നൽകാൻ വേണ്ടി കൃഷ്ണൻ മിഥിലാപുരിയിലേക്കു ചെന്നു. വൃത്തം ഉപജാതി.

രണ്ടായ് ചമഞ്ഞങ്ങൊരു വാസുദേവൻ
രണ്ടേടവും ചെന്നഥ പൂജവാങ്ങി
പാലാജ്യഭോജ്യാദികമേകഗേഹേ
മൂലാംബുപത്രാദികമന്യഗേഹേ. 33

പാലാജ്യഭോജ്യാദികം = പാലു്, നെയ്യു്, ഭക്ഷണസാധനം മുതലായതു്. ഏകഗേഹേ (സം) = ഒരാളുടെ ഗൃഹത്തിൽ. മൂലാംബുപത്രാദികം = കിഴങ്ങു്, വെള്ളം, ഇലക്കറി മുതലായതു്. അന്യഗേഹേ (സം) = മറ്റൊരാളുടെ ഗൃഹത്തിൽ.

കൃഷ്ണൻ രണ്ടു രൂപം ധരിച്ചു് രണ്ടു ഗൃഹത്തിലും ചെന്നു സൽക്കാരം സ്വീകരിച്ചു. ഒരാളുടെ ഗൃഹത്തിൽ പാലും നെയ്യും മറ്റു ഭക്ഷണപദാർത്ഥങ്ങളുമുണ്ടായിരുന്നു. മറ്റാളുടെ ഗൃഹത്തിൽ കിഴങ്ങു്, വെള്ളം, ഇലക്കറി മുതലായതേ ഉണ്ടായിരുന്നുള്ളു. വൃത്തം ഇന്ദ്രവജ്ര.

സമം പ്രസാദിച്ചു വരം കൊടുത്താ-
നമന്ദമാനന്ദമവർക്ക ദേവൻ
അമോഘചിന്താമണി മുക്തിഭാജാം
പ്രമോദവാൻ ദ്വാരവതീമയാസീൽ. 34

സമം = ഒരുപോലെ. അമന്ദം = അനല്പം. അമോഘചിന്താമണി = മോഘമില്ലാത്ത - നിഷ്ഫലമാവാത്ത, മഹനീയമായ — ചിന്താരത്നം. അഭീഷ്ടമെല്ലാം നൽകുന്ന വിശേഷപ്പെട്ട ചിന്താരത്നമെന്നർത്ഥം. മുക്തിഭാജാം (സം) = മുക്തിയുള്ളവർക്കു്. പ്രമോദവാൻ ദ്വാരവതീം അയാസീൽ = സന്തോഷത്തോടുകൂടി ദ്വാരകയിലേക്കു പോയി.

ഒരു വിധത്തിൽ സൽക്കരിച്ച ആ ബഹുലാശ്വനും ശ്രുതദേവനും കൃഷ്ണൻ ഒരു പോലെ പ്രസാദിച്ച് പരമാനന്ദരൂപമായ മോക്ഷം വരം കൊടുത്തു. ചിന്താമണിപോലെ ഭക്തന്മാർ വേണ്ടതെല്ലാം നൽകുന്ന കൃഷ്ണൻ സന്തോഷത്തോടുകൂടി ദ്വാരകയിലേക്കു മടങ്ങുകയും ചെയ്തു.

ഇനി ഈ സർഗ്ഗം കഴിയുന്നതുവരെ സന്താനഗോപാലം കഥയുടെ വർണ്ണനമാണ്.

അക്കാലമങ്ങെട്ടു കുമാരകന്മാ-
രോരോന്നു ക്ഷയിച്ചുൽക്കട ദുഃഖമോടേ
ആക്രന്ദനം ചെയ്തൊരു ഭൂസുരേന്ദ്രൻ
ചക്രായുധം പ്രാപ്യ ശശംസ സർവ്വം. 35

കുമാരകന്മാർ = മക്കൾ. ക്ഷയിച്ച് = മരിച്ച്. ഉൽക്കടദുഃഖമോടെ = വർദ്ധിച്ച ദുഃഖത്തോടുകൂടി. ആക്രന്ദനം ചെയ്ത് = കരഞ്ഞ്. ഭൂസുരേന്ദ്രൻ = ബ്രാഹ്മണശ്രേഷ്ഠൻ. ചക്രായുധം പ്രാപ്യ (സം) = കൃഷ്ണന്റെ അടുക്കൽ ചെന്ന്. സർവ്വം ശശംസ (സം) = എല്ലാം പറഞ്ഞു.

അക്കാലത്ത് എട്ടുണ്ണികളും മരിച്ച് സഹിക്കാനാവാത്ത ദുഃഖത്തോടുകൂടി കരഞ്ഞുകൊണ്ട് ഒരു ബ്രാഹ്മണശ്രേഷ്ഠൻ കൃഷ്ണന്റെ അടുക്കൽവന്ന് എല്ലാ സങ്കടവും അറിയിച്ചു. വൃത്തം ഇന്ദ്രവജ്ര.

ബ്രാഹ്മണൻ നിരാശനായി മടങ്ങിപ്പോകുന്നു—

''കർമ്മാനുകൂലം ഫലമിന്നൊഴിപ്പാൻ
നമ്മാലസാദ്ധ്യം ധരണീസുരേന്ദ്ര!''
ഇത്ഥം തദാനീമരുൾചെയ്തു കൃഷ്ണൻ
ബുദ്ധിക്ഷയം പൂണ്ടു ഗമിച്ചു വിപ്രൻ. 36

കർമ്മാനുകൂലം = കർമ്മങ്ങൾക്കനുസരിച്ചത്. ഒഴിപ്പാൻ = ഇല്ലാതാക്കാൻ. ധരണീസുരേന്ദ്ര = ബ്രാഹ്മണശ്രേഷ്ഠ. ഇത്ഥം (സം) = ഇപ്രകാരം. തദാനീം (സം) = അപ്പോൾ. ബുദ്ധിക്ഷയം = ഇച്ഛാഭംഗം. നിരാശയെന്നർത്ഥം.

"മുമ്പ് ചെയ്ത കർമ്മങ്ങൾക്കനുസരിച്ച് വരുന്ന ഫലം ഒഴിവാക്കാൻ എനിക്കു സാദ്ധ്യമല്ല" എന്നാണ് അപ്പോൾ കൃഷ്ണൻ പറഞ്ഞത്. ബ്രാഹ്മണൻ നിരാശയോടെ മടങ്ങി. വൃത്തം ഇന്ദ്രവജ്ര

ബ്രാഹ്മണന്റെ ഒമ്പതാമത്തെ പുത്രനും മരിക്കുന്നു—

പാർത്ഥൻ തദാ തൽപുരമാഗമിച്ചാ-
നാർത്തൻ മഹീദേവനുമത്ര വന്നു.
''പുത്രൻ മരിച്ചൂ നവമൻ മുരാരേ!
കുത്രാഹമീ ദുഃഖമുപാഹരിപ്പൂ? 37

പാർത്ഥൻ = അർജ്ജുനൻ. തദാ (സം) = അപ്പോൾ. ആർത്തൻ = ദുഃഖിതൻ. മഹീദേവൻ = ബ്രാഹ്മണൻ. അത്ര = ഇവിടെ. നവമൻ = ഒമ്പതാമൻ. കുത്ര (സം) = എവിടെ. അഹം (സം) = ഞാൻ. ഉപാഹരിപ്പു = കൊണ്ടുപോയിവെക്കുന്നു.

അക്കാലത്ത് അർജ്ജുനൻ ദ്വാരകാപുരത്തിൽ വന്നു. ദുഃഖിതനായ ബ്രാഹ്മണനും അവിടെ വന്നു. ബ്രാഹ്മണൻ കൃഷ്ണനോട് പറയുകയാണ് – കൃഷ്ണ! ഒമ്പതാമത്തെ മകനും മരിച്ചു. ഈ ദുഃഖം ഞാൻ എവിടെ കൊണ്ടുപോയി വെക്കും? വൃത്തം ഇന്ദ്രവജ്ര.

ഇനി നാലുശ്ലോകം ബ്രാഹ്മണന്റെ ആക്ഷേപവചനമാണ്—

നിനസ്സു നീ, യുണ്ണികളൊന്നുരണ്ടു–
ല്ലെനിക്കഹോ! ഒമ്പതുപേർമരിച്ചു
അനക്കമില്ലീത്തരമത്തൽ കേട്ടാൽ
നിനക്കഹോ കൃഷ്ണ! മനക്കരുന്നിൽ. 38

നിനസ്സു = ആലോചിക്കുക. അഹോ (സം) = കഷ്ടം. നീ ആലോചിച്ചുനോക്കുക. എനിക്ക് ഉണ്ണികൾ ഒന്നോ രണ്ടോ അല്ല, ഒമ്പതുപേരാണ് മരിച്ചത്. ഈ വിധത്തിലുള്ള സങ്കടം കേട്ടിട്ടും കൃഷ്ണ! നിനക്ക് മനസ്സിൽ ഒരനക്കവുമില്ല. കഷ്ടം!

“ഒരുണ്ണിയെക്കണ്ടു മരിച്ചുകൊൾവാ–
നൊരീശാനുഗ്രഹമില്ലെനിക്കും
പുരത്തിൽ മേവുന്ന ജനത്തിൽ വെച്ചി–
ട്ടൊരുത്തനെക്കുറു നിനക്കുമില്ല.” 39

ഒരു ഉണ്ണിയെക്കണ്ട്, എന്റെ കുടുംബം നിലനിർത്താൻ ഒരു ഉണ്ണിയുണ്ടെന്നു സമാധാനിച്ച്, മരിക്കാനുള്ള ഈശ്വരാനുഗ്രഹം എനിക്കില്ല. ഈ ദ്വാരകാപുരിയിലുള്ള ആളുകളിൽ ഒരാളെക്കുറിച്ചെങ്കിലും സ്നേഹം നിനക്കില്ല.

“തനിക്കു താൻ പോന്നവനെന്ന ഭാവം
നിനക്കു മോഷ്കല്ല, ഴുളു പാരം
ജനത്തിനുണ്ടാകുമനർത്ഥമൊന്നും
നിനസ്സുമാറില്ല ജളപ്രഭുതാൽ.” 40

മോഷ്ക് = അസത്യം. ഴുളു = വഞ്ചിച്ചു. ജളപ്രഭുതാൽ (സം) ബുദ്ധിയില്ലാത്ത പ്രഭുവാകയാൽ.

തന്റെ കാര്യത്തിനു താൻതന്നെ എന്ന അഹങ്കാരം, ഞാൻ വ്യാജം പറയുകയല്ല, നിനക്കു വളരെ വഞ്ചിച്ചിരിക്കുന്നു. ആളുകൾക്കുണ്ടാവുന്ന അനർത്ഥമൊന്നും ജളപ്രഭുവാകയാൽ നീ വിചാരിക്കാറുമില്ല.

"മല്ലാക്ഷിമാരുണ്ടിഹ വേണ്ടുവോളം
നല്ലോരു സമ്പത്തു നിനക്കുമുണ്ട്.
ചൊല്ലാവതല്ലാതൊരു ചിന്തയിപ്പോ-
ളില്ലെന്റെ ഗോവിന്ദ! നിനക്കു നൂനം." 41

മല്ലാക്ഷിമാർ = സുന്ദരിമാരായ സ്ത്രീകൾ. ഇഹ (സം) = ഇവിടെ. ചിന്ത = വിചാരം. നൂനം (സം) = തീർച്ച.

ഇവിടെ വേണ്ടുവോളം സുന്ദരിമാരായ സ്ത്രീകളുണ്ട്. നിനക്കു ധാരാളം ധനവുമുണ്ട്. എന്റെ കൃഷ്ണ! നിനക്ക് ഇപ്പോൾ അത്ര വലിയ വിചാരത്തിനൊന്നും തീർച്ചയായും അവകാശമില്ല.

ബ്രാഹ്മണന്റെ ആക്ഷേപവാക്കുകൾ കേട്ട് അർജ്ജുനൻ കോപിക്കുന്നു—

ദുർഭാഷണം കേട്ടതിതപ്തനാകും
കെല്പേറുമപ്പാർത്ഥനുടൻ പറഞ്ഞാൻ
"വിപ്രേശ്വരാ! പോരുമചാരുവാക്യം
ക്ഷിപ്രം തവ ക്ലേശമപാകരിഷ്യേ." 42

ദുർഭാഷണം = ആക്ഷേപവചനം. അതിതപ്തൻ = ഏറ്റവും കോപിച്ചവൻ. കെല്പ് = ശക്തി. പാർത്ഥൻ = അർജ്ജുനൻ. വിപ്രേശ്വരാ = ബ്രാഹ്മണശ്രേഷ്ഠ! പോരും = മതി. അചാരുവാക്യം = ചീത്തവാക്ക്. ക്ഷിപ്രം = ഉടനെ. തവ (സം) = നിന്റെ. ക്ലേശം = ദുഃഖം. അപാകരിഷ്യേ (സം) = ഞാൻ തീർത്തുതരാം.

ബ്രാഹ്മണന്റെ അധിക്ഷേപവാക്കുകേട്ടപ്പോൾ ഏറ്റവും കോപം തോന്നിയ ശക്തനായ അർജ്ജുനൻ പറഞ്ഞു — "ബ്രാഹ്മണശ്രേഷ്ഠ! അങ്ങു ചീത്ത പറഞ്ഞതുമതി. അങ്ങയുടെ സങ്കടം ഞാൻ ഉടനെ തീർത്തുതരാം.

ഇനി രണ്ടുശ്ലോകം അർജ്ജുനന്റെ ശപഥമാണ്—

രണാങ്കണേ കൗരവസംഘമെല്ലാം
ക്ഷണേന കൊന്നാശു മുടിച്ചവീരൻ
അനന്തകീർത്തിപ്രസരാഭിരാമൻ
ധനഞ്ജയൻ ഞാൻ ധരണീസുരേന്ദ്ര! 43

രണാങ്കണേ (സം) = പോർക്കളത്തിൽ. കൗരവസംഘം = കൗരവരെയും അവരുടെ കൂട്ടുകാരെയും. അനന്തകീർത്തിപ്രസരാഭിരാമൻ = അവസാനിക്കാത്ത കീർത്തിപ്പരപ്പുകൊണ്ടു മനോഹരൻ. ധനഞ്ജയൻ = അർജ്ജുനൻ.

യുദ്ധക്കളത്തിൽ കൗരവരെയും കൂട്ടരെയും മുഴുവൻ വേഗത്തിൽ കൊന്നു മുടിച്ചവീരനും മഹാകീർത്തിശാലിയുമായ അർജ്ജുനനാണ് ഞാൻ, ബ്രാഹ്മണശ്രേഷ്ഠ!

ഇതഃ പരം സമ്പ്രതി ജാതനാകും
സുതന്റെ ജീവം പരിപാലയേഽഹം
അതില്ലയെന്നാകിലിദം ശരീരം
ഹുതാശനേ ഭസ്മതയാക്കുവൻ ഞാൻ 44

ഇതഃ പരം (സം) = ഇനിമേലിൽ. ജാതനാകും = ജനിക്കുന്ന. ജീവം (സം) = ജീവനെ. അഹം പരിപാലയേ (സം) = ഞാൻ രക്ഷിക്കുന്നതാണ്. ഇദം ശരീരം (സം) ഈ ശരീരത്തെ. ഹുതാശനേ (സം) അഗ്നിയിൽ.

ഇനിമേലിൽ ജനിക്കുന്ന മകന്റെ ജീവനെ ഞാൻ രക്ഷിച്ചുതരാം. അതില്ലെങ്കിൽ ഈ ശരീരം ഞാൻ അഗ്നിയിൽ ഭസ്മമാക്കുന്നതാണ്.

ബ്രാഹ്മണൻ സന്തോഷത്തോടുകൂടി മടങ്ങുന്നു. അടുത്ത പ്രസവത്തിൽ പുത്രനെ രക്ഷിക്കാൻ അർജ്ജുനൻ തയ്യാറാകുന്നു—

ഇതി പ്രതിജ്ഞാശ്രവണേന വിപ്രൻ
നിതാന്തമോദേന ഗൃഹം ഗമിച്ചാൻ
കുന്തീസുതൻ ചെന്നഥ ബാണകൂടം
ബന്ധിച്ചു രക്ഷിച്ചു പുറത്തുനിന്നാൻ— 45

ഇതി പ്രതിജ്ഞാശ്രവണേന (സം) ഇപ്രകാരമുള്ള ശപഥം കേട്ടതുകൊണ്ട്. നിതാന്തമോദേന (സം) = ഏറ്റവും സന്തോഷത്തോടുകൂടി. കുന്തീസുതൻ = അർജ്ജുനൻ. ബാണകൂടം = ശരക്കൂടം. മറ്റാർക്കും ഈററില്ലത്തിനകത്തു കടക്കാൻ കഴിയാത്ത വിധത്തിൽ ശരങ്ങളെക്കൊണ്ടുള്ള രക്ഷാബന്ധനമെന്നർത്ഥം. ബന്ധിച്ചു = കെട്ടി.

ഇങ്ങനെ അർജ്ജുനൻ ശപഥംചെയ്തതു കേട്ടപ്പോൾ ബ്രാഹ്മണൻ സന്തോഷിച്ച് ഗൃഹത്തിലേക്കു മടങ്ങി. പിന്നെ പ്രസവകാലം വന്നപ്പോൾ അർജ്ജുനൻ ചെന്നു ശരക്കൂടം കെട്ടി പുറത്തുകാത്തുനിന്നു.

പ്രസവിച്ചപ്പോൾ ഉണ്ണിയുടെ ശരീരംപോലും കണ്ടില്ല—

ഗർഭാലയം പുക്കഥ വിപ്രപത്നീ
സൽഭാഗധേയം പ്രസവിച്ചു ബാലം
അപ്പോളഹോ പുത്രവപുസ്സുപോലും
കിട്ടീല കാണ്മാനിതുതാൻ വിശേഷം 46

സൽഭാഗധേയം ബാലം (സം) = നല്ല ഭാഗ്യമുള്ള ഉണ്ണിയെ. പുത്രവപുസ്സ് = ഉണ്ണിയുടെ ഉടൽ.

പിന്നെ ഈററില്ലത്തു പ്രവേശിച്ച് ബ്രാഹ്മണപത്നി നല്ല ഭാഗ്യമുള്ള ഒരു ഉണ്ണിയെ പ്രസവിച്ചു. അപ്പോൾ, ആശ്ചര്യം, ഉണ്ണിയുടെ ഉടൽപോലും കാണാൻ കിട്ടീല. അതാണ് വിശേഷമുണ്ടായത്.

ബ്രാഹ്മണൻ അർജ്ജുനനെ അധിക്ഷേപിക്കാൻ തുടങ്ങുന്നു—

പുറത്തു വന്നാശു മഹീസുരൻതാൻ
കറുത്ത രോഷേണ ദുഷിച്ചുചൊന്നാൻ
''വിചിത്രമെന്നർജ്ജുന! നിൻചരിത്രം
വിചാരമില്ലാത്ത മനുഷ്യമൂഢ! 47

കറുത്ത രോഷേണ (സം) = കറുത്ത കോപത്തോടുകൂടി. കോപതാപങ്ങളോടു കൂടിയെന്നർത്ഥം. വിചിത്രം = അത്ഭുതം. മൂഢ = വിഡ്ഢി!

ബ്രാഹ്മണൻ ഇല്ലത്തിന്റെ പുറത്തുവന്ന് കോപത്തോടും ദുഃഖത്തോടും കൂടി പഴിച്ചു പറഞ്ഞു—“എന്റെ അർജ്ജുന! നിന്റെ കഥ അത്ഭുതംതന്നെ, തീരെ ആലോചനയില്ലാത്ത വിഡ്ഢിമനുഷ്യ!

ബ്രാഹ്മണന്റെ അധിക്ഷേപം തുടരുന്നു—

''ജളത്വമോരോന്നു പറഞ്ഞുകേൾപ്പി-
ച്ചിളക്കിനാനെന്നുടെ മാനസം നീ
ജനിച്ച പുത്രന്റെ ശരീരമാത്ര-
മെനിക്കു കിട്ടീല തവ പ്രഭാവാൽ.'' 48

ജളത്വം = ബുദ്ധിശൂന്യത. തവ പ്രഭാവാൽ (സം) = നിന്റെ കേമത്തംനിമിത്തം.

കൊള്ളരുതായ്മ ഓരോന്നു പറഞ്ഞു കേൾപ്പിച്ചിട്ട് നീ എന്റെ മനസ്സിളക്കി. നിന്റെ കേമത്തംകൊണ്ട് എനിക്ക് ജനിച്ച ഉണ്ണിയുടെ ശരീരം പോലും കിട്ടീല.

''ഫലിച്ചു നിന്നുദ്ധതവാക്യമെല്ലാം
ജ്വലിച്ച തീയിൽത്തരസാ പതിക്ക''
ഇതീരിതം കേട്ടു ധനഞ്ജയൻ ത—
ന്നതീവ ഗർവ്വേണ തിരിച്ചു വേഗാൽ. 49

ഫലിച്ചു = ഫലിച്ചില്ല എന്നർത്ഥത്തിൽ കോപിച്ചു പറയുന്നു. ഉദ്ധതവാക്യം = വമ്പുപറയൽ. പതിക്ക = ചാടുക. ഇതി ഈരിതം (സം) = ഇപ്രകാരമുള്ള വാക്ക്. ധനഞ്ജയൻ = അർജ്ജുനൻ. അതീവ ഗർവ്വേണ (സം) = ഏറ്റവും ഗർവ്വത്തോടുകൂടി. താനിപ്പോൾ കാണാതായ ബാലനെ തിരഞ്ഞു പിടിച്ചുകൊണ്ടുവരുമെന്ന അഹങ്കാരത്തോടുകൂടിയെന്നർത്ഥം. തിരിച്ചു = പുറപ്പെട്ടു.

“നിന്റെ വമ്പുപറച്ചിലൊന്നും ഫലിച്ചില്ലല്ലോ. ഇനി കത്തുന്ന തീയിൽ ഉടനെ ചാടുക” എന്നുള്ള ബ്രാഹ്മണന്റെ വാക്കുകേട്ടപ്പോൾ അർജ്ജുനൻ ഏറ്റവും ഗർവ്വത്തോടുകൂടി പുറപ്പെട്ടു.

അർജ്ജുനൻ കാര്യം സാധിക്കാതെ മടങ്ങുന്നു—

പാതാളലോകേ പുനരിന്ദ്രലോകേ
പ്രേതാധിനാഥന്റെ പുരേ തിരഞ്ഞാൻ
എങ്ങും ലഭിക്കാഞ്ഞുടനിങ്ങു പോന്നാ-
നംഗം ദഹിപ്പിപ്പതിനും തുടർന്നാൻ. 50

പാതാളലോകേ (സം) = പാതാളലോകത്തിൽ. പ്രേതാധിനാഥന്റെ = യമന്റെ, പുരേ (സം) = പുരത്തിൽ. അംഗം = ശരീരം.

പാതാളലോകത്തിലും പിന്നെ ഇന്ദ്രലോകമായ സ്വർഗ്ഗത്തിലും യമപുരിയിലും അർജ്ജുനൻ തിരഞ്ഞു. എവിടെയും ഉണ്ണിയെ കണ്ടുകിട്ടാതെ ഉടനെ മടങ്ങിപ്പോന്നു. തീയിൽച്ചാടി ശരീരംദഹിപ്പിക്കാൻ തുനിയുകയും ചെയ്തു.

തീയിൽച്ചാടാൻ തുനിഞ്ഞ അർജ്ജുനനെ കൃഷ്ണൻ വന്നു തടയുന്നു—

കാളുന്ന തീയിൽപ്പുന ചെന്നുചാടാൻ
ചീളെന്നടുക്കുന്ന ദശാന്തരാളേ
മന്ദസ്മിതം പൂണ്ടഥ വാസുദേവൻ
മന്ദേതരം പാർത്ഥകരം പിടിച്ചാൻ. 51

ദശാന്തരാളേ (സം) = സമയത്ത്. പാർത്ഥകരം = അർജ്ജുനന്റെ കയ്യ്. കത്തിക്കാളുന്ന തീയിൽ ചെന്നു ചാടാൻ അർജ്ജുനൻ പാഞ്ഞടുക്കുന്ന സമയത്ത് കൃഷ്ണൻ ചിരിച്ചുകൊണ്ടു പാഞ്ഞുചെന്നു അർജ്ജുനന്റെ കയ്യ് പിടിച്ചു. വൃത്തം ഇന്ദ്രവജ്ര.

കൃഷ്ണൻ അർജ്ജുനനെയുംകൂട്ടി തേരിൽ പടിഞ്ഞാട്ടുയാത്ര പുറപ്പെടുന്നു—

നാരായണൻതാൻ നരനെത്തദാനീം
തേരിൽക്കരേറിത്തരസാ സലീലം
താനും കരേറി പ്രകടപ്രസാദാൽ
യാനം തുടങ്ങീ ബത പശ്ചിമാശാം. 52

നാരായണൻ = കൃഷ്ണൻ. നരനെ = അർജ്ജുനനെ. തദാനീം (സം) = അപ്പോൾ. സലീലം = അഴകോടെ. പ്രകടപ്രസാദാൽ (സം) = ഏറ്റവും തെളിവോടുകൂടി. യാനം = യാത്ര. പശ്ചിമാശാം (സം) = പടിഞ്ഞാറെ ദിക്കിലേക്ക്.

കൃഷ്ണൻ അപ്പോൾ ഉടനെ അർജ്ജുനനെ തേരിൽ (വിമാനത്തിൽ) കയറ്റി കൃഷ്ണനും ഉത്സാഹത്തോടെ കയറി പടിഞ്ഞാറെ ദിക്കിലേക്ക് യാത്രയാരംഭിച്ചു. വൃത്തം ഇന്ദ്രവജ്ര.

കൃഷ്ണാർജ്ജുനന്മാർ ലോകാലോകപർവ്വതം കടന്നു കൂരിരുട്ടിൽച്ചെന്നുചേരുന്നു—

അതിക്രമിച്ചാരഥ ചക്രവാളം
പത്തുക്ഷണവേ മാധവപാണ്ഡവന്മാർ
അതിൽപ്പുറം സൂര്യകരങ്ങളില്ലാ-
ഞ്ഞതിസ്ഫുടം കൂരിരുളം വന്നുകൂടി. 53

ചക്രവാളം = ലോകാലോകപർവ്വതം. മാധവപാണ്ഡവന്മാർ = കൃഷ്ണാർജ്ജുനന്മാർ. അതിൽപ്പുറം = അതിന്നപ്പുറത്ത്. സൂര്യകരങ്ങൾ = സൂര്യരശ്മികൾ. അതിസ്ഫുടം = ഏറ്റവും ശക്തിയുള്ള.

പിന്നെ കൃഷ്ണാർജ്ജുനന്മാർ ലോകാലോകപർവ്വതം കടന്നുപോയി. ലോകാലോകത്തിന്റെ അപ്പുറത്ത് സൂര്യപ്രകാശം ഇല്ലാത്തതുകൊണ്ട് കട്ടികൂടിയ കൂരിരുട്ട് വന്നുകൂടി.

കൃഷ്ണൻ സുദർശനചക്രംകൊണ്ട് ഇരുട്ടകറ്റിയതോടെ ദൂരെ വൈകുണ്ഠം കാണുന്നു-

ചക്രപ്രകാശേന മഹാന്ധകാരം
നീക്കീടിനാനർക്കസമാനശോഭം
നോക്കും വിധൌ കണ്ടിതു ദൂരെദൂരെ-
ച്ചൊൽക്കൊണ്ട വൈകുണ്ഠപദം മനോജ്ഞം. 54

ചക്രപ്രകാശേന (സം) = ചക്രത്തിന്റെ പ്രകാശം കൊണ്ട്. മഹാന്ധകാരം = കൂരിരുട്ട്. അർക്കസമാനശോഭം = സൂര്യനെപ്പോലെ ശോഭയുള്ളത്. വിധൌ (സം) = സമയത്ത്. വൈകുണ്ഠപദം = വൈകുണ്ഠമെന്ന സ്ഥലം.

കൃഷ്ണൻ സുദർശന ചക്രത്തിന്റെ പ്രകാശം കൊണ്ട് ഇരുട്ട് അകറ്റി. ആ ചക്രം സൂര്യനെപ്പോലെ ശോഭയുള്ളതാണ്. പിന്നെ നോക്കിയപ്പോൾ വളരെ ദൂരെ മനോഹരമായ വൈകുണ്ഠം കണ്ടു.

ഇനി ആറു ശ്ലോകം വൈകുണ്ഠവർണ്ണനമാണ്—

കൂലാന്തദേശേ തിരവന്നടിക്കും
പാലാഴി തന്നിൽ പരിതോ വിളങ്ങും
ലീലാഗൃഹോദ്യാന സുവർണ്ണശാലാ-
സാലാളി കേളീനിലയങ്ങളും കണ്ടാർ 55

കൂലാന്തദേശേ (സം) = കരക്ക് സമീപത്തിൽ. പരിതഃ (സം) = ചുറ്റും. ലീലാഗൃഹോദ്യാനസുവർണ്ണശാലാസാലാളി കേളീനിലയങ്ങൾ

= വിലാസഭവനം, ഉദ്യാനം, സത്ത്രശാല, മതിലുകൾ, കേളീഗൃഹം എന്നിവ.

കരക്ക തിരമാലകൾ അടിച്ചു കേറുന്ന പാലാഴിയിൽ ചുററും ശോഭിക്കുന്ന വിലാസഭവനങ്ങളും ഉദ്യാനങ്ങളും സത്ത്രശാലകളും മതിലുകളും കേളീഗൃഹങ്ങളും കൃഷ്ണാർജ്ജുനന്മാർ കണ്ടു.

നാനാമണീഭാസുര കേതുജാലേ
ചീനാംശുകശ്രേണി കളിച്ചുമേവും
പീനങ്ങളുമുന്നത സൌധശൃംഗ-
സ്ഥാനങ്ങളും തത്ര സുഖേന കണ്ടാർ. 56

നാനാമണീഭാസുരകേതുജാലേ (സം) = പല രത്നങ്ങളെക്കൊണ്ടു ശോഭിക്കുന്ന കൊടിമരനിരയിൽ. ചീനാംശുകശ്രേണി = ചീനപ്പട്ടുകൊണ്ടുണ്ടാക്കിയ കൊടിക്കൂറകളുടെ നിര. പീനങ്ങൾ = തടിച്ചവ. വലിയവയെന്നർത്ഥം. ഉന്നത സൌധശൃംഗസ്ഥാനങ്ങൾ = ഉയർന്ന വെണ്മാടങ്ങളുടെ മുകപ്പുകൾ. തത്ര (സം) = അവിടെ.

പല രത്നങ്ങളെക്കൊണ്ടും ശോഭിക്കുന്ന കൊടിമരങ്ങളിൽ ചീനപ്പട്ടുകൊണ്ടുണ്ടാക്കിയ കൊടിക്കൂറകൾ പാറിക്കളിക്കുന്ന, വലിയ ഉയർന്ന വെണ്മാടങ്ങളുടെ മുകപ്പുകളും അവർ അവിടെ സുഖമായി കണ്ടു.

അനന്തരത്നപ്രഭയാ വിചിത്ര-
മനന്തനാഗസ്യ ഫണാസമൂഹം
അനന്തരം തത്ര മഹസ്സമൂഹ-
മനന്തരായം മരുവുന്ന കണ്ടാർ. 57

അനന്തരത്നപ്രഭയാ (സം) = അസംഖ്യം രത്നങ്ങളുടെ ശോഭകൊണ്ടു്. വിചിത്രം = മനോഹരം. അനന്തനാഗസ്യ (സം) = അനന്തസർപ്പത്തിന്റെ. ഫണാസമൂഹം = പടങ്ങളുടെ സമൂഹം. തത്ര (സം) = അവിടെ. മഹസ്സമൂഹം = തേജസ്സുകളുടെ സമൂഹം. അനന്തരായം = തടവുകൂടാതെ.

അനേകം രത്നങ്ങളുടെ ശോഭകൊണ്ടു് മനോഹരമായ അനന്തസർപ്പത്തിന്റെ പടങ്ങളും ഇടന്റ് വലിയ തേജഃപുഞ്ജവും അവിടെ തടവുകൂടാതെ മരുവുന്നതു കണ്ടു.

രഥാംഗശംഖാബ്ജഗദാധരന്മാ-
രഥാംബുവാഹാസിത വിഗ്രഹന്മാർ
ചതുർഭുജന്മാരതി സുന്ദരന്മാ-
രതിസ്ഫുരൽകൌസ്തുഭ ഭൂഷണന്മാർ. 58
കിരീടഹാരാംഗദവന്യമാലാ-
വിലോല പീതാംബരഭാസുരന്മാർ

നിരക്കവേ മാധവ പാർഷദന്മാ-
രിരിപ്പതും തദ്ഗൃഹേഷു കണ്ടാർ 59

രഥാംഗശംഖാബ്ജഗദാധരന്മാർ = ചക്രം, ശംഖ്, താമരപ്പൂവ്, ഗദ ഇവ ധരിപ്പവർ. അഥ (സം) = അനന്തരം. അംബുവാഹാസിത വിഗ്രഹന്മാർ = മേഘംപോലെ കറുത്ത ശരീരമുള്ളവർ. ചതുർഭുജന്മാർ = നാലു കയ്യുള്ളവർ. അതിസ്ഫുരൽകൌസ്തുഭ ഭൂഷണന്മാർ = ഏറ്റവും ശോഭിക്കുന്ന കൌസ്തുഭമണിഞ്ഞവർ. കിരീടഹാരാംഗദവന്യമാലാവിലോല പീതാംബര ഭാസുരന്മാർ = കിരീടം, മുത്തുമാല, തോൾവള, വനമാല, ഉലയുന്ന മഞ്ഞപ്പട്ട് എന്നിവകൊണ്ടു ശോഭിക്കുന്നവർ. മാധവ പാർഷദന്മാർ = വിഷ്ണുഭൃത്യന്മാർ. തദ്ഗൃഹേഷു (സം) = തദ്ഗൃഹങ്ങളിൽ.

പിന്നെ, ശംഖചക്രഗദാപത്മങ്ങൾ ധരിപ്പവരും മേഘത്തെപ്പോലെ കറുത്ത ശരീരമുള്ളവരും നാലു കൈകളുള്ളവരും നല്ലപോലെ മിന്നിത്തിളങ്ങുന്ന കൌസ്തുഭമണിഞ്ഞവരും കിരീടം, മുത്തുമാല, തോൾവള, വനമാല, ഉലയുന്ന മഞ്ഞപ്പട്ട് എന്നിവ കൊണ്ടു ശോഭിക്കുന്നവരും ആയ വിഷ്ണുഭൃത്യന്മാർ തദ്ഗൃഹങ്ങളിൽ നിരന്നിരിക്കുന്നതും അവർ കണ്ടു.

ക്രമേണ തുംഗോരു ഭുജംഗതല്പേ
ക്ഷമാരമാലംകൃത പാർശ്വഭാഗേ
അമേയനാനന്ദ ശരീരനാകും
പുമാനെയും സാദരമത്ര കണ്ടാർ. 60

ക്രമേണ (സം) = ക്രമത്തിൽ. ക്ഷമാരമാലംകൃത പാർശ്വഭാഗേ തുംഗോരു ഭുജംഗതല്പേ (സം) = ഭൂമീദേവിയും ലക്ഷ്മീദേവിയും ഇരിക്കുന്ന ഇരുവശങ്ങളോടും കൂടിയ ഉയർന്ന വലിയ അനന്തമെത്തമേൽ. അമേയൻ = ഏതു മാഹാത്മ്യമുണ്ടെന്ന മനസ്സിലാക്കാൻ കഴിയാത്തവൻ. ആനന്ദശരീരൻ = ആനന്ദമയമായ ശരീരമുള്ളവൻ. പുമാനെ = പുരുഷനെ. സാദരം = ആദരത്തോടുകൂടി. അത്ര (സം) = ഇവിടെ. വൈകുണ്ഠത്തിലെന്നർത്ഥം.

ക്രമത്തിൽ കൃഷ്ണാർജ്ജുനന്മാർ, ഭൂമീദേവിയും ലക്ഷ്മീദേവിയും ഇരുവശങ്ങളിലും ഇരിക്കുന്ന ഉയർന്ന വിശാലമായ അനന്തമെത്തമേൽ, അറിയാൻ പ്രയാസമായിട്ടുള്ളവനും ആനന്ദസ്വരൂപനുമായ പുരുഷനെയും - മഹാവിഷ്ണുവിനെയും അവിടെ ആദരത്തോടുകൂടി കണ്ടു.

കൃഷ്ണാർജ്ജുനന്മാർ മഹാവിഷ്ണുവിനെ സമീപിക്കുന്നു—

അനാരതം തുംബുരുനാരദാദി-
മുനീന്ദ്രവൃന്ദസ്തുതി വാദ്യഘോഷം
മനോഹരം കേട്ടു വണങ്ങിമെല്ലെ
സ്സനാതനാഭ്യർണ്ണമണഞ്ഞു ചെന്നാർ. 61

അനാരതം = ഇടവിടാതെ. തുംബുരുനാരദാദി മുനീന്ദ്രവൃന്ദസ്തുതിവാദ്യഘോഷം = തുംബുരുനാരദൻ തുടങ്ങിയ മഹർഷിമാരുടെ സംഘത്തിന്റെ സ്തുതികളുടെയും വീണവായന മുതലായ വാദ്യങ്ങളുടെയും കോലാഹലം. സനാതനാഭ്യർണ്ണം = മഹാവിഷ്ണുവിന്റെ സമീപം.

തുംബുരുനാരദൻ മുതലായ മഹർഷിമാർ ഇടവിടാതെ സ്തുതിക്കുന്നതിന്റെയും വീണവായന തുടങ്ങിയ വാദ്യങ്ങളുടെയും മനോഹരമായ കോലാഹലം കേട്ടുകൊണ്ട് വണക്കത്തോടുകൂടി മെല്ലെ മഹാവിഷ്ണുവിന്റെ അടുക്കലെത്തി.

അപ്പോൾ ബാലന്മാർ ലക്ഷ്മീദേവിയുടെ അടുക്കൽ കളിച്ചിരിക്കുന്നുണ്ടായിരുന്നു—

തദാ മുകുന്ദന്റെ ഫണീന്ദ്രതല്പേ
മുദാ കളിച്ചും പുനരൊട്ടൊളിച്ചും
മിളൽപ്രമോദേന രമാസമീപേ
കളിച്ചു മേവുന്നു കുമാരകന്മാർ. 62

തദാ (സം) = അപ്പോൾ. ഫണീന്ദ്രതല്പേ (സം) = അനന്തനാകുന്ന മെത്തയിന്മേൽ. മിളൽപ്രമോദേന (സം) — വർദ്ധിച്ച സന്തോഷത്തോടുകൂടി. രമാസമീപേ (സം) = ലക്ഷ്മീദേവിയുടെ അടുക്കൽ.

അപ്പോൾ വിഷ്ണുവിന്റെ അനന്തമെത്തമേൽ ലക്ഷ്മീദേവിയുടെ അടുക്കൽ ബാലന്മാർ ഒളിച്ചും കളിച്ചും സന്തോഷിച്ചു കൂടുന്നുണ്ടായിരുന്നു.

കൃഷ്ണാർജ്ജുനന്മാർ വിഷ്ണുവിനെ വന്ദിക്കുന്നു—

അണഞ്ഞുചെന്നു ഹരിഫല്ഗുനന്മാർ
വണങ്ങിനിന്നു ബഹുഭക്തിയോടെ
മനാഗനന്താസനനായ ദേവൻ
മനോഹരം സാദരമാബഭാഷേ. 63

ഹരിഫല്ഗുനന്മാർ = കൃഷ്ണാർജ്ജുനന്മാർ. മനാക് = അല്പം. പതുക്കെയെന്നർത്ഥം. അനന്താസനൻ = അനന്തനിൽ ഇരിക്കുന്ന. ആബഭാഷേ (സം) = പറഞ്ഞു.

കൃഷ്ണാർജ്ജുനന്മാർ അടുത്തുചെന്നു വളരെ ഭക്തിയോടുകൂടി വന്ദിച്ചു നിന്നു. അപ്പോൾ അനന്തനിൽ ഇരിക്കുന്ന വിഷ്ണുഭഗവാൻ മനോഹരമായ വിധത്തിൽ ആദരത്തോടുകൂടി പതുക്കെ പറഞ്ഞു.

ഇനി മൂന്നുശ്ലോകം വിഷ്ണുവിന്റെ വാക്കാണ്—

''ഹേ കൃഷ്ണ! ഹേ ഫല്ഗുന! നിങ്ങളെന്നോ-
ടേകത്വമേവേന നിരന്തരന്മാർ.

വദാമി, ഞാനെങ്കിലുമാഗ്രഹിച്ചേ-
നുദാരമാം വിഗ്രഹമൊന്നു കാണ്മാൻ.'' 64

ഏകത്വഭാവേന (സം) = ഐക്യമുള്ളതുകൊണ്ട്. നിങ്ങളും ഞാനും ഒന്നായതുകൊണ്ടെന്നർത്ഥം. നിരന്തരന്മാർ = അന്തരം - ഭേദം - ഇല്ലാത്തവർ. വദാമി (സം) = ഞാൻ പറയുന്നു. ഉദാരം = ഉൽകൃഷ്ടം. വിഗ്രഹം = ശരീരം.

അല്ലയോ കൃഷ്ണ, അർജ്ജുന! നിങ്ങൾ എന്നോട് ഐക്യമുള്ളവരാകയാൽ - ഞാനും നിങ്ങളും ഒന്നാവുകയാൽ ഭേദമില്ലാത്തവരാണ്. എങ്കിലും ഞാൻ പറയുന്നു, ഉൽകൃഷ്ടമായ നിങ്ങളുടെ ശരീരം ഒന്നു കാണാൻ ഞാൻ ആഗ്രഹിച്ചു. വൃത്തം ഉപജാതി.

''ക്ഷിപ്രം ഭവദ്ദർശന വാഞ്ഛയാ ഞാൻ
വിപ്രാത്മജന്മാരെ ഹരിച്ചു ഗൂഢം
ഇപ്രാഭവം കണ്ടുഗമിച്ചുകൊണ്ടാ-
ലിനിബ്ഭവാന്മാർക്കതു മത്പ്രകാശം'' 65

ക്ഷിപ്രം = വേഗത്തിൽ. ഭവദ്ദർശനവാഞ്ഛയാ (സം) = നിങ്ങളെ കാണാനുള്ള ആഗ്രഹത്താൽ. വിപ്രാത്മജന്മാരെ = ബ്രാഹ്മണപുത്രന്മാരെ. ഹരിച്ചു = കൊണ്ടുപോന്നു. ഗൂഢം = ആരുമറിയാതെ. പ്രാഭവം = മഹിമ. വൈകുണ്ഠത്തിന്റെ മാഹാത്മ്യമെന്നർത്ഥം. മത്പ്രകാശം = എന്റെ ജ്ഞാനം. ബ്രഹ്മജ്ഞാനരൂപമായ മോക്ഷമെന്നർത്ഥം.

വേഗത്തിൽ നിങ്ങളെക്കാണാനുള്ള ആഗ്രഹം നിമിത്തമാണ് ഞാൻ ബ്രാഹ്മണകുമാരന്മാരെ ഗൂഢമായി കൊണ്ടുപോന്നത്. ഈ വൈകുണ്ഠത്തിന്റെ മഹത്വം കണ്ടുപോയാൽ നിങ്ങൾക്കു മോക്ഷം ലഭിക്കുന്നതാണ്. വൃത്തം ഉപജാതി.

''ധാത്രീഭരം തീർപ്പതിനെങ്കിലും കേൾ
മാത്രാധിക പ്രാണിവധം നിമിത്തം
ഉണ്ടായ പാപങ്ങളശേഷമെന്നെ-
ക്കണ്ടാലകന്നീടുമതും പ്രസിദ്ധം.'' 66

ധാത്രീഭരം = ഭൂമിയുടെ ഭാരം. മാത്രാധികപ്രാണിവധം = കണക്കിലേറെ ജീവികളെക്കൊല്ലൽ.

ഭൂമിയുടെ ഭാരം തീർക്കാൻ വേണ്ടിട്ടാണെങ്കിലും കണക്കിലേറെ ജീവികളെക്കൊന്നു നിമിത്തം ഉണ്ടായ എല്ലാ പാപവും എന്നെ കണ്ടാൽ തീരും. അക്കാര്യം പ്രസിദ്ധമാണ്. വൃത്തം ഇന്ദ്രവജ്ര.

ബാലന്മാരെ കൊണ്ടുപോവാൻ വിഷ്ണു കൃഷ്ണാർജ്ജുനന്മാർക്ക് അനുവാദം കൊടുക്കുന്നു—

''ശിശുക്കളെക്കൊണ്ടു ഗമിച്ചു കൊൾവിൻ
ശിവദ്വിജാശീസ്സു ലഭിച്ചു കൊൾവിൻ''
ഏവം തദാനീമരുൾചെയ്തു ദേവൻ
ഭൂദേവപുത്രാർപ്പണമാതതാന. 67

ശിശുക്കളെ = ബാലന്മാരെ. ശിവദ്വിജാശീസ്സ് = വിശിഷ്ടബ്രാഹ്മണന്റെ അനുഗ്രഹം. ഏവം (സം) = ഇപ്രകാരം. തദാനീം (സം) = അപ്പോൾ. ഭൂദേവ പുത്രാർപ്പണം = ബ്രാഹ്മണപുത്രരെ കൊടുക്കൽ. ആതതാന (സം) = ചെയ്തു.

“നിങ്ങൾ ബാലന്മാരെ കൊണ്ടുപോയിക്കൊള്ളുവിൻ. ആ വിശിഷ്ടബ്രാഹ്മണന്റെ അനുഗ്രഹം നേടിക്കൊള്ളുവിൻ.” ഇപ്രകാരം പറഞ്ഞ് അപ്പോൾ വിഷ്ണു ബ്രാഹ്മണപുത്രന്മാരെ കൊടുത്തു.

ഇനി നാലു ശ്ലോകം കൊണ്ട് കൃഷ്ണൻ ബാലന്മാരെ സമീപിക്കുന്നതും അവർ കൃഷ്ണന്റെ കൂടെ പോവാൻ മടികാണിക്കുന്നതും വർണ്ണിക്കുന്നു—

''കുമാരാ! നിനക്കച്ഛനാരമ്മയാരെ—''
ന്നമന്ദപ്രമോദേന ചോദിച്ചു കൃഷ്ണൻ.
മധുദ്വേഷിയേയും മഹാലക്ഷ്മിയേയും
തദാ തൊട്ടു കാട്ടീടിനാനേക ബാലൻ. 68

അമന്ദപ്രമോദേന (സം) = വലിയ സന്തോഷത്തോടുകൂടി. മധുദ്വേഷിയെ = മഹാവിഷ്ണുവിനെ. തദാ (സം) = അപ്പോൾ.

കൃഷ്ണൻ ഒരു ബാലനോട്, “ഉണ്ണീ! നിന്റെ അച്ഛനാരാണ്”, അമ്മയാരാണ്”” എന്നു വളരെ സന്തോഷത്തോടുകൂടി ചോദിച്ചു. അപ്പോൾ ആ ബാലൻ വിഷ്ണുവിനെയും ലക്ഷ്മീദേവിയെയും തൊട്ടുകാണിച്ചു. ഇതുമുതൽ അഞ്ചു ശ്ലോകത്തിൽ വൃത്തം ഭുജംഗപ്രയാതം.

കരാംഭോരുഹം നീട്ടിമെല്ലെന്നെടുപ്പാ
നൊരുമ്പെട്ടുചെന്നു തദാ കംസവൈരി
കരഞ്ഞോടിവേഗേന സർപ്പേന്ദ്രതല്പേ
കരേറിക്കിടന്നീടിനാനന്യ ബാലൻ. 69

കരാംഭോരുഹം = താമരപ്പൂപോലുള്ള കയ്യ്. തദാ (സം) = അപ്പോൾ. കംസവൈരി = കൃഷ്ണൻ. സർപ്പേന്ദ്രതല്പേ (സം) = അനന്തമെത്തമേൽ.

അപ്പോൾ കൃഷ്ണൻ മറ്റൊരു ബാലനെ, കൈനീട്ടി എടുക്കാനൊരുങ്ങിച്ചെന്നു. അപ്പോൾ ആ ബാലൻ കരഞ്ഞോടി വേഗത്തിൽ അനന്തമെത്തമേൽ കയറിക്കിടന്നു.

കളിപ്പുഞ്ചിരിക്കൊഞ്ചലും തൂകിയല്ലേ—
കളിപ്പാൻ വിളിച്ചാനളിച്ചാർത്തു വർണ്ണൻ.
വെളിച്ചത്തുനിന്നാശു മണ്ടിത്തിരിച്ചാ-
നൊളിച്ചാനൊരേടത്തൊരുണ്ണിക്കിശോരൻ. 70

അളിച്ചാർത്തുവർണ്ണൻ = വണ്ടിൻചാർത്തിന്റെ നിറമുള്ളവൻ — കൃഷ്ണൻ. കിശോരൻ = ബാലൻ.

പുഞ്ചിരിതൂകി കൊഞ്ചിക്കൊണ്ട് കൃഷ്ണൻ ഒരു ബാലനെ കളിക്കാൻ വിളിച്ചു. അപ്പോൾ ആ ഉണ്ണി, വെളിച്ചത്തുനിന്ന് ഓടിപ്പോയി ഒരു ദിക്കിൽച്ചെന്ന് ഒളിച്ചിരുന്നു.

പടുപ്രേമസംഫുല്ലനാം മല്ലവൈരി
പിടിച്ചങ്ങടക്കാനടുക്കുന്ന നേരം
മുഴങ്കാലുകുത്തിത്തിരിച്ചാനൊരുണ്ണീ
വഴങ്ങാതെ നീങ്ങിഗ്ഗമിച്ചാനൊരുണ്ണി 71

പടുപ്രേമസംഫുല്ലൻ = ദൃഢമായ സ്നേഹത്താൽ മന്ദഹസിച്ചവൻ. മല്ലവൈരി = കൃഷ്ണൻ.

കൃഷ്ണൻ ചിരിച്ചു പിടിച്ചടക്കാൻ ചെന്നപ്പോൾ ഒരു ഉണ്ണി മുട്ടുകുത്തിപ്പോയി, മറ്റൊരുണ്ണി നീങ്ങിപ്പോയി.

വിഷ്ണു ബാലന്മാർക്ക് പോവാൻ സമ്മതം കൊടുക്കുന്നു—

ഗമിപ്പാനൊരുണ്ണിക്കുമില്ലിച്ഛയെന്ന-
ങ്ങറിഞ്ഞോരുനേരം ഭുജംഗേന്ദ്രശായി
കനിഞ്ഞോരുമായാവിമോഹം വരുത്തി-
പ്പറഞ്ഞു 'ഗമിച്ചാലു'മെന്നാസ്ഥയോടേ 72

ഭുജംഗേന്ദ്രശായി = അനന്തനിൽശയിക്കുന്ന വിഷ്ണു. മായാവിമോഹം = മായകൊണ്ടുള്ള അജ്ഞാനം. ആസ്ഥയോടെ = ആദരത്തോടുകൂടി

അന്യ ബാലന്മാർക്ക് പോവാനിഷ്ടമില്ലെന്നു മുമ്പു പറഞ്ഞുവല്ലോ അതു പോലെ ഒരു ഉണ്ണിക്കും പോവാൻ ഇഷ്ടമില്ലെന്നറിഞ്ഞപ്പോൾ വിഷ്ണു, കുറച്ചു മായാമോഹം ഉണ്ടാക്കീട്ട് സ്നേഹത്തോടുകൂടി പറഞ്ഞു "നിങ്ങൾ പോയിക്കൊള്ളുവിൻ" എന്ന്.

ബാലന്മാർ കൃഷ്ണന്റെ കൂടെ പോവാൻ തുടങ്ങുന്നു—

അന്നേരം തരസാ നടന്നിതു നട-
ക്കുന്നൂ ബാലാഗ്രജൻ
പിന്നാലെത്തമനന്തരൻ, തദനുജൻ
ഭ്രാതാവതാ, സ്വാനുജൻ

മന്ദം പിച്ചനടന്നമേകനപരൻ
    മെല്ലെപ്പിടിച്ചെത്തിനാ-
നന്യൻ മുട്ടുകം കുത്തി മററവനഹോ
    നീന്തിത്തിരിച്ചാൻ ദ്രുതം 73

തരസാ (സം) = ഉടനെ. ബാലാഗ്രജൻ = ജ്യേഷ്ഠനായ ബാലൻ. തദനന്തരൻ = പിന്നത്തെ ബാലൻ. തദനുജൻ = അവന്റെ അനുജൻ, ഭ്രാതാവ് = സഹോദരൻ. അതഃ (സം) = അതിനുശേഷം. അസ്യ (സം) = ഇവന്റെ. മന്ദം = മെല്ലെ. ഏകൻ = ഒരുവൻ. അപരൻ = പിന്നെയൊരുവൻ. ദ്രുതം (സം) = വേഗത്തിൽ.

അപ്പോൾ നടക്കാൻ കഴിവുള്ള ജ്യേഷ്ഠനായ ബാലൻ വേഗം നടന്നു. പിന്നെ രണ്ടാമൻ. പിന്നെ അവന്റെ അനുജൻ. അതിനുശേഷം അടുത്ത സഹോദരൻ. അയാളുടെ അനുജൻ. ഒരാൾ പിച്ചനടന്നു. മററവൻ മെല്ലെ പിടിച്ചുനടന്നു. അന്യൻ മുട്ടുകുത്തിനടന്നു. മററവൻ നീന്തിപ്പുറപ്പെട്ടു. ചെറു കുട്ടികൾ പുറപ്പെട്ടതായിപ്പറഞ്ഞു. പത്താമത്തെ ഉണ്ണിയെ എടുക്കേണ്ടിവരും. അടുത്തദിവസമാണല്ലോ ജനിച്ചത്. വൃത്തം ശാർദ്ദൂലവിക്രീഡിതം.

കൃഷ്ണാർജ്ജുനന്മാർ ബാലന്മാരെയും കൊണ്ടു മടങ്ങുന്നു—

ശ്രീകൃഷ്ണന്റെ പദാരവിന്ദനികടേ
    ചുററും പുണർന്നീടിനാ-
രേകാന്തം ജനനീഗൃഹാദി സകലം
    ചിന്തിച്ചു കൌതൂഹലാൽ
ഏവം തത്ര വരുന്ന വിപ്രസുതരെ
    ക്ഷിപ്രം കരേററീ രഥേ
ഗോവിന്ദൻ ബത പാർത്ഥനും മധുരിപും
    നത്വാ നടന്നീടിനാർ. 74

പദാരവിന്ദനികടേ (സം) = പാദാരവിന്ദങ്ങളുടെ അടുക്കൽ. ഏകാന്തം (സം) = ഗാഢമായി. ജനനീഗൃഹാദി = അമ്മ ഗൃഹം മുതലായത്. കൌതൂഹലാൽ (സം) = കൌതുകത്താൽ. ഏവം (സം) = ഇപ്രകാരം. തത്ര (സം) = അവിടെ. വിപ്രസുതരെ = ബ്രാഹ്മണപുത്രരെ. രഥേ (സം) = തേരിൽ. മധുരിപും നത്വാ (സം) = വിഷ്ണുവിനെ നമസ്കരിച്ചിട്ട്.

ആ ബ്രാഹ്മണപുത്രന്മാർ അമ്മയെയും ഗൃഹത്തെയും മററുമെല്ലാം ഗാഢമായി ചിന്തിച്ചുണ്ടായ കൌതുകത്താൽ കൃഷ്ണന്റെ കാൽത്താമരകളുടെ ചുററും വന്നുകൂടി. ഇങ്ങനെ അവിടെ വന്ന ബ്രാഹ്മണബാലരെ വേഗത്തിൽ തേരിൽകയററി. കൃഷ്ണനും അർജ്ജുനനും വിഷ്ണുവിനെ നമസ്കരിച്ചു പുറപ്പെട്ടു. വൃത്തം ശാർദ്ദൂലവിക്രീഡിതം.

കൃഷ്ണാർജ്ജുനന്മാർ ബാലന്മാരെ ബ്രാഹ്മണ ദമ്പതികൾക്കു കൊണ്ടു വന്നുകൊടുത്തു് അനുഗ്രഹങ്ങൾ വാങ്ങുന്നു—

സമ്പ്രാപ്യദ്വാരകായാം പുരിധരണീസുരേ-
ന്ദ്രന്റെ ഗേഹംപ്രവേശി-
ച്ചമ്പോടാനന്ദദായീ മുഹുരപിച മഹാ-
ബ്രാഹ്മണബ്രാഹ്മണീഭ്യാം
ദത്വാസൌ പുത്രപുത്രാനപി മുരരിപുതാൻ
പാണ്ഡുപുത്രേണ സാകം
ലബ്ധ്വാശീർവ്വാദമേതാനവനീസുരകൃതാ-
നുച്ചകൈരുദ്ദിദീപേ 75

ദ്വാരകായാം പുരി സമ്പ്രാപ്യ (സം) = ദ്വാരകയെന്ന പുരിയിൽ എത്തീട്ടു്. ആനന്ദദായീ (സം) = ആനന്ദം നൽകുന്നവനായിട്ടു്. മുഹുഃ അപിച (സം) = വീണ്ടും വീണ്ടും. മഹാ ബ്രാഹ്മണ ബ്രാഹ്മണീഭ്യാം (സം) = മഹാ ബ്രാഹ്മണനും ബ്രാഹ്മണിക്കും. ദത്വാ (സം) = ദാനം ചെയ്തിട്ടു്. അസൌ (സം) = ഇവൻ. പുത്രാൻ അപി (സം) = പുത്രന്മാരെയും. പാണ്ഡുപുത്രേണ സാകം (സം) = അർജ്ജുനനോടുകൂടെ. അവനീസുരകൃതാൻ ആശീർവ്വാദമേതാൻ ലബ്ധ്വാ (സം) = ബ്രാഹ്മണൻ ചെയ്ത പലവക ആശീർവ്വാദങ്ങളെ ലഭിച്ചിട്ടു്. ഉച്ചകൈഃ ഉദ്ദിദീപേ (സം) = ഏററവും ശോഭിച്ചു.

ആ കൃഷ്ണൻ അർജ്ജുനനോടു കൂടെ ദ്വാരകാപുരിയിൽ എത്തി ബ്രാഹ്മണശ്രേഷ്ഠന്റെ ഗൃഹത്തിൽ ചെന്നു് വീണ്ടും വീണ്ടും ആനന്ദം നൽകുന്നവനായിട്ടു് ബ്രാഹ്മണനും ബ്രാഹ്മണിക്കും പത്തു പുത്രന്മാരെയും നൽകീട്ടു് ബ്രാഹ്മണൻ നൽകിയ പലതരം ആശീർവ്വാദങ്ങളെയും ലഭിച്ചിട്ടു് ഏററവും ശോഭിച്ചു. വൃത്തം സ്രഗ്ദ്ധര.

ബ്രാഹ്മണന്റെ അനുഗ്രഹം വിവരിക്കുന്നു—

തേജസ്സുമായുസ്സുമഹോ യശസ്സു-
മോജസ്സു മൈശ്വര്യവുമെന്നവേണ്ടാ
സർവ്വം ഭവാന്മാർക്കു ഭവിക്കയെന്നു-
ർവ്വീസുരാധീശനനുഗ്രഹിച്ചു. 76

യശസ്സു് = കീർത്തി. ഓജസ്സു് = ബലം. ഉർവ്വീസുരാധീശൻ = ബ്രാഹ്മണശ്രേഷ്ഠൻ.

തേജസ്സും ആയുസ്സും കീർത്തിയും ബലവും ഐശ്വര്യവും എന്നുവേണ്ടാ എല്ലാ ശ്രേയസ്സുകളും നിങ്ങൾക്കു് ഉണ്ടാവും എന്നു ബ്രാഹ്മണശ്രേഷ്ഠൻ കൃഷ്ണാർജ്ജുനന്മാരെ അനുഗ്രഹിച്ചു. വൃത്തം ഇന്ദ്രവജ്ര.

ബ്രാഹ്മണന്റെ സന്തോഷപാരവശ്യം വർണ്ണിക്കുന്നു—

എടുക്കുന്നൂ പുത്രാൻ പലപൊഴുതു
താതൻ ജനനിയും
ഇടയ്ക്കുന്നൂ കണ്ണീരൊഴുകുമതി-
സന്തോഷസലിലം
കൊടുക്കുന്നൂ പാലും ഗുളമവിലു-
മന്നം ച മധുരം 77
നടക്കുന്നൂ ബന്ധുക്കളുടെ ഭവനേ
ഭൂസുരവരൻ.

പുത്രാൻ (സം) = പുത്രന്മാരെ. താതൻ = അച്ഛൻ. ജനനി = അമ്മ. അതിസന്തോഷസലിലം = അത്യാനന്ദം കൊണ്ടുണ്ടായ കണ്ണുനീർ. ഗുളം = ശർക്കര. മധുരം അന്നം ച (സം) = മധുരാന്നവും — പായസവും. ഭവനേ (സം) = ഗൃഹത്തിൽ.

അച്ഛനും അമ്മയും മക്കളെ പല പ്രാവശ്യം എടുക്കുന്നു. കണ്ണിൽനിന്നൊഴുകുന്ന ആനന്ദക്കണ്ണീർ ഇടക്കുന്നു. പാലും ശർക്കരയും അവിലും പായസവും കൊടുക്കുന്നു. ബ്രാഹ്മണൻ ബന്ധുക്കളുടെ ഗൃഹങ്ങളിലേക്ക സന്തോഷവൃത്താന്തം പറയാൻ പോകുന്നു. വൃത്തം ശിഖരിണി.

സന്താനഗോപാലം കഥ അവസാനിക്കുന്നു—

ഏവം സന്താനലാഭപ്രമുദിതമതിയാം
ഭൂസുരേന്ദ്രം വണങ്ങി-
ദ്ദേവൻ ദേവാരിവൈരീ സമധിഗത സമ-
സ്താർത്ഥനാം പാർത്ഥനോടേ
സാനന്ദം ദ്വാരവത്യാമഭിമതമയിതാ-
ജാതലീലാനുകൂലം
ദീനാതങ്കാപഹാരീ സുഖമവസദയം
വേദകന്ദം മുകുന്ദൻ. 78

ഏവം (സം) = ഇപ്രകാരം. സന്താനലാഭപ്രമുദിതമതി = പുത്രന്മാരെ കിട്ടിയതുകൊണ്ടു സന്തോഷം പൂണ്ട ബുദ്ധിയോടുകൂടിയവൻ. ഭൂസുരേന്ദ്രം (സം) = ബ്രാഹ്മണശ്രേഷ്ഠനെ. ദേവാരിവൈരീ (സം) = അസുരശത്രു. സമധിഗത സമസ്താർത്ഥൻ = എല്ലാ കാര്യവും സാധിച്ചവൻ. പാർത്ഥനോടേ = അർജ്ജുനനോടുകൂടി. ദ്വാരവത്യാം (സം) = ദ്വാരകയിൽ. അഭിമതമയിതാജ്ജാതലീലാനുകൂലം = ഇഷ്ടപ്പെട്ട മാർഗ്ഗത്തിൽനിന്നുളവായ വിനോദങ്ങളെക്കൊണ്ടു സന്തോഷത്തോടുകൂടി. ദീനാതങ്കാപഹാരീ (സം) = ദുഃഖിതന്മാരുടെ ദുഃഖം തീർക്കുന്നവൻ. സുഖം അവസത് (സം) = സുഖമാ

യി പാൎത്തു. അയം (സം) = ഈ. വേദകന്ദം = വേദങ്ങളുടെ കിഴങ്ങായ-കാരണമായ. മുകുന്ദൻ കൃഷ്ണൻ.

ഇങ്ങനെ പുത്രന്മാരെ കിട്ടിയതുകൊണ്ടു സന്തോഷംപൂണ്ട ബ്രാഹ്മണനെ വന്ദിച്ച്, കാൎയ്യങ്ങളെല്ലാം സാധിച്ച അൎജ്ജുനനോടുകൂടി, അസുരശത്രുവും ദുഃഖിതന്മാരുടെ ദുഃഖങ്ങൾ തീൎക്കുന്നവനും വേദങ്ങളുടെ ഉത്ഭവസ്ഥാനവുമായ ശ്രീകൃഷ്ണഭഗവാൻ ദ്വാരകാപുരിയിൽ ആനന്ദത്തോടുകൂടി ഇഷ്ടഭാൎയ്യമാരുമായി വിനോദിച്ചു സുഖമായി വസിച്ചു. വൃത്തം സ്രഗ്ദ്ധര.

കവി മംഗലപ്രാൎത്ഥനയോടെ കാവ്യം അവസാനിപ്പിക്കുന്നു—

ഭൂമീഭാരം ശമിപ്പിച്ചഴകൊടു സകല-
ബ്രാഹ്മണാദി പ്രജാനാം
ക്ഷേമം സമ്പാദ്യ സമ്പൽക്കര സരസമഹാ-
ധൎമ്മശൎമ്മൈകലോലൻ
ഭാമാവൈദൎഭിമാരോടനുദിനമൊരുമി-
ച്ചാത്മഗേഹേ രമിച്ചോ-
രാമോദാനന്ദധാമാ മമ ദിശതു ഭൃശം
മംഗലം ശാൎങ്ഗപാണിഃ. 79

സകലബ്രാഹ്മണാദിപ്രജാനാം (സം) = ബ്രാഹ്മണർ മുതലായ എല്ലാ ജനങ്ങൾക്കും. ക്ഷേമം സമ്പാദ്യ (സം) = ക്ഷേമമുണ്ടാക്കിക്കൊടുത്തിട്ട്. സമ്പൽക്കര സരസമഹാധൎമ്മശൎമ്മൈകലോലൻ = സമ്പത്തുകളുണ്ടാക്കുന്ന നല്ല മഹാധൎമ്മങ്ങളിലും സുഖങ്ങളിലും ഏറ്റവും തൽപരൻ. ഭാമാവൈദൎഭിമാരോട് = സത്യഭാമയോടും രുഗ്മിണിയോടും. അനുദിനം = എല്ലാ ദിവസവും. ആത്മഗേഹേ (സം) = തന്റെ ഗൃഹത്തിൽ. രമിച്ചോരു = സുഖിച്ചിരുന്ന. ആമോദാനന്ദധാമാ (സം) = സുഖസന്തോഷങ്ങളുടെ വാസസ്ഥാനമായ. ശാൎങ്ഗപാണിഃ (സം) = കൃഷ്ണൻ. മമ ഭൃശം മംഗലം ദിശതു (സം) = എനിക്ക് ഏറ്റവും മംഗലം തരട്ടെ.

ഭൂമിഭാരം ശമിപ്പിച്ച് ബ്രാഹ്മണർ തുടങ്ങിയ എല്ലാ ജനങ്ങൾക്കും ക്ഷേമമുണ്ടാക്കി സമ്പത്തു വൎദ്ധിപ്പിക്കുന്ന നല്ല വലിയ ധൎമ്മങ്ങളിലും സുഖങ്ങളിലും ഏറ്റവും തൽപരനായി സത്യഭാമയോടും രുഗ്മിണിയോടുംകൂടി സുഖസന്തോഷങ്ങളുടെ വാസസ്ഥാനമായി തന്റെ ഗൃഹത്തിൽ കളിയാടിയിരുന്ന കൃഷ്ണൻ എനിക്ക് ഏറ്റവും മംഗളം നൽകട്ടെ. വൃത്തം സ്രഗ്ദ്ധര.

ഈ കാവ്യം പഠിക്കുന്നവൎക്ക് സിദ്ധിക്കുന്ന ഫലങ്ങൾ നിൎദ്ദേശിക്കുന്നു—

ഇക്കാവ്യം കൃഷ്ണലീലാമൃത കഥനമഹാ-
പാവനം ഭാവനീയം
തൽക്കാരുണ്യം ലഭിപ്പാനൊരു പെരുവഴിയെ-
ന്നോൎത്തു മൎത്ത്യൻ ഗ്രഹിച്ചാൽ

ഉൾക്കാമ്പിൽ ബോധമുണ്ടാ മഖിലദുരിതവും
നഷ്ടമാമിഷ്ടമാകം
സൽകീർത്തിസ്ഫൂർത്തിയുണ്ടാമവനവികലമാം
മോക്ഷവും സംഭവിക്കും. 80

കൃഷ്ണലീലാമൃതകഥന മഹാപാവനം = കൃഷ്ണന്റെ അമൃതുപോലുള്ള ലീലകളെ പറയുന്നതു കൊണ്ടു ഏറ്റവും പരിശുദ്ധി നൽകുന്നതു്. ഭാവനീയം = ചിന്തിക്കേണ്ടതു്. തൽകാരുണ്യം = കൃഷ്ണന്റെ ദയ. മർത്ത്യൻ = മനുഷ്യൻ. ഗ്രഹിപ്പാൽ = പഠിച്ചാൽ. ഉൾക്കാമ്പിൽ = മനസ്സിൽ. ബോധം = ജ്ഞാനം. ദുരിതം = പാപം. നഷ്ടമാം = നശിക്കും. സൽകീർത്തിസ്ഫൂർത്തി = നല്ല കീർത്തിയുടെ പ്രകാശനം. അവികലം = പരിപൂർണ്ണം.

കൃഷ്ണലീലകളെ വർണ്ണിക്കുന്നതുകൊണ്ടു് ഏറ്റവും പരിശുദ്ധി നൽകുന്നതും ചിന്തനയോഗ്യവുമായ ഈ കാവ്യം കൃഷ്ണന്റെ കരുണ ലഭിക്കാനുള്ള ഉത്തമമാർഗ്ഗമാണെന്നു കരുതി ഒരു മനുഷ്യൻ പഠിച്ചാൽ അവന്നു്, മനസ്സിൽ ജ്ഞാനമുണ്ടാവും. പാപങ്ങളെല്ലാം തീരും, അഭികാമ്യമായ സൽകീർത്തി വർദ്ധിക്കും, പരിപൂർണ്ണമായ മോക്ഷവും സിദ്ധിക്കും.

പന്ത്രണ്ടാം സർഗ്ഗം കഴിഞ്ഞു.

ശ്രീകൃഷ്ണചരിതം മണിപ്രവാളകാവ്യം
അവസാനിച്ചു.





മലയാളത്തിൽ പ്രചുരപ്രചാരം നേടിയിട്ടുള്ള അപൂർവ്വം കാവ്യങ്ങളിൽ ഒന്നാണ് ശ്രീകൃഷ്ണചരിതം മണിപ്രവാളം. മലയാളത്തിലെ മണിപ്രവാളത്തിന്റെ ഏററവും കാവ്യാത്മകമായ മുഖകാന്തി നാം ശ്രീകൃഷ്ണചരിതത്തിൽ പ്രതിഫലിച്ചുകാണുന്നു. പ്രസാദമാധുര്യങ്ങളും, ലാളിത്യസൗകുമാര്യങ്ങളും വൃത്തതാളപടുലതയും ഇത്രമേൽ സ്ഫുരിച്ചുനില്ക്കുന്ന മണിപ്രവാളകൃതികൾ നമുക്കധികമുണ്ടെന്ന് തോന്നുന്നില്ല. ഇതിലെ ചില പദ്യങ്ങളെങ്കിലും കേട്ടറിയാത്തയാൾ കേരളീയനല്ലെന്ന് നമുക്ക് നിസ്സംശയം വിധിക്കാം. അത്രയ്ക്ക് നമ്മുടെ ജീവിതസംസ്കാരത്തിന്റെ അഭേദ്യാംശമായിരിക്കുന്ന ശ്രീകൃഷ്ണചരിതം മണിപ്രവാളം. മനോഹരമായ ഈ കാവ്യത്തെ വീണ്ടും ജനമാനസവേദിയിൽ പ്രതിഷ്ഠിക്കാനുള്ള ഒരു മുഖ്യശ്രമമാണ് അക്കാദമിയുടെ ഈ നവപ്രസാധനം. വ്യാഖ്യാനം: കെ. പി. നാരായണപ്പിഷാരോടി. അവതാരിക: പ്രൊഫ: സുകുമാർ അഴീക്കോട്. വില 12.00